# ഭാഷാകവിത

അഥവാ

# പദ്യസാഹിത്യം

ഗ്രന്ഥകർത്താ

## വിദ്വാൻ, ടി. എം. ചുമ്മാർ



# ഭാഷാകവിത

അഥവാ

# പദ്യസാഹിത്യം

*Approved by*
*The Text Book Committees of Madras, Cochin and Travancore*
*and prescribed as a Text Book by the Madras University.*



ഗ്രന്ഥകർത്താ

## വിദ്വാൻ, ടി. എം. ചുമ്മാർ



വില 1—8—0

*Revised Second Edition.*

'ത്വച്ചേവടിപ്പൊടി തങ്കം നിലത്താക്കി
താഴ്ത്തുക താഴ്മ ചേർത്തെൻതലയേ
തോരാതകണ്ണീരൊഴുക്കിലൊഴുക്കുക
തീരെ ഞാൻതേടുമഹംകൃതിയേ'

ഗീതാഞ്ജലി



Printed at
The Little Flower Press, Thevara,
1941—1116

# വിഷയാനുക്രമണിക

# അവതാരിക



വിദ്വാൻ, ററി. എം. ചുമ്മാർ രചിച്ച "ഭാഷാകവിത" എന്ന ഭാഷാപദ്യസാഹിത്യ ചരിത്രഗ്രന്ഥത്തിന്റെ രണ്ടാംപതിപ്പാണു സഹൃദയസമക്ഷം ഇപ്പോൾ അവതീർണ്ണമാകുന്നതു്. ഒന്നാംപതിപ്പിൽ ഉൾപ്പെടുത്തുവാൻ സാധിക്കാതെപോയ ചില വിഷയങ്ങൾകൂടി ഗ്രന്ഥകാരൻ ഇതിൽ ചേർക്കുകയും, ഗ്രന്ഥത്തിന് ആകപ്പാടെ ഒരു ക്രമീകരണം വരുത്തുകയും ചെയ്തിട്ടുണ്ടു്. പാരാവാരംപോലെ പരന്നുകിടക്കുന്ന ഭാഷാപദ്യസാഹിത്യത്തിന്റെ എല്ലാമുഖങ്ങളേയും വിവരിക്കുന്നതിനു മി. ചുമ്മാർ ശ്രമിച്ചിട്ടില്ലെങ്കിൽ, അവശ്യം വക്തവ്യങ്ങളായ അംശങ്ങളിൽ ഒന്നും ഒഴിച്ചിട്ടുമില്ല. രാമചരിതകാരൻമുതൽ ചങ്ങമ്പുഴ കൃഷ്ണപിള്ളവരെയുള്ള കേരളീയകവികളെപ്പററിയെല്ലാം പ്രസ്തുതഗ്രന്ഥത്തിൽ പ്രതിപാദിച്ചിരിക്കുന്നു.

പദ്യസാഹിത്യത്തെപ്പററി സ്ഥൂലമായും എന്നാൽ അനുസ്യൂതമായും ഉള്ള ഒരു ജ്ഞാ

നം അനുവാചകന്മാക്ക് ഇതിൽനിന്ന് അനായാസേന ലബ്ധമാകുന്നതാണ്. അതിൽ ക്രൂടുതലായി ഗ്രന്ഥകാരനു വിവക്ഷയുമില്ല. ചില പ്രസ്താവനകളെപ്പററി ചില വായനക്കാൎക്ക് അഭിപ്രായഭേദമുണ്ടാകാം; അതു് ഇത്തരത്തിലുള്ള പുസ്തകങ്ങളുടെ വിഷയത്തിൽ സൎവ്വസാധാരണവുമാണ്. ചുരുക്കത്തിൽ പറയുകയാണെങ്കിൽ ശ്രീമതി ലളിതാംബിക അന്തൎജ്ജനം പ്രസ്താവിച്ചിട്ടുള്ളതുപോലെ, "കേരളകവിതാസമുച്ചയത്തിന്റെ സാരസൎവ്വസ്വം പിഴിഞ്ഞെടുത്ത് ഒരു കൈക്കുമ്പിളിലാക്കിത്തരുമ്പോൾ അതെങ്ങനെയാസ്വദിച്ചു രസിക്കാതെയിരിക്കും? ആരതിന്റെ സമ്പാദകനെ അഭിനന്ദിച്ച് അനുഗ്രഹിക്കാതെയിരിക്കും?" എന്ന് ഓരോ ഭാഷാഭിമാനിയും ഇതു വായിക്കുമ്പോൾ തന്റെ ഹൃദയത്തോടു ചോദിക്കാതെയിരിക്കുകയില്ല. ഈമാതിരി ഒരു പുസ്തകം പ്രസിദ്ധീകരിക്കുവാൻ എത്രമാത്രം പ്രയാസമുണ്ടെന്നുള്ളതു് ആ കാന്താരത്തിൽക്കൂടി സഞ്ചരിച്ചിട്ടുള്ളവൎക്കേ അറിഞ്ഞുകൂടൂ.

ഏതുനിലയ്ക്കു നോക്കിയാലും ഏററവും ശ്ലാഘനീയമായ ഈ സദ്വ്യവസായത്തിൽ ഉ

ത്തിപ്പുമാനനായ ഈ യുവാവിനു ഞാൻ ഉള്ളഴിഞ്ഞു് ആശീർവ്വാദം ചെയ്തുകൊള്ളുന്നു. കേരളീയക്കു് ആകമാനം ആനന്ദപ്രദമായിത്തീരുവാൻ അർഹതയുള്ള "ഭാഷാകവിത"യ്ക്കു് ഇനിയും അനേകം പതിപ്പുകൾ ഉണ്ടാകുന്നതിനും, ഓരോ പതിപ്പും അതിനുമുൻപുള്ളതിനെ അതിശയിക്കുന്നതിനും ഇടവരട്ടെ എന്നുള്ള ഹൃദയംഗമമായ പ്രാർത്ഥനയോടുകൂടി തൽക്കാലം വിരമിക്കുന്നു.




തിരുവനന്തപുരം, 9—7—'41. ഉള്ളൂർ

# പ്രസ്താവന

ഈ പുസ്തകത്തിന്റെ ഒന്നാംപതിപ്പിനെപ്പററി ഞാൻ ചെയ്തിരുന്ന പ്രസ്താവനകൾതന്നെ ഈ പതിപ്പിനും ബാധകമാകയാൽ അതിവിടെ ആവർത്തിച്ചുകൊള്ളട്ടെ.

"മലയാളത്തിലെ മണിപ്രവാളകവിത' എന്ന നാമധേയത്തിൽ ഒരു ലേഖനപരമ്പര "ധർമ്മരാജ്യം" എന്ന പത്രത്തിൽ ഞാൻ പ്രസിദ്ധപ്പെടുത്തിവന്നിരുന്നു. പല കാരണങ്ങളെക്കൊണ്ടും അന്നതു മുഴുവനാക്കുവാൻ കഴിഞ്ഞില്ല. ഇപ്പോൾ അതു പൂർത്തിയാക്കി കുറച്ചൊരു രൂപഭേദത്തോടും നാമഭേദത്തോടുംകൂടി പുസ്തകരൂപത്തിൽ പ്രസിദ്ധീകരിക്കുന്നതാണ് ഈ കൃതി. ഈദൃശമായ ഒരു സാഹിത്യഗ്രന്ഥം പ്രസിദ്ധപ്പെടുത്തുവാനുള്ള യോഗ്യത, എനിക്കുണ്ടെന്ന് ഞാൻ ലവലേശം അഭിമാനിക്കുന്നില്ല. കേരളീയമഹാകവികളിൽ പലരുടേയും കൃതികൾ പാരായണംചെയ്ത അവസരങ്ങളിൽ, അവയിൽ ചിലഭാഗങ്ങൾ അതീവ ആസ്വാദ്യങ്ങളായി എനിക്കു തോന്നിയിരുന്നു. പ്രസ്തുതഭാഗങ്ങളെ വെളിപ്പെടുത്തുന്നതു്, സാഹിത്യകലയുടെ പരമോദ്ദേശ്യത്തെ സാധിതപ്രായമാക്കുവാൻ അല്പമെങ്കിലും സഹായിക്കുന്നതായിരിക്കുമെന്ന് ആ അവസരങ്ങളിൽ ഞാൻ വിചാരിക്കാതിരുന്നില്ല. ആ ഒരു വിചാരത്തിന്റെ ഫലമായിട്ടാണ് ഇപ്പോൾ "ഭാഷാകവിത" ആവിർഭവിക്കുന്നതു്.

"പ്രാജ്ഞന്മാരുടെ കൃതികളെപ്പററി ചിന്തിക്കുന്ന മൂഢന്മാരാണ് നിരൂപകന്മാർ' എന്ന് കാർലൈൽ എന്ന പണ്ഡിതൻ പ്രസ്താവിച്ചിട്ടുള്ളതായി കേട്ടിട്ടുണ്ടു്. അതു് ഏറക്കുറെ പരമാർത്ഥമായിരിക്കാം. എന്നാൽ, കാവ്യപാരായണാവസരത്തിൽ ഒരു ഭാവുകൻ ഏതൊരു വികാരത്തെ പ്രാപിച്ചുവോ, അതിനെ പരോപകാരാർത്ഥം പ്രകാശിപ്പിക്കുവാൻവേണ്ടി നിർമ്മത്സരബുദ്ധ്യാ കാവ്യത്തെ വിമർശിക്കുന്നതു് അത്രതന്നെ മൂഢത്വമാണെന്നു തോന്നുന്നില്ല. നേരേമറിച്ചു്, സാഹിത്യത്തിന്റെ പരമപ്രയോജനത്തെ വർദ്ധിപ്പിക്കുവാൻ

അതു് അല്പമെങ്കിലും ഉപകരിക്കാതിരിക്കയില്ലെന്നുതന്നെയാണു് അസ്മാദൃശന്മാരുടെ വിനീതമായ അഭിപ്രായം. പ്രസ്തുതകൃതി, ഒരു സാഹിത്യപ്രസ്ഥാനചരിത്രവുംകൂടിയാണെന്നു പേരുകൊണ്ടുതന്നെ വ്യക്തമാകുന്നുണ്ടല്ലോ. ഭാഷാപദ്യസാഹിത്യത്തിലെ ഓരോ പ്രസ്ഥാനത്തേയും കാലാവസ്ഥാവൈശിഷ്ട്യം അനുസരിച്ചു പ്രതിപാദിക്കുവാൻ ഇതിൽ കഴിയുന്നത്ര യത്നിച്ചിട്ടുണ്ടു്. പ്രതിപാദനസൌകര്യം പ്രധാനമായി പരിഗണിക്കുകയാൽ ഇപ്പറഞ്ഞതിനു് ചിലേടത്തു് അല്പം ചില വ്യതിയാനങ്ങൾ വന്നുചേർന്നിട്ടില്ലെന്നുമില്ല. ഓരോ പ്രസ്ഥാനത്തേയുംപറ്റി വിവരിച്ചിട്ടുള്ള സ്ഥലങ്ങളിൽ ചില കവികളേയും കൃതികളേയുംകുറിച്ചു് ഇനിയും പ്രസ്താവിക്കേണ്ടതായിട്ടുണ്ടായിരിക്കാം; ചില പ്രസ്ഥാനങ്ങളേക്കുറിച്ചു് കൂടുതൽ വിചാരിക്കേണ്ടതായിട്ടുമുണ്ടായിരിക്കാം. ഗ്രന്ഥവിസ്താരത്തെ ഭയന്നുമാത്രം അപ്രകാരം ചെയ്യാതിരുന്നിട്ടുള്ളതാണു്. ലോകം ഭിന്നരുചിയായിരിക്കുന്ന സ്ഥിതിക്കു് ഈ വിഷയത്തിൽ അഭിപ്രായവ്യത്യാസം ഉണ്ടാകാൻ പാടില്ലായ്കയില്ല."

ഒന്നാംപതിപ്പിനേക്കാൾ, ആകൃതിയിലും പ്രകൃതിയിലും ഈ പതിപ്പിനു സാരമായ ചില മാറ്റങ്ങൾ വരുത്തിയിട്ടുള്ളതു സഹൃദയന്മാർക്കു കൂടുതൽ സ്വീകാര്യമായിരിക്കുമെന്നാണു് എന്റെ പ്രതീക്ഷ. കഴിഞ്ഞ പതിപ്പിൽ ചേർക്കാതെപോയിരുന്ന ഏതാനും ചില വിഷയങ്ങൾകൂടി ഇതിലുൾപ്പെടുത്തുകയും, ഗ്രന്ഥത്തിനു് ആകപ്പാടെ ഒരു ക്രമീകരണവും വിഷയവിഭജനവും വരുത്തുകയും ചെയ്തിട്ടുള്ളതാണു് ഈ ഭേദഗതി. ഭാഷാസാഹിത്യത്തിലെ സകലകാര്യങ്ങളെയും കവികളെയുംപറ്റി പ്രതിപാദിച്ചുകഴിഞ്ഞുവെന്നു് ഞാൻ അഭിമാനിക്കുന്നില്ല. എന്നാൽ ഭാഷാകവിതയിലെ ഓരോ ശാഖകളിലും, പ്രസ്ഥാനങ്ങളിലുമുള്ള നേതാക്കന്മാരെപ്പറ്റിയും, മുന്നിട്ടുനിൽക്കുന്ന കാര്യങ്ങളെക്കുറിച്ചും സമഗ്രമായ ഒരു ജ്ഞാനം നൽകുന്നതിനു് ഇതിൽ ശ്രമിച്ചിട്ടുണ്ടു്. സകലജീവിതകൃത്യങ്ങൾക്കും ഒരു 'സമയമാനം'തന്നെ വേണമെന്നു വാദിക്കുന്ന ഇന്നത്തെ ലോകത്തിനു് നീണ്ട നിരൂപണങ്ങളും പ്രസംഗങ്ങളും അരോചക

മായിട്ടാണല്ലൊ അനുഭവപ്പെടുന്നതു്. ആ സംഗതിയിലും ഗ്രന്ഥകാരൻ ഈ പതിപ്പിൽ ശ്രദ്ധിച്ചിട്ടുണ്ടെന്നു ഭാവുകന്മാക്കു കാണാവുന്നതാണു്.

ഈ പുതിയ പതിപ്പിനു സമുചിതമായ ഒരവതാരിക എത്രയുംവേഗം എഴുതിത്തന്നു്, ഗ്രന്ഥത്തേയും ഗ്രന്ഥകാരനേയും ഹൃദയപൂർവ്വം അനുഗ്രഹിച്ചിട്ടുള്ള സാക്ഷാൽ കേരളസാഹിത്യസാർവ്വഭൗമൻ, മഹാകവി ഉള്ളൂർ എസ്. പരമേശ്വരയ്യർ എം. ഏ. ബി. എൽ. അവർകളുടെ സൗമനസ്യത്തിനും കാരുണ്യത്തിനും കൃതജ്ഞത പ്രകാശിപ്പിക്കുവാൻ ഈ ഗ്രന്ഥകാരൻ ശക്തനാകുന്നില്ല. അരശ്ശതാബ്ദത്തിലധികം കാലമായി അനുസ്യൂതമായി കൈരളിയുടെ സർവ്വതോമുഖമായ അഭിവൃദ്ധിക്കായി സർവ്വാത്മനാ യത്നിച്ചുകൊണ്ടിരിക്കുന്ന ഈ മഹാപുരുഷന്റെ മഹാമനസ്കതയ്ക്കു വിനീതമായ എന്റെ കൂപ്പുകൈമാത്രമേ പ്രതിനന്ദിയായി അർപ്പിക്കുവാനുള്ളു. ഭാഷാചരിത്രവിഷയകമായ മഹാകവിയുടെ ചില അഭിപ്രായങ്ങളോടു ഗ്രന്ഥകാരൻ വിയോജിച്ചിട്ടുണ്ടെങ്കിലും, ആ വിഷയത്തിൽ മഹാനായ അദ്ദേഹം ചെയ്തുകൊണ്ടിരിക്കുന്ന വിപുലമായ ഗവേഷണങ്ങളും സേവനങ്ങളും ഈ ഗ്രന്ഥരചനയിൽ എനിക്കു് അത്യധികം ഉപകരിച്ചിട്ടുണ്ടെന്നുള്ള വസ്തുത കൃതജ്ഞതാപുരസ്സരം ഇവിടെ പ്രസ്താവിച്ചുകൊള്ളട്ടെ.

ആദ്യപതിപ്പിനു് അവതാരിക, ആമുഖം, അഭിപ്രായം മുതലായവ എഴുതി, എന്നെയും, എന്റെ കൃതിയെയും അനുഗ്രഹിച്ചിട്ടുള്ള പണ്ഡിതവര്യന്മാരെ ഞാൻ ഈ അവസരത്തിലും ആദരപൂർവ്വം അനുസ്മരിക്കുകതന്നെ ചെയ്യുന്നു. ആ മഹാനുഭാവന്മാരുടെ പ്രസ്താവനകളിൽ ചില ഭാഗങ്ങൾ കൃതജ്ഞതയോടുകൂടി ഈ പതിപ്പിൽ എടുത്തുചേർത്തിട്ടുമുണ്ടു്. സുപ്രസിദ്ധസാഹിത്യകാരന്മാരായ എന്റെ ചില മാന്യസുഹൃത്തുക്കളുടെ ഗണ്യമായ സാഹായ്യം ഇതിന്റെ പുന:പ്രകാശനത്തിൽ എനിക്കു ലഭിച്ചിട്ടുണ്ടെന്നുള്ള വസ്തുതയും വിസ്മരണീയമല്ല. ആ ഗുണകാംക്ഷികളോടു് എനിക്കുള്ള കടപ്പാടു് അവാച്യമത്രെ.

ഈ ഗ്രന്ഥത്തിൻെറ മുദ്രണം സംബന്ധിച്ച സകല ചുമതല കളും തൽക്കാലത്തേയ്ക്കു വഹിച്ചിട്ടുള്ള തേവര ചെറുപുഷ്പമുദ്രാലയ ഭാരവാഹികളുടെ ഔദാൎയ്യത്തിന്ന് ഈ ഗ്രന്ഥകാരൻ അതീവ കൃത ജ്ഞനാണെന്നുള്ള സംഗതി ഇവിടെ രേഖപ്പെടുത്തിക്കൊള്ളുന്നു.

'ഭാഷാകവിത'യുടെ ഈ പുനമ്മുദ്രണത്തിന് ഇത്ര വേഗത്തിൽ എന്നെ പ്രേരിപ്പിച്ചിട്ടുള്ളതു്, ഒന്നാംപതിപ്പിൽ ഉദാരമതികളായ സഹൃദയന്മാർ എനിക്കു നൽകിയ പ്രോത്സാഹനമാണ്. മദിരാശിസർവ്വകലാശാലക്കാർ വിദ്വാൽപരീക്ഷയ്ക്കു് ഇതൊരു പാഠ്യപുസ്തകമായി അംഗീകരിച്ചതും മറെറാരുവിധത്തിൽ പ്രേരകമാകാതിരുന്നിട്ടില്ല. മഹാമനസ്സരായ മേല്പറഞ്ഞ എല്ലാവരോടും എനിക്കുള്ള അകൈതവമായ നന്ദിയെ ഇവിടെ പ്രകാശിപ്പിക്കുകയും, മേലിലും ഉദാരമായ പ്രോത്സാഹനങ്ങൾ ഉണ്ടാകണമെന്ന് അഭ്യ ൎത്ഥിക്കുകയും ചെയ്തുകൊണ്ടു് ഭാഷാകവിതയുടെ ഈ പുതിയ പതിപ്പു് സപ്രശ്രയം സജ്ജനസമക്ഷം സമൎപ്പിച്ചുകൊള്ളുന്നു.

ഗ്രന്ഥകൎത്താ

---

118—ാം പേജ് 19—ാം വരിയിൽ അകത്തൂട്ടു രാമവാര്യരുടെ ഗിരിജാകല്യാണം എന്നതു് ഉണ്ണായിവാര്യരുടെ ഗിരിജാകല്യാണം എന്നും 306—ാംപേജ് 16—ം 17—ം വരികളിൽ ജഗന്നാഥപണ്ഡിതരുടെ മതം എന്നതു വാമനപണ്ഡിതൻെറ മതം എന്നും തിരുത്തിവായിക്കുമാറാകണം.

## ഒന്നാംപതിപ്പിനെപ്പററി:-

ശ്രീമാൻ ടി. എം. ചുമ്മാർ അവർകളുടെ 'പദ്യസാഹിത്യം' എന്ന ഈ പുസ്തകം പലവിധത്തിലും പ്രകൃഷ്ടമായ പ്രയോജനത്തിനും പ്രശംസയ്ക്കും പാത്രമായ ഒരു കൃതിയാണെന്നുള്ളതിൽ സംശയമില്ല. മലയാളപദ്യസാഹിത്യത്തിന്റെ ആദിതൊട്ടു നാളതുവരെയുള്ള ഒരു ചെറുചരിത്രവും, ലഘുനിരൂപണവുമാണ് ഗ്രന്ഥത്തിലെ വിഷയം. വക വിഭജിച്ച്, തരം തിരിച്ച്, കാര്യം പറഞ്ഞിരിക്കുന്നതിൽ ഗ്രന്ഥകർത്താവു കാണിച്ചിരിക്കുന്ന പരിശ്രമശീലവും പ്രബന്ധപരിചയവും ഇന്നത്തെ യുവസാഹിത്യകാരന്മാരിൽ പലക്കും ഒരു മാതൃകയായിരിക്കേണ്ടതാണ്. പറയേണ്ടതു വിടാതെയും, ക്ലിഷ്ടതക്കിടാതെയും കാര്യം "നല്ലഭാഷ"യിൽ പ്രതിപാദിച്ചിരിക്കുന്നതു കാണുമ്പോൾ ഏതൊരു സഹൃദയനും തല കുലുക്കാതിരിക്കുകയില്ല; മാത്രമല്ല, ഈ യുവസാഹിത്യകാരന്റെ ഭാവിസാഹിത്യജീവിതം ഭാസുരമാണെന്നു സമ്മതിക്കുകയും, അതിന് ആശിസ്സു നൽകുകയും ചെയ്യാതിരിക്കുകയുമില്ല.

അമ്മാമൻതമ്പുരാൻ തിരുമനസ്സുകൊണ്ട്.

ഈ പദ്യസാഹിത്യ ചരിതത്തിൽ തൽകർത്താവു കണ്ണിൽ കണ്ടതെല്ലാം വാരിവലിച്ചിട്ടിട്ടില്ല; അഭിപ്രായപ്രകടനമെന്ന നാട്യത്തിൽ വായിൽ വന്നതെല്ലാം കോരിച്ചൊരിഞ്ഞിട്ടുമില്ല; കഴിയുന്നത്ര കാലനിർണ്ണയംചെയ്തു്, കവികളേയും അവരുടെ കാവ്യങ്ങളേയുംകുറിച്ച്, അടുക്കി ഒതുക്കി എഴുതീട്ടുള്ള ഈ പുസ്തകം ശ്രീമാൻ ചുമ്മാരവർകളുടെ പാണ്ഡിത്യത്തെയും ശിക്ഷാസാമർത്ഥ്യത്തെയും സവിശേഷം പ്രകാശിപ്പിക്കുന്നുണ്ടെന്ന് ഞാൻ ഒന്നുകൂടി ആവർത്തിച്ചുപറയുന്നു.

സാഹിത്യകുശലൻ, ടി. കെ. കൃഷ്ണമേനോൻ.

പദ്യസാഹിത്യത്തിന്റെ ക്രമപ്രവൃദ്ധമായ വളർച്ചയെ കാണിക്കത്തക്കവണ്ണം, ഇതുപോലെ, 'ഭാഷാകവിത'യെ സമഗ്രമായി നിരൂപണംചെയ്യുന്ന ഒരു ഗ്രന്ഥം ഇതുവരെ ഭാഷയ്ക്കു ലഭിച്ചിട്ടില്ല. ഇതു പദ്യസാഹിത്യഭണ്ഡാഗാരത്തിലേയ്ക്കു വായനക്കാരുടെ ശ്രദ്ധയെ നയിക്കുകയും, അതിൽ നിക്ഷിപ്തമായിരിക്കുന്ന വിജ്ഞാനനിധി കരസ്ഥമാക്കുന്നതിനും, മാനസികരസം ആസ്വദിക്കുന്നതിനും അവരെ പ്രേരിപ്പിക്കുകയും ചെയ്യുന്നു. തന്നിമിത്തം ഈ കൃതി സാഹിത്യവിദ്യാർത്ഥികൾക്കു പ്രത്യേകിച്ചും പ്രയോജനപ്രദമാണ്.

മോൺസിഞ്ഞോർ നടുവത്തുശേരി.

'ഭാഷാകവിത അഥവാ പദ്യസാഹിത്യം' എന്ന സാഹിത്യചരിത്രപരമായ നിരൂപണഗ്രന്ഥത്തിന്റെ ആവിർഭാവം കാലോചിതമായിട്ടുണ്ട്. വിദ്വാൻ, ടി. എം. ചുമ്മാരവർകളുടെ അദ്ധ്യക്ഷതയിൽ, രാമചരിതകർത്താവുമുതൽ ഇന്നത്തെ പ്രശസ്ത സാഹിത്യകാരന്മാർവരെയുള്ളവരെല്ലാം വഴിക്കുവഴിയെവന്ന്, തങ്ങളുടെ കൃതികളിലെ ഏതാനും വരികളെങ്കിലും ചൊല്ലിക്കേൾപ്പിച്ചുകൊണ്ടിരിക്കുന്ന ഈ പദ്യസാഹിത്യസമ്മേളനത്തിൽ ഏതൊരു ഭാഷാഭിമാനിയും സംബന്ധിക്കേണ്ടതാണെന്നു ഞാൻ സസന്തോഷം അഭിപ്രായപ്പെടുന്നു.

മഹാകവി വള്ളത്തോൾ.

നിങ്ങളുടെ ഉദ്യമം എത്രയും സ്തുത്യർഹംതന്നെ. ഇങ്ങനെ ഒരു ഗ്രന്ഥം അത്യന്താപേക്ഷിതമാണ്. ഇത്തരത്തിലുള്ള ഗ്രന്ഥങ്ങൾ നാട്ടിൽ പ്രചരിക്കുന്നതുമൂലം കാവ്യഗ്രന്ഥങ്ങൾക്ക് ആകപ്പാടെയുള്ള വില്പന വർദ്ധിക്കുന്നതായിരിക്കും.

ഡോക്ടർ, പി. ജെ. തോമസ്.

നിങ്ങളുടെ നിസ്തുലമായ ഭാഷാഭിമാനം കൈരളിയ്ക്കു് അത്യന്താപേക്ഷിതമായ ചരിത്രശാഖയിലേയ്ക്കു തിരിഞ്ഞതിൽ സാഹിത്യ

ഭക്തക്ക് അതിയായ കൃതജ്ഞതയുണ്ട്. കഥയാവട്ടെ, കാഴ്ചമാവട്ടെ, ആപാദമധുരമായ കാവ്യമകരന്ദംതന്നെയാവട്ടെ, ചെറിയതോതിലല്ലെങ്കിൽ രുചിക്കയോ, ദഹിക്കയോ ചെയ്യാത്ത ഇക്കാലത്തു്, കേരളകവിതാസമുച്ചയത്തിന്റെ സാരസർവ്വസ്വവും പിഴിഞ്ഞരിച്ചു് ഒരു കൈക്കുമ്പിളിലൊതുക്കിത്തരുമ്പോൾ അതെങ്ങിനെയാസ്വദിച്ചു രസിക്കാതിരിക്കും? ആരു് അതിന്റെ സമ്പാദകനെ അഭിനന്ദിച്ചു് അനുഗ്രഹിക്കാതെയിരിക്കും?

എൻ. ലളിതാംബിക അന്തർജ്ജനം.

മി. ചുമ്മാരിന്റെ 'ഭാഷാകവിത അഥവാ പദ്യസാഹിത്യം' എന്ന പുസ്തകം സാഹിത്യചരിത്രത്തിന്റെയും നിരൂപണത്തിന്റെയും അംശങ്ങൾ കലർന്നതാണ്. മലയാളപദ്യസാഹിത്യത്തിന്റെ അന്നുമുതൽ ഇന്നുവരെയുള്ള ഒരു ചരിത്രം സംക്ഷിപ്തമായും സംഘടിതമാക്കിയും ഇതിൽ പ്രസ്താവിച്ചിരിക്കുന്നു. ചരിത്രഭാഗം വിദ്യാർത്ഥികൾക്കു പ്രത്യേകം ഉപകരിക്കത്തക്കവണ്ണം വിഭജിച്ചും വിശദീകരിച്ചും കാണിച്ചിട്ടുണ്ട്... പദ്യസാഹിത്യത്തെപ്പററി സമഗ്രമായി പഠിക്കുന്നതിനു വിദ്യാർത്ഥികളെ ഈ ഗ്രന്ഥം പ്രത്യേകം സഹായിക്കുന്നതാണ്. സരസോജ്ജ്വലമായ ഒരു ഭാഷയാണ് ഈ പുസ്തകത്തിൽ ഉള്ളതു്. മുഷിയാതെ വായിക്കുവാൻ അതു സഹായിക്കുന്നുണ്ട്. മലയാളഭാഷയ്ക്കു് ഒരു നേട്ടമായിട്ടുതന്നെ ഗണിക്കാവുന്ന ഈ പുസ്തകത്തിനു പ്രചുരപ്രചാരം ആശംസിച്ചുകൊള്ളുന്നു.

മാതൃഭൂമി.



# ഭാഷാകവിത

## അദ്ധ്യായം 1

### പ്രാചീനകാലം

ഭാഷയുടെ ഉല്പത്തി.

മലയാളം തമിഴിൽനിന്നു ഭിന്നിച്ചു് ഒരു പ്രത്യേകഭാഷ എന്ന നിലയെ അംഗീകരിച്ചുതുടങ്ങിയതു്, കൊല്ലവർഷാരംഭത്തോടുകൂടി മാത്രമാണു്. അതിനാൽ അതിനുമുമ്പുള്ള കേരളസാഹിത്യത്തെപ്പററി ഇവിടെ ചിന്തിക്കേണ്ട ആവശ്യമില്ലല്ലൊ. എന്നാൽ കേരളീയർ അക്കാലംവരെ എങ്ങനെയാണു് സാഹിത്യസേവനം ചെയ്തിരുന്നതെന്നു്, ഇവിടെ ന്യായമായി ഒരു ചോദ്യം ഉണ്ടാകാവുന്നതാണു്. "കേരളത്തിലും അതിൻെറ കിഴക്കൻപ്രദേശങ്ങളിലും പൂർവ്വകാലങ്ങളിൽ ഒരു ഭാഷയേ നടപ്പുണ്ടായിരുന്നുള്ളുവെന്നും, ആ ഭാഷ തമിഴായിരുന്നുവെന്നും" ഓർക്കുന്ന ഭാഷാപണ്ഡിതന്മാരോടു്, അന്നത്തെ പൊതുഭാഷയായിരുന്ന തമിഴിൽതന്നെയാണു് കേരളീയരും ഗ്രന്ഥനിർമ്മാണം ചെയ്തുവന്നിരുന്നതെന്നു പ്രത്യേകിച്ചു പറയേണ്ടതായിട്ടില്ല. "പതിററിപ്പത്തു്," "ചിലപ്പതികാരം" മുതലായ തമിഴ്കൃതികൾ, കപിലർ, ഇളങ്കോവടികൾ തുടങ്ങിയ കേരളീയരിൽനിന്നും ഇ

ങ്ങനെ ഉണ്ടായിട്ടുള്ള സാഹിത്യസമ്പത്തുകളാണെന്നാ ണു വിചാരിച്ചുപോരുന്നതു്. പ്രസ്തുതകൃതികൾ ഇന്നു തമിഴ്സാഹിത്യത്തിൽ ഉൾപ്പെട്ടുപോയിട്ടുണ്ടെങ്കിലും, അവ കേരളസംസ്കാരത്തിൻെറ ആദ്യത്തെപ്പടിയെ ചി ത്രീകരിക്കുന്ന കൃതികളാണെന്നുള്ളതിനു സംശയമില്ല.

ക്രിസ്തുവർഷാരംഭത്തിനു വളരെ മുമ്പുതന്നെ ആര്യന്മാ രായ നമ്പൂതിരിമാർ കേരളത്തിൽ കുടിയേറിപ്പാർത്തുതുട ങ്ങിയിരുന്നു; തന്നെയുമല്ല, ക്രിസ്തുവർഷാരംഭത്തോടടുത്തു് അവർ കേരളത്തിലെ പ്രബലന്മാരും ഭരണാധികാരിക ളുമായിത്തീരുകയും ചെയ്തു. പെരുമാൾഭരണത്തിനു മുമ്പു വരെ തളിയാതിരിമാരാണു് കേരളഭരണം നടത്തിയി രുന്നതെന്നുള്ള സംഗതി ചരിത്രപ്രസിദ്ധമാണല്ലൊ. ശു കപുരം, പന്നിയൂർ മുതലായ ഗ്രാമക്കാർ തിരുനാവാ മണ പ്പുറത്തു യോഗം ചേർന്നു്, "പെരുതാളുകളെബ്ഭരിക്കു വാൻ—പെരുമാൾ വേണമൊരുത്തനുത്തമൻ" എന്നു തീ രുമാനിച്ചതും മററും കേരളചരിത്രത്തിലെ അതിപ്രധാ നമായ ചില വസ്തുതകളാണു്. എന്നാൽ കേരളത്തിലെ ദ്രാവിഡരുമായി സമുദായബന്ധം തീരെയില്ലാതെ ഒരു പ്രത്യേകജനവിഭാഗം എന്ന നിലയിൽത്തന്നെയായിരി ക്കണം നമ്പൂരിമാർ ഇക്കാലമത്രയും വർത്തിച്ചിരുന്നതു്. അതിനാൽ അവരുടെ അന്നത്തെ സാഹിതീസമുദ്യമങ്ങൾ ആര്യഭാഷയായ സംസ്കൃതത്തിൽതന്നെയായിരുന്നുവെന്നു വേണം വിചാരിക്കുവാൻ. സംസ്കൃതഭാഷാസമ്പന്നന്മാരാ യ ദ്രാവിഡന്മാരും ആ ഭാഷയിൽതന്നെ സാഹിത്യവ്യവ സായം ചെയ്തിരുന്നതായി വെളിപ്പെടുന്നുണ്ടു്. കൊല്ലവ

ഷ്ാരംഭത്തിനമുമ്പ് തിരുവഞ്ചിക്കുളത്തു വാണരുളിയിരുന്ന കുലശേഖരചക്രവത്തിയുടെ മുകുന്ദമാല, തപതീസംവരണം, ധനഞ്ജയം മുതലായ കൃതികൾ ഈവിധം ഉത്ഭവിച്ചിട്ടുള്ളവയായി അനുമാനിക്കാമെന്നു തോന്നുന്നു. ഇങ്ങനെ കൊല്ലവഷ്ാരംഭത്തോടടുത്തു്—അഥവാ, മലയാളം ഒരു പ്രത്യേകഭാഷ എന്ന നിലയെ പ്രാപിച്ചുതുടങ്ങിയ കാലത്തു്—കേരളത്തിൽ രണ്ടുതരം സാഹിത്യമാണു പ്രചരിച്ചിരുന്നതെന്നു മിക്കവാറും വ്യക്തമാകുന്നു. ഒന്നു തനിത്തമിഴും; മറേറതു് ശുദ്ധസംസ്കൃതവും.

കൊല്ലവഷ്ത്തിൻെറ ഉൽപത്തി, കേരളത്തിൽ വലുതായ ഒരു പരിവത്തനഘട്ടത്തെയാണു പ്രത്യക്ഷീകരിക്കുന്നതു്. "ആചാന്തവേദാന്തവാരിധിയായിട്ടും—ആചാൎയ്യശങ്കരനനൃനശങ്കരൻ" അവതരിച്ചതും, ബുദ്ധമതത്തെ തുരത്തി വൈദികമതം പുനസ്ഥാപിച്ചതും ഈ ഘട്ടത്തിലായിരുന്നല്ലൊ. അത്രതന്നെയുമല്ല, മൂവരശരുടെ കുലങ്ങൾ ക്ഷയിച്ചുതുടങ്ങിയതും, മററു പലസാഹചൎയ്യങ്ങൾ ഒത്തുകൂടി കേരളീയർ ഒരു പ്രത്യേകജനതയായിത്തീരുവാൻ ആരംഭിച്ചതും ഈ ഘട്ടംമുതല്ക്കുതന്നെയാണു് പ്രത്യേകജനവിഭാഗം എന്ന നിലയിൽ, ഗ്രാമ്യതചം, ദേശീയതചം എന്നിവ കൂടിക്കൂടി കേരളീയരുടെ ഭാഷയും പ്രത്യേകതയെ പ്രാപിക്കുവാൻ തുടങ്ങി. നമ്പൂരിമാർ കേരളത്തിലെ നായന്മാരുമായി കൂടുതൽ ബന്ധം ഉറപ്പിക്കുവാൻ പുറപ്പെട്ടതും ഈ ഘട്ടംമുതല്ക്കുതന്നെയായിരിക്കാം. അതോടുകൂടി നമ്പൂരിമാരും കേരളീയരുമായുള്ള സമ്പക്കവും വദ്ധിച്ചുവന്നിരിക്കാൻ ഇടയുണ്ടല്ലൊ.

ഇവയുടെയെല്ലാം ഫലമായി, അന്നാറംവരെ, അനേകം കൊടുന്തമിഴുകളിൽ ഒന്നുമാത്രമായിരുന്ന മലനാട്ടുതമിഠം —അതായതു കേരളഭാഷ—അതിൻെറ പ്രാഗ്രൂപത്തിൽ നിന്നു വളരെ വ്യത്യാസപ്പെട്ട ഒരു സ്വതന്ത്രഭാഷയായി ത്തീരുന്നതിന് ഇടയായി.

പ്രാരംഭകൃതികൾ.

മനുഷ്യക്കെന്നപോലെ ഭാഷകഠംക്കും ബാല്യം, കൌമാരം എന്നു തുടങ്ങിയ ചില വികാസദശകഠം ഉള്ളതായി ഭാഷാശാസ്ത്രകാരന്മാർ നിർണ്ണയിച്ചിട്ടുണ്ട്. കൊല്ലവർഷാരംഭംമുതൽ ഏകദേശം അഞ്ഞൂറുവർഷത്തോളം മലയാളഭാഷ ശൈശവാവസ്ഥയിൽത്തന്നെ കഴിഞ്ഞുകൂടി. ഈ കാലഘട്ടത്തിനിടയ്ക്കു ഒട്ടുവളരെ ഗാനങ്ങഠം ഭാഷയിൽ ഉത്ഭവിക്കുകയുണ്ടായി. പ്രായേണ എല്ലാഭാഷകളിലും ഗാനസാഹിത്യമാണ് ആദ്യമുണ്ടായിട്ടുള്ളതെന്നു ചരിത്രവേദികഠം അഭിപ്രായപ്പെടുന്നു. ഗ്രീക്കുകാരുടെ "ഇലിയഡും" "ഒഡീസി"യും, ഇംഗ്ലീഷ്കാരുടെ "ബെയോഫും", ഇൻഡ്യക്കാരുടെ "ഋക്‌വേദാ"ദിഗ്രന്ഥങ്ങളും മററും ഈ അഭിപ്രായത്തിന് ഉപോൽബലകങ്ങളായിരിക്കുന്നുണ്ടുതാനും.

എന്തായാലും നമ്മുടെ ഭാഷയെ സംബന്ധിച്ചിടത്തോളവും സാഹിത്യത്തിൻെറ പ്രഥമപ്രരോഹം മേൽപ്രകാരംതന്നെയാണ്; പലതരം പാട്ടുകളാണു നമ്മുടെ സാഹിത്യത്തിൻെറ ആദിമദശയിലുണ്ടായിട്ടുള്ളത്. ദേശപരദേവതകളായി കുടികൊള്ളുന്ന ഭദ്രകാളി, അയ്യപ്പൻ മുതലായ ദേവതകളെക്കുറിച്ചുള്ള സ്തോത്രങ്ങഠം, വീ

രപുരുഷന്മാരുടെ അപദാനങ്ങളെ വർണ്ണിക്കുന്ന ഗാനങ്ങൾ, ചിലജാതിക്കാരുടെ കുലവൃത്തി നടത്തുന്നതിൽ ഉപയോഗിക്കുന്നതിനുതകുന്ന ഗീതങ്ങൾ, വിനോദങ്ങൾക്കുമാത്രമായിട്ടുള്ള ഗാനങ്ങൾ, എന്നിങ്ങനെ വിവിധങ്ങളായ ആവശ്യങ്ങളെ പുരസ്കരിച്ചിട്ടുള്ള ഒട്ടുവളരെ ഗീതങ്ങൾ മലയാളത്തിൽ ഉണ്ടായിട്ടുണ്ട്. ഭദ്രകാളിപ്പാട്ട് തോററംപാട്ട്, മാവാരതംപാട്ട്, ശാസ്ത്രാങ്കപ്പാട്ട്, നിഴൽക്കുത്തുപാട്ട്, സർപ്പംപാട്ട്, ശാസ്താംപാട്ട്, തിയ്യാട്ടുപാട്ട്, പുള്ളുവർപാട്ട്, മണ്ണാർപാട്ട്, പാണർപാട്ട്, കൃഷിപ്പാട്ട്, തമ്പുരാൻപാട്ട്, വടക്കൻപാട്ട്, പടപ്പാട്ട്, ഓണപ്പാട്ട് ഇങ്ങനെ വിവിധനാമധേയങ്ങളിലായി അവ ഇന്ന് അറിയപ്പെട്ടുവരുന്നു. ദേവപ്രീതിക്കായി ഭദ്രകാളിക്ഷേത്രങ്ങളിൽ പുരാതനകാലംമുതൽ പാടിവരുന്ന ഒരുതരം പാട്ടാണു ഭദ്രകാളിപ്പാട്ട്. ദാരികവധമാണ് ഇതിലെ കഥ. ഈ ഗാനത്തിനുതന്നെ തോററംപാട്ട് എന്നുള്ള നാമധേയവുമുണ്ട്. വണ്ണാൻ എന്ന ജാതിക്കാർ പാടിവരുന്നതുകൊണ്ടു വണ്ണാൻപാട്ട് എന്നു പേരും പറഞ്ഞുവരുന്നു. ചില സ്ഥലങ്ങളിൽ കുറുപ്പന്മാർ എന്ന ഒരു വർഗ്ഗക്കാരും ഇതു പാടാറുണ്ട്. മററു പാട്ടുകളും ചിലതു് ഇതുപോലെതന്നെ പല പേരുകളിൽ വ്യവഹരിച്ചുപോരുന്നുണ്ട്. മാതൃകയ്ക്കായി മേൽപ്രസ്താവിച്ച ഗാനങ്ങളിലെ ചില വരികൾ താഴെ ഉദ്ധരിക്കാം:—

"പുരഹര തിരുനയനങ്ങൾ വിളങ്ങും
പുരമരുൾചെയ്തോരെന്മകൾ കാളീ
നിന്നുടെ ചരിതമുരപ്പാനിപ്പോ–
ളെന്നുടെ വചനമിതേതും പോരാ ....

ദാരികൻ തന്റെ പടിക്കൽ ചെന്ന് —
ധീരത കാളി വിളിച്ചീടുന്നു
ദാരികവീരാ പോരിനു വാടാ —
പാരമുറക്കം പൂണ്ടുകിടക്കെ
ആരെടാ വന്നു വിളിച്ചീടുന്നു —
ആദിപുരാനോ എന്ത്രപുരാനോ"

(ഭദ്രകാളിപ്പാട്ട്)

"തലമുടിയും വിരിച്ചു കുന്തിദേവി
മക്കളെ മൂടിയിട്ടങ്ങിരിക്കുന്നേരം
വന്നു വീഴുന്തീയിൻ പൊരികളെല്ലാം
പൂക്കളായ് പൊഴിയുന്നു പൂമിയിങ്കൽ
അപ്പോൾ തീയടിച്ചു കെടുത്തു പീമൻ
മാതാവിനെച്ചെന്നു തൊഴുതുനിന്നു

(മാവാരതംപാട്ട്)

മൂലംപോയ് മൂലംപോയ് മൂലമ്പോയല്ലേ
മൂലക്കിഴങ്ങിനു മൂന്നല്ലോ വള്ളി
മൂന്നായവള്ളിക്കു മൂലമൊന്നല്ലോ
മേലുംപടന്നങ്ങു കീഴും പടന്നു

(വള്ളോൻപാട്ട്)

ആമ്മതിചൂടുമീശനാനയായ് വേഷം പൂണ്ടാ—
നന്നുടനുമയാൾ താനുമന്നിളംപിടിയുമായി
ആദരാൽ വനം പുകുന്നു ക്രീഡിച്ചു നടന്ന കാലം
അമ്പൊടു പിറന്ത പിള്ളയഴകെഴും വിനായകൻ താൻ.

(ശാസ്ത്രാങ്കപ്പാട്ട് — യാത്രക്കളി)

"ഒന്നാനാം കുന്നിന്മേൽ ഒരടിക്കുന്നിന്മേൽ
ഒന്നല്ലോ മങ്കമാർ പാല നട്ടു
പാലയ്ക്കിലവന്നു, പൂവന്നു കാവന്നു
പാലയ്ക്കു പാൽകൊടു പാർവ്വതിയേ
ഞാനല്ല പൈങ്കിളി, താമരപ്പൈങ്കിളി
ഞാനിരുന്നാടുന്ന പൊന്നൂയൽ കിളി
ചുണ്ടുകറുപ്പനും തൂവൽചുവപ്പനും
മഞ്ഞച്ചിറക്കിളി കൂടറിഞ്ഞു."

(ഓണപ്പാട്ട്—ഊഞ്ഞാൽ)

ഈമാതിരി ഗാനങ്ങളാണ്. കൈരളിയുടെ മൂലസമ്പത്ത്

ഇവ പരമ്പരയാ വാഗ്ദ്വാരമായി ചൊല്ലി പഠിച്ചുപോന്നിട്ടുള്ളവയാകയാൽ മിക്കവയ്ക്കും പ്രാഗ്രൂപത്തിൽനിന്ന വളരെ അന്തരം വന്നുപോയിട്ടുണ്ടെന്നുള്ളതിന യാതൊരു സംശയവുമില്ല.

രാമചരിതം.

കൈരളിയുടെ ശൈശവഘട്ടത്തിന്റെ അവസാനത്തിലുണ്ടായിട്ടുള്ള രാമചരിതമത്രേ ഇന്നുവരെ നമുക്കു ലഭിച്ചിട്ടുള്ള പ്രാചീനഗാനങ്ങളിൽ പ്രഥമഗണനീയമായിട്ടുള്ളത്. പ്രസ്തുതകൃതി "ചീരാമൻ" എന്നൊരു കവിയാൽ നിർമ്മിതമാകുന്നു.

> അതിതേവനിലമിഴ്ന്ത മനകാമ്പുടയ ചീ-
> രാമനൻപിനൊടിയററിന തമിഴ്ക്കവി വല്ലോർ

എന്നുള്ള പ്രയോഗം അതിലേയ്ക്കു ലക്ഷ്യമാണ്. ചീരാമൻ എന്നതു ശ്രീരാമൻ എന്നതിന്റെ തൽഭവമത്രെ. തന്റെ പേരിനോടു ചേർത്തു "ശ്രീ" എന്ന പദം പ്രയോഗിച്ചിരിക്കയാലും, തന്റെ കുലദൈവം അനന്തശയനനായ ശ്രീപത്മനാഭനാണെന്ന്, 'പോകിപോകചയനാ! കവിയെനക്കരുൾചെയ്യേ'. "പോകിപോകചയനൻ ചരണതാരണവരേ" 'പല്പനാപൻ നൽവിമാനവരമേറിയരുളിപ്പാല്ക്കടല്ക്കുമെല്ലെ നിന്റെഴുന്നള്ളത്തുടങ്ങിനാൻ' എന്നിങ്ങനെയുള്ള പ്രസ്താവങ്ങളാൽ പ്രത്യക്ഷമായിരിക്കയാലും, തിരുവിതാംകൂർ ഭരിച്ചിരുന്ന ഒരു ശ്രീരാമവർമ്മാവാണ് പ്രസ്തുതകൃതിയുടെ കർത്താവെന്നു ഗവേഷകമൂർദ്ധന്യനായ മഹാകവി ഉള്ളൂർ പ്രസ്താവിക്കുന്നു. കൊല്ലവർഷം

നാലാം നൂററാണ്ടിൻെറ അവസാനത്തിലാണ മണിക ണ്ഠബിരുദാലംകൃതനായ പ്രസ്തുത ശ്രീവീരരാമവമ്മാവ് ഭരിച്ചിരുന്നതു് എന്നുകൂടി അദ്ദേഹം അഭിപ്രായപ്പെട്ടു ന്നുണ്ടു്.

'പ്രാചീനമലയാളമാതൃകകഠ' എന്ന പേരിൽ ഈ കൃതിയുടെ 30 പടലങ്ങഠ ആദ്യമായി പ്രസിദ്ധപ്പെ ടുത്തിയതു്, മഹാകവി പരമേശ്വരയ്യർ അവർകഠതന്നെ യാണ്. പിന്നീട്, 'ശ്രീചിത്രോദയമഞ്ജരീഭാഷാഗ്രന്ഥാ വലി'യിൽ ഉഠപ്പെടുത്തി ആകെയുള്ള 164 വൃത്തങ്ങ ളും തിരുവിതാംകൂർ ഗവമ്മെണ്ടിൽനിന്നും പ്രസിദ്ധ പ്പെടുത്തുകയുണ്ടായിട്ടുണ്ട്. മിക്കവാറും പതിനൊന്നു പാ ട്ടുകഠ കഴിയുന്നതോടുകൂടി ഓരോ വൃത്തവും അവ സാനിക്കുന്നു. അതനുസരിച്ചാണ പടലമെന്നും, വൃത്ത മെന്നും ഓരോ പ്രസാധകന്മാർ പേർ കൊടുത്തിട്ടുള്ളതെ ന്നുകൂടി ഇവിടെ പറഞ്ഞുകൊള്ളട്ടെ.

രാമചരിതം ഒരു തമിഠകൃതിയാണെന്നു ചില പ ണ്ഡിതന്മാർക്ക് അഭിപ്രായമില്ലാതെയുമില്ല. മലയാളം ത മിഴിൽനിന്നു ക്രമേണ ഭേദിച്ചുണ്ടായ ഒരു ഭാഷയാണെ ന്ന് ആരംഭത്തിൽ സൂചിപ്പിച്ചിട്ടുണ്ടല്ലൊ. മലയാളത്തി ൻെറ പ്രാഗ്രൂപം കൊടുന്തമിഴാണെന്നു കേരളപാണിനീ യത്തിൽ പറഞ്ഞിട്ടുള്ളതു നോക്കുക. പുരാതനകാലത്തു കേരളത്തിൽ സർവ്വത്ര വ്യാപിച്ചിരുന്ന ഈ തമിഴ്, അനു നാസികാതിപ്രസരാദിനയത്താൽ ഒരു പ്രത്യേകഭാഷ യായി പരിണമിച്ചിട്ടുള്ളതാകുന്നു, ഇപ്പോഴത്തെ മലയാ ളമെന്ന് ഭാഷാശാസ്ത്രനിഷ്ണാതന്മാർ തീരുമാനിച്ചുകഴി

ഞ്ഞിട്ടുള്ളതാണ്. രാമചരിതം അങ്ങനെയുള്ള ഒരു പരിണാമഘട്ടത്തിൽ — നാലാംനൂററാണ്ടിന്റെ അവസാനത്തിൽ— സംഭൃതമായിട്ടുള്ള ഒരു കൃതിയായിരിക്കണമെന്ന് അതിലെ പല പ്രയോഗങ്ങളും തെളിവു നൽകുന്നുമുണ്ട്:—

'അയഞ്ഞ മാനതകാമ്പൊട്ട്' ഇതിൽ 'ഞ്ച' എന്ന അക്ഷരം, 'അനുനാസികമാദേശം – പിൻപ്രത്യയഖരത്തിന്' എന്ന നിയമപ്രകാരം 'ഞ്ഞ' എന്നായി തീൎന്നിരിക്കുന്നതു നോക്കുക. അതുപോലെതന്നെ 'ങ്ക' എന്ന തമിഴക്ഷരം 'ങ്ങ'യായും, 'ൻറ' 'ന്ന'യായും പലേടത്തും രൂപാന്തരപ്പെട്ടിട്ടുണ്ട്.

'തളപിരിഞ്ഞിളകിന കടൽ' എന്നതിൽ, 'പിരിയ്ന്തു' എന്ന പ്രയോഗം താലവ്യാദേശത്താൽ 'പിരിഞ്ചു' എന്നും, പിന്നീട് അനുനാസികാതിപ്രസരത്താൽ 'പിരിഞ്ഞു' എന്നും ആയിത്തീൎന്നിട്ടുള്ളതു തമിഴക്ക് ഈകൃതിയിലുള്ള അവകാശത്തെ നിഷേധിക്കുന്നുണ്ടല്ലോ.

''അരുക്കമണ്ടലം അങ്കിനേർതുടക്കനെച്ചുവന്നു' 'മുടിന്തടിലിൽ വീഴ്ന്തു' എന്നിവയിൽ ചെന്തമിൾഭാഷാനിയമത്തിനു വിരുദ്ധമായി പുരുഷപ്രത്യയം കൂടാതെ പൂൎണ്ണക്രിയാപദങ്ങൾ പ്രയോഗിച്ചിരിക്കുന്നു. 'ഉണ്ടായിതൊട്ടൊരു പിണക്കമവർതമ്മിൽ', 'മന്നവർപിരാനൊടു വഴക്കിനു മുതിൎന്നാൽ', 'പോർവില്ലുമായരിയപോക്കളരിപുക്കാൻ', 'കോയിൽകൊൾകയിനിയെന്നുമേ' എന്നിങ്ങനെ തമിൾഭാഷയിൽ പ്രയോഗമില്ലാത്ത ഒട്ടനേകം പ്രയോഗങ്ങളും ഇതിൽ കാണാവുന്നതാണ്. ഇങ്ങനെ പല രീതികളും അവ്യവസ്ഥിതമായി രാമചരിതത്തിൽ കാണുന്നതുകൊണ്ട് ഇതു് ഒരു തമിൾകൃതിയല്ലെന്നും, മലയാളം തമിഴിൽനിന്നു ഭിന്നിച്ചുതുടങ്ങിയ കാലത്തുണ്ടായ ഒരു പ്രാചീനമലയാളകൃതിയാണെന്നും തീരുമാനിക്കാവുന്നതാണ്.

വെള്ളവായനമഃ, മാതുരിയം വാചി, താനല്ലി വിയതി താവി

നാൽ എന്നുതുടങ്ങി സംസ്കൃതീകൃതവും സംസ്കൃതമയവുമായ പ്രയോഗങ്ങളും, 'മലർവില്ലിയെല്ലനങ്കനെ' എന്നിങ്ങനെ വിശേഷണവിശേഷ്യങ്ങൾക്കു സംസ്കൃത ഭാഷാ നിയമമനുസരിച്ചുള്ള വിഭക്തിപ്പൊരുത്തങ്ങളും, 'ആനനം വടിവുള്ളാനവടിവ്' 'പെപ്പെടുന്ന രചൻ' എന്നിങ്ങനെയുള്ള സംസ്കൃതസന്ധികളും പ്രസ്തുതകൃതിയിൽ ചില സ്ഥലങ്ങളിൽ കാണാം. അന്തരാ, വിയതി, വാചി, വാചാ, ആമരണാന്തം, ചരണേ, കേകിനാം എന്നുതുടങ്ങി അനേകം ശുദ്ധസംസ്കൃതപദങ്ങളും അവിടവിടെയായി ഇതിൽ സ്ഥലം പിടിച്ചിട്ടുണ്ട്. ആ സ്ഥിതിക്ക് ഇതു് ഭാഷയിലെ ഒരു മണിപ്രവാളകൃതിയായി സങ്കല്പിക്കാമോ എന്നു സംശയിക്കേണ്ടിവരുന്നു.

എന്നാൽ മേൽപ്രസ്താവിച്ച രീതിയിലുള്ള പ്രയോഗങ്ങൾ രാമചരിതത്തിൽ വളരെ വിരളമായിട്ടേ കാണുവാൻ സാധിക്കയുള്ളു. ബഹുഭൂരിഭാഗവും തീരെ സംസ്കൃതസമ്പർക്കമില്ലാത്തതും തമിഴ്‌ശുപഭ്രയിഷ്ഠവുമായ ഭാഷയാണ്. ആകയാൽ മേൽപ്രകാരമുള്ള ഒരു ചിന്തയ്ക്കു് ഈ കൃതിയിൽ ലേശവും അവകാശം സിദ്ധിക്കുന്നില്ലെന്നു പറയേണ്ടതില്ലല്ലൊ.

പടയുടെ തിളപ്പിനോടും പരവയെയതിചയിക്കും
നടതകും തേരിനോടും നലംകിളരിലങ്കമന്നൻ
ഇടതുടർന്തരികുലത്തെയെയ്തെയ്തു വീഴ്ത്തക്കണ്ടു
കൊടുമചേർചുക്കിരിവൻ കുവടടത്തെടുത്തെറിന്താൻ. 265.

ഈദൃശമായ രീതിയാണ് പ്രസ്തുതകൃതിയിൽ സാർവ്വത്രികമായിട്ടുള്ളതു്. എന്നുതന്നെയുമല്ല, മലയാളഭാഷയുടെ പ്രഥമവ്യാകരണമായ ലീലാതിലകത്തിൽ മണിപ്രവാളകാവ്യലക്ഷണം നിർവ്വചിച്ചിട്ടുള്ളതിനോടു രാമചരിത

ത്തിന്ന യാതൊരടുപ്പവും കാണുന്നുമില്ല.

'ഭാഷാസംസ്കൃതയോഗോ മണിപ്രവാളം' മണിപ്രവാളമെന്നാൽ, മണിസ്ഥാനീയങ്ങളായ കേരളഭാഷാപദങ്ങളും, പ്രവാളസ്ഥാനീയങ്ങളായ സംസ്കൃതഭാഷാപദങ്ങളും സമ്മേളിപ്പിച്ചു വസന്തതിലകാദിവൃത്തങ്ങളിൽ വിരചിച്ചിട്ടുള്ള കവിത എന്നാത്ഥമാണ് ലീലാതിലകത്തിൽ വിവരിച്ചിട്ടുള്ളതു്. ഈ ലക്ഷണം രാമചരിതത്തിൽ തീരെ അസംഗതമാണല്ലൊ. 'ദ്രാവിഡ സംഘാതാക്ഷരനിബദ്ധമേതുകാമോനവൃത്തവിശേഷയുക്തം പാട്ടു്'—ദ്രാവിഡഭാഷയിൽ ഉള്ള അക്ഷരങ്ങൾമാത്രം ചേൎന്നതും, എതുക— ദ്വിതീയാക്ഷരപ്രാസം —മോനം— ഘടകപ്രാസം എന്നിവയോടുകൂടിയതും, ദ്രാവിഡവൃത്തങ്ങളിൽ എഴുതപ്പെട്ടതുമായ കൃതികൾക്കു 'പാട്ടു്' എന്ന നാമകരണം പ്രസ്തുതഗ്രന്ഥത്തിൽ ചെയ്തുകാണുന്നുമുണ്ടു്.

'തരതലന്താനളന്താ വിളന്താ പൊന്നൻ
തനകചെന്താർ വരുന്താമൽബാണൻതന്നെ
കരമരിന്താ പൊരുന്താനവന്മാരുടേ
കരളരിന്താ പുരാനേ മുരാരീകണാ
ഒരുവരന്താ പരന്താമമേ നീ കനി-
ന്തുരകചായീ പിണിപ്പൊവനീന്താവണ്ണം
ചിരതരന്താൾ പണിന്തേനല്ലോ താങ്കെന്നെ-
ത്തിരുവനന്താ പുരന്തങ്കുമാനന്തനേ'

എന്നീ മട്ടിൽ എതുക, മോനം മുതലായ ലക്ഷണങ്ങൾ സാമാന്യമായി രാമചരിതത്തിൽ യോജിക്കുന്നതിനാൽ ഈ കൃതി പാട്ടിന്റെ ഗണത്തിൽമാത്രം ഉൾപ്പെടുന്നതുമാണു്.

രാമചരിതം വാത്മീകിരാമായണത്തെ അനുകരിച്ച് എഴുതിയിട്ടുള്ള ഒരു കാവ്യമാകുന്നു. എങ്കിലും കവിസ്വാതന്ത്ര്യം ഇതിൽ പലേടത്തും പ്രത്യക്ഷമായി കാണാം. ശബ്ദാർത്ഥങ്ങളിലുള്ള നിഷ്കർഷയും അതുപോലെതന്നെ. ഔചിത്യം, രസം മുതലായ വിഷയങ്ങളിലും കവി, കാര്യമായിത്തന്നെ ശ്രദ്ധിച്ചിട്ടുണ്ട്. സീതാവിരഹത്താൽ നിരീഹനും നിർവ്വീര്യനുമായിത്തീർന്ന രാമനെ ചൊടിപ്പിക്കുവാൻ സുഗ്രീവൻ ചെയ്യുന്ന ഉപക്രമം നോക്കുക:—

അരചർകോനേ! മേന്മേലരും തുയർ പിടിത്തീവണ്ണം
പുരികുഴലാളെ നണ്ണി പോക്കുമതല്ല കാലം,
ഇരുപതു കരങ്കൾ തങ്കമിലങ്കവേന്തനെയൊരിക്കാൽ
കരുതുക; കളകശോകം കൈക്കൊൾക കോപമിപ്പോൾ. 2–12

വിഭീഷണൻ, സീതയെ തിരിയെക്കൊടുത്തു യുദ്ധംകൂടാതെ കഴിക്കുവാൻവേണ്ടി രാവണനോടു പ്രസംഗിക്കുന്നിടത്തു രാമനെപ്പററി പ്രസ്താവിക്കുന്ന ഭാഗം ശ്രദ്ധേയമാണ്:—

വേന്തർകോൻറ നയനാകിവിണ്ണവക്കമുതായുള്ളിൽ—
ച്ചാന്തിചേർ മുനിവർതേടും തനിമറക്കാതലാകി
പൂന്തഴെക്കുഴലാൾ ചീതൈ പുണരണി മുലക്കുപ്പൂൺപാ—
യാർന്തെഴമരക്കർ നഞ്ചായ വനവതരിത്തുതയ്യാ! 7–73

ഇങ്ങനെ രമണീയങ്ങളായ പല പദ്യങ്ങളും രാമചരിതത്തിലുണ്ട്.



# അദ്ധ്യായം 2

## മണിപ്രവാളകാവ്യങ്ങൾ

### ഉണ്ണുനീലീസന്ദേശം.

ലീലാതിലകം എന്ന വ്യാകരണഗ്രന്ഥത്തിലെ വിധികളെ ആദരിച്ചാലോചിക്കുമ്പോൾ ചില സംഗതികൾ വ്യക്തമാകാതിരിക്കുന്നില്ല. മലയാളഭാഷയിലെ ആദിമസാഹിത്യം മണിപ്രവാളമെന്നും, പാട്ടെന്നും ഉള്ള രണ്ടു ശാഖകളായിട്ടാണ് ആരംഭം മുതല്ക്കേ പുറപ്പെട്ടിട്ടുള്ളതു്. ഇവയിൽ കൂടുതൽ പഴക്കം പാട്ടുകൾക്കുതന്നെയാണ്. മലയാളം തമിഴിൽനിന്നു പിരിഞ്ഞു് ഒരു പ്രത്യേകഭാഷയായിത്തീരുവാൻ തുടങ്ങിയ ആ ആരംഭഘട്ടം മുതല്ക്കേ, സംസ്കൃതത്തിൻെറ ചാർച്ചയും വേഴ്ച്ചയും അതിനു സിദ്ധിച്ചുതുടങ്ങിയെന്നു് ഇതിനുമുമ്പു സൂചിപ്പിച്ചിട്ടുള്ളതാണല്ലൊ. ഭാഷയിലെ മണിപ്രവാളപ്രസ്ഥാനത്തിൻെറ ആവിർഭാവവും ആ വഴിക്കുതന്നെയാണ്. 'ഇന്ത്യയിലെ നാട്ടുഭാഷകൾക്കെല്ലാം സംസ്കൃതവുമായി ഓരോവിധം മൂലബന്ധങ്ങളും, തന്നിമിത്തം പല ശ്രേയസ്സുകളും സംഭവിച്ചിട്ടുണ്ടെന്നു കാണാം. എന്നാൽ ആ ഭാഷകളിൽ ഒന്നിലും ഉണ്ടായിട്ടില്ലാത്തതും, ഉണ്ടാകുവാൻ പാടില്ലാത്തതും, മലയാളഭാഷയ്ക്കു പ്രത്യേകം സിദ്ധിച്ചിരിക്കുന്നതും ആകുന്നു പ്രശസ്തമായ മണിപ്രവാളരീതി."*

---

സാഹിത്യമഞ്ജുഷിക 2–ാം ഭാഗം

ഈ പ്രസ്ഥാനത്തിൽ ആദിമദശയിൽ ഉണ്ടായിട്ടുള്ള കൃതികൾ ഏതെല്ലാമെന്നു പറയത്തക്ക തെളിവുകളൊന്നും നമുക്കിതേവരെ ലഭിച്ചുകഴിഞ്ഞിട്ടില്ല; എന്നുവരികിലും ലീലാതിലകത്തിൽ ഒററശ്ലോകങ്ങളായും ഗ്രന്ഥഭാഗങ്ങളായും അനേകം മണിപ്രവാളപദ്യങ്ങൾ ഉദ്ധരിച്ചുകാണുന്നതിൽനിന്ന്, 'തിലക'ത്തിൻെറ പുറപ്പാടിനുമുമ്പു തന്നെ പലവിധ മണിപ്രവാളകവിതകൾ ഭാഷയിൽ ഉണ്ടായിക്കഴിഞ്ഞിട്ടുണ്ടെന്നു തീരുമാനിക്കാവുന്നതാണ്. "ഉണ്ണുനീലീസന്ദേശം" എന്ന കൃതി അത്തരത്തിൽ ഉൾപ്പെട്ടതും, പാട്ടുശാഖയിൽ രാമചരിതം എന്നപോലെ, ഇന്നേവരെ നമുക്കു ലഭിച്ചുകഴിഞ്ഞിട്ടുള്ള മണിപ്രവാള കൃതികളിൽ കവിത്വംകൊണ്ടും, പ്രാചീനത്വംകൊണ്ടും പ്രഥമസ്ഥാനം അർഹിക്കുന്നതുമത്രെ.

തിലകത്തിൻെറ രചന മിക്കവാറും ആറാം നൂററാണ്ടിൽ ആയിരിക്കണമെന്നാണ് പല പണ്ഡിതന്മാരുടേയും അഭിപ്രായം. ആ കാലത്തിനു വളരെമുമ്പേതന്നെ മലയാളത്തിൽ മണിപ്രവാളകവിതയ്ക്കു ധാരാളം പ്രചാരം സിദ്ധിച്ചിരുന്നുവെന്ന് ആ കൃതി വ്യക്തമാക്കുന്നുണ്ട്. എന്നാൽ നാം ഇന്നു ഗ്രഹിക്കുന്ന മണിപ്രവാളത്തിനും, ലീലാതിലകകാലത്തെ മണിപ്രവാളത്തിനും തമ്മിൽ വലുതായ അന്തരമുണ്ടെന്നുള്ളതും ഇവിടെ വിസ്മരിച്ചുകൂടാത്തതാണ്. പാട്ടല്ലാത്ത ഭാഷാസംസ്കൃതയോഗത്തെയാണല്ലൊ മണിപ്രവാളമെന്നു ലീലാതിലകത്തിൽ നിർദ്ദേശിച്ചിട്ടുള്ളതു്. വിഭക്ത്യന്തങ്ങളായ സംസ്കൃതപദങ്ങൾ അന്നത്തെ — തിലകകാലത്തെ — മണിപ്രവാള

ത്തിൽ ആവശ്യമായിരുന്നു. ഉണ്ണുനീലീസന്ദേശം മുതലായവയിൽ വിശേഷണവിശേഷ്യങ്ങളായ മലയാളശബ്ദങ്ങൾക്കുപോലും വിഭക്തിപ്പൊരുത്തം വരുത്തിക്കാണുന്നുണ്ട്:—

‘മണ്ടുംമാനേർമിഴികൾമദനാ മന്മഥാരാതിതന്നെ
തങ്കൊല്ലത്തിന്നൊരുതിലകമേ തിങ്കൾ ചൂടുംപിരാനെ
കാൺമൂ പിന്നെക്കമലവനിതക്കിമ്പനെ, നിൻവിയമ്പേ–
രാളും കാളീപിതര, മെതിരില്ലാതെമംഗല്യകീർത്തേ.’

‘കണ്ടം വണ്ടിൻനിറമുടയൊനെ കെങ്കനീരോടു തിങ്കൾ–
ത്തുണ്ടം ചാർത്തും പരനെ വരമാതിന്നു മെയ്പാതിയോനേ
മണ്ടും മാനേല്ക്കരനെ യരനെക്കമ്പിപാമ്പാക്കിയോനെ–
ക്കണ്ടേ പോവാൻ തരമവിടെനി കണ്ടിയൂർത്തമ്പിരാനെ.’

എന്നീവക പ്രയോഗങ്ങൾ നോക്കുക. ‘സന്ദർഭേ സംസ്കൃതീകൃതാ ച’ എന്ന ‘തിലക’സൂത്രപ്രകാരം ദ്രാവിഡപ്രകൃതികളിൽ സംസ്കൃതപ്രത്യയാംശങ്ങളും ലകാരങ്ങളും കൂടി അക്കാലത്തു പ്രയോഗിച്ചുവന്നിരുന്നു:—

ആറൂർനീലീവിരഹവിധുരോ മാണിരത്യന്തകാമീ
മാത്തൂർജാതോ മദന വിവശസ്ത്യക്തവാന്തുണറക്കൈ

എന്നും,

പുന്നപ്പൂവിൻ പരിമളഭൃതാമാരുതേനാനുയാതോ
മുന്നെക്കാണാമിതവിയ നടക്കാവു നീ പിന്നിടേഥാഃ

എന്നുംമററുമുള്ള സന്ദേശപദ്യങ്ങൾ ഇതിനുദാഹരണങ്ങളാകുന്നു.

ഉണ്ണുനീലീസന്ദേശത്തിന്റെ കാലം ഏതെന്നൊ, കർത്താവു് ആരെന്നൊ ഇതേവരെ ഖണ്ഡിതമായി നിർണ്ണ

യിച്ചുകഴിഞ്ഞിട്ടില്ല. പ്രാമാണികന്മാരായ പണ്ഡിതന്മാരിൽ പലരുടെയും അഭിപ്രായങ്ങൾ ഈ വിഷയത്തിൽ അത്യന്തം ഭിന്നങ്ങളാണ്. അവരിൽ ചിലരുടെ അഭിപ്രായങ്ങളുടെ സാജാത്യവൈജാത്യങ്ങളേക്കുറിച്ചു കുറഞ്ഞൊന്നു പര്യാലോചിക്കേണ്ടിയിരിക്കുന്നു. എന്നാൽ അതിനുമുമ്പായി പ്രസ്തുതകാവ്യത്തിന്റെ ഇതിവൃത്തം ഇവിടെ സംഗ്രഹിക്കുന്നതു് ഉചിതമായിരിക്കുമെന്നു വിശ്വസിക്കുന്നു.

ഇതിവൃത്തം.

വടക്കുംകൂർരാജ്യത്തിന്റെ തലസ്ഥാനനഗരമായ 'വടമധുര' എന്ന കടുത്തുരുത്തിദേശത്തു വീരമാണിക്കമെന്നുകൂടി പേർപറഞ്ഞുവരുന്ന മുണ്ടയ്ക്കൽഭവനത്തിലെ ഉണ്ണുനീലിക്കു്, അവളുടെ പ്രിയതമൻ ഒരു സന്ദേശമയയ്ക്കുന്നതാണ് ഇതിലെ പ്രതിപാദ്യവിഷയം. സന്ദേശകാവ്യങ്ങൾക്കെല്ലാം പൂർവ്വവർത്തിയും മാർഗ്ഗദീപവുമായിട്ടുള്ളതു മേഘസന്ദേശമോ, അല്ലെങ്കിൽ രാമായണത്തിലെ ഹനുമൽസന്ദേശംതന്നെയോ എന്നുള്ള വാദം എങ്ങനെയും കിടന്നുകൊള്ളട്ടെ. ഒരു കാര്യം തീർച്ചതന്നെ. എല്ലാ സന്ദേശകാവ്യങ്ങളിലും ഒരു സാമാന്യനിയമവിധേയത കാണുന്നുണ്ടെന്നുള്ളതിൽ രണ്ടുപക്ഷമില്ല. നായികാനായകന്മാരുടെ വിരഹാവസ്ഥവഴി വിപ്രലംഭശൃംഗാരരസപ്രതിപാദനമാണല്ലൊ, സന്ദേശകാവ്യങ്ങളുടെ പരമോദ്ദേശ്യം. അതിൽ ഈ കാമിനീകാമുകന്മാരുടെ വിരഹാവസ്ഥയിൽ, കാമുകൻ അഥവാ നായകൻ സന്ദേശഹാരിയെ കണ്ടുപിടിക്കുക, അനന്തരം സന്ദേശഹരനു നായി

കാഗ്രഹത്തിൽ ചെന്നു ചേരുന്നതുവരെയുള്ള മാൎഗ്ഗം നിൎദ്ദേശിക്കുക, ഇത്രയും പൂൎവ്വഭാഗമായും; നായികാപുരിവൎണ്ണന, പ്രാണപ്രേയസിയുടെ ദയനീയസ്ഥിതിവൎണ്ണന, സന്ദേശവാക്യം എന്നിത്രയും ഉത്തരഭാഗമായും ഹംസമൽസന്ദേശകാലംമുതൽ അഥവാ മേഘസന്ദേശകാവ്യകാലം മുതൽ ഇന്നുവരെ ഗതാനുഗതികതേ്വന സൎവ്വസന്ദേശകാവ്യങ്ങളിലും നിബന്ധിച്ചുകാണുന്നുണ്ട്. പ്രസ്തുതസന്ദേശത്തിലും ഈ നിയമവിധേയത്വം സ്പഷ്ടമായി കാണാമെന്നുള്ളതു താഴെ പ്രതിപാദിക്കുന്ന കഥാവസ്തുവിൽനിന്നും വ്യക്തമാകുന്നതാണ്.

സന്ദേശത്തിലെ നായികാഗൃഹമായ മുണ്ടയ്ക്കൽഭവനത്തിൽ, ഒരു രാത്രി നായികാനായകന്മാർ കിടന്നുറങ്ങുമ്പോൾ കാമാതുരയായ ഒരു യക്ഷി, നായകനെ എടുത്തുകൊണ്ട് ആകാശദേശംവഴി തെക്കോട്ടു പായുന്നു. ഏകദേശം തിരുവനന്തപുരത്തായപ്പോൾ നായകൻ ഉണരുന്നു. ഉൺമീലിയിൽനിന്നു വിരഹിതനായ നായകൻ, നാരസിംഹമന്ത്രം ജപിക്കുകയും, ഭീതയായ യക്ഷി, ക്ഷണത്തിൽ നായകനെ വിട്ട് ഓടിപ്പോകുകയും ചെയ്യുന്നു. വായുവിൻെറ സഹായത്താൽ "എല്ലിനു വലിയ കേടൊന്നും പററാതെ" നായകൻ, ശ്രീപത്മനാഭസ്വാമിക്ഷേത്രത്തിനു സമീപം വന്നുവീഴുന്നു. സമയം സുപ്രഭാതം. മോഹാലസ്യമെല്ലാം തീൎന്ന്, 'അമ്മേ, ദേശംപുനരിവിടമേതേതു നാടെൻറമെല്ലാം' അറിവാൻ കഴിയാതെ പരിഭ്രമിക്കുമ്പോൾ, ക്ഷേത്രത്തിലെ പ്രഭാതസ്തുതി കേട്ട്, ദിങ്മോഹം നീങ്ങി, പ്രസ്തുത ക്ഷേത്രത്തിലെ വാതിൽ മാടത്തിൽ

കയറിയിരിക്കുന്നു. വസന്തത്തിൻെറ ആവിർഭാവം വിരഹിയെ വല്ലാതെ പീഡിപ്പിച്ചുതുടങ്ങി. ഈ ഘട്ടത്തിലാണ് യദൃച്ഛയാ അവിടെ വന്നെത്തിയ തൃപ്പാപ്പൂർ മൂപ്പ് ആദിത്യവർമ്മയെ കണ്ടുമുട്ടുന്നതു്. കുശലപ്രശ്നാനന്തരം നായകൻ തൻെറ ദയനീയസ്ഥിതിയെ വിവരിച്ചു രാജാവിനെ ഗ്രഹിപ്പിക്കയും അദ്ദേഹംവഴി നായികയ്ക്കു സന്ദേശം കൊടുത്തയയ്ക്കാൻ തീരുമാനിക്കയും ചെയ്യുന്നു. മാർഗ്ഗനിർദ്ദേശമാണ് അടുത്തപടി.

തിരുവനന്തപുരംമുതൽ വടമധുരവരെയാണ് ഇതിലെ മാർഗ്ഗം വർണ്ണിക്കുന്നതു്. ആദ്യം അവിടെയുള്ള ക്ഷേത്രങ്ങളിലെ ദേവന്മാരെയെല്ലാം വന്ദിച്ചു്, പടിഞ്ഞാറെ ഗോപുരത്തൂടെ പുറപ്പെടുന്നു. അംബുരാശിയുടെ ഉദാരമായ തീരംവഴിക്കാണ് യാത്ര. ഉച്ചയോടുകൂടി തൃപ്പാപ്പൂർ എത്തുന്നു. അമൃതേത്തു മുതലായവ കഴിഞ്ഞു് അവിടെ നിന്നു പുറപ്പെട്ടു മുതലപ്പൊഴി കടന്ന്, പുത്തിടത്തങ്ങാടിയിൽക്കൂടി പോകുന്നു. വഴിക്കു വക്കിലെ പ്രതിഷ്ഠയുള്ള 'നന്ദഗോപസ്യസൂനു'വിനെ വന്ദിച്ചു സന്ദേശഹരൻെറ കുലപുരിയായ കൊല്ലംരാജധാനിയിൽ എത്തുന്നു. കൊല്ലത്തു് അന്നു രാജ്യഭാരം ചെയ്യുന്നതു സന്ദേശഹരൻെറ ജ്യേഷ്ഠനായ രവിവർമ്മരാജാവാണ്. ജ്യേഷ്ഠനായ രാജാവിനെ അദ്ദേഹത്തിൻെറ മന്ത്രിവഴി സന്ദേശവിവരം അറിയിച്ചിട്ടു്, സന്ദേശഹരൻ അവിടെ നിന്നു് അന്നുതന്നെ പുറപ്പെടുന്നു. 'മുച്ചന്തിക്കൽ ചുഴലമരുവും വാണിയ'വും കണ്ടു സന്തുഷ്ടനായി സന്ധ്യയോടുകൂടി കരിപ്പൂക്കുളത്തു ചെന്നുചേരുന്നു.

പിറേറദിവസം രാവിലെ എഴുന്നേററു കൊല്ലംരാജ്യത്തിന്റെ വടക്കെ അതിത്തിയിലുള്ള പടയറ എന്ന സ്ഥലത്തുകൂടി ഓടനാടിൽ പ്രവേശിച്ച് കായംകുളത്തങ്ങാടിയിൽക്കൂടിപ്പോയി, മററവും കടന്നു കണ്ടിയൂരെത്തുന്നു. അവിടെനിന്നു മടങ്ങിവന്ന് അന്നത്തെ ഓടനാട്ടുരാജാവായ രവിവമ്മയെ കാണുന്നു. അദ്ദേഹത്തിന്റെ ആതിഥ്യമേററ് അന്നത്തെ നിശ അവിടെത്തന്നെയാണ് കഴിക്കുന്നതു്. വഴിക്കു പൂർവ്വപരിചയമുള്ള അനേകം കുടിലാളകമാരെ സന്ദേശഹരൻ കണ്ടുപോകുന്നുണ്ടെന്നുള്ള കഥയും ഇവിടെ സ്മരണീയമാണ്.

മൂന്നാംദിവസം പ്രഭാതത്തിൽ യാത്ര തുടന്നു വീണ്ടും കണ്ടിയൂക്കുതന്നെ വരുന്നു.

'പിറേറന്നാളൊട്ടെതിരെമറിമാൻകണ്ണിമാർമാരനെ, നീ
മററംപിന്നിട്ടിനിയപുഴയും കണ്ടിയൂരേ വരേണ്ടും.'

പിന്നീട്, ചെന്നിത്തല, നാമം, തിക്കുറണ്ടി, പനയന്നാർകാവു മുതലായ സ്ഥലങ്ങൾ കടന്നു, ചിറവായ്സ്വരൂപത്തിന്റെ വാസസ്ഥാനമായ തെന്തുരുത്തിയിൽ എത്തി 'പഴവാറെൻറ ചൊല്ലും ചടങ്ങും നടത്തി' വീണ്ടും പുറപ്പെടുകയായി. തിരുവല്ല, കരിയനാട്ട്, മുത്തൂററം നാലുകൊടി, തിക്കോടിത്താനം ഇവ കടന്നു തെക്കുംകൂർ രാജ്യത്തിൽ പ്രവേശിക്കുന്നു. രാജധാനിയിൽ ഉണ്ടെങ്കിൽ, രാമവമ്മ എന്നുപേരുള്ള അന്നത്തെ തെക്കുംകൂർരാജാവിനെ കണ്ടുപോകാൻ പറയുന്നുണ്ട്. പിന്നീട 'ഛത്രശ്രേണീവിരചിതനടപ്പന്തലൂടെ നടന്നു' തിരുവാഞ്ചപ്പുഴ കടന്ന്,'തിരിഞ്ഞയ്യുടി ക്കേററുമാന്തർ, എത്തുന്നു. ഊണും

തേവാരവും അവിടെ നടത്തി വീണ്ടും പുറപ്പെട്ടു കോതനല്ലൂർ കടന്നു ബിംബിലീപാലകന്മാരുടെ സിന്ധുദ്വീപിൽ വന്നുചേരുന്നു. ഇതോടുകൂടി മാൎഗ്ഗക്രമവും പൂൎവ്വഭാഗവും അവസാനിക്കുന്നു.

ഉത്തരഭാഗത്തിൽ, വടക്കുംകൂർരാജ്യത്തിന്റെ രാജധാനിയായ വടമധുരയെ സവിസ്തരം വൎണ്ണിക്കുന്നു. സന്ദേശഹരനോട് അന്ന് അവിടെ രാജ്യഭാരംചെയ്യുന്ന 'മണികണ്ഠാഖ്യസാമന്തമൌലി'യെ ചെന്നുകാണുന്നതിനു പ്രത്യേകം ആവശ്യപ്പെടുന്നുണ്ട്. പ്രസ്തുതരാജധാനിയിൽത്തന്നെയുള്ള ചിരികണ്ടൻ, കോതവൎമ്മൻ, ഇരവിമണികണ്ഠൻ, രാമവൎമ്മൻ മുതലായവർ സന്ദേശഹരനെ പ്രത്യേകം വന്നുകണ്ടു കുശലപ്രശ്നങ്ങൾ ചെയ്യാതിരിക്കുന്നില്ല. രാജധാനിക്കു സമീപമുള്ള 'മലിചിറ' എന്ന പൊയ്കയെ സവിശേഷം വൎണ്ണിക്കുന്നുണ്ട്:—

'നീരാടിൻേറാർ ചില ചലദൃശാം പൂൎണ്ണചന്ദ്രാഭിരാമം
വക്ത്രം മുക്കുംപൊഴുതു മുഴുവൻ കൂമ്പുമാമ്പൽപ്രസൂനം
കൂടിപ്പിന്നെത്തെളിവിനൊടെലാക്കണ്ടുവിങ്ങിച്ചിരിച്ചി-
ട്ടാഭോജാനാം പകലപി നിറക്കേടണച്ചീടുവൊൻറു'

ഏതാദൃശമായ മലിചിറയുടെ 'കിഴക്കിൻചിറയ്ക്കു' പിൻവശത്തായിട്ടാണ് വീരമണിക്കമെന്നു പ്രസിദ്ധമായ നായികാഗൃഹം സ്ഥിതിചെയ്യുന്നതു്. പിന്നീടു ഗൃഹവൎണ്ണന തുടങ്ങുന്നു:—

'മൽപ്രേയസ്യാലളിതഗതയേ കൈവിരൽക്കൈവിരച്ചെ-
ന്തുത്തേധകോണ്ടുപരിരചിതം നീലരത്നങ്ങൾകൊണ്ടു്,
ചാണാൽ മുച്ചാണിടപടിയകംപൂമടുത്തഗ്രഭാഗേ
കാണാം, ചൊല്ലമ്പൊഴുതുടനിടത്തുണ്ടു സോപാനമാൎഗ്ഗം'

എന്നുതുടങ്ങിയ വൎണ്ണനയ്ക്കുശേഷം നായികയെ ആപാദ

ചൂഢം വർണ്ണിക്കുകയും അവളുടെ വിരഹവ്യഥയെ പ്രദർശിപ്പിക്കുകയും ചെയ്യുന്നു. വിരഹത്തിൽ തനിക്കു ന്യായമായി സങ്കടപ്പെടാൻ അവകാശമുണ്ടെന്നു സന്ദേശഹരന്നു സ്വയം ബോദ്ധ്യമാകത്തക്കവണ്ണം അത്രയ്ക്കു ഹൃദയാവർജ്ജകമായും സ്വാഭാവികമായുമാണു് ഈ ഭാഗം വർണ്ണിക്കുന്നതു്:—

'നീലക്ഷൗമം പുറപുറയുമിട്ടത്തമേ മെത്തമേലാ–
നീലപ്പാത്തിൻപരിചെഴുമിളത്തുയലാം തൂലഭാജി
ചാലത്താലുററുടനടനരുണ്ടസ്ഥിരസ്ഥാനശയ്യാ
തോലിത്താഴത്തവശപതിതാ രോദതിപ്രാണനാഥാ' ....

'ദേവീം നിദ്രാമുപഗതവതീ ചാലനാൾപേറിരുന്നോ–
രെന്നെക്കണ്ടിട്ടുപഗതമഹാനന്ദസന്ദോഹവേഗാൽ
അദ്ധ്യാശ്ലേഷേ സരഭസമുണർന്നാകുലാ ശോകസിന്ധൗ
പണ്ടേതിൽക്കാൾ മുഴുകി മുറയിട്ടങ്ങിനെ സംസ്ഥിതാ വാ'

ഇങ്ങനെ നായികയുടെ ദയനീയസ്ഥിതിയെ അഥവാ വിപ്രലംഭശൃംഗാരത്തിന്റെ വിവിധഘട്ടങ്ങളെ മധുരമായി വർണ്ണിച്ചശേഷം, സന്ദേശവിവരങ്ങളും "തേററ"ത്തിന്നായ് അടയാളവാക്യങ്ങളും നൽകുന്നു. ഒടുവിൽ സന്ദേശവാഹകന്റെ 'പുനർദ്ദർശനാനന്ദലക്ഷ്മി'യെ പ്രാർത്ഥിച്ചുകൊണ്ടു് കാവ്യവും അവസാനിപ്പിക്കുന്നു.

**കാലം.**

സഹൃദയഹൃദയാഹ്ളാദകമായ ഈ സന്ദേശകാവ്യം, 1081-ലെ "രസികരഞ്ജിനി"വഴിക്കത്രെ കേരളീയർക്കു് ആദ്യമായി പരിചയപ്പെട്ടതു്. ഇതിന്റെ നിർമ്മാണകാലം ക്രിസ്ത്വബ്ദം 119-ൽ ആയിരിക്കണമെന്നു രസികരഞ്ജിനിപത്രാധിപർ അഭിപ്രായപ്പെടുന്നു.

"ആസ്ഥാലോകേ വിപുലമനസാം മന്യസാമാന്യമദ്ധ്യേ–
ത്യത്ഥാനത്ഥാപഗമവിഗമേഷ്വത്ഥിതാചാതുരാണാം
ന്യക്ഷേണൈഷാ നിജഗുരുതയാ നേക്ഷതേ തദ്വിശേഷം
സാന്ദ്രം തസ്മിന്നപി ച സഹജം ദ്വന്ദ്വമേതദ്വയേഷു"

എന്നുള്ള ശുകസന്ദേശത്തിലെ പദ്യം പ്രസ്തുതകാവ്യത്തിൽ,

"ഇത്ഥം നാനാകുശലമവനോടാപ്ലിപൂൎവ്വം വിചാരി–
'ച്ചാസ്ഥാലോകേ വിപുലമനസാ'മെന്നു മുൽപ്പാട്ടുകാട്ടി
പ്രാൎത്ഥിച്ചാൻ തൻകരുമമവനെ പ്രാൎത്ഥനീയാനുഭാവം
സ്വാൎത്ഥം പ്രത്യൎത്ഥികളിലെവിടെക്കാമുകാനാം വിവേകം"

എന്ന പദ്യത്തിൽ സൂചിപ്പിച്ചുകാണുകയാൽ, ശുകസന്ദേശത്തിനുശേഷമായിരിക്കണം ഇതിൻെറ ഉത്ഭവമെന്നാണ് അദ്ദേഹം ഊഹിക്കുന്നതു്.

'ലക്ഷ്മ്യാരംഗേ ശരദി ശശിനസ്സ്നേഹശൃംഗേ കയോശ്ചിൽ
പ്രേമ്ണായൂനോസ്സഹവിഹരതോപേശലാഭിഃ കലാഭിഃ
ഭാരാമേധഃ കൃതനഹതവിധേർദ്ദൂരനീതസ്സതസ്യാഃ
ശ്രാന്തസ്സ്വപ്നേ ശുകമിതിഗിരാ ശ്രാവ്യയാ സന്ദിദേശ'

എന്നുകാണുന്ന ശുകസന്ദേശത്തിലെ പ്രഥമപദ്യത്തിൽ 'ലക്ഷ്മ്യാരംഗേശരദി' എന്നുള്ള ഭാഗം കലിദിനസംഖ്യയെ സൂചിപ്പിക്കുന്നതാണെന്നും, ആ സ്ഥിതിക്കു ക്രിസ്തുവൎഷം 102-നിടയ്ക്കാണ് അതിൻെറ നിൎമ്മാണകാലമെന്നും അദ്ദേഹം നിൎണ്ണയിക്കുന്നു. അതുപോലെതന്നെ ഉണ്ണുനീലിസന്ദേശത്തിലെ പ്രഥമപദ്യമായ,

'അമൃതകരകരോടീസ്പദ്ധിനീബദ്ധചൂഡം
തിരളൊളിതിരുനീറാമംഗരാഗാഭിരാമം
കരകലിതകലാപം മംഗളം പിംഗളാക്ഷം
മലമകൾമുലപൂണം ദൈവതം വെൽവുതാക'

എന്നുള്ളതിലെ 'അംഗരാഗം' എന്ന ഭാഗം കലിദിന

സംഖ്യയെ സൂചിപ്പിക്കുന്നതാണത്രെ. ഇതിനെ ആസ്പദമാക്കി നോക്കുമ്പോൾ, പ്രസ്തുത സന്ദേശത്തിന്റെ നിൎമ്മാണകാലം, ക്രിസ്തുവൎഷം 119 നിടയ്ക്കാണെന്നു കാണാം. ഈ അഭിപ്രായത്തെ ആദരിക്കുന്നപക്ഷം, പ്രസ്തുതകാവ്യം ഏകദേശം 1800 വൎഷത്തിലധികം പഴക്കമുള്ള ഒരു കൃതിയാണെന്നു വന്നുകൂടുന്നതാണ്. ഇതു തീരെ തെററാണെന്നു പറയേണ്ടതില്ലല്ലോ. മലയാളഭാഷ തമിഴിൽനിന്നു ഭിന്നിച്ച് ഒരു പ്രത്യേകഭാഷ എന്ന നിലയെ അൎഹിച്ചുതുടങ്ങിയതുതന്നെ, കൊല്ലവൎഷാരംഭത്തിനുശേഷമാണെന്നു ഭാഷാശാസ്ത്രകാരന്മാരിൽ പലരും അഭിപ്രായപ്പെടുന്നു. അതിനുമുമ്പെ, എന്നുവച്ചാൽ, പത്തുപതിനൊന്നു നൂററാണ്ടുകൾക്കുമുമ്പെ- ഇങ്ങനെ ഒരു കൃതി ഉത്ഭവിച്ചു എന്നൂഹിക്കുന്നതു വളരെ സാഹസമായിരിക്കും. ഉണ്ണുനീലീസന്ദേശത്തേക്കാൾ മുമ്പെ ഉണ്ടായിട്ടുള്ളതെന്നു പല കാരണങ്ങളാലും നിൎണ്ണയിക്കാവുന്ന രാമചരിതത്തിന്റെ ആവിൎഭാവംപോലും, കൊല്ലം നാലാം ശതവൎഷത്തിലൊ, അതിൽ പിന്നീടൊ ആയിരിക്കണമെന്നാണ് ഭാഷാപണ്ഡിതന്മാരിൽ പലരുടെയും അഭ്യൂഹം. ആ സ്ഥിതിക്ക് സന്ദേശത്തിന്റെ നിൎമ്മാണകാലം, രാമചരിതത്തിനു മുമ്പായിരിക്കാൻ ഒരിക്കലും വഴികാണുന്നില്ല. ശുകസന്ദേശത്തിലേയും ഉണ്ണുനീലീസന്ദേശത്തിലേയും മേല്ക്കാണിച്ച ശ്ലോകങ്ങളിലെ ചില പദങ്ങൾക്ക്, കലിദിനസംഖ്യ കണക്കാക്കി നോക്കുമ്പോൾ ലഭിക്കുന്ന പരസ്പരൈക്യത്തെമാത്രം ആസ്പദമാക്കി, ഇങ്ങനെ നിൎണ്ണയിച്ചുതുടങ്ങിയാൽ വളരെ അബദ്ധങ്ങൾക്കു ഹേതുവാകുകയേയുള്ളു. കലിദിനസംഖ്യ പദ്യരൂപത്തിലാക്കി

ത്തീപ്പാൻ കേരളകവികൾ യത്നം ചെയ്തുതുടങ്ങിട്ടുള്ളതു മേല്പത്തൂരിന്റെ കാലംമുതല്ക്കാണെന്നു 'ഭാരതഗാഥ'യുടെ പ്രസാധകനായ ചിറയ്ക്കൽ കോവിലകത്തെ രാമവർമ്മരാജാവവർകൾ പ്രസ്താവിച്ചിട്ടുള്ള സംഗതി, ഈ സന്ദർഭത്തിൽ ഏററവും സ്മരണീയവും ആദരണീയവുമായിതോന്നുന്നു. ആകയാൽ 'ലക്ഷ്മ്യാരംഗേശരദി' 'അംഗരാഗം' എന്നീ പദങ്ങൾക്ക് 'കാകതാലീയന്യായേന' സിദ്ധിച്ച പൂർവ്വാപരൈക്യം ആസ്പദമാക്കി അവയുടെ കാലനിർണ്ണയം ചെയ്യാമെന്നു തോന്നുന്നില്ല.

ഗവേഷകവിചക്ഷണനായ മഹാകവി പരമേശ്വരയ്യർ അവർകൾ ഉണ്ണുനീലീസന്ദേശത്തിന്റെ നിർമ്മാണകാലം കൊല്ലവർഷം 541-നും 550-നും ഇടയ്ക്കാണെന്ന് അനേക തെളിവുകൾ ഹാജരാക്കി അഭിപ്രായപ്പെടുന്നു. 'ഭാഷാപോഷിണിയുടെ 1091-ലെ മേടം- ഇടവം ലക്കങ്ങളിൽ അദ്ദേഹം ഈ സംഗതിയെ സംബന്ധിച്ചു സവിസ്തരം പ്രതിപാദിച്ചിട്ടുണ്ട്. 1092-ലെ 'ഭാഷാപോഷിണി'ലക്കങ്ങളിൽ നിരൂപകാഗ്രഗണ്യനായ പി. കെ. നാരായണപിള്ള അവർകളും പ്രസ്തുതകൃതിയുടെ കാലനിർണ്ണയത്തിൽ യുക്തിയുക്തമായ അഭിപ്രായങ്ങൾ പുറപ്പെടുവിച്ചിട്ടുള്ളതാണ്. സാധകബാധകങ്ങളായ അനേകം യുക്തികളെ പ്രദർശിപ്പിച്ചു നിരൂപണംചെയ്യുന്ന മി. പി. കെ, ഒടുവിൽ മി. പരമേശ്വരയ്യരുടെ അഭിപ്രായത്തോടു യോജിക്കുകയത്രെ ചെയ്യുന്നതു്. അതിനാൽ സന്ദേശത്തിന്റെ കാലനിർണ്ണയവിഷയത്തിൽ പരമേശ്വരയ്യർ അവർകൾ പ്രകടിപ്പിച്ചിട്ടുള്ള യുക്തികളെത്തന്നെ

നമുക്കിവിടെ മുഖ്യമായി പരിശോധിച്ചുനോക്കാം. അദ്ദേഹത്തിൻെറ അഭിപ്രായഗതി ഏതാണ്ടിപ്രകാരമാണ്:-

'ഉണ്ണനീലീസന്ദേശത്തിൻെറ കാലം നിണ്ണയിക്കുന്നതിനു വളരെ സൗകയ്യമുണ്ട്. സാധാരണ സന്ദേശങ്ങളിൽ തിയ്യക്കുകഠം ദൌത്യം വഹിക്കുന്നു. ഇവിടെ ഒരു രാജാവാണ് ആ കൃത്യം നിവ്വഹിക്കുന്നത്. ആ രാജാവ് ആരെന്നും, എന്നു ജീവിച്ചിരുന്നു എന്നും അറിഞ്ഞാൽ മതി. ആദിത്യവമ്മ എന്നുപേരുള്ള സന്ദേശഹരനായ രാജാവിനു ത്രൈലോക്യപൂർവ്വം, സവ്വാംഗനാഥൻ, സംഗ്രാമധീരൻ എന്നീ ബിരുദങ്ങളും ഉണ്ടായിരുന്നുവെന്നു പ്രസ്തുതഗ്രന്ഥത്തിലെ പലഭാഗങ്ങഠംകൊണ്ടും തെളിയുന്നുണ്ട്. ഇങ്ങനെ സംഗ്രാമധീര, സവ്വാംഗനാഥ ബിരുദങ്ങഠം കൊണ്ട് അങ്കിതന്മാരായി തിരുവിതാംകൂറിൽ രണ്ടു ആദിത്യവമ്മമാർ മാത്രമേ ഉണ്ടായിട്ടുള്ളു. അവരിൽ ഒരാഠം കൊല്ലവഷം 550 മുതല്ക്കും, മറെറ ആഠം 636 മുതല്ക്കുമാണ് രാജ്യം ഭരിച്ചിട്ടുള്ളത്. ഇവരിൽ ആദ്യത്തെ സവ്വാംഗനാഥൻ വടശേരി കൃഷ്ണൻകോവിലിൽ ഒന്നും, തിരുവമ്പാടിക്ഷേത്രത്തിൽ രണ്ടും, ഇങ്ങനെ മൂന്നു ശിലാശാസനങ്ങഠം സ്ഥാപിച്ചിട്ടുണ്ട്. 'സിംഹസ്ഥേ ച ബൃഹസ്പതൗ സമകരോദബ്ദേ ച ചോളപ്രിയേ' എന്ന ലേഖനത്തിലെ 'ചോളപ്രിയ' എന്നതു കാലമുദ്രയാകയാൽ അതിനു പരല്പേരുപ്രകാരം ശകാബ്ദം 1296, അതായതു കൊല്ലം 549—550-ാമാണ്ട് എന്നു സിദ്ധിക്കുന്നതാണ്.

ശബ്ദജ്ഞോസ്മ്യൃഥ ലക്ഷ്യലക്ഷണഗുരുസ്സാഹിത്യസംഗീതയോ-
സ്മൃത്യർത്ഥാത്മപുരാണശാസ്ത്രനിഗമാൻ ജാനേ പ്രമാണാന്യപി

ഷട്ത്രിംശത്സ്വപിഹേതിഷു ശ്രമഗുണൈശ്ശ്ലോകേ കലാനാം കലാ—
നൃഭ്യാസേ യുധി ഭൂപതീംശ്ച വിജയേ സൎവ്വാംഗനാഥോസ്മൃതഃ

എന്നുതുടങ്ങിയുള്ള ആദ്യത്തെ ശാസനത്തിൽ പ്രതിപാദിച്ചിട്ടുള്ള സൎവ്വാംഗബിരുദയോഗ്യത, സന്ദേശത്തിലെ സൎവ്വാംഗനാഥനായ ആദിത്യവൎമ്മയിൽ പ്രകടമായി കാണുന്നുണ്ടെന്നു മി. പി. കെ. യുടെ ലേഖനത്തിൽ തെളിയിച്ചിട്ടുമുണ്ട്.

'രാജ്യാനാമഞ്ചിനിയപതിനെട്ടിന്നുമിൻറായുധാനാം
വിദ്യാനാഞ്ചത്വമപിപെരുമാൾ വീരസംഗ്രാമധീര,
നാലിന്നുമ്മറ്ററുപതിനുമിൻറക്കലാകൗശലാനാം
ഗ്രാമാണാഞ്ച ശ്രിയമനുദിനം വാഴ്ത്തുവോരംപൂബന്ധോ.'

ഇത്യാദി സന്ദേശത്തിലെ കുശലപ്രശ്നഭാഗങ്ങൾതന്നെ മതിയായ ദൃഷ്ടാന്തമാണ്. ഈദൃശസംഗതികൾകൊണ്ടു മേല്പറഞ്ഞ ആദിത്യവൎമ്മരാജാവാണ് സന്ദേശം വഹിക്കുന്നതെന്നു സ്പഷ്ടമായി കാണാവുന്നതുമത്രെ.

പ്രസ്തുത ആദിത്യവൎമ്മരാജാവിനു തൃപ്പാപ്പൂർ മൂപ്പു കിട്ടിയതു് 541 മുതല്ക്കാണെന്നു പത്മനാഭസ്വാമിക്ഷേത്രത്തിൽ ഗ്രന്ഥവരി കാണുന്നുണ്ട്.

'വ്യായാമം'കൊണ്ടഴകിലുദിതാമോദം

എന്ന ശ്ലോകം സന്ദേശത്തിൽ കാണുന്നതുകൊണ്ട്, സന്ദേശഹരനായ ആദിത്യവൎമ്മ തുലുക്കൻപടയോടു പൊരുതീട്ടുള്ളതായി വിചാരിക്കേണ്ടിയിരിക്കുന്നു. ക്രിസ്തുവൎഷം 1320-നു, കൊല്ലം 495-നിടയ്ക്കാണ് തുലുക്കൻപട മാലിക്കാഫറുടെ നേതൃത്വത്തിൽ ദക്ഷിണഭാഗത്തേയ്ക്കു വന്നിട്ടുള്ളതു്. ഇതേവരെ പ്രസ്താവിച്ച എല്ലാസംഗതികളെയും ക്രോഡീകരിച്ചുനോക്കുമ്പോൾ, മേല്പറഞ്ഞ ആദിത്യവൎമ്മരാജാവിനു തൃപ്പാപ്പൂർ മൂപ്പുകിട്ടിയ 541-നുശേ

ഷവും, രാജ്യഭാരം സിദ്ധിച്ച 550-ന്ന മുമ്പുമായിരിക്ക ണം ഈ കൃതിയുടെ നിർമ്മാണകാലം.'

'അഞ്ചാംപക്കം വരമിതുതുലോം വാരവും വീരമൌലേ
നാളും നൻെറ നളിനവനിതക്കിമ്പനേ മുമ്പിലേതു്,
മേടം വേണാടരിൽമകുടമേ, രാശിയും വാഗധീശൻ
നാലാമേടത്തയമുപഗതോത്ഭുതികാമാഖ്യയോഗഃ'

എന്ന പദ്യത്തെ അടിസ്ഥാനമാക്കി, 549-കുംഭം 23-ാം തീയതി ഉദയാൽപരം 7½ നാഴികയും, അശ്വതിനക്ഷത്ര വും പഞ്ചമിതിഥിയും, വ്യാഴവാരവും, മേടംരാശിയും, കക്കടകത്തിൽവ്യാഴവും, യോജിച്ചുവന്ന മുഹൂത്തത്തിലാ ണ് നായകൻ സന്ദേശമയക്കുന്നാതെന്നും കൃത്യമായിപ്പറ യാം.' ഭാഷാശൈലിയും പ്രസ്തുത കാലഘട്ടത്തെ കുറിക്കു ന്ന ഒരു പ്രത്യേകതെളിവായി മിസ്റ്റർ പരമേശ്വരയ്യർ പ്രസ്താവിക്കുന്നുണ്ടു്.

ഭാഷാഭിമാനിയും നിരൂപണമമ്മവേദിയുമായ ആ റ്റൂർ കൃഷ്ണപ്പിഷാരോടി അവർകൾ ഉള്ളൂരിൻെറമേൽ പ്രസ്താവിച്ച അഭിപ്രായങ്ങളിൽ മിക്കവയോടും യോജി ക്കുന്നുണ്ടെങ്കിലും, ചില സംഗതികളിൽ ഭിന്നിച്ചു സ്വത ന്ത്രമായ മറെറാരഭിപ്രായം പുറപ്പെടുവിക്കുന്നു. അദ്ദേഹ ത്തിൻെറ അഭിപ്രായത്തിൽ ഉണ്ണുനീലിസന്ദേശത്തി ൻെറ നിർമ്മാണകാലം 550ന്ന മുമ്പ്, – അതായതു് ഏ കദേശം 500-ാമാണ്ടിന്ന സമീപിച്ചായിരിക്കണമെന്നാ ണ്. മുഖ്യമായി മൂന്നു സംഗതികളെ അടിസ്ഥാനമാക്കി യാണ് അദ്ദേഹം സ്വാഭിപ്രായം സ്ഥാപിക്കുന്നതു്.

അതിൽ ഒന്നു് വടശ്ശേരി കൃഷ്ണൻകോവിലിലും, തിരു വമ്പാടിക്ഷേത്രത്തിലും ഉള്ളതായി മുമ്പു പറയപ്പെട്ട ശി

ലാലേഖനങ്ങളെ അടിസ്ഥാനമാക്കിയത്രെ. അദ്ദേഹം പറയുന്നതിന്റെ ചുരുക്കമിതാണ്:—

'സർവ്വാംഗനാഥബിരുദമുള്ളവരായി രണ്ടല്ല, മൂന്ന് ആദിത്യവർമ്മമാർ തിരുവിതാംകൂറിൽ ഉണ്ടായിരുന്നതായി കാണാവുന്നതാണ്, ശിലാശാസനങ്ങൾ മൂന്നും ഒരാൾതന്നെ സ്ഥാപിച്ചതാണെന്ന തീരുമാനിച്ചുകൂടാ. രണ്ടുപേരുടേതായിരിക്കാനാണ് ഇടയുള്ളത്. ഇതിൽ വടശ്ശേരി കൃഷ്ണൻകോവിലിലുള്ള ലേഖനത്തിൽ, സർവ്വാംഗനാഥനെന്ന ബിരുദനാമമുള്ള ആദിത്യവർമ്മയാണ് അതു സ്ഥാപിച്ചിരിക്കുന്നതെന്ന സംഗതി, വ്യക്തമായി കാണിച്ചിരിക്കുന്നു. രണ്ടാമത്തേതായ തിരുവമ്പാടി ക്ഷേത്രത്തിന്റെ വടക്കേഭിത്തിയിലുള്ള ലേഖനത്തിൽ, അതു സ്ഥാപിച്ചതു് ഒരു സർവ്വാംഗനാഥനാണെന്നുമാത്രവും; മൂന്നാമത്തേതായ തെക്കേ കുട്ടിമത്തിലുള്ള ലേഖനത്തിൽ ഒരു ആദിത്യവർമ്മരാജാവു് എന്നുമാത്രവും വിശദമാക്കിയിരിക്കുന്നു. ആദ്യത്തെ ലേഖനത്തിൽ സർവ്വാംഗനാഥബിരുദം കിട്ടാനുള്ള കാരണം വ്യക്തമായി കാണിച്ചിരിക്കുന്നതുകൊണ്ടു് അതിലെ ആദിത്യവർമ്മ പ്രാചീനനാണെന്ന വിചാരിക്കേണ്ടിയിരിക്കുന്നു. തിരുവമ്പാടിയിലേതു രണ്ടും, കുലകൂടസ്ഥനായ ആദിത്യവർമ്മയുടെ പിൻഗാമിയായ ഒരാളുടേതായിരിക്കണം. കൊല്ലവർഷം 505-ൽ തൃപ്പാപ്പൂർമൂപ്പിൽ സ്ഥാനമുണ്ടായിരുന്ന ഒരാദിത്യവർമ്മ, വയ്ക്കം ക്ഷേത്രത്തിലെ കണക്കുകൾ പരിശോധിച്ചിട്ടുള്ളതായി കാണുന്നുണ്ടെന്ന മി. ശങ്കുണ്ണിമേനോന്റെ ചരിത്രത്തിൽ പറയുന്നു. പ്രസ്തുത ആദിത്യവർമ്മ 507 മുതൽ 510 വരെയാണത്രെ രാജ്യം ഭരിച്ചിരുന്നതു്. അതിനാൽ 'ചോള

പ്രിയ' എന്ന ശകാബ്ദത്താൽ കിട്ടുന്ന കൊല്ലം 550-നിടക്ക തൃപ്പാപ്പൂർമൂപ്പു വാണിരുന്ന ആദിത്യവൎമ്മയല്ല ഇദ്ദേഹമെന്നും, ആദ്യത്തെ ലേഖനമായ വടശ്ശേരി കോവിലിലെ ലേഖനം സ്ഥാപിച്ച ആദിത്യവൎമ്മതന്നെയാണ് സന്ദേശഹരൻ എന്നും തീരുമാനിക്കേണ്ടിയിരിക്കുന്നു.

രണ്ടാമത്തെ സംഗതി തുലുക്കൻപടയോടു പൊരുതിയിട്ടുള്ളതായി പ്രസ്താവിച്ചിട്ടുള്ള ഭാഗമാണ്. മാലിക്കാഫറും സൈന്യങ്ങളും ദക്ഷിണ ഇന്ത്യയിലേയ്ക്ക് ആദ്യമായി വന്നതു ക്രിസ്തുവൎഷം 1310–1313-ന്ന കൊല്ലം 485–488-ാമാണ്ടിടയ്ക്കാണെന്നു ദേശചരിത്രകാരന്മാർ പ്രസ്താവിക്കുന്നു. ആ സ്ഥിതിക്ക് കൊല്ലം 500-ാമാണ്ടിനോടടുത്തു ജീവിച്ചിരുന്ന ആദ്യത്തെ ആദിത്യവൎമ്മ തുലുക്കൻ പടയോടു പൊരുതിയിട്ടുള്ളതായി സന്ദേശത്തിൽ പ്രസ്താവിച്ചിട്ടുള്ളതിൽ യാതൊരു അസാംഗത്യദോഷവും ഉണ്ടാകാനിടയില്ല.

മൂന്നാമത്തെ വാദം, "അഞ്ചാംപക്കം വരമിതുതുലോം... ഭൂതികാമാദ്യയോഗഃ" എന്നുള്ള മേൽപ്രസ്താവിച്ച ശ്ലോകത്തെ അടിസ്ഥാനമാക്കിയാണ്. ഇതിൽ 'നളിനവനിതയ്ക്കിമ്പനേ' എന്നഭാഗം സംബോധനയായി എടുത്തും നാളുംമുമ്പിലേതു് എന്നന്വയിച്ചും, അശ്വതി നാളും പഞ്ചമി തിഥിയുമെന്നു മി. പരമേശ്വരയ്യർ വ്യാഖ്യാനിക്കുന്നതു് അത്ര ശരിയായിരിക്കുന്നില്ല. 'നാളും നന്റെനളിനവനിതയ്ക്കിമ്പനേ മുമ്പിലേതു'— അതായതു് വിഷ്ണുദൈവതമായ തിരുവോണത്തിനു മുമ്പിലേതായ

ഉത്രാടംനാൾ എന്നാണ് അർത്ഥം കല്പിക്കേണ്ടത്. അതനുസരിച്ചു നോക്കുമ്പോൾ, ഉത്രാടം നക്ഷത്രവും പഞ്ചമിതിഥിയും മേടം ഉദയരാശിയും കർക്കടകത്തിൽ വ്യാഴവും ആയിട്ടുള്ള സമയത്താണ് സന്ദേശം അയയ്ക്കുന്നതെന്നു വന്നുകൂടും. കർക്കടകവ്യാഴക്കാലങ്ങളിലെ മേടമാസത്തിൽ ഉത്രാടവും പഞ്ചമിയും യോജിച്ചുവരുന്ന ദിവസം മേല്പറഞ്ഞ കാലഘട്ടത്തിനിടയ്ക്കു, 490–മേടത്തിൽ മാത്രമേ ശരിയായി കാണുന്നുള്ളു. അതിനാൽ സന്ദേശമയയ്ക്കുന്നതായി സങ്കല്പിച്ചിട്ടുള്ളതു കൊല്ലം 490–മേടം 30–ാംനു-പുലർച്ചസമയമാണെന്നു നിർണ്ണയിക്കാം'.

മേല്പറഞ്ഞ അഭിപ്രായഭേദങ്ങളിൽനിന്ന് ഉണ്ണുനീലീസന്ദേശത്തിന്റെ രചനാകാലം, ഇനിയും അവ്യവസ്ഥിതമായിത്തന്നെ സ്ഥിതിചെയ്യുന്നുവെന്ന് ഊഹിക്കേണ്ടിയിരിക്കുന്നു. എന്നാൽ ഏകദേശം 6–ാം നൂററാണ്ടിന്റെ ഉത്തരാർദ്ധത്തിനുമുമ്പ് ഇതിന്റെ നിർമ്മാണം സംഭവിച്ചിട്ടുണ്ടെന്ന് അനുമാനിക്കുന്നതിൽ വലിയ അപാകമൊന്നും വരുവാനിടയില്ലാത്തതാണ്. ഭാഷാരീതി മുതലായവയും ഏതൽകാലഘട്ടത്തിന് അനുഗുണമായിത്തന്നെ കാണുന്നു. 'നാളും നൻേറ നളിനവനിതയ്ക്കിമ്പനേ മുമ്പിലേത്'. എന്നുള്ളതിനു മഹാപണ്ഡിതന്മാർ രണ്ടുപേരും ചെയ്തിട്ടുള്ള വ്യാഖ്യാനങ്ങൾ ഓരോപ്രകാരത്തിൽ ശരിയായിരിക്കുന്നുണ്ട്. അതനുസരിച്ചു ജ്യൌതിഷികന്മാരെക്കൊണ്ടു ചെയ്യിച്ചിട്ടുള്ള കാലനിർണ്ണയങ്ങളിൽ ഏതെങ്കിലും ശരിയാണെന്നോ, ഏതെങ്കിലും തെററാണെന്നോ പറവാൻ തരമില്ലാതെയാണിരിക്കുന്നത്. ശി

ലാലേഖനങ്ങളെ സംബന്ധിച്ചുള്ള അഭിപ്രായങ്ങളും, ഏ കദേശം ഇതുപോലെതന്നെ. കൊല്ലം 550-നമുമ്പ് ഒ രാദിത്യവൎമ്മ ഉണ്ടായിരുന്നുവെന്നും, അദ്ദേഹമായിരിക്ക ണം വടശ്ശേരി കോവിലിലെ ശിലാശാസനം സ്ഥാപിച്ചി ട്ടുള്ളതെന്നുമുള്ള സംഗതി, വൈക്കം ക്ഷേത്രത്തിൽ കാ ണുന്ന ഗ്രന്ഥവരിയെ ആധാരമാക്കിയാണല്ലൊ തീരുമാ നിച്ചിട്ടുള്ളതു്. പ്രസ്തുതവിഷയത്തിലും പ്രാമാണികന്മാ രായ ചരിത്രകാരന്മാർതമ്മിൽ ഭിന്നിക്കുന്നുണ്ട്. മി. "ശ ങ്കുണ്ണിമേനോനും മി. നാഗമയ്യായും 505-ാമാണ്ടിടയ്ക്കു് ആദിത്യവൎമ്മരാജാവു വൈക്കത്തു മേല്കോയ്മ സ്വീകരി ച്ചതായി പറയുന്നു. മി. കെ. പി. പത്മനാഭമേനോന്റെ കൊച്ചിരാജ്യചരിത്രമനുസരിച്ചു് 584-ാമാണ്ടിങ്ങനെ ന ടന്നതായി മി. മഹാദേവയ്യർ പറയുന്നു." ഈ സ്ഥിതി ക്ക് പ്രസ്തുതരേഖയുടെ വിശ്വാസയോഗ്യത നമുക്കെങ്ങ നെ നിർണ്ണയിക്കാൻ കഴിയും? എന്നാൽ ഒരു സംഗതി തീ രുമാനിക്കുന്നതിൽ വികല്പം തോന്നുന്നില്ല. സന്ദേശഹര നായ ആദിത്യവൎമ്മ ചിറവായ്സ്വരൂപത്തിലെ ഒരു അംഗവും, കൊല്ലത്തു രാജ്യഭാരംചെയ്തിരുന്ന ഇരവിവൎമ്മ ന്റെ ഭ്രാതാവുമാണെന്നുള്ളതു് സ്പഷ്ടമാണ്.

നാരീമൗലേ! മമ മലർമകൾക്കങ്ങിരിപ്പാന്തിരിപ്പാ—
പ്പൂരെൻറില്ലം വെരളുമിളമാൻകണ്ണി! വേണാട്ടിലങ്ങ്
താരാനാഥപ്രതിമവദനേ! പേരുമാതിച്ചവൎമ്മൻ
പാരേറീടും പുകളിരവിവൎമ്മന്നുരണ്ടാമവൻ ഞാൻ. ഉ. സ. 77.

ഇതിലെ ഇരവിവൎമ്മൻ പ്രസിദ്ധനായ ജയസിംഹ പുത്രൻതന്നെ ആയിരിക്കണം. എന്തെന്നാൽ–

"അത്ഥിശ്രേണിക്കഭിമതഫലം നൽകുവാൻ പാരിജാതം
വിദ്വൽപത്മാകരദിനകരം വിശ്വലോകൈകദീപം
മുററിക്കൂട്ടം പെരിയപരചക്രേഷു ചക്രായമാണം
കററക്കാർമൽപ്പുരികുഴലിമാർമാരനെക്കാൺക പിന്നെ.

വേലപ്പെണ്ണിന്നഴകുപൊഴിയും കണ്ണനെപ്പോരിൽമാററാർ
മൂലത്തിന്നേ മുടിവിനൊരു മുക്കണ്ണനെപ്പുണ്യകീർത്തേ
വേരിച്ചൊല്ലാർമനസിജ! കയൽക്കണ്ണനെച്ചെൻറു നേരേ
കോരിക്കൈക്കുപ്പുടനിരവിവമ്മാഖ്യവേണാടർകോനേ."

പൂ. സ. 76, 77.

എന്നിങ്ങനെ സന്ദേശത്തിൽ ചെയ്തിട്ടുള്ള വണ്ണന,

'പാരാളും പാണ്ഡ്യചോളേശ്വരർ നിജമകുടീഭാസ്സിനാൽപ്പാദപീഠം
നീരാജിപ്പിച്ചു കാൽത്താർതൊഴുമളവു യഥാവാഞ്ഛിതം കാഞ്ചിതന്നിൽ
പാരാവാരാംബരാലംകൃതഭരതമഹീപ്രാജ്യസാമ്രാജ്യലക്ഷ്മീ–
താരാധീശാസ്യയാളെത്തഴുകിന ജയസിംഹാത്മജൻ താവകീനൻ.'

എന്നു മഹാകവി ഉള്ളൂർ മംഗളമഞ്ജരിയിൽ വണ്ണിക്കുന്ന പ്രസിദ്ധനായ ആ രവിവമ്മചക്രവത്തിയെ ഉദ്ദേശിച്ചുതന്നെയായിരിക്കണം. അങ്ങനെ സംഭവിക്കുന്നപക്ഷം അധികം ശങ്കയ്ക്കു് അവകാശം സിദ്ധിക്കുന്നില്ല. എന്തെന്നാൽ പ്രസ്തുത ജയസിംഹാത്മജൻ കൊല്ലം 490-നിടയ്ക്കു കൊല്ലംപട്ടണത്തെ രാജധാനിയാക്കി രാജ്യഭാരം ചെയ്തിരുന്നതായി ചരിത്രകാരന്മാർ പ്രസ്താവിക്കുന്നു. അതിനാൽ അനുജനായ ആദിത്യവമ്മയുടെ കാലവും അതിനു സമീപിച്ചായിരിക്കണമെന്നു് അനുമാനിക്കാവുന്നതാണല്ലൊ. ഈ അഭിപ്രായം ഗണ്യമായിക്കരുതാവുന്നാപക്ഷം, മിസ്റ്റർ പിഷരോടിയുടെ കാലനിണ്ണയത്തിനു കൂടുതൽ സാംഗത്യവും സാമഞ്ജസ്യവും ഉള്ളതായി വിചാരിക്കേണ്ടിയിരിക്കുന്നു.

ഭാഷാരീതിയെ അടിസ്ഥാനമാക്കി നോക്കുമ്പോൾ സന്ദേശം 'രാമചരിത'ത്തിനു പിമ്പും, 'ലീലാതിലകാദി' കൃതികൾക്ക് അടുത്തും ഉള്ള ഒരു കാലഘട്ടത്തിൽ ഉണ്ടായിട്ടുള്ള ഒന്നാണെന്നുമാത്രം പറയാം. 'യൽസത്യം തൽഭവതു—' എന്ന സന്ദേശപദ്യം ലീലാതിലകത്തിൽ കാണുന്നതുകൊണ്ടു് ലീലാതിലകത്തിനു മുമ്പാണെന്നു പറവാൻ മടിക്കേണ്ടതില്ല. ലീലാതിലകത്തിന്റെ കാലവും ഇതുപോലെതന്നെ വിവാദവിഷയമായിരിക്കയാൽ അതിനെ അടിസ്ഥാനമാക്കി ഒരഭിപ്രായവും പുറപ്പെടുവിച്ചുകൂടാത്തതാണ്. 490-നും 550നും ഇടക്കുള്ള ഭാഷാരീതികൾക്കു തമ്മിൽ വലിയ അന്തരമൊന്നും ഉണ്ടാകാനിടയില്ലാത്തതിനാൽ ആ വഴിക്ക് ആറന്മർ പ്രവൃത്തികളിൽ ആരുടേയും അഭിപ്രായത്തോടടുക്കുവാൻ കഴിയാതെയുമിരിക്കുന്നു.

ചുരുക്കിപ്പറയുന്നതായാൽ, വിശ്വാസയോഗ്യമായ ഇതരതെളിവുകൾ കിട്ടുന്നതുവരെ 'യൽസത്യം തൽഭവതു പുണർതം' എന്നുള്ള പദ്യത്തെ അടിസ്ഥാനമാക്കി, ലീലാതിലകത്തിനു മുമ്പും,—'ആസ്ഥാലോകേ വിപുലമനസാ—' എന്നുള്ള ശുകസന്ദേശപദ്യത്തെ അടിസ്ഥാനമാക്കി, ശുകസന്ദേശത്തിനുശേഷവും ആണ് ഈ സരസകാവ്യത്തിന്റെ രചന എന്നു നിർണ്ണയിക്കുന്നതിനേ ഇപ്പോൾ നിർവ്വാഹമുള്ളു.

കർത്തൃത്വം.

പ്രസ്തുതസന്ദേശത്തിന്റെ കർത്തൃത്വത്തെ അധികരിച്ചുള്ള അന്വേഷണം ഇതിനേക്കാൾ ദുരൂഹമായിരിക്കുന്നു.

ഏതോ ഒരു ചാക്യാരാണ് ഇതിൻെറ കൎത്താവെന്നു ചി ലർ വാദിക്കുന്നു. ഈ വാദത്തിൻെറ അസാധുത്വത്തെ പ്രസ്തുതഗ്രന്ഥത്തിൻെറ അവതാരികയിൽ പിഷാരോടി അവർകൾ വ്യക്തമായി സൂചിപ്പിച്ചിട്ടുണ്ട്:—

'കണ്ടോമല്ലോ തളിയിലിരുവം കൂത്തു നാമന്നൊരിക്കാൽ—
തൈവംകെട്ടോളൊരു തപതിയാർ നങ്ങയാരെന്നെനോക്കി
അന്യാസംഗാൽ കിമപി കലുഷാപ്രാകൃതംകൊണ്ടുവാദീൽ
പിന്നെക്കണ്ടീലണയവിവശം വീൎത്തുമങ്ങിൻറ നിന്നെ.'

ഉ: സ. 94.

എന്നുള്ള നായകൻെറ അടയാളവാക്യശ്ലോകമാണ് ഇ വിടെ താങ്ങലായിട്ടുള്ളത്. 'ഇതിൽ തപതിയുടെ വേഷം ധരിച്ച നങ്ങയാർ എന്നെനോക്കിപ്രാകൃതഭാഷയിൽ പറഞ്ഞു എന്നതിന്ന്, തപതിയുടെ വാക്കു നാടകകഥാ നായകനായ സംവരണനെ ഉദ്ദേശിച്ചാകയാൽ, ആ നാട കവേഷം ധരിച്ച ചാക്യാരെ നോക്കി പറഞ്ഞു എന്നാ ണൎത്ഥമെന്നും, അവിടെ 'എന്നെനോക്കി' എന്നു പ്രയോ ഗിച്ചിരിക്കുന്നതുകൊണ്ടു സന്ദേശനായകൻ ആ ചാക്യാ രാണെന്നു സിദ്ധിക്കുന്നുവെന്നുമാണ് നായകനും കവിയും ചാക്യാരാണെന്നുള്ള പക്ഷത്തിന്നടിസ്ഥാനം.'

നാമന്നൊരിക്കൽ തളിയിൽ ഇരവംക്രൂത്തു കണ്ടല്ലൊ എന്നുള്ളതിന്, സന്ദേശത്തിലെ നായികാനായകന്മാരായ ദമ്പതിമാർ കണ്ടു എന്നാണല്ലൊ അൎത്ഥം. ആ സ്ഥിതിക്കു വേഷം കെട്ടിയ ചാക്യാരാണ് നായകൻ എന്ന് അനു മാനിക്കുന്നതിൻെറ യുക്തി എന്തെന്നു മനസ്സിലാകുന്നില്ല. ഇരുവരും അടുത്തിരുന്നു ക്രൂത്തുകണ്ടുകൊണ്ടിരിക്കവെ ഉ ണ്ടായ സംഭവത്തെ വിവരിക്കുന്നിടത്ത്, അതിൽ ഒരാൾ,

അരങ്ങത്തു വേഷംകെട്ടിയിരുന്നു എന്നു സങ്കല്പിക്കുന്നതു് പരമാബദ്ധമല്ലെ? 'ഇരുവംക്രുത്തു്' എന്നുള്ളതിലെ ഇരുവം—ഇരുവർ—എന്ന പദം ക്രുത്തിൻെറ വിശേഷണമായി ഉപയോഗിക്കാതെ, നാം ഇരുവർ തളിയിൽ ക്രുത്തു കണ്ടുവല്ലൊ എന്നു ചേർത്തു പറയുന്നതായാൽ ഈ വാദത്തിൻെറ സാംഗത്യരാഹിത്യം ഒന്നുകൂടി പ്രസ്പഷ്ടമാകുകയും ചെയ്യും. അപ്പോൾ, 'എന്നെ നോക്കി' എന്നുള്ളതിനു സദസ്സിൽ ഞാൻ ഇരിക്കുന്ന സ്ഥലത്തേക്കു നോക്കി എന്നുള്ള അർത്ഥം സ്പഷ്ടമായി കിട്ടുന്നതുമാണു്. അതോടുകൂടി ചാക്യാർവാദത്തിൻെറ പ്രാബല്യംതന്നെ നശിക്കുകയും ചെയ്യും.

ഇനി മറെറാരഭിപ്രായമാണു് ഈ വിഷയത്തിൽ പ്രബലമായിട്ടുള്ളതു്. പണ്ഡിതവര്യനായ പരമേശ്വരയ്യർ അവർകളത്രെ ഈ പക്ഷത്തിലെ പ്രാമാണികൻ. അദ്ദേഹം പറയുന്നതിങ്ങനെയാണു്:—

'സന്ദേശകാവ്യങ്ങളിലെല്ലാം കവിയും നായകനും ഒരാൾതന്നെയായിരിക്കുകയാണു് സാധാരണസമ്പ്രദായം. പ്രസ്തുതകൃതിയും അതിൽനിന്നു വ്യത്യസ്തമല്ല. ഇതിലെ നായകൻ, അനന്തര വടക്കുംകൂർ രാജാക്കന്മാരിൽ ഒരാളായിരിക്കണം.' ഇതിലേയ്ക്കു പല യുക്തികളും അദ്ദേഹം പറയുന്നുണ്ടു്: സന്ദേശത്തിലെ,

ഇന്ദുക്ഷീരാഭിരാമാമടിതൊഴുതുശിരാം....
പൂമാതിൻ നയനാന്തഭംഗനളിനീ....
വെള്ളിക്കുൻറിന്നഭീഷ്ടം....

എന്നീ പ്രസ്താവനാപദ്യങ്ങൾകൊണ്ടു് ഉണ്ണുനീലി വെൺപലനാട്ടുരാജാവിൻെറ പൂണാരം അഥവാ പ്രേയസിയാ

ണെന്നും, മാരജ്വരപരവശനാകയാൽ നായകനായ കവി തന്നെ, തന്റെ പ്രേയസിക്കു സന്ദേശമയക്കുന്നതാണെന്നും വെളിവാകുന്നുണ്ട്. മണികണ്ഠപദം തെക്കുംകൂർ വടക്കുംകൂർ രാജാക്കന്മാരുടെ ബിരുദമായിരുന്നു. സന്ദേശഹരനും താനും രാജ്യഭാരംചെയ്യുന്ന രാജാക്കന്മാരല്ലായ്കയാലും, കുടുംബപ്രമാണി പ്രേയസീഗൃഹത്തിനു സമീപത്തുതന്നെ ഉണ്ടാവുകയാലുമാണ് അവിടെചെന്നു (വടക്കുംകൂറാളിന്റെ) ആ സാമന്തരാജാവിനെചെന്നുകണ്ട് അനുവാദംവാങ്ങിക്കണമെന്ന് പ്രത്യേകം ഉപദേശിക്കുന്നത്... എല്ലാംകൊണ്ടും നായകൻ വടക്കുംകൂർരാജവംശത്തിൽ ഇളമുറക്കാരിൽ ഒരാളായിരുന്നുവെന്നു തീർച്ചപ്പെടുത്താം. 'യൽസത്യം തൽഭവതു' എന്ന പദ്യംകൊണ്ട് ഉണ്ണുനീലിയുടെ ഭർത്താവ്, പുണർതംനാൾതമ്പുരാൻ ആയിരുന്നു എന്നുകൂടി പറയാവുന്നതാണ്.'

മി. പരമേശ്വരയ്യരുടെ മേൽപ്പറഞ്ഞ അഭിപ്രായത്തിൽനിന്നു വളരെ ഭിന്നമായിട്ടാണ് പി. കെ. പ്രസ്താവിക്കുന്നത്. അദ്ദേഹം അഭിപ്രായപ്പെടുന്നതിങ്ങനെയാണ്:—

"ഉണ്ണുനീലീസന്ദേശം കവി തന്റെ കളത്രത്തിനോടു പറയുന്നതായിട്ടാണ് രചിച്ചിട്ടുള്ളത്." 'ഇല്ലത്തിന്നു നാതിംതേ...സൂക്തിരത്നംമദീയം' എന്ന ശ്ലോകാർദ്ധം നോക്കുക. ഇവിടെ ഉണ്ണുനീലി എന്നശബ്ദം സംബോധനയാണെന്നു ഭ്രമിക്കുവാൻ അവകാശമില്ല. സംബുദ്ധിയാണെങ്കിൽ 'വിതരതു' എന്നാലോട്ട് പ്രഥമമൈകവചന ക്രിയാപദം നിരാലംബമായിപ്പോകുമെന്നൊരു ബുദ്ധിമുട്ടു നേരിടുന്നു. ശ്രീദേവിയെക്കൊണ്ടു വിളിപണി എടുപ്പിക്ക

ത്തക്ക വ്യാതിരീതിയുള്ളവളാണ് ഉണ്ണുനീലി. അതുകൊണ്ട് നിൻെറ കുലസമ്പത്തിന്നു സാക്ഷാൽ ലക്ഷ്മിയേക്കാൾ ഉണ്ണുനീലിയാണ് പ്രാൎത്ഥനീയ എന്നു കാവ്യലിംഗാനുപ്രാണിതമായി കവി നായികാവൎണ്ണനം ചെയ്യുന്നു. ഇതുകൊണ്ട് ഉണ്ണുനീലി കവിയുടെ പരിഗ്രഹമല്ലെന്നു സ്പഷ്ടമാകുന്നു. പോരെങ്കിൽ,

'തണ്ടാർമാതാണ്ടഴകൊഴിയും മിക്കമുണ്ടസ്സൽ മേവും
വണ്ടാർകോലക്കുഴലികൾ ശിഖാമുണ്ണുനീലീമുദാരാം
കൊണ്ടാടിക്കൊണ്ടരുണമണിവാ കൊണ്ടുകൊണ്ടാത്തരാഗം
പണ്ടേപ്പോലേ പരമനുഭവം കോപി കാമീ ജഗാമ.'

എന്നു കവി, കാന്തയോടു പറയുന്ന അടുത്ത ശ്ലോകം കൊണ്ട് ഉണ്ണുനീലി കവിയുടെ ഭാൎയ്യയല്ലെന്നു സ്ഫടികം പോലെ സ്ഫുടമാകുന്നു."

നായിക വെമ്പലനാട്ടുരാജാവായ പുണർതംനാൾ മണികണ്ഠൻെറ പത്നിയാണെന്നു മി. പരമേശ്വരയ്യർ പറയുന്നതിലും തെല്ലു പ്രമാദം സംഭവിച്ചുകാണുന്നു.

'മാറാടിക്കീഴമരുവർ പിണംകൊണ്ടു നായ്ക്കും നരിക്കും
ചോറാടിക്കും മനുജവരനെക്കാൺക നീ ചെൻറു പിന്നെ
ക്രൂറാടിൻേറാക്കയിരുമുടലുന്നീടൊടുക്കും വടക്കിൻ–
ക്രൂറാളിൻേറാരിനിയമണികണ്ഠാഖ്യ സാമന്തമൗലിം'

എന്നിങ്ങനെ ഉത്തരസന്ദേശത്തിൽ, സന്ദേശഹരൻ വടമധുരയിൽ ചെന്നാൽ മണികണ്ഠനേയും മററു രാജാക്കന്മാരേയും കണ്ടുപോകണമെന്നു പറയുന്നുണ്ട്. തിരുവനന്തപുരത്തിരിക്കുന്ന നായകനായ മണികണ്ഠരാജാവ് അവിടെ ഇല്ലാത്തസ്ഥിതിക്ക് ഈ കൃത്യം സാധിക്കാൻ നിവൃത്തിയില്ലല്ലൊ. സന്ദേശഹാരി വടമധുരയിൽചെ

ന്ന മണികണ്ഠനുമായി കണ്ടുമുട്ടി സംസാരിക്കുന്നുമുണ്ട്. പുണർതംനാൾ തമ്പുരാനായ നായകന്റെ കാരണവരാണ് ഈ മണികണ്ഠൻ എന്നു സങ്കല്പിക്കുന്നപക്ഷവും,

'മുണ്ടയ്ക്കൽച്ചെൻറിനിയ വിരഹ വ്യാകുലാമുണ്ണുനീലീം
കണ്ടിട്ടിൻേറ ദയിതഗദിതം ഞാനുണർത്തേണ്ടുവൊൻറു്
മണ്ടിക്കൂട്ടം കുസുമശരനോടൊട്ടിണങ്ങിത്തടപ്പൊ—
ൻറുണ്ടേൻ കയ്യിൽ കിമപി മൃതസഞ്ജീവനം മന്ത്രബീജം'

എന്നിങ്ങനെ സന്ദേശഹരനെക്കൊണ്ട് അദ്ദേഹത്തോടു പറയിക്കുമെന്നു കരുതാവുന്നതുമല്ല. സന്ദേശഹരൻ കൊല്ലത്തുചെല്ലുമ്പോൾ ഈ സംഗതി അദ്ദേഹത്തിന്റെ ജ്യേഷ്ഠനായ 'ഇരവിവർമ്മാവ്യേവേണാടർകോനെ' മന്ത്രിപ്രവരനായ മാമ്പിള്ളിയെക്കൊണ്ടുമാത്രം അറിയിച്ചാൽ മതി എന്ന് ഉപദേശിക്കുന്ന ഉചിതജ്ഞനായ കവി (നായകൻ) ഇവിടെ ആചാരവിപരീതമായി പ്രവർത്തിച്ചുവെന്നു വരുന്നതുമല്ലല്ലോ.

"പൂമാതിൻനയനാന്ത" ഇത്യാദി ശ്ലോകത്തിനു മഹാലക്ഷ്മിയുടെ കടാക്ഷവിലാസരംഗവും, ഭൂമിക്കു പീയൂഷദീപവും, മണികണ്ഠരാജാവിന്, അതായതു വെമ്പലനാട്ടിന്—ആഭരണവും, കാമദേവന്റെ കുലദേവതയും ആയ ഉണ്ണുനീലി എന്നർത്ഥം പറഞ്ഞാൽ മതിയാകുന്നതാണ്. അങ്ങനെ ചെയ്യുന്നതാണ് യുക്തം" എന്നു മി. പി. കെ. നാരായണപിള്ള അഭിപ്രായപ്പെടുന്നു. ആറ്റൂരിന്റെ അഭിപ്രായവും ഇതിൽനിന്ന് അധികം ഭിന്നമല്ല.

"കവി തന്റെ ഭാര്യയുടെ നിർബ്ബന്ധപ്രകാരം മാരജ്വരപരവശനായിട്ട് എന്നുവെച്ചാൽ, ഭാര്യ നിർബ്ബന്ധിക്കുന്നതിനെ ഉപേക്ഷിപ്പാൻ ശക്തിയില്ലാത്തവനായിട്ട്,

ഉണ്ണുനീലിയേയും ആ സ്ത്രീയുടെ ഭത്താവിനേയും നായികാനായകന്മാരാക്കിക്കല്പിച്ച് ഒരു സന്ദേശകാവ്യം സ്വഭാര്യയോടു പറയുന്ന നിലയിൽ നിമ്മിക്കയാണു ചെയ്തിട്ടുള്ളതെന്നാണ് ആ പ്രസ്താവനാശ്ലോകങ്ങളിൽ ആകപ്പാടെ വന്നുകൂടുന്നതു്. ഭായ്യയോടു പറയുന്ന നിലയിൽ ഓരോ ഗ്രന്ഥങ്ങൾ ഓരോ കവികൾ നിമ്മിച്ചിട്ടുള്ളതു ധാരാളം പ്രസിദ്ധവുമാണ്. കവിയുടെ ഭായ്യ, പക്ഷെ ഉണ്ണുനീലിയുടെ ഒരു തോഴിയോ മററൊ ആയിരുന്നിരിക്കാം."

ഇങ്ങനെ ഈ പണ്ഡിതവയ്യന്മാരുടെ അഭിപ്രായഭേദങ്ങളെ തോലനംചെയ്തുനോക്കുമ്പോൾ, പ്രസ്തുതഗ്രന്ഥത്തിലെ കവിയും നായകനും രണ്ടാളാണെന്നുള്ള പക്ഷത്തിനാണ് യുക്തിയും സാരസ്യവും അധികം ഉള്ളതെന്നു കാണാവുന്നതാണ്. എന്നാൽ ഈ കവിയൊ നായകനൊ ആരെന്നുള്ളതു സന്ദേശത്തിലെ ഒരു ഭാഗംകൊണ്ടും വ്യക്തമാകുന്നില്ല.

"തിരുവനന്തപുരംമുതൽ കടുത്തുരുത്തിവരെ വഴിമേൽ കുലസ്ത്രീകുലത്തിൽ ഉൾപ്പെട്ടതാൻ സംശയിക്കേണ്ട അനേകം സ്ത്രീജനങ്ങളുമായി അനാശാസ്യമായി പരിചയപ്പെട്ട ഒരു മനുഷ്യനാണ് നായകൻ. 'എണ്ണററീടും ഗുണസമുദയം ചേന്നിണങ്ങും കുരുങ്ങാട്ടുണ്ണിച്ചക്കിക്കുടൽ വനിതയാം മൽപ്രിയാപ്രേമബന്ധോ' ഇത്യാദി ശ്ലോകങ്ങൾ നോക്കുക. വടക്കുംകൂർ രാജാക്കന്മാരിൽ ഒരാൾക്ക് ഇങ്ങനെ ഒരു പരിചയത്തിനു വകകാണുന്നില്ല. നായകൻ നാടോടിയായ ഒരു കേരളബ്രാഹ്മണനാണെന്നു വിചാരിക്കുന്നതു കുറേക്കൂടി യുക്തമായിരിക്കും' എന്നാണ് ഈ സംഗതിയിൽ പി. കെ. അഭിപ്രായപ്പെടുന്നതു്. ഗ്ര

ന്ഥത്തിൻെറ പല ഭാഗങ്ങളും ഈ അഭിപ്രായത്തിൻെറ സ്വാരസ്യത്തിനു മാററുകൂട്ടുന്നതായിരിക്കുന്നുമുണ്ട്:—

"പന്തൽത്തേനൻതണലിലൊരുനാൾ. . . പാമ്പെൻറുചൊല്ലി"
(ഉ. സ. 95)

"ആടിക്കാലേ നിശി ചെറിയതാംതോഴി.... നിസ്സുകമെന്നാൽ"
(ഉ. സ. 96)

എന്നീ അടയാളവാക്യങ്ങളും മററും അനുസ്മരിച്ച് ആലോചിക്കുമ്പോൾ പി. കെ. യുടെ മേൽപ്പറഞ്ഞ അഭിപ്രായത്തിനു ശക്തികൂടുന്നു.

ലീലാതിലകം എന്ന ഗ്രന്ഥത്തിൽ പല ദേശക്കാരും പല തരക്കാരുമായ നായികമാരെസംബന്ധിച്ചുള്ള മണിപ്രവാളപദ്യങ്ങൾ ധാരാളം ഉദ്ധരിച്ചുകാണുന്നുണ്ട്. കേരളത്തിൽ അവിടവിടെയായി ചുററിനടന്നിരുന്ന അനേകം കവികൾ അക്കാലത്തുണ്ടായിരുന്നുവെന്നാണ് ഇതിൽനിന്ന് അനുമാനിക്കേണ്ടതായുള്ളത്. അവർ ഉണ്ണുനീലീസന്ദേശംപോലുള്ള സന്ദേശകാവ്യങ്ങളൊ, ഒററ ശ്ലോകങ്ങളൊ പലതും രചിച്ചിരിക്കാനുമിടയുണ്ട്. അത്തരത്തിലുള്ള ഒരു സഞ്ചാരകവിയായിരിക്കണം ഉണ്ണുനീലീസന്ദേശകാരൻ എന്നൂഹിക്കുന്നത് അത്യന്തം സമീചീനമായിരിക്കുമെന്നു തോന്നുന്നു. കേരളീയസ്ത്രീകൾക്കു ചാരിത്രശുദ്ധി തീരെ ആവശ്യമില്ലെന്നു തോന്നുമാറ് ഇതിൽ അനവധി സ്ത്രീകളെ പ്രത്യക്ഷപ്പെടുത്തിയിരിക്കുന്നതുകൊണ്ടുതന്നെ, ഇതിലെ കവിയൊ, നായകനൊ ഇന്ദുലേഖയിലെ സൂരിനമ്പൂതിരിപ്പാടിൻെറ വർഗ്ഗത്തിൽപ്പെട്ട ഒരാളായിരിക്കണമെന്നു മിക്കവാറും തീരുമാനിക്കാവുന്നതുമാണ്.

എന്നാൽ, ഈ നമ്പൂതിരി ആരായിരിക്കാമെന്നുള്ള അന്വേഷണവും മേൽപ്രകാരം നിഷ്ഫലോദയമായേവരൂ. ഒരുപക്ഷെ, ആറാർ ഊഹിക്കുന്നതുപോലെ അക്കാലത്തു രവിവർമ്മചക്രവർത്തിയുടെ സദസ്സിൽ ഉണ്ടായിരുന്ന കവികളിൽ ഏതെങ്കിലുമൊരാളായിരിക്കാം എന്നൊരു അനുമാനംചെയ്യുന്നതിനും വിരോധം കാണുന്നില്ല. എന്തെന്നാൽ:—

'യദ്യാകാംക്ഷസി വീക്ഷിതും ഗുണരുചേ ചേതഃസമസ്താൻ ഗുണാൻ
കോലംബാഖ്യമപേഹി ദക്ഷിണദിശാസീമന്തരത്നം പുരം
ആസ്തേ യത്ര ഭുജേന കീർത്തിശശിനഃ പൂർവ്വാചലേനോദ്വഹ-
ന്നുർവ്വീമബ്ധിവധൂമേഖലാം യദുപതിഃ കല്പദ്രുമോജംഗമഃ.'

[ഗുണാഭിലാഷിയായ മനസ്സേ, സകലഗുണങ്ങളും ഒന്നിച്ചുകാണാൻ നീ കാംക്ഷിക്കുന്നുവെങ്കിൽ, ദക്ഷിണദിക്കിനു സിമന്തരത്നമായിരിക്കുന്ന കോലംബപുരത്തേക്കു പോയാലും. അവിടെ, ഭുജപരാക്രമത്താൽ കീർത്തിചന്ദ്രനെ പൂർവ്വാദ്രിയിൽ ഉദ്വഹിച്ചുംകൊണ്ടു ജംഗമകല്പദ്രുമമായും, ആഴികാഞ്ചിയാൽ ചുററപ്പെട്ട വിപുലയായ ഭൂമിക്കു സനാഥനായുമിരിക്കുന്ന യദുവംശരാജാവായ രവിവർമ്മകുലശേഖരപ്പെരുമാൾ ശോഭിക്കുന്നു.] എന്നിങ്ങനെ പ്രഖ്യാതനായ ആ ജയസിംഹാത്മജനെ

'അർത്ഥിശ്രേണിക്കഭിമതഫലം നൽകുവാൻ പാരിജാതം....'
'വേലപ്പെണ്ണിന്നഴകുപൊഴിയും. . . . .'

ഇത്യാദിപദ്യങ്ങളാൽ സന്ദേശത്തിൽ സവിശേഷം വർണ്ണിച്ചിട്ടുള്ളതു വിചാരിക്കുമ്പോൾ, പ്രസ്തുതകവി, ആ ചക്രവർത്തിയുടെ സദസ്യന്മാരായ കവികളിൽ ഒരാളായിരിക്കണമെന്ന് ഊഹിക്കുന്നതിൽ അത്രതന്നെ അപാകമൊന്നും കാണുന്നില്ല. ഇതരതെളിവുകൾ കിട്ടുന്നതുവരെ

ഇപ്പറഞ്ഞ അനുമാനത്തിന് അധികം ശൈഥില്യം വരുവാനിടയില്ലെന്നും തോന്നുന്നു.

ഇതിവൃത്തസംഗ്രഹത്തിൽനിന്ന് ഈ കാവ്യത്തിന്റെ പ്രതിപാദനരീതിയുടെ വൈശിഷ്ട്യം, കവിയുടെ കല്പനാശക്തി എന്നിവ സ്പഷ്ടമാകുന്നതാകയാൽ ആ ഭാഗം ഇവിടെ ഇനിയും വിവരിക്കുവാൻ ഉദ്യമിക്കുന്നില്ല. ഈ രസികകവിയുടെ ഭക്തിവിഷയകമായുള്ള വർണ്ണനാചാതുരിയെ പ്രസ്ഫുടമാക്കുന്ന രണ്ടു മനോഹരപദ്യങ്ങൾമാത്രം ഉദ്ധരിച്ചുകൊണ്ട് ഈ ഭാഗം അവസാനിപ്പിക്കാം.

കാലിക്കാലിൽത്തടവിന പൊടിച്ചാർത്തുകൊണ്ടാത്തശോഭം
പീലിക്കണ്ണാൽക്കലിതചികുരം പീതകൗശേയവീതം
കോലും കോലക്കുഴലുമിയലും ബാലഗോപാലലീലം
കോലം നീലത്തവനിയതവും കോയിൽകൊൾകെങ്ങൾചേതഃ    പു. 47.

കന്ദസ്മേരാനനമതിമുദാ രുഗ്മിണീകൊങ്കയിന്മേൽ
നന്ദിച്ചീടും നരകമഥനം നന്ദഗോപസ്യസൂനും,
മന്ദമ്മന്ദം മധുരമധുരം വേണുമാക്രൂജയന്തം
വന്ദിക്കേണം വരഗുണനിധേ! വൽക്കലെത്തമ്പിരാനെ.    പു. 97.

ചന്ദ്രോത്സവം.

ഉണ്ണുനീലീസന്ദേശത്തിനുശേഷം, അതിനോട് ഏതാണ്ടു തുല്യത വഹിക്കുന്നതായി, ആവിർഭവിച്ചിട്ടുള്ള മറ്റൊരു ചേതോഹരകൃതിയാണു 'ചന്ദ്രോത്സവം.'

"അണികുലചിലജിഹ്വാനന്ദി കണ്ണാമൃതം ഞാ-
ണതിനയനമനോജ്ഞം നാസികാഹ്ളാദിബാണം
തൊട്ടുമളവിളകീട്ടും തേരുയസ്യാങ്ഗനാനാം
പകപടകളനംഗം ദൈവതം വെൽവുതാക."

"മധുരമധുരഭാഷാസംസ്കൃതാന്യോന്യസമ്മേ-
ളനസുരഭിലയാ / സൽകാവ്യവാണീ വിഭ്രത്യാ
തെളിയുക പരമിന്നും, മേദിനീചന്ദ്രികാ തേൻ-
പൊഴിയുമൊരു കലമ്പൻ മാലകൊണ്ടെന്നപോലെ."

എന്നിങ്ങനെ ഭാഷാസംസ്കൃതാന്യോന്യസമ്മേളനമായ ഒരു സുന്ദരരീതിയാണ് ഇതിൽ സാർവ്വത്രികമായി കാണുന്നതു്.

പ്രസ്തുതകൃതിയിലെ കഥാവസ്തു, കേവലം കവികല്പിതവും നിസ്സാരവുമാകുന്നു. ഒരു നായിക ചന്ദ്രോത്സവം കൊണ്ടാടുന്നതു സംബന്ധിച്ചുള്ള വർണ്ണനമാണ് ഇതിലുള്ളതു്. അതിനാൽ പ്രസ്തുതകൃതിക്കു ചന്ദ്രോത്സവമെന്ന പേർ അനവർത്ഥം തന്നെ.

"ഒരു ഗന്ധർവ്വനും കിന്നരിയുംകൂടി 'മധുവിധു' അനുഭവിച്ചുകൊണ്ടിരിക്കുമ്പോൾ എന്തെന്നില്ലാത്ത ഒരു പരിമളം അവിടെ പരക്കുന്നു. കിന്നരിയാകട്ടെ അതു്, ഏതോ ഒരു പുഷ്പത്തിൽനിന്നാണെന്നു ഭ്രമിച്ചു തന്റെ ഭർത്താവിനോട് ഉടൻ പോയി ആ പുഷ്പം കൊണ്ടുവരുവാനാവശ്യപ്പെടുന്നു.

"പരഭൃതമൊഴി പാഞ്ചാലിക്കു പണ്ടാത്മനാഥൻ
പടപൊരുതു ജയിച്ചും ചെന്നുകൊണ്ടെന്നപോലെ."

ഗന്ധർവ്വൻ നവസൗരഭ്യാനുസാരിയായി അംബരമാർഗ്ഗേണ പോയിപ്പോയി ഒടുവിൽ ചിററിലപ്പള്ളിനാട്ടിന്റെ ഉപരിഭാഗത്തെത്തുന്നു. അപ്പോഴാണു കാര്യം മനസ്സിലാകുന്നതു്.

"അറുതിയിലതു പൂവല്ലരുളതം പൂൎണ്ണചന്ദ്രോ-
ത്സവപരിമളമത്രേ മേദിനീചന്ദ്രികായാഃ"

ഈ വിവരം കിന്നരിയോടു തിരിച്ചുചെന്നു പറയുന്നതോടുകൂടി, താൻ കണ്ട ചന്ദ്രോത്സവാഘോഷവും ഗന്ധൎവ്വൻ തന്റെ പ്രേയസിക്കു വൎണ്ണിച്ചുകൊടുക്കുന്നു. ഇതാണു ചന്ദ്രോത്സവത്തിലെ ഇതിവൃത്തം." *

ഈ കാവ്യവിഷയത്തെ അഞ്ചുഭാഗമായി തിരിച്ചു വൎണ്ണിച്ചിരിക്കുന്നു. ഒന്നാംഭാഗത്തിൽ നായികാമാത്രവൎണ്ണനമാണു മുഖ്യം. നായികയായ മേദിനീവെണ്ണിലാവിന്റെ ജനനം, ബാല്യം, യൗവ്വനാരംഭം തുടങ്ങിയ വിഷയങ്ങളത്രെ രണ്ടാംഭാഗത്തിൽ വൎണ്ണിച്ചിട്ടുള്ളതു്. ശ്രീമംഗലഭവനം, സ്ത്രീസമാജം മുതലായ സംഗതികൾ മൂന്നാംഭാഗത്തിലും, ശരൽക്കാലം, സ്ത്രീപുരുഷന്മാരുടെ ചന്ദ്രോത്സവത്തിനുള്ള വരവ്, എന്നിവ നാലാംഭാഗത്തിലും വൎണ്ണിച്ചിരിക്കുന്നു. നാനാപ്രകാരേണയുള്ള സദസ്യർ, അവസാനദിവസത്തെ സന്ധ്യ എന്നിവയുടെ വൎണ്ണനമാണ് അഞ്ചാംഭാഗത്തിലുള്ളതു്.

ക്ലാസിക്കുകവികൾക്കു സഹജമായുള്ള കല്പനാശക്തി, വൎണ്ണനാവൈഭവം, അവലോകനപാടവം മുതലായ പലതും പ്രസ്തുതകൃതിയിൽ പ്രശംസാൎഹമായവിധത്തിൽ പ്രശോഭിക്കുന്നുണ്ടു്. ഒന്നുരണ്ടുപദ്യങ്ങൾ മാത്രം ഇവിടെ ഉദ്ധരിക്കാം.

---

*സാഹിത്യ ചരിത്ര സംഗ്രഹം

ചരമശിഖരിപീഠേ പാടലന്നാളികേരം
ദ്യുമണിവലയരൂപം വെച്ചവിച്ഛിന്നധാരം
ജഗതി കരുതി തപ്പിച്ചീടിനാൻ ചൂടൊഴിപ്പാ-
നഖിലഭുവനഭാജാമന്തിയാം മന്ത്രവാദി. 5–55

തദനു തപനബിംബം പാതി മുങ്ങുന്നനേരം
പരമപരസമുദ്രേ വിദ്രുമാഭം വിളങ്ങി
കനകകലശമിന്ദോരുത്സവേ സൽക്കരിപ്പാ-
നുപഹൃതമിവലക്ഷ്മ്യാ മേദിനീചന്ദ്രികായാഃ 5–56

അഞ്ചാംദിവസത്തെ സന്ധ്യയുടെ വർണ്ണനമാണിതു്. ഉത്സവരീതിക്കനുയുക്തമായ ഈ വർണ്ണന എത്രകണ്ടു് ആസ്വാദ്യമാണെന്നു പറയേണ്ടതില്ലല്ലോ.

ശബ്ദാർത്ഥങ്ങളുടെ സമഞ്ജസമായ സമ്മേളനം മുതലായ ഗുണവിശേഷങ്ങൾകൊണ്ടു ചന്ദ്രോത്സവം, മദ്ധ്യഘട്ടത്തിലെ മണിപ്രവാളകൃതികളിൽ മേലെക്കിടയിൽ സ്ഥിതിചെയ്യുന്ന ഒന്നാണു്. എന്നാൽ ഈ കൃതിക്ക് അതർഹിക്കുന്നിടത്തോളം പ്രാധാന്യവും പ്രചാരവും സിദ്ധിച്ചിട്ടില്ലെന്നു സമ്മതിച്ചേതീരൂ. "വേശാംഗനാവൃത്തിരിയം വിശീർണ്ണാ വിരാജതേ സംപ്രതി കേരളേഷു" എന്നു പ്രസ്താവിച്ചിട്ടുള്ള കവി, അത്തരം അനാശാസ്യങ്ങളും അപഹാസ്യങ്ങളുമായ വൃത്തികളെ ഇതിൽ അധികമായി പ്രതിഫലിപ്പിച്ചുകാണിക്കാൻ ശ്രമിച്ചതുതന്നെയായിരിക്കാം ഇതിന്റെ പ്രചാരക്കുറവിനും, ആധുനികരുടെ അനാസ്ഥയ്ക്കും മുഖ്യമായ കാരണമെന്നു കരുതേണ്ടിയിരിക്കുന്നു.

**കാലവും കവിയും.**

ചന്ദ്രോത്സവത്തിന്റെ കാലം, കർത്തൃത്വം എന്നി

വയെപ്പററി ക്ലിപ്തമായ തീരുമാനമൊന്നും ഇതേവരെ ഉണ്ടായിട്ടില്ലെന്നുതന്നെ പറയാം. പുനം, ശങ്കരൻ മുതലായ കവികളുടെ ജീവിതകാലത്തിൻെറ അവസാനത്തിലൊ, അഥവാ അവരുടെ മരണാനന്തരം ഏററവും അടുത്തകാലത്തൊ, ആയിരിക്കാം ഈ കൃതിയുടെ നിൎമ്മാണം എന്നു വിചാരിക്കേണ്ടിയിരിക്കുന്നു.

'മദയതി പുനമിന്നും ഭൂരിഭൂചക്രവാളം.'

ഇതിൽ "ഇന്നും" എന്നു പ്രയോഗിച്ചിട്ടുള്ളതു്, മുൻഗാമിയായിരുന്ന പുനം തൻെറ കാലത്തും, അഥവാ വയോവൃദ്ധനായ പുനം ഇപ്പോഴും, സ്വകൃതികളെക്കൊണ്ടു ഭൂചക്രവാളത്തെ മദിപ്പിക്കുന്നു എന്നുള്ളതിനെയാണല്ലൊ വിശദമാക്കുന്നതു്. പുനം, ഉദ്ദണ്ഡൻ, ശങ്കരൻ മുതലായവർ സമകാലീനന്മാരായിരുന്നുവെന്നുള്ളതു്, അവരെ സംബന്ധിച്ച ഐതിഹ്യങ്ങൾകൊണ്ടു പ്രസിദ്ധവുമാണു്. ഏഴാം നൂററാണ്ടിലാണു പുനം ജീവിച്ചിരുന്നതെന്നു നിൎണ്ണയിക്കുവാൻ ചേന്നാസ്സിൻെറ തന്ത്രസമുച്ചയത്തിലെ കലിദിനസംഖ്യ തെളിവുനൽകുന്നുണ്ടല്ലൊ. ആ സ്ഥിതിക്കു പുനത്തിൻെറ ജീവിതകാലമായ ഏഴാം നൂററാണ്ടിൻെറ ഉത്തരാൎദ്ധത്തിലൊ, എട്ടാം നൂററാണ്ടിൻെറ പൂൎവ്വാൎദ്ധത്തിലൊ ആയിരിക്കാം ഈ കൃതിയുടെ രചന എന്നു കല്പിക്കുന്നതിൽ വലിയ അപാകമുണ്ടെന്നു തോന്നുന്നില്ല.

ഗ്രന്ഥകാരനെപ്പററിയുള്ള ഭാഗം ഇതിലും ദുരൂഹമായിരിക്കുന്നു. "കവനോദയക്കാർ എഴുത്തച്ഛനിലാണു് ഇതിൻെറ കൎത്തൃത്വം സ്ഥാപിക്കുന്നതു്. മേല്പത്തൂർ ആയിരിക്കണം ഇതിൻെറ പ്രണേതാവെന്നു ഭാഷാചരിത്ര

കർത്താവു്, പി. കെ., ഉള്ളൂർ മുതലായവർ ഊഹിക്കുന്നു. വിഷയസ്വഭാവവും, വർണ്ണനകളുടെ ഗതിയും ആലോചിച്ചാൽ പരമഭാഗവതന്മാരായ എഴുത്തച്ഛനും മേല്പത്തൂരും ഈ മാതിരി കൃതികൾ രചിച്ചുവെന്നു വിശ്വസിക്കാൻ ന്യായമില്ല. ഉദ്ദണ്ഡപ്രഭൃതികളുടെ സമകാലീനനും, അരിയന്നൂർദേശക്കാരനുമായ ഒരു കേരളബ്രാഹ്മണനായിരിക്കണം ഇതിന്റെ കർത്താവെന്നു പി. ശങ്കരൻനമ്പ്യാർ അവർകൾ അഭിപ്രായപ്പെടുന്നു. വിഷയം, പ്രതിപാദനസമ്പ്രദായം മുതലായവയെ അടിസ്ഥാനപ്പെടുത്തി നോക്കുമ്പോൾ, ഒരു കേരളബ്രാഹ്മണനായിരിക്കണമെന്നുള്ള അഭിപ്രായത്തിനു യാതൊരു സാംഗത്യവും കാണുന്നില്ലെന്നു പറയേണ്ടിയിരിക്കുന്നു.



# അദ്ധ്യായം 3.

ചമ്പുക്കൾ.

ലീലാതിലകത്തിൽ വിധിച്ചിട്ടുള്ള മണിപ്രവാളരീതി അതിന്റെ മൂർദ്ധന്യതയിൽ എത്തിയതു മദ്ധ്യകാലമലയാളത്തിൽ ചമ്പൂകാരന്മാരുടെ ആവിർഭാവത്തോടുകൂടിയാണ്.

'തദനു നൃവരകന്യാസന്നിധൌ പുക്കു തോഴി-
പ്പരിഷയിലതിവൃദ്ധാകാപി വാചിപ്രഗത്ഭാ
സദസി മരുവുമോരോ ഭൂപതീൻ നീളെനോക്കി-
ക്കലിതമൃദുലഹാസം വാചമൂചേ ഗഭീരം.'

എന്നും മററുമുള്ള പ്രയോഗങ്ങൾ നോക്കുക. ചന്ദ്രോത്സവത്തിലെ രീതിയും ഇവയിൽനിന്ന് അധികം ഭിന്നമല്ലല്ലോ.

നിഗമവിടപിശാഖാലംബിനീ സൽഫലാഢ്യാ
സുകൃതികളെ വിദൂരസ്ഥാനപി പ്രീണയന്തീ
അനവധിതരമൂലാകാംക്ഷിതം കല്പവല്ലീ
ദിശതു ഹരികമാരീ മന്ദിരാവാസിനീ നഃ

ചമ്പുക്കളും ചന്ദ്രോത്സവവും ലീലാതിലകത്തിനു ശേഷം, അഥവാ മദ്ധ്യമലയാളകാലത്ത്, ഉത്ഭവിച്ചിട്ടുള്ള കൃതികളാണെന്നു സൂചിപ്പിച്ചുവല്ലൊ. തിലകത്തിലെ വിധിപ്രകാരമുള്ള മണിപ്രവാളത്തിന്റെ സുവർണ്ണദശയും ഈ കാലഘട്ടംതന്നെ.

ചമ്പുക്കളിൽ, രാമായണം, നൈഷധം, ഭാരതം, കാമദഹനം, കൊടിവിരഹം, രാജരത്നാവലീയം, ബാണ

യുദ്ധം, കംസവധം, കിരാതം, ചെല്ലൂർനാഥോദയം, നാരായണീയം, തൈക്കൈലനാഥോദയം എന്നിവയാണ് ഏററവും മുഖ്യമായിട്ടുള്ളവ. ഇവയിൽ നൈഷധം മഴമംഗലത്തു നമ്പൂരിയുടേതെന്നു പ്രസിദ്ധമാകുന്നു.

വിദ്യാവല്ലഭ! നീലകണ്ഠസുകവേ! ചെല്ലൂരനാഥോദയം
ചിത്രം പണ്ടുകൃതം, പുനശ്ച ചരിതം നാരായണീയം ത്വയാ;
അദ്യൈവാരഭതാം ഗിരാ മമ ഭവാൻ തൈക്കൈലനാഥോദയ-
പ്രത്യഗ്രാഖ്യകലന്ന ബന്ധുരഗുണം ബന്ധം പ്രബന്ധോത്തമം.

എന്നു കാണുന്നതിൽനിന്നു മേല്പറഞ്ഞ മൂന്നു കൃതികളും 1591 മുതൽ 1615വരെ കൊച്ചിയിൽ വാണരുളിയിരുന്ന വീരകേരളതമ്പുരാൻ തിരുമനസ്സിലെ ആശ്രിതനായ നീലകണ്ഠകവിയാൽ വിരചിതമായതെന്നു സ്പഷ്ടമാണ്. ബാക്കി മിക്ക പ്രബന്ധങ്ങളും സുപ്രസിദ്ധനായ പുനത്തിൻേറതെന്നുമാണ് ഊഹിച്ചുപോരുന്നത്. ഇതിൽ ഭിന്നാഭിപ്രായങ്ങളുമില്ലെന്നില്ല.

കൊച്ചിയിൽ ഉണ്ടായിരുന്ന രാമവൎമ്മ എന്ന ഒരു രാജാവിനെ നായകനാക്കി അദ്ദേഹത്തിൻെറ അപദാനങ്ങളെ പ്രകീൎത്തിച്ചുകൊണ്ട് എഴുതിയിട്ടുള്ള ഒരു കൃതിയാണ് രാജരത്നാവലീയം. ഈ കൃതി സാമൂതിരിപ്പാട്ടിലെ സദസ്യനായ പുനത്തിൻേറതാകുവാൻ തരമില്ലെന്നും, ഒരുപക്ഷെ മഴമംഗലത്തിൻേറതായിരിക്കുവാനാണ് ഇടയുള്ളതെന്നും പക്ഷാന്തരമുണ്ട്. രാമായണം, ഭാരതം, ബാണയുദ്ധം മുതലായ കൃതികളിൽ പരസ്പരം കാണുന്ന ഛായാസാമ്യമാണല്ലൊ, അവയെല്ലാം ഒരാളുടേ – പുനത്തിൻേറ – തായിരിക്കണമെന്ന് ഊഹിക്കുവാൻ കാരണമായിട്ടുള്ളത്. പുനത്തിൻേറതെന്നു പ്രസിദ്ധമായിട്ടുള്ള

ബാണയുദ്ധം മുതലായ ചമ്പുക്കളിലെ ചില വർണ്ണനകൾക്കും രാജരത്നാവലീയത്തിലെ ചില വർണ്ണനകൾക്കും പരസ്പരം കാണുന്ന അത്യന്തസാദൃശ്യമത്രെ അതും പുനത്തിന്റേതായിരിക്കണമെന്നുള്ള അഭ്യൂഹത്തിനു കാരണം. ഈ സംഗതി എങ്ങനെ തീരുമാനിക്കുന്നതായിരുന്നാലും ഭാഷയിലെ ചമ്പൂപ്രസ്ഥാനത്തിന്റെ ഉപജ്ഞാതാവും, അതിൽ അജയ്യമായ പുകളൊളിപരത്തിയിട്ടുള്ള ആളും പുനംനമ്പൂരിയാണെന്നുള്ളതിൽ പക്ഷാന്തരത്തിനവകാശമില്ലാത്തതാണ്.

മദനസമരസമ്മർദ്ദാന്തരോൽഭ്രാന്തകാന്താ-
മണിതമധുരമാധുര്യൈകവംശപ്രസൂതൈഃ
മധുമദമണമേലും പദ്യഗദ്യൈരനേകൈ-
ർമ്മദയതി പുനമിന്നും ഭൂരിഭൂ ചക്രവാളം.

മധുമൊഴി! പുനമെന്നാനൽക്കവിശ്രേണി സാര-
സ്വതപരിമളമേലും പദ്യഭേദൈരനേകൈഃ

എന്നിങ്ങനെ ചന്ദ്രോത്സവകർത്താവും,

അധികേരളമഗ്ര്യഗിരഃ കവയഃ
കവയന്തു വയന്തു നതാൻ പ്രണാമഃ
പുളകോൽഗമകാരിവചഃപ്രസരം
പുനമേവ പുനഃ പുനരാസ്മഹേ.

ഇങ്ങനെ ഉദ്ദണ്ഡശാസ്ത്രികളും ഈ മഹാകവിയെ പ്രശംസിച്ചിട്ടുള്ളത്, ഗദ്യപദ്യമയമായ ചമ്പൂകാവ്യങ്ങളുടെ അനിതരസാധാരണമായ മാഹാത്മ്യം കൊണ്ടുതന്നെയാണല്ലൊ.

എന്നാൽ ഈ മഹാകവിയുടെ ജീവിതകാലം ഇനിയും വിവാദരഹിതം നിർണ്ണയിച്ചുകഴിഞ്ഞിട്ടില്ല. പുനം, ഉദ്ദണ്ഡൻ, ശങ്കരകവി, ചേന്നാസ്സുനമ്പൂരി എന്നിവരെ

അനുബന്ധിച്ച് ഒട്ടുവളരെ ഐതിഹ്യങ്ങൾ സാഹിത്യലോകത്തിൽ പ്രസിദ്ധങ്ങളായിട്ടുണ്ട്. പാരദേശികനായ ഉദ്ദണ്ഡശാസ്ത്രികൾ,

> പലായധ്വം പലായധ്വം രേരേ! ദുഷ്കവികുഞ്ജരാഃ
> വേദാന്തവനസഞ്ചാരീ ഹ്യായാത്യുദ്ദണ്ഡകേസരീ

എന്നുള്ള ഗർജ്ജനത്തോടുകൂടിയാണല്ലൊ കേരളത്തിലേയ്ക്കു കടന്നുവന്നതു്. അദ്ദേഹത്തെ സാമൂതിരിപ്പാട്ടിലേയ്ക്കു് ആദ്യമായി പരിചയപ്പെടുത്തിയതു്,

> പ്രക്രീഡൽ കാർത്തവീര്യാർജ്ജുനഭുജവിധുതോ-
> ന്മുക്തരേവാതരംഗ-
> സ്സംഭാരാഭോഗധംഭപ്രശമനപടുവാ-
> ഗ്ഗുംഫഗംഭീരിമശ്രീ
> തുണ്ഡീരക്ഷോണിദേശാത്തവഖലുവിഷയേ
> ഹിണ്ഡതോദ്ദണ്ഡസൂരി-
> സ്സോയം തേ വിക്രമക്ഷ്മാവര, നകിമുഗത-
> ശ്രോത്രിയശ്രോത്രദേശം.

എന്നുള്ള പദ്യത്താൽ ചേന്നാസ്സുനമ്പൂരിപ്പാടാണത്രെ. ഉത്തരക്ഷണത്തിൽത്തന്നെ ഉദ്ദണ്ഡൻ സാമൂതിരിയെ പ്രശംസിച്ച് ഒരു ശ്ലോകം നിർമ്മിച്ചുചൊല്ലി അടിയറ വയ്ക്കുകയും, സാമൂതിരി അത്യന്തം സന്തുഷ്ടനായിത്തീരുകയും ചെയ്തു. ശാസ്ത്രി അടിയറവച്ച ശ്ലോകം ഇതാണ്:-

> ഉദ്ദണ്ഡഃപരദണ്ഡഭൈരവ! ഭവ-
> ദ്യാത്രാസുജൈത്രശ്രിയോ-
> ഹേതുഃ കേതുരതീത്യ സൂര്യസരണിം
> ഗച്ഛൻ നിവാര്യസ്ത്വയാ
> നോചേൽ തൽപടസമ്പുടോദരമില-
> ച്ഛാർദ്ദൂലമുദാഭവ
> ത്സാരംഗം ശശിബിംബമേഷ്യതി തുലാം
> ത്വൽപ്രേയസീനാം മുഖൈഃ

'ഉദ്ദണ്ഡകേസരി'യുടെ ഈ ശ്ലോകത്തിന്റെ ആശയസാരസ്യത്താൽ അതിമാത്രം സന്തുഷ്ടനായിത്തീന്ന സാമൂതിരി അന്നുമുതൽ ശാസ്ത്രിയെ തന്റെ സദസ്യനായി സ്വീകരിക്കുകയും ചെയ്തുപോൽ. കേതുവിശേഷണമായ ഉദ്ദണ്ഡശബ്ദം സദസ്യൎക്കു വളരെ രസിക്കുകയാൽ ഭട്ടരംഗനാഥപ്രിയനന്ദനനായ ശാസ്ത്രിക്ക് അന്നുമുതൽ ഉദ്ദണ്ഡൻ എന്നുള്ള പേർ പ്രസിദ്ധമായിത്തീരുകയും ചെയ്തുവത്രെ. ഭാഷാകവിതയേയും, ഭാഷാകവികളേയുംകുറിച്ച് വളരെ പുച്ഛമായിരുന്ന ഈ ശാസ്ത്രികൾ പരിഹാസമായി ഒരിക്കൽ—

ഭാഷാകവി നിവഹോയം
ഭേകാകരവദ്വിഭാതി ഭുവനതലേ
പ്രായേണ വൃത്തഹീനഃ
സൂക്ഷ്മാലോകേ നിരസ്തഗോപ്രസരഃ

എന്ന ശ്ലോകം "പതിനെട്ടരക്കവിയോഗ"ത്തിൽവെച്ചു തട്ടിവിട്ടു. ആ കവിസമാജത്തിൽ "അരക്കവി" മാത്രമായിരുന്ന പുനംനമ്പൂരി, ആ യോഗത്തിൽവെച്ചുതന്നെ താഴെപ്പറയുന്ന ശ്ലോകംചൊല്ലി സാമൂതിരിപ്പാട്ടിലേയ്ക്കു് അടിയറവെയ്ക്കുകയുണ്ടായി—

താരിൽത്തന്വീകടാക്ഷാഞ്ചലമധുപകലാരാമ! രാമാജനാനാം
നീരിൽത്താർബാണ! വൈരാകരനികരതമോമണ്ഡലീചണ്ഡഭാനോ!
നേരത്താതോരുനിദ്രാംതൊട്ടുകുറി കളയായ്കെന്നുമേഷാകളിക്കു–
ന്നേരത്തിന്നിപ്പുറം വിക്രമനൃവര! ധരാ ഹന്ത! കല്പാന്തതോയേ.

ഈ ശ്ലോകം കേട്ടുകൊണ്ടിരുന്ന ഉദ്ദണ്ഡന് അതിലെ 'ഹന്ത' പദപ്രയോഗം ഏറെ രസിക്കുകയാൽ 'അന്തഹന്തയ്ക്കിന്തപ്പട്ട്' എന്നുപറഞ്ഞു തനിക്ക് അന്നു സദസ്സിൽനിന്നു കിട്ടിയ ഉത്തരീയപ്പട്ടും, പണക്കിഴിയും പുനത്തി

ന സമ്മാനമായി കൊടുക്കുകയും ചെയ്തുവത്രെ. അത്രത്തന്നെയുമല്ല— "അധികേരളമഗ്ര്യഗിര" എന്നു മേലുദ്ധരിച്ച പദ്യത്താൽ ഉദ്ദണ്ഡൻ പുനത്തെ അത്യധികം അഭിനന്ദിക്കുകയും ചെയ്തുവെന്നുമാണു് പ്രസിദ്ധമായ ഒരൈതിഹ്യം. ഇങ്ങനെയുള്ള ഐതിഹ്യങ്ങൾ വേറെയും അനേകമുണ്ടു്. ഈവക ഐതിഹ്യങ്ങളെ ആധാരമാക്കുന്ന പക്ഷം മേല്പറഞ്ഞവർ എല്ലാവരും സമകാലികന്മാരും, പുനംനമ്പൂരി, 600–ാമാണ്ടിനിടയ്ക്കു ജീവിച്ചിരുന്നയാളും ആയിരുന്നുവെന്നു നിരാക്ഷേപം തീരുമാനിക്കാമെന്നു തോന്നുന്നു. എന്തെന്നാൽ തന്ത്രസമുച്ചയകർത്താവായ ചേന്നാസ്സുനമ്പൂരിയുടെ കാലം 604–ാമാണ്ടാണെന്നു പ്രകൃതഗ്രന്ഥംവഴി നിർണ്ണയിച്ചിട്ടുള്ളതിനാൽ, അദ്ദേഹത്തിന്റെ സമാലികനായിരുന്ന പുനത്തിന്റെ കാലവും, അതിൽനിന്നു് അധികം ഭിന്നമായിരിക്കാൻ ഇടയില്ലല്ലോ. മഴമംഗലം മിക്കവാറും പുനത്തിന്റെ പിൻഗാമിയായി ജീവിച്ചിരിക്കുവാനേ വഴിയുള്ളു.

> ദ്രഷ്ടാദേവം പരിസരജുഷം ശംബരേ ബാലകൃഷ്ണം
> ലോപാമുദ്രാ സഖതിലകിതം ദിങ്മുഖം ഭൂഷയിഷ്യൻ
> കോലാനേലാവനസുരഭിലാൻ യാഹി യത്ര പ്രഥന്തേ
> വേലാതീതപ്രഥിതവചസഃ ശങ്കരാദ്യാഃ കവീന്ദ്രാഃ

എന്നിങ്ങനെ കോകിലസന്ദേശത്തിലും,

> ശ്രീശങ്കരേണ വിദുഷാ കവിസാർവ്വഭൗമേ-
> ണാനന്ദമന്ദഗതിനാ പുരതോ ഗതേന
> ശ്രീമന്മുകുന്ദമുരളീ മധുരസ്വരേണ
> പദ്യൈരവദ്യരഹിതൈരനുവർണ്ണ്യമാനാ

എന്നിങ്ങനെ ചന്ദ്രോത്സവത്തിലും ശ്ലാഘിച്ചിരിക്കുന്ന ശ്രീകൃഷ്ണവിജയകർത്താവായ ശങ്കരകവി തന്നെയായിരി

ക്കണം, നൈഷധചമ്പൂകർത്താവായ മഴമംഗലം എന്നൊരഭ്യൂഹം, കെ. ശങ്കരമേനോൻ അവർകൾ ഭാഷാരാമായണചമ്പുവിൻെറ അവതാരികയിൽ ചെയ്തിട്ടുള്ളത് ഈ അവസരത്തിൽ സ്മരണീയമാകുന്നു. ഇതു പ്രമാദരഹിതമെങ്കിൽ നൈഷധചമ്പുവും 7-ാം ശതാബ്ദിൽത്തന്നെ നിർമ്മിച്ചതായി സങ്കല്പിക്കാവുന്നതാണ്. പുനംനമ്പൂരി 9-ാം നൂററാണ്ടിലാണു ജീവിച്ചിരുന്നത് എന്നൊരഭിപ്രായം ഭാഷാചരിത്രകാരൻ പുറപ്പെടുവിച്ചുകാണുന്നുണ്ട്. പുനം, ഉദ്ദണ്ഡൻ, ചേന്നാസ്സ് എന്നിവരെ സംബന്ധിച്ചുള്ള ഐതിഹ്യത്തിനു സാരമായ ഇളക്കം തട്ടാതിരിക്കുന്നിടത്തോളംകാലം ഭാഷാചരിത്രകാരൻെറ അഭിപ്രായം ആദരണീയമായി കരുതാവുന്നതല്ല. ഏതായാലും 600-ാമാണ്ടുമുതൽ 900-ാമാണ്ടുവരെയുള്ള കാലഘട്ടത്തിനിടയിൽ ഭാഷയിൽ പല ചമ്പൂപ്രബന്ധങ്ങളും ഉണ്ടായിട്ടുണ്ടെന്നുള്ളതു നിരാക്ഷേപമത്രെ. ആവക ഗ്രന്ഥങ്ങൾ ഏതെല്ലാമെന്നും, അവയുടെ നിർമ്മാതാക്കൾ ആരെല്ലാമെന്നും, നിർണ്ണയിക്കുന്നതിനു ഭാഷാപ്രണയികളുടെ അന്വേഷണശക്തി ഒന്നുമാത്രമേ ഇനിയും അവലംബ്യമായിരിക്കുന്നുള്ളു. അക്കഥ നിൽക്കട്ടെ.

ഭാഷാചമ്പുക്കളുടെ ഉല്പത്തികാരണം ഇന്നും വാദഗ്രസ്തമായിരിക്കുന്നു. പണ്ഡിതാഗ്രേസരനായ കൊളത്തേരി ശങ്കരമേനോൻ അവർകൾ ഈ വിഷയത്തെ പുരസ്കരിച്ചു പുറപ്പെടുവിച്ചിട്ടുള്ള അഭിപ്രായം ശ്രദ്ധേയമാകയാൽ, അതിലെ ചില ഭാഗങ്ങൾ ഇവിടെ ഉദ്ധരിച്ചുകൊള്ളുന്നു.

"ആദികാലംമുതല്ക്കുതന്നെ കേരളത്തിൽ പുരാണ

കഥകളെ വിസ്തരിച്ചുപറഞ്ഞു മനസ്സിലാക്കുന്നതിനായി പല ഏപ്പ്പാടുകളും ചെയ്തിട്ടുണ്ടായിരുന്നു. അക്കൂട്ടത്തിൽ 'കൂത്തി'നാണു പ്രാധാന്യം കല്പിച്ചിട്ടുണ്ടായിരുന്നതു്. ക്ഷേത്രങ്ങളിൽവെച്ചു പുരാണകഥകളെ ബഹുചമല്ക്കാരത്തോടുകൂടി വർണ്ണിച്ചു മനുഷ്യഹൃദയത്തെ വികസിപ്പിക്കുന്ന കാര്യത്തിൽ ചാക്യാന്മാർ അത്യന്തം വിദഗ്ദ്ധന്മാരായിരുന്നു...

കൂത്തുപറയുന്നതിനു പാടവമുള്ള ചാക്യാന്മാർ കുറവായും കേൾക്കുവാനാഗ്രഹമുള്ള ജനങ്ങളുടെ സംഖ്യ വദ്ധിച്ചുമിരുന്ന മുൻകാലത്തു നമ്പ്യാന്മാരും കഥാപ്രസംഗത്തിൽ പ്രവേശിക്കാതിരുന്നില്ല. കൂത്തുപറയുന്നതു ചാക്യാന്മാരുടെ കുലധമ്മമാകയാലും, അതിനെ മററുള്ളവക്കു് അനുകരിച്ചു നടത്തുവാൻ അന്നത്തെ സമുദായഘടന അനുവദിക്കായ്കയാലും, നമ്പ്യാന്മാർ ചെയ്യുന്ന പുരാണകഥാപ്രസംഗത്തിനു 'പാഠക'മെന്നു പ്രസിദ്ധിയുണ്ടായി. കാലക്രമത്തിൽ ബ്രാഹ്മണരും, അമ്പലവാസികളും സമുദായത്തിൻെറ ആവശ്യമോ അപേക്ഷയോ അനുസരിച്ചു പാഠകം പറഞ്ഞുതുടങ്ങി...

ആദ്യകാലങ്ങളിൽ കൂത്തിനും, പാഠകത്തിനും ഉപയോഗപ്പെടുത്തിവന്നിരുന്ന ഗദ്യപദ്യങ്ങൾ മലയാളഭാഷയിൽ പ്രത്യേകം ഈ ആവശ്യത്തിലേയ്ക്കായി എഴുതിയുണ്ടാക്കിയിട്ടുള്ളവതന്നെയായിരുന്നു. ചാക്യന്മാരും പാഠകക്കാരും കൂത്തിനൊ പാഠകത്തിനൊ ആരംഭിക്കുന്ന സമയം, മന്ത്രംപോലെ ആദ്യമായി മനസ്സുകൊണ്ടു ചൊല്ലാറുള്ളതു്, ഒരു ഭാഷാശ്ലോകമാണു്. അതു താഴെ ചേക്കുന്നു:—

ഘോരാണാം ദാനവാനാം നിരുപമപൃതനാഭാരാഖിന്നാം ധരിത്രീ-
മോരോ ലീലാവതാരൈരെഴകിനൊടു സമാശ്വാസയന്തം നിതാന്തം
ക്ഷീരാംഭോധൗ ഭുജംഗാധിപശയനതലേ യോഗനിദ്രാമുദാരാം
നേരേ കൈക്കൊണ്ടു ലക്ഷ്മീകളർമുല പുണരും പദ്മനാഭം ഭജേഥാ:

ശിവപരമായ കഥ പറയുവാനാണു ഭാവമെങ്കിൽ താഴെച്ചേക്കുന്ന ശ്ലോകംകൂടി ചൊല്ലിവരാറുണ്ട്.

ലോകാനാമേകനാഥം പദതളിരിൽ വണങ്ങും ജനാനാമശേഷാ-
മാകാംക്ഷാം പൂരയന്തം നയനശിഖിശിഖാലീഢചൂതായുധാംഗം
ഏകീഭാവായ കുന്നിൻമകളെ നിജശരീരാർദ്ധമായ് ചേത്തുചേത്തും
ഭോഗോന്മേഷം വളക്കും വിബുധപരിവൃഢം ചന്ദ്രചൂഡം ഭജേഥാ.'

ഇതിൻെറശേഷം ചെയ്യുന്ന ഉപന്യാസവും ഭാഷയിലാണു്. ഇത്രയും അവതാരികയോടുകൂടി ശ്ലോകാത്ഥവും പദപ്രയോജനവും പറഞ്ഞു്, പരമേശ്വരൻ അഥവാ വിഷ്ണുതന്നെ സേവ്യനെന്നു സാധിക്കുന്നു....

ഇതിൻെറശേഷം രാമായണം കഥയുടെ മാഹാത്മ്യം പറഞ്ഞു് ആ കഥയിൽ പ്രവേശിക്കുന്നു. ഇങ്ങനെയായിരുന്നു പൂവ്വകാലങ്ങളിൽ കഥാവതരണംചെയ്തിരുന്ന സമ്പ്രദായം. തദനന്തരം ഭാഷാഗദ്യപദ്യാത്മകമായ പ്രബന്ധം ചൊല്ലി, വിസ്തരിച്ചു്, അത്ഥംപറഞ്ഞു്,ശ്രോതാക്കളെ സന്തോഷിപ്പിച്ചിരുന്നു.

ഇങ്ങനെ നടന്നുവരുന്ന കാലത്താണു തിരുവഞ്ചിക്കുളത്തു വാണരുളിയിരുന്ന കുലശേഖരവമ്മമഹാരാജാവു 'ധനഞ്ജയം' മുതലായ നാടകങ്ങളുണ്ടാക്കി ചാക്യാന്മാരെക്കൊണ്ടു് അഭിനയിപ്പിച്ചുതുടങ്ങിയതു്. സംസ്കൃതഭാഷയിൽ അധികം പരിചയമില്ലാത്തവരായ ശ്രോതാക്കളുടെ ബോധത്തിനും വിനോദത്തിനുമായി വിദൂഷകൻ, കഥാ

പാത്രങ്ങൾ ചൊല്ലുന്ന പദ്യങ്ങളുടേയും, പറയുന്ന ഗദ്യങ്ങളുടേയും ഭാഷാന്തരങ്ങളെക്കൂടി ഭാഷാപദ്യരൂപത്തിൽ ചൊല്ലുക പതിവായിരുന്നു. ഈ ആവശ്യത്തിലേയ്ക്കു വേണ്ട സകല പദ്യങ്ങളും 'തോലൻ' ഉണ്ടാക്കീട്ടുള്ളതായിട്ടാണു കേൾവി. ഇങ്ങനെ കുലശേഖരവർമ്മമഹാരാജാവിന്റെ ആജ്ഞാനുസരണം അഭിനയിച്ചുപോന്ന നാടകങ്ങളിൽ പണ്ഡിതന്മാരെ രമിപ്പിക്കുന്നതിനു സംസ്കൃതഗദ്യപദ്യങ്ങൾ ഉണ്ടായിരുന്നതുപോലെതന്നെ, പാമരന്മാരെ രസിപ്പിക്കുന്നതിനു ഭാഷാപദ്യങ്ങളും ധാരാളമായി ഉപയോഗപ്പെടുത്തിയിരുന്നു...

ചാക്യാന്മാരും നമ്പ്യാന്മാരും കൂത്തിനും പാഠകത്തിനും ഉപയോഗപ്പെടുത്തിവന്നിരുന്ന ഭാഷാശ്ലോകങ്ങളെല്ലാം കാലക്രമത്തിൽ പ്രചാരലുപ്തമായിത്തീൎന്നു. മദ്ധ്യകാലത്തു വിദ്വാന്മാരായ നമ്പൂരിമാർ പുരാണകഥകളെ ഭാഷാചമ്പൂരൂപത്തിൽ എഴുതിയതു ചാക്യാന്മാരെക്കൊണ്ടും നമ്പ്യാന്മാരെക്കൊണ്ടും കഥ പറയിക്കുന്നതിനുവേണ്ടിയാണ്."

വടക്കുംകൂർ രാജരാജവൎമ്മരാജാവവർകളുടെ അഭിപ്രായവും ഏതാണ്ടു മേല്പറഞ്ഞവിധംതന്നെയാകുന്നു. "സാഹിത്യമഞ്ജൂഷിക" ഒന്നാംഭാഗത്തിൽ അദ്ദേഹം ഇങ്ങനെ പ്രസ്താവിച്ചിരിക്കുന്നു:—

"കൂത്തു പറയുന്നതിനു ചാക്യാന്മാർ ആദ്യകാലത്തു രാമായണഭാരതാദിസംസ്കൃതചമ്പുക്കളിൽനിന്നും പദ്യങ്ങൾ ഉപയോഗിച്ചുവന്നു. അവർ സന്ദർഭാനുകൂലമായി മററു കൃതികളിൽനിന്നും ശ്ലോകങ്ങൾ ഉദ്ധരിച്ച് അൎത്ഥം

വിവരിക്കുക സാധാരണമാണ്. ഇതുകൊണ്ടൊന്നും ചാക്യാന്മാരുടെ മാർഗ്ഗത്തിനു സാഫല്യം ലഭിച്ചില്ല. അതിനു പ്രത്യേകം രസകരമായ ഒരു പ്രബന്ധപ്രസ്ഥാനം ഉണ്ടാകേണ്ട ആവശ്യം നേരിട്ടുകൊണ്ടുതന്നേയിരുന്നു. ഈ സന്ദർഭത്തിലാണു ഭാഷാചമ്പുക്കളുടെ ആവിർഭാവം...കൂത്തിന് ഉപയോഗിക്കുന്നതിനു ചാക്യാന്മാർക്കുവേണ്ടിയാണു ഭാഷയിൽ ചമ്പുക്കൾ ഉണ്ടായിട്ടുള്ളത്." മററു ജാതിക്കാർക്കു പാഠകം പറയുന്നതിനായി ഭാഷാചമ്പുക്കൾ നിർമ്മിച്ചുവെന്നു ആററൂർ കൃഷ്ണപ്പിഷാരടി അവർകളും പ്രസ്താവിക്കുന്നു.

എന്നാൽ കൊളത്തേരിപ്രഭൃതികളുടെ മേൽപ്രസ്താവിച്ച അഭിപ്രായം മുഴുവൻ ശരിയാണോ എന്നു സംശയിക്കേണ്ടിവരുന്നു. ചാക്യാന്മാരുടേയും ചമ്പുക്കളുടേയും കഥാവതരണരീതിയിൽ കാണുന്ന സാദൃശ്യമാണത്രെ, പ്രബന്ധങ്ങൾ സംസ്കൃതഗദ്യപദ്യങ്ങളുടെ സ്ഥാനത്തു് ഉപയോഗിക്കുവാനായി എഴുതിയിട്ടുള്ളതാണെന്ന് ഊഹിക്കുവാനുള്ള ഒരു പ്രധാനകാരണം. കഥാവതരണരീതിയിൽ പരസ്പരം കാണുന്ന ഈ സാദൃശ്യം ഘുണാക്ഷരന്യായേന സംഭവിച്ചുകൂടെന്നില്ലല്ലൊ. ചമ്പുക്കളിലെ ശ്ലോകങ്ങൾ ചാക്യാന്മാർ ചൊല്ലിവരാറുണ്ടെന്നു വാദിക്കുന്ന പക്ഷം, ചമ്പൂപ്രബന്ധങ്ങളുടെ ഉല്പത്തിക്കുശേഷം, അവ ചാക്യാന്മാർ പ്രബന്ധങ്ങളിൽനിന്നു സന്ദർഭാനുസാരേണ സ്വീകരിച്ചിട്ടുള്ളതുമാത്രമാണെന്നു കല്പിക്കുന്നതാണു ന്യായം. ആകയാൽ കൂത്തിൻെറയൊ പാഠകത്തിൻെറയൊ ആവശ്യത്തെ പുരസ്കരിച്ചല്ല ഭാഷയിൽ ചമ്പുക്കൾ ആവിർഭവിച്ചിട്ടുള്ളതെന്നു സങ്കല്പിക്കേണ്ടിയിരിക്കുന്നു. നേരെ

മറിച്ച്, സംസ്കൃതത്തിലെ പ്രസ്ഥാനങ്ങളെ അനുകരിച്ചു ഭാഷയിൽ പല പ്രസ്ഥാനങ്ങളും ഉത്ഭവിച്ചിട്ടുള്ളതുപോലെ— സന്ദേശം, മഹാകാവ്യം മുതലായവ ആ സാഹിത്യത്തിലെ പ്രസ്ഥാനങ്ങളുടെ പ്രതിബിംബങ്ങളാണല്ലോ—ഭോജൻ, അനന്തഭട്ടൻ മുതലായവരുടെ പ്രബന്ധരീതിയെ അനുകരിച്ച് ഭാഷയിൽ ഉണ്ടായിട്ടുള്ള ഒരു പ്രസ്ഥാനവിശേഷംമാത്രമാണ് ഇതെന്നു കല്പിക്കുന്നതാണ് അധികം സമീചിനമായിരിക്കുന്നത്. മഹാകവി ഉള്ളൂർ, കുന്നേഴത്തു പരമേശ്വരമേനോൻ, അമ്മാമൻ തമ്പുരാൻ എന്നുതുടങ്ങിയ സഹൃദയവര്യന്മാർ ഈ അഭിപ്രായത്തിനാണ് കൂടുതൽ സാമഞ്ജസ്യം കല്പിച്ചിട്ടുള്ളതെന്നുകൂടി ഈ അവസരത്തിൽ പ്രസ്താവിച്ചുകൊള്ളട്ടെ.

ഭാഷാചമ്പുക്കളുടെ ഉൽപത്തിയെക്കുറിച്ചുള്ള വാദം എന്തുതന്നെയായിരുന്നാലും മണിപ്രവാളപ്രസ്ഥാനത്തിന്റെ പരമോൽകൃഷ്ടദശ, ചമ്പുപ്രബന്ധങ്ങളുടെ ആവിർഭാവത്തോടുകൂടിയാണു പ്രത്യക്ഷമായതെന്നുള്ള വസ്തുത നിരാക്ഷേപമാകുന്നു.

“സാധാരണചമ്പുക്കളെല്ലാം തുടങ്ങുന്നത് ഒരു വന്ദനശ്ലോകത്തോടുകൂടിയായിരിക്കും. അതുകഴിഞ്ഞാൽപിന്നെ കഥാസൂചനം, അഥവാ വസ്തുനിർദ്ദേശമായി. കവി തന്റെ തോഴരോടു കുശലപ്രശ്നോത്തരരൂപമായി എന്തെങ്കിലും പ്രസ്താവിക്കയോ, ലോകന്യായത്തെ പ്രതിപാദിക്കയൊ ചെയ്തു് അതിന് ഉപമാനമായി ഒരു കഥയെ ഉപന്യസിക്കുക”*യാണു ചെയ്യുന്നത്. രാമായണചമ്പുവിൽ

* സാഹിത്യചരിത്രസംഗ്രഹം.

രാവണോത്ഭവകഥയെ സൂചിപ്പിക്കുന്നതു നോക്കുക:

വാരാന്നാസ്ഥാനരംഗേ വിരവിലിവിടെ വന്നിങ്ങനേ നമ്മിലെത്തു-
ന്നേരം തോഴാ! വിളങ്ങും മനസി മമ സഭാകമ്പിതേ വൻപ്രസാദം
ക്ഷീരാബ്ധൗ രാവണോപദ്രവവിവശതയാ ചെന്നു നാരായണോക്തം
നേരേ കേൾക്കുംവിധൗ പണ്ടമരപരിഷദാമുള്ളിലുണ്ടായപോലെ

ഭാരതത്തിൽ പാഞ്ചാലീസ്വയംവരത്തിലെ വസ്തു നിർദ്ദേശം ഇതാണ്.

ഗാഢാനന്ദസ്വരൂപം നരകവിജയിനം ചിന്മയം മദ്ധ്യനാഡീ
വാടിമദ്ധ്യേ വളർത്തേണ്ടുലകതിനു നരന്നുണ്ടു നല്ലോരുപായം
പാടേ പഞ്ചേന്ദ്രിയാണാമുടനൊരുമ വരേണം തഥാ ചേതനായാം
പഞ്ചാനാം പാണ്ഡവാനാമമിതരുചി യഥാ പണ്ടു പാഞ്ചാലജായാം.

അടുത്തപടി കഥാകഥനമാണ്. അതിനിടയ്ക്കു നഗരാർണ്ണവശൈലാദികൾ കണ്ടുകിട്ടിയാൽ വർണ്ണനയുടെ തിരക്കംകൊണ്ടു കഥാകഥനംതന്നെ ഇല്ലാതാകും.

ചമ്പുക്കളിലെ കഥാവസ്തു, എത്രതന്നെ നിസ്സാരമായിരുന്നാലും, വർണ്ണനയുടെ ഗാംഭീര്യംകൊണ്ട് അതു സർവ്വലോകത്തേയും അതിശയിക്കുന്നതാണ്. ഇതിവൃത്തം പുരാണോപാത്തമാകയാൽ കവിക്കു യാഥാർത്ഥ്യത്തേയും ചരിത്രത്തേയും ഭയപ്പെടേണ്ട ആവശ്യമില്ലല്ലൊ. തന്നിമിത്തമത്രേ വർണ്ണനകളിൽ അതിരുകടന്ന അതിശയോക്തി മുതലായ അലങ്കാരങ്ങൾ ധാരാളമായി പ്രയോഗിക്കുവാൻ ചമ്പൂകർത്താക്കൾക്കു സാധിച്ചിട്ടുള്ളതു്. പ്രതിഭാപ്രധാനമായ ലോകാവലോകനമാണ ചമ്പൂപ്രബന്ധങ്ങളിൽ മുഖ്യം. ഗദ്യവർണ്ണനകളിൽ പലേടത്തും സമകാലസംഗതികളെ നമ്പൂരിമാരുടെ ഫലിതത്തോടുകൂടി പ്രതി

ഫലിപ്പിച്ചിട്ടുള്ളതു കാണാം. യഥാൎത്ഥജീവിതത്തിന്റെ ചിത്രീകരണത്തിൽ കേരളീയകവികൾക്കുണ്ടായ ആവേശത്തിന്റെ ആദ്യപടികളായി ചമ്പുക്കളിലെ ഈദൃശ വൎണ്ണനകളെ ഗണിക്കാമെന്നു തോന്നുന്നു. സീത, പാഞ്ചാലി, ദമയന്തി എന്നീ നായികമാരുടെ സ്വയംവരാഘോഷവൎണ്ണനകൾ ഓരോന്നും അതതുപ്രബന്ധങ്ങൾ വായിച്ചുതന്നെ ഗ്രഹിക്കേണ്ടവയാണ്. രാമായണത്തിൽ സീതാസ്വയംവരാഘോഷഘട്ടത്തിൽ ആയുസ്സിന്റെ അധികാരികളായ വൈദ്യന്മാരെ പിടികൂടി കണക്കിനു ശകാരിക്കുന്ന ഒരുഭാഗം നോക്കുക:—

കണ്ടമരുന്നു പറിച്ചുമിടിച്ചും — കട്ടകടെയുള്ളതരഞ്ഞീലെന്നി—
ട്ടിടയിലരച്ചും വാതദ്വേഷിണി — പിത്തവിരോധിനി കഫവിധ്വംസിനി
കല്യാണഘൃതം ധാന്വന്തരഘൃത — മായുഷ്യഘൃതം മേദസ്കരഘൃത—
മജരാതൈലം ദൃഷ്ടിരസായന — മാദ്യോനാശനമാത്രകഷായം
വൃഷ്യകഷായം ബഹുവിധമിത്ഥം — മാറുമോരോരോ പേരുംചൊല്ലീ—
ട്ടൗശാന്താടി കഷണ്ടി പെരുക്കാ — ലെന്നിവപോലുമൊഴിപ്പാനായി—
ട്ടാക്കുമൊരിക്കലുമെങ്ങും പാൎത്താ — ലുതകാ തവ ചില നല്ലമരുന്നുകൾ
വിരയെ വരുത്തുകയെന്നുപറഞ്ഞും — ദുസ്സ്വാദുള്ളതു മറെറവക്കും
സ്വാദുള്ളതു ബത! തങ്ങൾക്കിത്ഥം — മുൻപേ മൎയ്യാദയുമായി കല്പി—
ച്ചെളിയൊരു രോഗം കണ്ടാലപ്പോ — ളെല്ലായിലുമമ്മീതേയുള്ളതി—
തെന്നുപറഞ്ഞും പേടിപ്പിച്ചും — സഹിക്കരുതാത കഷായം മുക്കുടി
നസ്യവുമൊക്കെയകത്തുചെലുത്തി — സ്വസ്ഥന്മാരെയുമപഗതകരുണം
വ്യാധിതരാക്കി വലച്ചുനിതാന്തം — വസ്തിപിടിക്ക പുകക്കു മറിക്കുജ—
ളുകിക്കെന്നായിത്തരമോരോ — ദുർവ്യാപാരം വിരവൊടുചെയ്തി—
ട്ടസുവും വസുവും കൂടെ മുടിക്കും — വൈദ്യകദംബം കഫചനമാകേ.

സീതയുടെ രംഗപ്രവേശമാണു താഴെ ചേൎക്കുന്നതു്:—

മന്ദീഭൂതേ ജനൗഘേ പരിമളബഹുളാം കയ്യിലാദായമാലാം
മന്ദാരാരംഭഗമന്ദസ്മിതമധുരമുഖീ മംഗലസ്ത്രീ സമേതാ

മന്ദം മന്ദം നയന്തീ ഘനജഘനഭരം പ്രാഭൃതപ്രായമഗ്രേ
മന്ദാക്ഷാലംകൃതാക്ഷീ മനസിജകലികാ മൈഥിലീ സാ നടന്നാൾ.
മൂളിട്ടും ഭൃംഗപാളീവിവലനമധുരാം മാലികാം കയ്ത്തലേ ചേ-
ത്താളീദത്താവലംബാ നിജതനുമഹസാ രംഗമുദ്യോതയന്തീ
വ്രീളാവേശേന രാമാനനമിടയിടയിൽ കട്ടുനോക്കി പ്രമോദ-
വ്യാലോലാ മെല്ലെമെല്ലെന്നരികിലുപഗതാ കോമളാഭ്യാം പദാഭ്യാം.

ഏതാദൃശപദ്യങ്ങളുടെ രസികത അനുഭവൈകവേദ്യമെന്നേ പറയാവൂ. ചമ്പുപ്രബന്ധങ്ങളുടെ ഗുണഗണങ്ങളിൽ പ്രധാനമായിട്ടുള്ള ഒന്നു നൂതനത്വം തോന്നിക്കുന്ന ഈ മാതിരി മനോധർമ്മങ്ങളുടെ സൗരഭ്യവും സൗലഭ്യവും തന്നെ. പരശുരാമവിജയത്തിൽ, സ്വയംവരാനന്തരം ദശരഥപുത്രന്മാരുടെ അയോദ്ധ്യയിലേയ്ക്കുള്ള എഴുന്നള്ളത്തു വർണ്ണിച്ചിരിക്കുന്നഭാഗം, തിരുവനന്തപുരത്തും തൃപ്പൂണിത്തുറയിലും മററും പണ്ടു നടന്നിരുന്ന ചില മഹോത്സവങ്ങളുടെ സ്മരണയെ ഉദ്ദീപിപ്പിക്കുവാൻ തികച്ചും പര്യാപ്തമാണ്. അയോദ്ധ്യാപുരിയിലെ പട്ടാഭിഷേകത്തെ വർണ്ണിക്കുന്നിടത്തും മററും കേരളത്തിൽ അന്നു നടപ്പുണ്ടായിരുന്ന ആഘോഷങ്ങളിൽ ചിലതിന്റെ ചിത്രീകരണമാണു ചെയ്തിട്ടുള്ളതെന്നു കാണുവാൻ യാതൊരു പ്രയാസവുമില്ല.

ശ്രുവാ നല്ല വിശേഷം കേൾ നീ—
നമ്മുടെ തമ്പ്രാനെന്തൊരു പാക്യം

എന്നിങ്ങനെ തന്മയത്വത്തിനും രസവർദ്ധനവിനും വേണ്ടി കഥാപാത്രങ്ങൾക്കനുഗുണമായ ഭാഷാരീതി പ്രയോഗിക്കുന്നതിലും ചമ്പൂകർത്താക്കൾ അതിചതുരന്മാരായിരുന്നു. ചമ്പുക്കളിലെ ഈദൃശവർണ്ണനകളുടെ വികാസസ്വരൂപ

മാണ് നാം തുള്ളലുകളിൽ കാണുന്നതെന്നുകൂടി ഇവിടെ പ്രസ്താവിച്ചുകൊള്ളട്ടെ.

ചമ്പുക്കളുടെ നിർമ്മാണം ചാക്യാന്മാരുടെ ആവശ്യത്തെ പുരസ്കരിച്ചുകൊണ്ടായിരുന്നാലും, അല്ലെങ്കിലും, യഥാവസരം ഭഗവൽഭക്തിയേയും, സന്മാർഗ്ഗതത്വങ്ങളേയും ഉപദേശിക്കുന്നതിൽ പ്രബന്ധകർത്താക്കൾ ബദ്ധശ്രദ്ധരായിക്കാണുന്നുണ്ട്. ആസന്നമരണനായ ബാലിക്കു ശ്രീരാമദേവൻ നൽകുന്ന ഒരു പ്രബോധനം നോക്കുക:—

ഞാനെന്നും കാന്തയെന്നും പെരുകിയധനമെന്നും മമാപത്യമെന്നും
കാണുന്നല്ലോ ഹന്ത, മോഹിച്ചുരുദിനമുഴലാമെന്തതിൽ കാര്യമുള്ളു
പ്രാണൻ പോയാലിവററാൽ കരുതുമളവിലൊന്നും തനിക്കമ്പിലാത്മ—
ത്രാണം ചെയ്യാനൊട്ടുക്കത്തൊരുവനമൃതകാ കേളതോർക്കണമേ നീ.

യഥാർത്ഥമായ ആത്മസംസ്കരണത്തിന് ഇത്തരം പ്രബോധനങ്ങളാണല്ലൊ പ്രയോജനപ്പെടുക. ഇമ്മാതിരി ധർമ്മോപദേശങ്ങൾ ഈദൃശകാവ്യങ്ങളിൽ പലസ്ഥലത്തും സുലഭമായി കാണാവുന്നതാണ്.

ഈ വിശിഷ്ടകാവ്യങ്ങളിലെ ഭാഷാപ്രയോഗമാണ് അധുനാതനന്മാരിൽ അധികംപേരുടേയും ലലാടസങ്കോചത്തിനു കാരണമായിത്തീർന്നിട്ടുള്ളത്. തനിസംസ്കൃതമായിട്ടുള്ള ഗദ്യപദ്യങ്ങൾതന്നെ ഈവക പ്രബന്ധങ്ങളിൽ ധാരാളമായിട്ടുണ്ട്. വിഭക്ത്യന്തങ്ങളായ സംസ്കൃതപദങ്ങളും ദീർഘസമാസങ്ങളും നിറഞ്ഞുള്ള മണിപ്രവാളപദ്യങ്ങൾ അങ്ങനെ ഒരുവക. ഇവയെല്ലാം സംസ്കൃതാനഭിജ്ഞന്മാരായ കാവ്യരസികന്മാരെ ക്രമത്തിലധികം ക്ലേശിപ്പിക്കുമെന്നു പറയേണ്ടതില്ലല്ലൊ. ഭൂരിഭാഗവും നാളികേര

പാകത്തിൽ നിർമ്മിതമായ ഈവക കൃതികളിൽ ലളിത പദപ്രയോഗം വളരെ കുറഞ്ഞുപോയിട്ടുള്ളതുതന്നെയാണ് അവയുടെ രസാസ്വാദനവിഷയത്തിൽ ഇന്നുള്ളവരെ വിഷമിപ്പിക്കുന്നത്. കാവ്യപ്രചാരത്തെ ലോപിപ്പിക്കുവാനുള്ള കാരണവും അതുതന്നെ. സംസ്കൃതാഭിജ്ഞന്മാരായ പ്രബന്ധകർത്താക്കൾക്ക് ഏററവും സ്വാധീനമായിരുന്നത് ആ ഭാഷയാകയാലാണ് ഇങ്ങനെ പക്ഷപാതം വന്നുകൂടിയതെന്നേ പറയുവാനുള്ളു. ഉചിതമായ വ്യാഖ്യാനങ്ങളോടുകൂടി ഈവക പ്രബന്ധങ്ങൾ പരിഷ്കരിച്ചു പ്രസിദ്ധപ്പെടുത്തിയാൽ ഇന്നത്തേക്കാൾ പ്രചാരം സിദ്ധിക്കുമെന്നുള്ളതിനു സംശയമില്ല. ഭാഷാനൈഷധചമ്പുവിനു ശ്രീമാൻ പാട്ടത്തിൽ പത്മനാഭമേനോൻ 'പ്രാഞ്ജലി' എന്ന അതിവിസ്തൃതമായ ഒരു വ്യാഖ്യാനം എഴുതി ചേർത്തിട്ടുണ്ട്. അത്രതന്നെ ദുഷ്കരമായ ശ്രമം ചെയ്തില്ലെങ്കിലും രാമായണാദിഗ്രന്ഥങ്ങൾക്കും അർത്ഥഗ്രഹണസമർത്ഥമായ ചില വ്യാഖ്യാനങ്ങൾ ഉണ്ടാകുന്നതു സാമാന്യജനങ്ങൾക്കു പ്രയോജനകരമായിരിക്കും; അല്ലാത്തപക്ഷം, സംസ്കാരോല്ലീഢമതികളായ വിദ്വജ്ജനങ്ങൾക്കു മാത്രമേ ഇത്തരം കൃതികൾകൊണ്ടു് ഏതെങ്കിലും ഉപയോഗമുണ്ടാകുവാൻ ഇടയുള്ളു.

ചമ്പൂഗ്രന്ഥങ്ങളിലെ ഭാഷയെപ്പററി ഒരു സഹൃദയൻ പ്രസ്താവിച്ചിട്ടുള്ളതു് ഇങ്ങനെയാണ്:—

"ചമ്പുക്കളിലെ ഭാഷ, മാങ്ങാപ്പുളിശ്ശേരിയിലെ അണ്ടിപോലെ സംസ്കൃതപദബാഹുളത്തിനിടയ്ക്കു പേരിന് ഒന്നോരണ്ടോ ഭാഷാപദങ്ങൾമാത്രം ചേർത്തു ഘടിപ്പിച്ചിട്ടുള്ള ഒന്നാണ്. അതിനാൽ സംസ്കൃതവികലന്മാർക്ക് ഇവ

സ്വല്പം നാളികേരപാകമായി തോന്നുന്നതിൽ അതിശയിക്കാനില്ല. പക്ഷെ, വിശേഷണവിശേഷ്യങ്ങളായ പദങ്ങളേയും സംസ്കൃതമലയാളവിഭക്ത്യന്തപദങ്ങളേയും പരസ്പരം സംഘടിപ്പിക്കുന്നതിൽ പ്രയോഗിക്കാറുള്ള കൗശലവിശേഷത്താൽ ആപാദചൂഡം സ്ഫുരിക്കുന്ന ദ്രാക്ഷാപാകം വരുത്തി ചമ്പുക്കൾ മരത്തലയന്മാരെക്കൂടി രസിപ്പിക്കാറുണ്ട്." ഈ അഭിപ്രായം അക്ഷരംപ്രതി ശരിയാണെന്ന ചമ്പൂഗ്രന്ഥങ്ങളിൽ പരിചയിച്ചിട്ടുള്ളവർക്ക് അല്പമൊക്കെ ഗ്രഹിക്കുവാൻ കഴിയും. ചില ഉദാഹരണങ്ങൾ താഴെ ഉദ്ധരിച്ചുകൊള്ളുന്നു:—

പാലാഴിത്തയ്യലാൾ തൻ തിരുനയനകലാലോലലേർലംബമാലാ—
ലീലാരംഗം ഭുജംഗേശ്വരമണിശയനേ തോയരാശൗ ശയാനമ്
മേലേമേലേ തൊഴുന്നേൻ ജഗദുദയപരിത്രാണസംഹാരദീക്ഷാ
ലോലാത്മാനം പദാന്തപ്രണത സകലദേവാസുരം വാസുദേവം.

(നാരായണീയം)

നാഥേ! നീ ഖേദിയാതേ വരിക വരിക നിൻ ദുർദ്ദശാം നീക്കി നിന്റെ—
പാദൌ സംവാഹയാമി പ്രണയിനി! നയനേ മാകൃതാ ബാഷ്പപൂരം
ചേതോരമ്യാമിവണ്ണം തവവചനസുധാമാധുരീമെന്നു കണ്ണേ
ജാതാനന്ദേന കേൾക്കുന്നിതു ധരണിഭുജാം പുണ്യമേ നൈറാജാനേ.

കലയന്തീ കരേ മാലാം — തുലയന്തീ രതിം രുചാ
ദമയന്തീ ഗതാ രംഗം — നമയന്തീ മുഖാംബുജം (നൈഷധം)

ഓമൽപാദാംബുജം തൊട്ടണികഴലൊടുമൻപോടു പൂമേനി മൂടി—
ക്കോമപ്പട്ടാംബരംകൊണ്ടണിമണിമുകുരം കയ്പിടിച്ചുൽപലാക്ഷീ
ശ്രീമന്മഞ്ജീരമഞ്ജുക്വണിതമിയലവേ കോമളാഭ്യാം പദാഭ്യാ—
മാമന്ദം നീയമാനം ചതുരസഖികളാൽപ്രാപകല്യാണരംഗം

(ഭാരതം)

അന്നേരം മന്ദമന്ദം വിമലകുളിർനിലാവായ മാലേയപങ്ക-
സ്യന്ദം കൊണ്ടൊക്കെ മെഴുകിച്ചൊരുതെളിമ ദിശായോഷിതാമാദധാനം
മിന്നും പ്രാചീവധൂടിക്കഴകിലുടനണിഞ്ഞോരുപൊൽത്താലിപോലെ
നന്നായ് മേളംകലർന്നിന്ദുവമുദയഗിരൗ മണ്ഡലം പ്രാദുരാസീൽ
(രാമായണം)

ഇത്യാദിപദ്യങ്ങളിലെ ശബ്ദഭംഗി ഒന്നുതന്നെ ഏതൊരു പട്ടപാമരനെക്കൂടി രസിപ്പിക്കയില്ല?

ഇതിനുപുറമേ, ചമ്പുക്കളിലെ പ്രാസപ്രചുരവും സംഗീതാത്മകവുമായ ഗദ്യഘടനയും ശ്രോതാക്കളെ ആകർഷിക്കുന്നതിനു കൂടുതൽ പര്യാപ്തമായിത്തീരുന്നുണ്ട്. നൈഷധത്തിലെ താഴെ ഉദ്ധരിക്കുന്ന വർണ്ണന എത്ര മനോമോഹനമായിരിക്കുന്നുവെന്നു നോക്കുക:—

അസ്തഗിരീശ്വരമസ്തകസീമനി ഭാസ്കരഭഗവാൻ മറയുന്നേരം
ഗതിവതി സവിതരി ഗുഹകളിൽനിന്നത്തിമിരകരീശ്വരരിളകുന്നേരം
ദിക്കുവിദിക്കു ച ദുഷ്കരമായ തരക്ഷുഗണങ്ങൾ തിമിക്കുന്നേരം
കാട്ടിൻനടുവിൽ കാട്ടാളാവലി കൂട്ടംകൂടിച്ചെല്ലുന്നേരം
മല്ലീവല്ലീഫുല്ലാവലിരിഹ മെല്ലെ മെല്ലെ വിരിയുന്നേരം
പക്ഷികൾ വൃക്ഷാവലിയിലടങ്ങിയിണങ്ങിമയങ്ങിയുറങ്ങുന്നേരം
കാമുകപടലികൾ കാമിനിമാർതൻ കോമളമുലകളിലണയുന്നേരം
ക്രോഷ്ടുനാംതതി കാട്ടിൻനടുവിൽ കൂട്ടംകൂടിപ്പാടുന്നേരം
മൈലുകൾ പീലികൾ ചാലെ വിരിച്ചാ—നൃത്തവുമാടിയടങ്ങുന്നേരം
ഞെട്ടഞ്ഞെട്ടെയുടനുടനടവികൾതോറും കരടികൾ കടുതരമലറുന്നേരം
ഭുക്ഷത തേടിന രാക്ഷസപടലീ · തീക്ഷ്ണനിനാദം കലരുന്നേരം
ശ്രോത്രാനന്ദം ചേർത്തീടാത്തൊരു ദാത്യൂഹാവലി കരയുന്നേരം
പിശിതാശനശതബഹുള പിശാചികളശിവനിനാദം കലരുന്നേരം
കുന്നുകൾപോലെ കുന്നിവരും ചില പന്നികളോടിച്ചാടുന്നേരം
കാനനനികരേ വിരഹിതവിവരേ ദീനതപൂണ്ടു നടന്നുമുഴന്നും
സുപ്താനുഗ്രാൻ ദർപ്പോദഗ്രാ—നത്യാശേ കണ്ടാശ്രു വിറച്ചും
ഗമനനിരാശാ കഥചനദേശേ നിഷസാദൈഷാ മഹിതാ യോഷാ

ഏതാദൃശഭാഗങ്ങൾ വായിക്കുന്ന ഏതൊരു സഹൃദയനാണു സാഹിത്യസുധാർണ്ണവത്തിൽ മജ്ജനോന്മജ്ജനം ചെയ്യാതിരിക്കുക! ചുരുക്കിപ്പറയുകയാണെങ്കിൽ നമ്പൂരിമാരുടെ മണിപ്രവാളത്തിന്റെ മാഹാത്മ്യം, അഥവാ മണിപ്രവാളത്തിന്റെ മനോഹാരിത്വം, ബോധപ്പെടണമെന്നുള്ളവർ ചമ്പൂഗ്രന്ഥങ്ങളെത്തന്നെ വായിച്ചേ മതിയാവൂ.



# അദ്ധ്യായം 4.

പാട്ടുകൾ.

രാമകഥപ്പാട്ട്.

മദ്ധ്യകാലമലയാളത്തിൽ ഉദിച്ചുയർന്നിട്ടുള്ളതും, 'പാട്ട്' എന്ന ഇനത്തിൽ ഉൾപ്പെട്ടിട്ടുള്ളതുമായ പദ്യസാഹിത്യത്തെപ്പററിയാണ നമുക്ക് ഇനി അല്പം ആലോചിക്കുവാനുള്ളത്. ഭാഷയുടെ ആദ്യഘട്ടത്തിൽ, അഥവാ, കരിന്തമിഴ്കാലത്തിൽ, ഉണ്ടായിട്ടുള്ള രാമചരിതത്തിനുശേഷം ഈ ശാഖയിൽ ഉത്ഭവിച്ചിട്ടുള്ള ഗണനീയമായ ഒരു കൃതി, നെയ്യാററിൻകര ഔവ്വാടുതുറ അയ്യിപ്പിള്ള ആശാൻെറ 'രാമകഥപ്പാട്ടാ'ണ്. കൊല്ലം അഞ്ചാംശതവർഷത്തിൻെറ അവസാനത്തിലായിരിക്കണം ഇതിൻെറ രചനാകാലമെന്ന് ഊഹിച്ചുവരുന്നു.

'ആലമുണ്ടരൻതൻ മൈന്താ! അൻകരത്തോനേയമ്പാൽ
ചീലമുന്നടികൾ പോററിച്ചിറുപയർതിരളി തേങ്കായ്
കോലമുൻകടവയററിൽകറവറയമുതുചെയ്ത
വേലയിൻ തിരപോലെന്തൻ മേതയിൽ തോൻറുവായേ!'

എന്നിങ്ങനെയുള്ള തമിഴ്രൂപങ്ങളുടെ ആധിക്യം വിചാരിച്ചാൽ ഈ കൃതി രാമചരിതത്തേക്കാൾ പ്രാചീനമാണോ എന്നു സംശയിക്കാതിരിക്കുകയില്ല. പക്ഷെ, അതു തെക്കൻ തിരുവിതാംകൂറിൽ അന്നു നടപ്പുണ്ടായിരുന്ന ദേശ്യഭാഷയായ കരിന്തമിഴിൽ എഴുതിയതുകൊണ്ടു മാത്രം തോന്നുന്നതാണ്. ഉത്തരകേരളത്തിൽ ഇക്കാലത്തുതന്നെ ഉത്ഭവിച്ചിട്ടുള്ള പല പാട്ടുകളും ഇതിൽനിന്നു

വളരെ വ്യത്യാസപ്പെട്ട ഭാഷയിൽ കാണപ്പെടുന്നുവെന്നുള്ളതു് ഇതിനു തെളിവായിരിക്കുന്നു. സംസ്കൃതപദങ്ങളെ തത്ഭവങ്ങളാക്കി പ്രയോഗിക്കുന്ന സമ്പ്രദായം രാമചരിതത്തിലെപ്പോലെ ഇതിലും കാണുന്നുണ്ടു്. പുരുഷപ്രത്യയനിരാസനം മുതലായവ ഈ കൃതിയിലും അവ്യവസ്ഥിതമായിത്തന്നെ ചെയ്തുകാണുന്നു.

II

കണ്ണശ്ശകൃതികൾ.

കൊല്ലം ആറാംശതവർഷത്തിൽ ജീവിച്ചിരുന്ന കണ്ണശ്ശപ്പണിക്കന്മാരാണു ഭാഷയുടെ കൗമാരദശയിൽ സാരമായ സാഹിത്യപരിശ്രമം ചെയ്തിട്ടുള്ള കേരളമഹാകവികൾ. മാധവപ്പണിക്കർ, ശങ്കരപ്പണിക്കർ, രാമപ്പണിക്കർ എന്ന മൂന്നുപേരെയാണു 'കണ്ണശ്ശന്മാർ' എന്ന പദംകൊണ്ടു നിർദ്ദേശിച്ചുവരുന്നതു്. 'വാനുലകിനു സമമാകിയ നിരണമഹാദേശേ വന്നുളവായ' ഇവരിൽ മാധവപ്പണിക്കർ 'ഭഗവൽഗീതാ'കർത്താവും, ശങ്കരപ്പണിക്കർ 'ഭാരതമാലാ'കർത്താവും, രാമപ്പണിക്കർ 'രാമായണം' 'ശിവരാത്രിമാഹാത്മ്യം' തുടങ്ങിയ അനേകം കൃതികളുടെ കർത്താവുമത്രെ.

കേവലം കരിന്തമിഴായി കഴിഞ്ഞിരുന്ന മലയാളഭാഷയെ അതിൽനിന്നു് അല്പാല്പമായി ഭിന്നിപ്പിച്ചു്, സംസ്കൃതപദപ്രയോഗങ്ങൾകൊണ്ടു മോടികൂട്ടി മലയാളഭാഷയ്ക്കു നവമായ ഒരു ചൈതന്യത്തെ പ്രദാനംചെയ്ത കവിവീരന്മാരാണു നിരണംദേശീയരായ കണ്ണശ്ശപ്പണി

ക്കന്മാർ. നിരണവൃത്തം എന്ന പേരിൽ ഇന്നു പ്രസിദ്ധമായിത്തീൎന്നിട്ടുള്ള ദ്രാവിഡവൃത്തത്തിൻെറ ഉപജ്ഞാതാക്കളും ഇവരത്രെ. ലോകമഹാകൃതിയായ ഭഗവൽഗീതയെ മലയാളത്തിലേയ്ക്കു് ആദ്യമായി വിവൎത്തനംചെയ്തിട്ടുള്ള മഹാകവിയായ മാധവപ്പണിക്കർ, ഇവരിൽ എല്ലാംകൊണ്ടും ഭാഷാഭിമാനിയായ ഏതു കേരളീയൻെറയും നിത്യസ്മരണയ്ക്കു് അൎഹനുമാണു്.

"അത്ഭുതമായമൃതായ് മറനാലിനുമറിവായഖില ജഗൽപ്പൂൎണ്ണവുമാ-
യുത്ഭവമരണാദികൾ കരണാദികളൊന്നിനൊടും കൂടാതൊളിവായേ
പുഷ്പമണംപോൽ സ്ഥാവരചരമൊടു പുണരാതെ പുണരും പൊരുളായ് നി-
ന്നെപ്പൊഴുതും സച്ചിൽസുഖമായ് നിന്നീടിന പരമാത്മാനം തൊഴുതേൻ"

എന്നു തുടങ്ങിയുള്ള ഗീതാപദ്യങ്ങൾ ശയ്യാഗുണം, അക്ലിഷ്ടമായ പദപ്രയോഗം എന്നിവയാൽ എത്രയോ ഹൃദയാവൎജ്ജകമായിരിക്കുന്നു! മഹാവിദ്വാനും ഭക്തജനാഗ്രഗണ്യനുമായ ഈ മഹാകവി, ശബ്ദാൎത്ഥങ്ങളിൽ ചെയ്തുകാണുന്ന നിഷ്കൎഷ അത്യന്തം ആശാസ്യവും അനുകരണീയവുമായിരിക്കുന്നു.

അറിനീയക്ഷരമമ്പത്തൊന്നി
ലകാരം ഞാൻ പുനരരിദ്വന്ദ്വംഞാ-
നറിവൊടുനിന്ന സമാസാനാം ക-
ൎമ്മങ്ങളിരണ്ടിനുടേ ഫലവും ഞാൻ
അറവേ കൊൽവതുഞാൻ കാപ്പതുഞാ-
നമ്പിനൊടുത്ഭവമാക്കുവതുംഞാൻ
തിറമെഴുംധൃതിഞാൻ സ്മൃതിഞാൻ ക്ഷമ ഞാൻ
തികഴ്ഗായത്രിച്ഛന്ദസ്സും ഞാൻ. 10. 14.

ഗീതയുടെ മാഹാത്മ്യത്തെ പ്രസ്താവിക്കുന്നതിങ്ങനെയാണു്:—

'അംഭോജങ്ങൾ വിരിഞ്ഞതിനാലേയഖിലതരം വാപികൾ ശോഭിക്കും;
കൊമ്പോടുയർ കരിയും ശോഭിക്കും ക്രടൊഴുകീടിന മദജലമതിനാൽ,
പൊൻഭൂഷണമതിൽ മണിശോഭിക്കും ഭുവനം ശോഭിക്കും ഭാസ്കരനാം-
ലമ്പേറീടിന ഭഗവൽഗീതയുമറിവോർ സഭ നടുവേ ശോഭിക്കും.' 18–43

ഇതുപോലെ മധുരമധുരങ്ങളായ പദ്യങ്ങൾ എത്രവേണ മെങ്കിലും ഗീതയിൽനിന്നു് ഉദ്ധരിക്കാറുന്നവയായുണ്ടു്.

നിരണത്തു പണിക്കന്മാരിൽ ഏററവും ഇളയ ആൾ രാമപ്പണിക്കരത്രെ. 'കണ്ണശ്ശൻ' എന്ന പദംകൊണ്ടു സാധാരണമായി നിർദ്ദേശിക്കുന്നതും അദ്ദേഹത്തെത്തന്നെയാണു്. 'മഹാഗുരുവരനായുഭയകവീശ്വരനായ മഹാത്മാ' എന്നാണു ഭഗവൽഗീതാകർത്താവായ മാധവപ്പണിക്കരെപ്പററി ഈ രാമപ്പണിക്കർ പ്രസ്താവിക്കുന്നതു്. രാമപ്പണിക്കരുടെ കൃതികളിൽ ഏററവും മുഖ്യമായതു രാമായണമത്രെ. ഇതിലെ ശബ്ദാർത്ഥങ്ങളുടെ സമഞ്ജസമായ ചേരുവ ഏററവും ചേതോഹരമായിരിക്കുന്നു.

"പുഷ്കരപത്രാക്ഷൻ കൌസല്യാപുത്രൻ ജാനകിയൊടു വേറായേ
പുഷ്കരിണീമഥ പമ്പാം കണ്ടേ പുഷ്പശരാതുരമാനസനായേ
തക്കസുമിത്രാപുത്രനെ നോക്കിത്താനുരചെയ്താൻ കാനനമെങ്ങും
മിക്കവസന്തവിലാസംകൊണ്ടുവിരാജിതമായിതു വീരാ! പാരാ!"

ഇത്യാദി ഭാഗങ്ങൾ നോക്കുക. ചില ദിക്കിൽ മലയാളപദങ്ങളോടു സംസ്കൃതതൽസമപദങ്ങളെ കൂട്ടിയിണക്കി–

"അംബുജപത്രമനോഹരനേത്രാവന്യോന്യം തുല്യൌ നരവീരൌ
സമ്പ്രതി താപസവേഷൌ ദേവസമാനൌ ചാപധരൌ ശരപാണീ
മുമ്പൊരു നാളിഹ കണ്ടറിയോം നാം മുഖ്യഗുണാകരരായ ഭവന്തൌ
തുമ്പമടപ്പവർകൾക്കില്ലാക്കിയ സുകുമാരൌ നരസിംഹസമാനൌ"

"ധാരാധരനികരൈരഭിഷിക്ത ധരാധരമിതു ശോഭിപ്പതു പാരായ്
നേരേ വാനരരാലഭിഷിക്തദിവാകരസുത സുഗ്രീവനു നേരായ്"

എന്നിങ്ങനെ പ്രയോഗിച്ചിരിക്കുന്നതു കണ്ടാൽ മലയാളത്തിലെ മണിപ്രവാളത്തിന്റെ മാൎഗ്ഗദൎശികൾ ഇവരാണോ എന്നുകൂടി ശങ്ക തോന്നാതിരിക്കുകയില്ല. ഭഗവൽ പ്രസ്താവം വരുമ്പോൾ കണക്കില്ലാതെ പൎയ്യായപദങ്ങൾ പ്രയോഗിക്കുന്ന സമ്പ്രദായം എഴുത്തച്ഛന്റേതായി പറയാറുണ്ടെങ്കിലും, ആ വിഷയത്തിൽ എഴുത്തച്ഛനപോലും ഗുരുസ്ഥാനം വഹിക്കുന്നതു കണ്ണശ്ശപ്പണിക്കരാണെന്ന കാണാവുന്നതാണ്.

'ആരണകാരണനായ പുരാനമരേശനനന്തനനാദി മുകുന്ദൻ.
പൂരണനായറിവാനരുതാകിയപുണ്യാത്മാ പുരുഷോത്തമനമലൻ
താരണിപാലക ബാലകനായവതാരംചെയ്തുളനാകിയ രാമൻ
മാരുതി സുഗ്രീവാദികളോടു മകിഴ്ന്തനുജനുമായവിടെയിരുന്നാൻ.'

ഇങ്ങനെ ഒരു നിൎമ്മലഹൃദയത്തിൽനിന്ന നിൎഗ്ഗളിക്കുന്ന ഭക്തിരസം ഇതിൽ പലേടത്തും സ്ഫുടമായി വിളങ്ങുന്നു. വൎണ്ണനകളിൽ പല ഭാഗത്തും പ്രശംസാൎഹമായ വിധത്തിൽ മനോധൎമ്മം പ്രയോഗിച്ചുകാണുന്നുണ്ട്. സീതാവിയോഗകാലത്തു രാമൻ, മാല്യവാന്റെ ശിഖരത്തിൽ വസിക്കുമ്പോൾ വന്നണഞ്ഞ വൎഷൎത്തുവിനെ വൎണ്ണിച്ചിട്ടുള്ള ഭാഗം ഇവിടെ പ്രസ്താവയോഗ്യമാണ്:—

'ഇടിയാകിന്ന മിഴാവൊലിയാലുടനേവൎക്കും പരിതാപം കളവാൻ
ചുടരേറും മിന്നൽപുണരാകിയ തുയവിളക്കു കൊളുത്തി വിശേഷാൽ
വടിവേലും വരിവണ്ടുകൾ പാടമയൂരാദികൾ മകിഴ്വെയ്തുംവണ്ണം
നടനാകിയ കാർകാലം വന്നൊരു നാടകമാട്ടുംപോലിതു പാരായ്.'

എന്നിങ്ങനെയുള്ള പല ഉല്ലേഖങ്ങളും സാഹിത്യരസം വഴിഞ്ഞൊഴുകുന്ന മററനേകം ഭാഗങ്ങളും രാമായണത്തിൽനിന്നും ഉദ്ധരിക്കത്തക്കവയായുണ്ട്. പാട്ടുകളുടെ

ഗണത്തിൽ കണ്ണശ്ശകൃതികൾക്കുള്ള മാന്യസ്ഥാനം സാഹിത്യലോകത്തിൽ എന്നും അനപലപനീയമായിത്തന്നെ ഇരിക്കുമെന്നുള്ളതിന്ന രണ്ടുപക്ഷമില്ല.

## III

കൃഷ്ണഗാഥ.

കണ്ണശ്ശപ്പണിക്കർക്കുശേഷം ഭാഷാപദ്യസാഹിത്യത്തിന്റെ ഈ ശാഖയെ ഏററവും വിശിഷ്ടമായ രീതിയിൽ പരിപോഷിപ്പിച്ചിട്ടുള്ളതു പ്രസിദ്ധനായ ചെറുശ്ശേരിനമ്പൂരിയത്രേ. കൃഷ്ണഗാഥ അല്ലെങ്കിൽ കൃഷ്ണപ്പാട്ട് എന്നുള്ളതാണ് അദ്ദേഹത്തിന്റെ കൃതികളിൽ പ്രഥമസ്ഥാനത്തെ അർഹിക്കുന്നതു്. കൊല്ലവർഷം 650-നശേഷവും 750-നമുമ്പും ആയിരിക്കണം ഈ കൃതിയുടെ രചനാകാലമെന്നു പ്രാമാണികന്മാരായ സാഹിത്യകാരന്മാരിൽ പലരും സങ്കല്പിച്ചുവരുന്നു.

കൃഷ്ണഗാഥയുടെ കർത്താവു ചെറുശ്ശേരിനമ്പൂരിയാണെന്നുള്ള സംഗതിയിൽ ഭിന്നാഭിപ്രായങ്ങൾ ഇല്ലാതില്ല. കവനോദയപ്രവർത്തകന്മാർ അതു പുനത്തിന്റെ കൃതിയാണെന്നു നിർണ്ണയിക്കുന്നു. കവനോദയക്കാരുടെ വാദമുഖങ്ങളെ ഉചിതരീതിയിൽ ഖണ്ഡിച്ചു്, കൃഷ്ണഗാഥയുടെ കർത്തൃത്വം ചെറുശ്ശേരിയിൽത്തന്നെ പുനഃസ്ഥാപിക്കാൻ നിരൂപകശിരോരത്നമായ ശ്രീമാൻ പീ. കെ. ചെയ്തിട്ടുള്ള മഹാശ്രമം സർവ്വഥാ വിജയപ്രദമായിത്തീർന്നിട്ടുണ്ടെന്നു നിഷ്പക്ഷപാതികൾ സമ്മതിക്കുന്നതും, സംവദിക്കുന്നതുമാണ്. എന്നാൽ പീ. കെ. യുടെ അഭിപ്രായത്തെ, പിന്നീടു കുണ്ടൂർ മുതലായവർ ഖണ്ഡിക്കാൻ ശ്രമിച്ചിട്ടുണ്ടെ

ന്നുള്ള കഥ, ഇവിടെ വിസ്തരിക്കുന്നില്ല. തദനന്തരം ചില രസികന്മാർ കൃഷ്ണഗാഥയുടെ കർതൃത്വം പൂന്താനത്തിന്റെ തലയിൽ വെച്ചുകെട്ടാൻ നിഷ്പ്രയോജനമായി ഉദ്യമിച്ചിട്ടുള്ളതായും അറിയുന്നു. പക്ഷെ ഇവ ഒന്നും പി. കെ യുടെ നിരൂപണത്തെ അധഃകരിക്കത്തക്ക വൈദഗ്ദ്ധ്യമുള്ളവയല്ലെന്നു പരിശോധനയിൽ നിമ്മത്സരന്മാക്ക് കാണാവുന്നതാണ്.

കൃഷ്ണഗാഥയുടെ കർത്താവു പൂനമാണെന്നു വാദിക്കുന്നതിൽ പല പ്രതിബന്ധങ്ങളും വന്നുക്കൂടുന്നുണ്ട്. ഒന്നാമതു പൂനത്തിന്റെ കൃതികൾ ചമ്പുക്കളാണെള്ളതു സുപ്രസിദ്ധമാകുന്നു.

"മധുമൊഴി പുനമെന്നാ നൽക്കവീന്ദ്രേണ സാര-
സ്വതപരിമളമോലും പദ്യഭേദൈരനേകൈഃ
പകലിരവു വളർത്തിസ് തുയ മാനാപദാനാം"

എന്നിങ്ങനെ ചന്ദ്രോത്സവത്തിലും മററും കാണുന്ന പ്രസ്താവങ്ങൾതന്നെ അതിലേയ്ക്കു മതിയായ തെളിവുകളാണ്.

ഭാഷാരീതി പരിശോധിക്കുമ്പോഴും ചമ്പൂകർത്താവായ പൂനത്തിന്റെ കൃതിയാണു കൃഷ്ണഗാഥയെന്നുള്ള വാദത്തിന് അടിസ്ഥാനമില്ലാതെ തീരുന്നു.

"മധുരമധുര ഭാഷാസംസ്കൃതാനോന്യസമ്മേ-
ളനസുരഭിലയാ ( സ്വൽ കാവ്യവാണീ വിഭൂത്യാം."

എന്നിങ്ങനെ ചന്ദ്രോത്സവത്തിൽ പ്രസ്താവിക്കുന്ന ഒരു രീതിയാണു ചമ്പുക്കളിലുള്ളതു്. പുനംനമ്പൂരിക്ക് അധികം സ്വാധീനമായിട്ടുള്ളതും ഗൈർവ്വാണീഭൂയിഷ്ഠമായ അ

ത്തരം മണിപ്രവാളഭാഷയത്രെ. നേരെമറിച്ചു ശുദ്ധദ്രാവിഡപദങ്ങളെക്കൊണ്ടുള്ള കൈകാര്യമേ ഗാഥാകർത്താവിനുള്ളു.

'വെണ്ണയെക്കണ്ടൊരു കണ്ണൻ താനന്നേരം
വെണ്ണിലാവഞ്ചിച്ചിരിച്ചു ചൊന്നാൻ
ഒററക്കൈ തന്നിൽ നീ വെണ്ണവെച്ചീടുമ്പോൾ
മററെക്കൈകണ്ടിട്ടു കേഴുമല്ലോ.'

എന്നിങ്ങനെയുള്ള കൃഷ്ണഗാഥയിലെ ശുദ്ധഭാഷാരീതിക്കും,

'അഗ്രേ വൃഥാ നിന്നുകരഞ്ഞു ജാത-
വ്യഗ്രാ വിഷാദേ മുഴുകായ്ക താരേ,
ഉച്ചൈരുദഞ്ചന്മദമുഷ്ടിപാതൈ-
സ്സുഗ്രീവമഗ്രീവമഹം കരിഷ്യേ'

എന്നിങ്ങനെയുള്ള ചമ്പുക്കളിലെ മണിപ്രവാളരീതിക്കും തമ്മിലുള്ള അന്തരംതന്നെ ആ ഇരുകൃതികളും ഇരുപേരുടേതാണെന്നു പ്രത്യക്ഷമായി വിളിച്ചു പറയുന്നു. അങ്കി, നണ്ണി, തിട്ടതി, അകിലി, പൂകണ്ണു, ഞായം മുതലായ പ്രാചീനപദപ്രയോഗങ്ങൾ കൃഷ്ണഗാഥയിലെന്നപോലെ സുലഭമായി ചമ്പുഗ്രന്ഥങ്ങളിൽ ഒന്നിലുംതന്നെ കാണുന്നില്ല. കൃഷ്ണഗാഥ പുനത്തിന്റേതല്ലെന്നുള്ളതിന്ന് ഇതും അനിഷേദ്ധ്യമായ തെളിവു നൽകുന്നു.

പുനം, സാമൂതിരിപ്പാട്ടിലെ പതിനെട്ടരക്കവിസമാജത്തിലെ ഒരംഗമായിരുന്നുവെന്നുള്ളതു പ്രസിദ്ധമാണ്. എന്തെന്നാൽ,

"ആജ്ഞയാ കോലഭൂപസ്യ
പ്രാജ്ഞസ്യോദയവർമ്മണോ
കൃതായാം കൃഷ്ണഗാഥായാം,"

"പാലാഴി മാതുതാൻ പാലിച്ചുപോരുന്ന
കോലാധിനാഥനുദയവമ്മൻ
ആജ്ഞയെച്ചെയ്കയാലജ്ഞനായുള്ള ഞാൻ
പ്രാജ്ഞനെന്നിങ്ങനെ ഭാവിച്ചിപ്പോൾ."

എന്നിങ്ങനെ കൃഷ്ണഗാഥയിൽ കാണുന്ന ഭാഗങ്ങളിൽ നിന്നു ഗാഥയുടെ കത്താവു കോലത്തിരിരാജാവായിരുന്ന ഉദയവമ്മയുടെ സദസ്യനാണെന്നു വ്യക്തമാകുന്നു. കൃഷ്ണഗാഥയുടെ കത്തൃത്വം ചമ്പൂകത്താവായ പുനംനമ്പൂരിയുടെ തോളിൽനിന്നു താഴെ ഇറക്കുവാൻ ഇതും മതിയായ ഒരു തെളിവത്രെ.

എന്നാൽ ഗാഥാകത്താവായ ഈ ചെറുശ്ശേരിയുടെ ജീവിതകാലമേതെന്നോ, നാമധേയമെന്തെന്നോ, ഇനിയും ഖണ്ഡിതമായി നിണ്ണയിച്ചുകഴിഞ്ഞിട്ടില്ല. ഏതൽ സംബന്ധമായി മി. ടി. ബാലകൃഷ്ണൻനായർ ബി. എ. ചിറയ്ക്കൽകോവിലകത്തുനിന്നു സമ്പാദിച്ച ചില രേഖകളെ അടിസ്ഥാനമാക്കി ഏതാനും വിവരങ്ങൾ പ്രസിദ്ധപ്പെടുത്തിയിട്ടുള്ളതു് ഇവിടെ പ്രസ്താവയോഗ്യമായി തോന്നുന്നു. പ്രസ്തുതവിവരണങ്ങളുടെ സംഗ്രഹം ഇതാണു്:—

'കൊല്ലവഷം 621 മുതൽ 640 വരെ കോലത്തിരി രാജ്യം ഭരിച്ചിരുന്നതു് ഉദയവമ്മ എന്ന രാജപുംഗവനത്രെ. അദ്ദേഹത്തിൻെറ ആശ്രിതന്മാരായി പൊനത്തിൽ ശങ്കരൻനമ്പിടി (നമ്പൂരി) എന്നും, പൊനത്തിൽ കുഞ്ഞിനമ്പിടി എന്നും രണ്ടുപേർ ഉണ്ടായിരുന്നതായി "ചിറയ്ക്കൽ കോലോംപട്ടോലച്ചാത്തി"ൻെറ പകപ്പിൽ

കാണുന്നു. 627- ൽ സാമൂതിരിയും കോലത്തിരിയും തമ്മിൽ ഒരു സന്ധി നടന്നു. 629-ൽ ശങ്കരൻനമ്പിടിക്കു കോലത്തിരി ചില സ്ഥാനമാനങ്ങൾ കല്പിച്ചുകൊടുക്കുകയും, കുഞ്ഞിനമ്പിടിയെ സാമൂതിരിക്കോവിലകത്തേയ്ക്കു കല്പിച്ചയയ്ക്കുകയും ചെയ്തിട്ടുള്ളതായി പ്രസ്തുതരേഖയിൽ നിന്നു വ്യക്തമാകുന്നുണ്ട്. ഇങ്ങനെ സാമൂതിരിക്കോവിലകത്തെത്തിയ പൊനത്തിൽ നമ്പിടിയായിരിക്കാം, പക്ഷേ, ചമ്പുക്കളുടെ കർത്താവായ "അരക്കവി." കോലഭൂപന്റെ ആജ്ഞയനുസരിച്ചുണ്ടാക്കിയ കൃഷ്ണപ്പാട്ടു പൊനത്തിൽ ശങ്കരൻനമ്പിടിയുടെ കൃതിയാണെന്ന്, കൃഷ്ണഗാഥയുടെ ചില താളിയോലഗ്രന്ഥങ്ങൾകൊണ്ടു പ്രത്യക്ഷപ്പെടുന്നു. അതിനാൽ ഗാഥയുടെ കർത്താവു പൊനത്തിൽ ശങ്കരൻനമ്പൂരിയും, അദ്ദേഹത്തിന്റെ ജീവിതകാലം 700-നു മുമ്പും ആണെന്നു നിർവ്വിവാദമായിപ്പറയാം.'

കൊല്ലവർഷം 650-നും 750-നും മദ്ധ്യേയായിരിക്കണം ചെറുശ്ശേരി ജീവിച്ചിരുന്നതെന്ന് ഭാഷാചരിത്രകാരനും, നിരൂപകവര്യനായ പീ. കെ. നാരായണപിള്ള അവർകളും അഭിപ്രായപ്പെട്ടിട്ടുണ്ട്. മി. നായരുടെ വിവരണങ്ങളും മിക്കവാറും അതിനോടു യോജിക്കുന്നു. ചേന്നാസ്സ്, ഉദ്ദണ്ഡൻ, പുനം മുതലായവർ സമകാലികന്മാരായിരുന്നുവെന്നാണല്ലൊ ഐതിഹ്യം. ഈ സംഗതികൾ എല്ലാംചേർത്ത് ആലോചിക്കുമ്പോൾ പൊനത്തിൽ അവകാശിയായിത്തീർന്ന കൃഷ്ണഗാഥാകർത്താവായ ചെറുശ്ശേരിനമ്പൂരിയുടെ ജീവിതകാലം, കൊല്ലം 7-ാംശതകമാണെന്നൂഹിക്കുന്നതിൽ അധികം അബദ്ധമില്ലെന്നു എനിക്കും തോന്നുന്നു.

കൃഷ്ണഗാഥ, ചെറുശ്ശേരിയുടെ കൃതിയാണെന്നുള്ള ഐതിഹ്യത്തേയും മി. നായർ പ്രസ്തുതലേഖനത്തിൽ വിമർശിച്ചിട്ടുണ്ട്. 'കാവിൽ പൊനത്തിൽ, എന്ന ഒരില്ലം ഇന്നും വടക്കൻകോട്ടയം താലൂക്കിലുണ്ടത്രെ. 150 വർഷങ്ങൾക്കു മുമ്പു കോലത്തുനാടിന്റെ തലസ്ഥാനം വളപട്ടണം കോട്ടയായിരുന്നു. ഈ കോട്ടയ്ക്കുപുറമെ കോലത്തിരിക്ക് അന്നു "കോട്ടകൾ വേറെയുമുണ്ടായിരുന്നു. ഈ 12 കോട്ടകൾ 12 ചേരിക്കല്ലുകളുടെ സ്ഥാനമാണുണ്ടായിരുന്നത്. കല്യാശ്ശേരി, കീച്ചേരി, ചെറുച്ചേരി മുതലായവ ഇവയിൽ ഉൾപ്പെടുന്നു. കണ്ണൂർ മുതൽ വളപട്ടണം കോട്ടവരെയുള്ള ചേരിക്കല്ലിന്റെ പേരായിരുന്നു ചെറുശ്ശേരി അഥവാ ചെറശ്ശേരി എന്നത്. കാനത്തൂരുഗ്രാമം ചെറുശ്ശേരി ചേരിക്കല്ലിലെ ഏകനമ്പൂതിരിഗ്രാമമായിരുന്നു. ചില ഗൃഹങ്ങൾ ദേശപ്പേരുതന്നെ ചിലപ്പോൾ കല്പിക്കാറുള്ള പതിവനുസരിച്ചു പ്രസ്തുതനമ്പൂരിയില്ലം ചെറുശ്ശേരിയില്ലമായിത്തീർന്നു. കാനത്തൂരുഗ്രാമത്തിൽ 12 ഇല്ലങ്ങളുണ്ടായിരുന്നതിൽ ഒന്നാണു മേല്പറഞ്ഞ കാവിൽ പൊനത്തിൽ ഇല്ലം. ചെറുശ്ശേരി ഇല്ലത്തിൽ ഒരുകാലത്ത് ഒരു നമ്പൂരി മാത്രമായി അവശേഷിക്കയും അദ്ദേഹത്തെ പ്രസ്തുതഗ്രാമത്തിലുള്ള പൊനത്തിലില്ലത്തിലേയ്ക്കു ദത്തെടുക്കുകയും ചെയ്തിട്ടുള്ളതായി പഴമക്കാർ പറയുന്നുണ്ടത്രെ." ഈ സംഗതി വാസ്തവമായി വിശ്വസിക്കാമെങ്കിൽ, ദത്തിനു മുമ്പു രചിച്ച കൃതിയായിരിക്കാം ചെറുശ്ശേരിഭാരതം. കൃഷ്ണപ്പാട്ടു പൊനത്തിൽ അവകാശിയായിത്തീർന്നശേഷം നിർമ്മിച്ച കൃതിയുമായിരിക്കാം. അങ്ങനെ വരുമ്പോൾ ചെറുശ്ശേരിയുടെ കൃതിയാണു കൃഷ്ണപ്പാ

ട്ട് എന്നു പറയുന്നതിലും യുക്തിഭംഗമില്ലല്ലൊ.

"ആജ്ഞയാ കോലഭൂപസ്യ പ്രാജ്ഞസ്യോദയവർമ്മണഃ
കൃതായാ നശ്യതേ ദോഷഃ കലേർഭാരതഗാഥയാ"

എന്നു ഭാരതഗാഥയിൽ കാണുന്നതുകൊണ്ട്, അതിൻെറയും കർത്താവു് ഉദയവർമ്മയുടെ ആശ്രിതനായിരുന്നുവെന്നുള്ളതു സ്പഷ്ടമാകുന്നു. തന്നെയുമല്ല, 'പൊനത്തിൽ ശങ്കരൻനമ്പിടി രചിച്ച കൃഷ്ണപ്പാട്ട്', 'പൊനത്തിൽ ശങ്കരസൂരിണാ വിരചിതാ ശ്രീ ഭാരതഗാഥാ' എന്നിങ്ങനെ ലേഖനം ചെയ്യപ്പെട്ടിട്ടുള്ള കൃഷ്ണഗാഥയുടേയും ഭാരതഗാഥയുടേയും തളിയോലഗ്രന്ഥങ്ങൾ കണ്ടുകിട്ടിയിട്ടുണ്ടെന്നു മി. നായർ പ്രസ്താവിക്കുന്ന സ്ഥിതിക്കു്, ചെറുശ്ശേരിഭാരതം, പൊനത്തിലില്ലത്തിലേയ്ക്കു ദത്തെടുക്കപ്പെടുന്നതിനു മുമ്പും, കൃഷ്ണഗാഥ പൊനത്തിൽ ദത്തെടുക്കപ്പെട്ടതിനു ശേഷവും കോലഭൂപൻെറ ആജ്ഞയനുസരിച്ചു ശങ്കരൻ നമ്പിടി വിരചിച്ചതാണെന്നു തീരുമാനിക്കുന്നതിൽ യാതൊരസാംഗത്യവും ഉള്ളതായി തോന്നുന്നുമില്ല.

കൃഷ്ണഗാഥയുടെ കർത്താവു ചെറുശ്ശേരിയോ, പുനമോ, പൂന്താനമോ ഇനി വേറെ വല്ലവരുമൊ ആയിരുന്നുകൊള്ളട്ടെ. മദ്ധ്യഘട്ടത്തിൽ ഉദിച്ചുയന്നിട്ടുള്ള ഭാഷാസാഹിത്യത്തിലെ പാട്ടുശാഖയിൽ പ്രസ്തുതകൃതിയെ അതിശയിക്കത്തക്ക, എന്നല്ല, അതിനോടു സമീപിക്കത്തക്ക, മറെറാരു കൃതി ഉണ്ടായിട്ടില്ലെന്നു തീൎത്തുപറയാം. ഭാഗവതം ദശമസ്കന്ധത്തിൻെറ ഒരു ഏകദേശതൎജ്ജമയാണു കൃഷ്ണഗാഥ. "ക്ഷേത്രാണി സസ്യസമ്പത്ഭിഃ കർഷകാണാം മുദം ദദൌ" എന്നുള്ള മൂലത്തിനു് "വർഷത്തെക്കണ്ടുള്ള

കഷ്കന്മാരെല്ലാം - ഹഷ്ത്തെപ്പൂണ്ടു തുടങ്ങീതപ്പോൾ"
എന്നിങ്ങനെയുള്ള ഭാഗങ്ങൾ തർജ്ജമയുടെ സാമാന്യരീതിയെ കാണിക്കുന്നു. ഗാഥ, ഭാഗവതത്തിൻെറ ഒരു തർജ്ജമയാണെന്നുവരികിലും ഭാഗവതത്തിൽ കാണുന്ന അസ്വരസഭാഗങ്ങൾ ഹൃദയാവർജ്ജകമായ ഒരു സ്വതന്ത്രരീതിയിൽ ഗാഥയിലേയ്ക്കു പകൎത്തുവാൻ കവി നല്ലപോലെ യത്നിച്ചിട്ടുണ്ട്.

സംസ്കൃതസാഹിത്യത്തിൽ സുപരിചിതനായിരുന്ന ഗാഥാകൎത്താവ്, പ്രസ്തുതസാഹിത്യകൃതികളിലെ അനേകം ആശയങ്ങൾ യഥാവസരം സ്വകാവ്യത്തിൽ പ്രതിഫലിപ്പിക്കുവാൻ ശ്രമിക്കാതിരുന്നിട്ടില്ല. വിക്രമോൎവ്വശീയം, കുമാരസംഭവം, രഘുവംശം, അനൎഘരാഘവം, ശ്രീകൃഷ്ണവിലാസം മുതലായ പ്രശസ്തകൃതികളിൽനിന്നെല്ലാം ഉചിതങ്ങളായ പല ആശയങ്ങളും കവി ഇതിൽ യഥാസ്ഥാനം എടുത്തു പ്രയോഗിച്ചിട്ടുള്ളതു കാണുവാൻ കഴിയും. ഗാഥയുടെ മാററു വർദ്ധിപ്പിക്കുവാൻ ഇതും ഒരു കാരണമാണ്. ഒരു ഉദാഹരണം മാത്രം ഇവിടെ പ്രസ്താവിക്കാം. ത്രികാലജ്ഞനായ നാരദൻ, സ്വപുത്രിയെ ശ്രീകൃഷ്ണൻ വേൾക്കുമെന്നുള്ള സുവാൎത്ത ഭീഷ്മകനെ ഗ്രഹിപ്പിക്കുന്നു. പിതൃസന്നിധിയിൽ നില്ക്കുന്ന രുഗ്മിണി പ്രസ്തുതവൃത്താന്തം കേട്ടു ലജ്ജാവനമ്രമുഖിയായിത്തീരുന്നു. ആ രംഗത്തെ,

"ഭൂതലം തന്നിൽ വരച്ചു ചമച്ചുള്ള
രേഖകളെണ്ണിനാൾ മെല്ലെ മെല്ലെ"

എന്നിങ്ങനെയാണു ഗാഥാകൎത്താവു ചിത്രീകരിക്കുന്നതു്.

പ്രസ്തുതാശയമാകട്ടെ,

> ഏവം വാദിനി രാജർഷൌ — പാർശ്വേ പിതുരധോമുഖി
> ലീലാ കമലപത്രാണി — ഗണയാമാസ പാർവ്വതീ"

എന്നുള്ള കുമാരസംഭവത്തിലെ ശ്ലോകത്തെ അനുകരിച്ചു കവി പ്രയോഗിച്ചിട്ടുള്ളതാകുന്നു. അതുപോലെതന്നെ ഇതിലെ ഋതുവർണ്ണനം ശ്രീകൃഷ്ണവിലാസം ഏഴാം സർഗ്ഗത്തിലെ ഋതുവർണ്ണനത്തെ മിക്കവാറും ആശ്രയിച്ചുള്ളതാണ്.

കൃഷ്ണഗാഥയുടെ സർവ്വപ്രധാനമായ പ്രശസ്തിക്കു കാരണം, അതിലെ ശബ്ദാർത്ഥചാരുതയാണ്. സുലളിതപദങ്ങളെ സുമനോഹരമായ വിധത്തിൽ സംയോജിപ്പിച്ചു സഹൃദയശ്രവണങ്ങളെ സുഖിപ്പിക്കുന്നതിൽ ഈ കവികോകിലത്തിനുള്ള പാടവം, ഗാഥയുടെ ഏതുഭാഗത്തു നോക്കിയാലും സ്പഷ്ടമാകുന്നതാണ്. ചമ്പൂകാവ്യങ്ങൾ പാരായണം ചെയ്തിട്ടുള്ളവർക്ക് ഒരിക്കലും വിസ്മരിക്കുവാൻ കഴിയാത്ത വെണ്ണിലാവ്, വെന്നിക്കൊടി, നീണാൾ, മുറുവൽ, അഴകുപൊഴിയും, പുകൾമികും എന്നുതുടങ്ങിയ ചില സുകുമാരപദങ്ങളെപ്പോലെതന്നെ പൂവലംഗം, പൂവൽമേനി, മാൺപ്, ചെമ്മെ, ചെഞ്ചെമ്മെ, നറുങ്ങ്, വാറ്, പരിച്, കഞ്ചൻ, ആരം, ഞായം മുതലായ ഒട്ടനേകം ദ്രാവിഡപദങ്ങൾ ഗാഥ വായിക്കുന്നവരുടെ ഹൃദയത്തിൽനിന്നും വിട്ടുപോകുന്നതല്ല.

> "ഓമനപ്പൂവൽമെയ് മേനിയിൽകൊണ്ടപ്പോൾ
> കോൾമയിർ തിണ്ണമെഴുന്നു മെയ്യിൽ"
>
> "കോമളച്ചുണ്ടു പിളുക്കി നിന്നീടുമ്പോൾ
> ഓമനിച്ചീടുവാൻ തോന്നുമത്രേ"

"മെല്ലെന്നെടുത്തു പുണൎന്നു നിന്നീടിനാൽ
പല്ലവം വെല്ലുമപ്പൂവലംഗം"

എന്നും മററുമുള്ള ഭാഗങ്ങൾ നോക്കുക. ഈ കൃതിയിലെ സാമഞ്ജസ്യമനോഹരമായുള്ള ശബ്ദഘടന ഒന്നുതന്നെ, ഈ മഹാകവിയുടെ വിജയവൈജയന്തിയെ നാടെങ്ങും നാട്ടുന്നതിനു തികച്ചും പൎയ്യാപ്തമായിരിക്കുന്നു. കൃഷ്ണഗാഥയുടെ ജീവൻതന്നെ മേല്പറഞ്ഞ രാമണീയകമാണെന്നു പറയാം.

പദസ്വാധീനശക്തി ഗാഥാകൎത്താവിന് എത്രമാത്രമെന്നു പറയുവാൻ പ്രയാസം. "ശബ്ദങ്ങളെദ്ദാസരെയെന്നപോലെ ശരിക്കു കീഴ്നിൎത്തി"യിരുന്ന ഈ കവിമൂൎദ്ധന്യനു പ്രാസപ്രയോഗവിഷയത്തിൽ ലേശവും ക്ലേശം ഒരിടത്തും സംഭവിച്ചിട്ടില്ല.

"പൈതങ്ങളോടു പറഞ്ഞു നിന്നങ്ങനെ
പൈ തങ്ങളേതുമറിഞ്ഞീലൊട്ടും."

"ചാടായി വന്നൊന്നദ്ദാനവനെങ്കിലും
ചാടായിവന്നീല മേനി തന്നിൽ
ഓടായി വന്നു നുറുങ്ങിനാനെങ്കിലും
ഓടായിവന്നീല കൊല്ലുന്നേരം."

എന്നിങ്ങനെ തനിമലയാളപദങ്ങളെക്കൊണ്ടു കവി കാണിച്ചിരിക്കുന്ന ചെപ്പടിവിദ്യ ആരേയും അത്ഭുതപരതന്ത്രരാക്കുന്നതാണ്. ഗാഥയിൽ അധികഭാഗവും ശുദ്ധദ്രാവിഡപദങ്ങളാണെന്നുള്ളതാണു ഭാഷയെ സംബന്ധിച്ചിടത്തോളം ആ കൃതിക്കുള്ള പ്രത്യേകമെച്ചം. ഗാഥയുടെ അവസാനഭാഗങ്ങളിൽ കവി ചെയ്യുന്ന ചില സ്തുതികൾ സംസ്കൃതബഹുലമാണെന്നുള്ള വസ്തുത ഇവിടെ വി

സ്മരിച്ചിട്ടില്ല. പക്ഷേ അവ മൊത്തത്തിൽ വളരെ തുച്ഛ വും, അൎത്ഥഗ്രഹണത്തിനു യാതൊരുവക പ്രതിബന്ധമി ല്ലാത്തവയുമാകുന്നു.

അൎത്ഥാലങ്കാരങ്ങളുടെ സാരസ്യവും സമൃദ്ധിയും ഗാഥയിൽ ഉള്ളതുപോലെ മലയാളത്തിലെ മററൊരു കാവ്യത്തിലും ഇല്ലെന്നുതന്നെ പറയാം. ഉപമ, ഉൽപ്രേക്ഷ, അതിശയോക്തി, വാസ്തവോക്തി മുതലായ അലങ്കാരങ്ങൾക്ക് ഇതിൽ ഒരു കയ്യുംകണക്കുമില്ല. കൃഷ്ണഗാഥയുടെ രീതി ദീപ്രമാണെന്നു കേരളപാണിനി അഭിപ്രായപ്പെടുവാൻ കാരണവും ഇതുതന്നെ. കാവ്യപാരായണാവസരത്തിൽ ഈ അലങ്കാരങ്ങളുടെ ഇടതിങ്ങൽകൊണ്ടു ഭാവുകന്റെ അപ്രതിഹതമായ പുരോഗതിക്ക് അല്പം മാന്ദ്യം വന്നുകൂടുന്നുണ്ട്. ആലങ്കാരികതപമാണു വൎണ്ണനയുടെ ഈ ഒതുക്കമില്ലായ്മയ്ക്കു കാരണമെന്നു പറയേണ്ടതില്ലല്ലൊ. എങ്കിലും ആവക വൎണ്ണനകളുടേയും അലങ്കാരപ്രയോഗങ്ങളുടേയും വൈശ്യത്രയും ചമൽക്കാരപൂൎണ്ണതയും അനുഭവൈകവേദ്യമെന്നേ പറയാവൂ. ഉണ്ണിക്കൃഷ്ണന്റെ അവതാരത്തെ വൎണ്ണിക്കുന്ന ഭാഗം നോക്കുക:—

"കോമളയായൊരു രുഗ്മിണി തന്നുടെ
വാർമുല തന്നിലലങ്കരിപ്പാൻ
ദേവകിയായൊരു കല്പകവല്ലിമേൽ
മേവിനിന്നീടുന്ന ദിവ്യരത്നം
ഭൂതലം തന്നിലങ്ങായതു കാണായി."

ഇവിടെ കുമാരോദയം എത്രകണ്ട് ആസ്വാദ്യതമമായിട്ടാണു വൎണ്ണിച്ചിരിക്കുന്നതെന്നു ചിന്താകുശലന്മാരായ അലങ്കാരരസികന്മാർതന്നെ വിധി കല്പിച്ചുകൊള്ളട്ടെ.

"കാർമുകിൽ മാലയാൽ പാതി മറഞ്ഞൊരു
വാർമതിപ്പൈതൽ താനെന്നപോലെ
കുന്തളജാലം കൊണ്ടഞ്ചിതമാകയാൽ
ചന്തത്തെക്കോലുന്ന ഫാലവുമായ്"

എന്നുതുടങ്ങി ഈററില്ലത്തിൽ അർദ്ധരാത്രി അവതരിച്ച കംസാരിയായ ശിശുവിനെ ആപാദചൂഡം വർണ്ണിച്ചിട്ടുള്ളതിൽ പ്രയോഗിച്ചിരിക്കുന്ന അലങ്കാരവൈവിധ്യമോ, കംസൻ കീഴ്പ്പോട്ടു തല്ലുവാനോങ്ങിയ നേരത്തു മേല്പോട്ടുപോയി അംബരത്തിൽ ലംബിതയായി നിന്ന അംബികയുടെ നഖശിഖാഗ്രപര്യന്തമുള്ള വർണ്ണനകളിലെ മനോധർമ്മവിലാസമോ, ദേവകിയുടെ ഗർഭവർണ്ണനയിൽ പ്രയോഗിച്ചിരിക്കുന്ന അലങ്കാരങ്ങളുടെ സാരസ്യമോ, പൂതനാമോക്ഷത്തിലെ ചില ഭാഗങ്ങളിലെ അലങ്കാരങ്ങളുടെ അത്യന്തചാരുതയോ, ഗ്രന്ഥവിസ്തൃതിയെ ഭയന്ന് ഇവിടെ ഉദ്ധരിക്കുവാൻ ഉദ്യമിക്കുന്നതേയില്ല.

ശൃംഗാരരസത്തോടു കവിക്കുള്ള പക്ഷപാതിത്വം ഗാഥയുടെ ഏതുഭാഗം നോക്കിയാലും പ്രത്യക്ഷമാകുന്നതാണ്. ഹേമന്തലീലാവർണ്ണനം, രാസക്രീഡ മുതലായ ഭാഗങ്ങൾ പ്രസിദ്ധങ്ങളാണല്ലോ. ഇങ്ങനെ കവി ശൃംഗാരരസപക്ഷപാതിയാണെന്നുവരികിലും അവസരോചിതമായി ഇതരരസങ്ങളേയും പ്രകാശിപ്പിക്കുന്നതിൽ അദ്ദേഹം ശ്രദ്ധിക്കാതിരുന്നിട്ടില്ല. ഹേമന്തകാലവർണ്ണനയിൽ,

"ശീതത്തെത്തൂകുന്ന ഹേമന്തകാലമാം
ഭൂതത്തിൻ കോമരമെന്നപോലെ
ഭൂതലം തന്നിലേ മാലോകരെല്ലാരും
ചാലേ വിറച്ചു തുടങ്ങീതപ്പോൾ

ദന്തങ്ങളെക്കൊണ്ടുള്ള താളം പിടിച്ചിട്ട
സന്ധ്യയെ വാദിച്ചിതന്തണാരും"

എന്നിങ്ങനെ ആ കാലത്തെ ഭൂതബാധ എന്നപോലെ സങ്കല്പിച്ചു്, ആ ബാധോപദ്രവംകൊണ്ടു മാലോകരെല്ലാരും വിറച്ചുതുടങ്ങുന്നതും അന്തണർ ദന്തങ്ങളെക്കൊണ്ടു താളംപിടിക്കുന്നതും മററുമായി വർണ്ണിച്ചിട്ടുള്ളതിൻെറ രസികത്വം അനിർവ്വചനീയമായിരിക്കുന്നു. കവിയുടെ പരിഹാസരസം ഇവിടെ എത്രകണ്ടു പ്രശാന്തമായി പരിലസിക്കുന്നുവെന്നു നോക്കുക. വരലബ്ധിക്കുശേഷം വരദാതാവായ ശിവനെത്തന്നെ നശിപ്പിക്കുവാൻ ഒരുമ്പെടുന്ന വൃകാസുരനെ ഭയപ്പെട്ടോടുന്ന ശിവൻെറ ഓട്ടം, എത്രത്തോളം ഫലിതമായിട്ടുണ്ടെന്നു് ആ ഭാഗം വായിച്ചുതന്നെ അറിയേണ്ടതാണു്.

മനുഷ്യസ്വഭാവത്തേയും അതിൻെറ അവസ്ഥാന്തരങ്ങളേയും ഹൃദയംഗമമായി വർണ്ണിക്കുന്നതിലാണു കവിത്വം കളിയാടുന്നതെങ്കിൽ, ആ വിഷയത്തിലും ചെറുശ്ശേരി തികച്ചും വിജയശ്രീലാളിതനായിത്തീൎന്നിട്ടുണ്ടെന്നു നിൎശ്ശങ്കം പ്രസ്താവിക്കാം. കൃഷ്ണലീലകളെ വർണ്ണിക്കുന്ന ഗാഥയിലെ ആദ്യഭാഗങ്ങൾ ഏററവും ഹൃദയാവർജ്ജകങ്ങളെന്നേ പറയാവൂ.

"മുട്ടു പിടിച്ചു നിന്നൊട്ടു നടക്കയും
പെട്ടെന്നു വീഴ്കയും കേഴുകയും
അമ്മമാർ ചെന്നങ്ങു പെട്ടെന്നെടുക്കയും
എന്മകൻ വാഴ്കെന്നു ചൊല്ലുകയും
മെയ്യിൽ കുതിക്കയും വീഴൊല്ലായെന്മകൻ
കേഴൊല്ലായെന്നങ്ങു ചൊല്ലുകയും"

മററും ചെയ്യുന്ന ഭാഗങ്ങൾ ശൈശവപ്രകൃതിയെ എത്ര മനോജ്ഞമായി ചിത്രീകരിക്കുന്നു! സ്വാഭാവികവർണ്ണനകളെക്കൊണ്ടു സംപൂർണ്ണമായിട്ടുള്ള വത്സസ്തേയം മുതലായ ഭാഗങ്ങൾ വായിക്കുന്ന ഏതൊരുവനാണ് ആനന്ദത്തുമരന്ദപ്പുഴയിൽ ആറാടാത്തതു്? സുഭദ്രാഹരണം, രുഗ്മിണീസ്വയംവരം മുതലായ ഘട്ടങ്ങൾ കാവ്യരസം വഴിഞ്ഞൊഴുകുന്നവയാണെന്നു മാത്രം പറയുവാനേ ഇവിടെ നിവൃത്തിയുള്ളു. വൃന്ദാവനത്തിലെ ജീവജാലങ്ങളെ 'വിരോധിസത്വോത്ഥിതപൂർവ്വമത്സര'ങ്ങളാക്കിത്തീർക്കുന്ന ലീലാഗോപാലൻെറ മുരളിയുടെ അന്യാദൃശമാധുര്യം, കൃഷ്ണഗാഥയിൽനിന്നുതന്നെ ആസ്വദിക്കേണ്ടതാണ്. എന്തിനധികം, പ്രകൃതിയിലെ നിസർഗ്ഗസുന്ദരങ്ങളായ വിവിധവസ്തുക്കളേയും മനുഷ്യസ്വഭാവത്തിൻെറ അവസ്ഥാന്തരങ്ങളേയും തന്മയത്വത്തോടുകൂടി വർണ്ണിച്ചു സഹൃദയസമ്മോദം വർദ്ധിപ്പിക്കുന്ന ഈ കൃതി, മലയാളസാഹിത്യത്തിലെ സമ്മാന്യമായ ഒരു കാവ്യപ്രകാണ്ഡവും, ഇതിൻെറ കർത്താവായ ചെറുശ്ശേരി, മലയാളകവികളിൽ അഗ്രപൂജയെ അർഹിക്കുന്ന ഒരു മഹാകവിയും, ആണെന്നുമാത്രം ചുരുക്കിപ്പറഞ്ഞുകൊള്ളുന്നു. ചെറുശ്ശേരിഭാരതം എന്ന കൃതിയും ഈ കവിയാൽത്തന്നെ വിരചിതവും ഗുണവിഷയത്തിൽ കൃഷ്ണഗാഥയോടു സാമീപ്യമുള്ളതുമത്രെ. "ചെറുശ്ശേരിയുടെ എരിശ്ശേരിൽ കഷണമില്ലെ"ന്നു് ആക്ഷേപിക്കുന്ന രസികന്മാർ സാഹിത്യസദ്യയ്ക്കിരിക്കുമ്പോൾ അതു വേണ്ടതുപോലെ ഇളക്കിനോക്കിയാൽ മേൽപ്രകാരം ആസ്വാദ്യമായ പല ഭാഗങ്ങളും കാണാതിരിക്കുകയില്ല; നിശ്ചയം.

കൃഷ്ണഗാഥയ്ക്കുശേഷം ആ രീതിയിൽ പറയത്തക്ക കൃതികൾ ഒന്നും ഉണ്ടായിട്ടുള്ളതായി കാണുന്നില്ല. കുറെ വർഷങ്ങൾക്കുമുമ്പ് കൊടുങ്ങല്ലൂർ കൊച്ചുണ്ണിത്തമ്പുരാൻ തർജമചെയ്തു ഖണ്ഡശഃ പ്രസിദ്ധപ്പെടുത്തിയിരുന്ന ഭാഗവതം, ഈ ഇനത്തിൽ പില്ക്കാലത്തുണ്ടായിട്ടുള്ള കൃതികളിൽ മുഖ്യമായി കരുതാവുന്നതാണ്.

## മാർഗ്ഗംകളിപ്പാട്ട്.

കേരളീയക്രിസ്ത്യാനികളുടെ മതതത്വങ്ങളേയും സഭാചരിത്രങ്ങളേയും മറ്റും ആധാരമാക്കി പ്രാചീനകാലംമുതല്ക്കേ പല പാട്ടുകളും മലയാളത്തിൽ ഉത്ഭവിച്ചിരിക്കുവാനിടയുണ്ട്. എന്നാൽ അവ മിക്കവാറും ഇന്നു ലുപ്തപ്രചാരങ്ങളോ, നഷ്ടപ്രായങ്ങളോ ആയിത്തീർന്നിരിക്കയാണ്. ഒരുപക്ഷെ, ഇവയിൽ പലതും 1599-ൽ നടന്ന ഉദയമ്പേരൂർ സൂനഹദോസുകാലത്തു ഭസ്മീകൃതമായിപ്പോയതായി സങ്കല്പിക്കുവാനും അവകാശമില്ലാതില്ല. സാഹിത്യചക്രവർത്തിയായിരുന്ന കേരളവർമ്മവലിയകോയിത്തമ്പുരാൻ ജനിക്കുന്നതിനുപോലും വളരെ വർഷങ്ങൾക്കുമുമ്പുതന്നെ, മലയാളഗദ്യസാഹിത്യസരണിയെ വെട്ടിത്തുറക്കുകയും, അതിൽ പല ശാസ്ത്രഗ്രന്ഥങ്ങൾകൂടി നിർമ്മിക്കുകയും ചെയ്തിട്ടുള്ള ക്രിസ്ത്യാനികൾ, പദ്യസാഹിത്യത്തിലും അധികം അധ:സ്ഥിതമല്ലാത്ത ഒരു നിലയെ പ്രാപിച്ചിരിക്കുവാനാണ് ഇടയുള്ളതെന്നു നിർമ്മത്സരന്മാർ സമ്മതിക്കുകതന്നെ ചെയ്യും. മാർഗ്ഗംകളിപ്പാട്ടുകൾ, 'പരിശമുട്ടുകളിപ്പാട്ടുകൾ' ദാവീദിന്റെ പാന, വാതിൽതുറപ്പാട്ട്, പള്ളിപ്പാട്ടുകൾ എന്നിങ്ങനെ വിഖ്യാതങ്ങളായിത്തീർന്നിട്ടുള്ള പല

കൃതികളും, ക്രൈസ്തവപദ്യസാഹിത്യത്തിന്റെ പൗരാണികതത്തെ പ്രസ്പഷ്ടമാക്കുന്ന നഷ്ടശിഷ്ടങ്ങളിൽ ചിലതുമാത്രമാണ്. ഇങ്ങനെയെല്ലാമിരുന്നിട്ടും 'ഭാഷാചരിത്ര'ത്തിൽ ഈ വക സംഗതികളെപ്പററി യാതൊന്നും പറയാത്തതു് എന്തുകൊണ്ടാണെന്നു മനസ്സിലാകുന്നില്ല.

മേൽസൂചിപ്പിച്ച പദ്യകൃതികളിൽ മിക്കവയും കൃഷ്ണഗാഥയുടെ കാലത്തോ, അതിൽനിന്ന് അധികം അന്തരം ഇല്ലാത്ത പിൽക്കാലത്തോ ഉത്ഭവിച്ചതായിരിക്കുവാനാണ് ഇടയുള്ളതു്. ഭാഷയുടെ പഴക്കംകൊണ്ടു 'മാർഗ്ഗംകളിപ്പാട്ടി'ന് ഇവയിൽ ഏററവും പ്രാക്തനതചം നൽകേണ്ടിയിരിക്കുന്നു. ഇതിലെ വിഷയം, ക്രിസ്തുവിന്റെ ശിഷ്യനായ മാർത്തോമ്മാ ഇൻഡ്യയിൽ വരുന്നതും, പല അത്ഭുതങ്ങൾ പ്രവർത്തിച്ചു ഹൈന്ദവരെ ക്രിസ്തുമാർഗ്ഗത്തിലേയ്ക്കു നയിക്കുന്നതും, മററുമായുള്ള പ്രേഷിതന്റെ ചരിത്രസംഗ്രഹമത്രെ. പാട്ടിന്റെ ആരംഭം മാർത്തോമ്മാവന്ദനമാണ്. ആ ഭാഗം താഴെചേർക്കുന്നു.

'മെയ്യണിന്ത പീലിയും മയിൽമേൽത്തോന്നും മേനിയും
പിടിത്തദണ്ഡുംകച്ചും മെയ്യും എന്നന്നേക്കം വാഴ്കവേ
വാഴ്ക വാഴ്ക നമ്മുടെ പരിഷയെല്ലാം ഭൂമിമേൽ
വഴിക്രൂറായ് നടക്കവേണ്ടി വന്തവരോ നാമെല്ലാം
അഴിവുകാലം വന്നടുത്തു അലയുന്ന നിൻമക്കളെ
അഴിയായ്‌വണ്ണം കാത്തരുൾവാൻ കഴിവു പേശുക മാർത്തോമ്മാൻ.
മലമേൽനിന്നു വേദ്യനമ്പു ചാർത്തിമാരി എന്നപോൽ
മൈൽമേലേറി നിന്ന നില കാണവേണം പന്തലിൽ
പട്ടുടൻ പണിപ്പുടവ പവിഴമുത്തുമാലയും
അലങ്കരിച്ച പന്തലിൽ വന്നുതകവേണം മാർത്തോമ്മാൻ
അലങ്കരിച്ച പന്തലിൽ വന്തെഴുന്തരുൾക മാർത്തോമ്മാൻ
അലങ്കരിച്ച പന്തലിൽ വന്നരുൾതരേണം മാർത്തോമ്മാൻ.'

[ഈ ഭാഗത്തിനു്, സാഹിത്യചരിത്രസംഗ്രഹത്തിൽ പഴയപാട്ടുകളുടെ മാതൃകയായി ഉദ്ധരിച്ചിട്ടുള്ള

"മുടിക്കണിന്ത തിങ്കളോ മുകത്തു കൊമ്പു മുമ്പിനാൽ
മുകിന്തു കാൽമണികളോ ചിലമ്പുമെല്ലാം മെല്ലവേ
നടക്കമുള്ളോരാനപോലിളക്കമുള്ള നന്തുനി
നയനമൊന്നരണ്ടുമുള്ള നയനനാർ മകൻപിള്ള
അടുക്കരുളിലേഴുനാൽ മുളമ്പിലുള്ള പാലിക
മടുക്കൊലിയ പീടം വാൾ വിളക്കു ചെപ്പു കണ്ണാടി"

എന്ന ഭാഗത്തോടു ഭാഷാസംബന്ധമായി അത്യന്തസാദൃശ്യം കാണുന്നുണ്ടു്.]

ഇതിലെ തമിഴ്മയമായ ഭാഷാപ്രയോഗം ശ്രദ്ധേയമാണു്. എന്നാൽ അനന്തരഭാഗങ്ങളിൽ ഇത്രതന്നെ തമിഴ്പദങ്ങൾ കാണുന്നില്ല. പ്രേഷിതനായ തോമ്മാ സ്വർഗ്ഗത്തിൽ നിർമ്മിച്ചിട്ടുള്ള രമ്യഹർമ്മ്യത്തെ വർണ്ണിച്ചു ചോഴപ്പെരുമാളെ കേൾപ്പിക്കുന്ന വേറൊരുഭാഗം നോക്കുക:—

"ചിത്രം വിചിത്രങ്ങളെത്ര മനോഹരം ആയതിലുണ്ടല്ലൊ കാണ്മാൻ
ചിന്തതെളിയും പടിയുള്ള വാതൽകൾ മുത്തൊടുവൈരം പതിച്ചു്
അൻപരിലമ്പനിരിക്കമാക്കോയിക്കൽ ഒൻപതു തട്ടുകളുണ്ടു്
അന്തിയൊരിക്കലുമില്ലയക്കോയിക്കൽ ചെന്നിടക്കൂടുന്നവർക്കു്
മൃത്യുവഴിയായി മർത്ത്യരതിൽചെന്നാൽ അല്ലലില്ലാ മഹാഭാഗ്യം
ആദിത്യരശ്മിയും നാണിക്കുമാറതിൽ മാണിക്കമായൊരു ദീപം
അതിനൊരുമന്ദമൊരിക്കലുമില്ലവെ നീയറി ചോഴാ യിതെല്ലാം
ആധിതുടങ്ങിയോരാർത്തിയതിൽപുക്കാൽ ഇല്ലെമനുവതിൽ പാർത്താൽ
നശിതീയിലെന്നൊരു ഭീതികളില്ലതിൽ അത്തൽവരും വഴിയേതും
കോയിക്കലായതിൽ പോകുവതിനായി രണ്ടുവഴികളും പത്തു്
ഗോപുരമായതിലേറുവതിന്നായ് ഏഴൊണ്ടു കോവണിചെന്നു്
ഇത്ഥമാം വാക്കുകൾ കേട്ടിട്ടു രാജനും ഉത്തരമായരുൾചെയ്തു"

(൧—ാം പാദം)

ഇങ്ങനെ പല ഭാഗങ്ങളിലും ആരംഭത്തിലെ തമിഴ്രൂപം തീരെ കുറഞ്ഞുകാണുന്നു. സാഹിത്യപരിണാമത്തിന്റെ ഒരു പ്രാരംഭദശയെക്കുറിക്കുന്ന ഈ കൃതിയിൽ സാഹിത്യഗുണത്തിനും വലിയ കുറവില്ലെന്ന് ഉദ്ധൃതഭാഗങ്ങൾ തെളിവുനൽകുന്നുണ്ടല്ലൊ.

കേരളത്തിലെ സുറിയാനിക്രിസ്ത്യാനികളുടെ വിവാഹോത്സവങ്ങൾക്കു മാർഗ്ഗംകളി ഒരു കാലത്ത് ഒഴിച്ചുകൂടാത്ത ഒരു ചടങ്ങായിരുന്നു. സംഗീതസാഹിത്യങ്ങൾക്കു പുറമെ അഭിനയപരമായ ഒരു കലാഭാഗംകൂടി മാർഗ്ഗംകളിയിൽ സമ്മേളിച്ചിട്ടുണ്ട്. ഈ കളിയുടെ ഉല്പത്തിക്കു കാരണമായ സംഗതി എന്തെന്ന് ഇനിയും വ്യക്തമായിക്കഴിഞ്ഞിട്ടില്ല. ഇതിനെ സംബന്ധിച്ചു ഡാക്ടർ പി. ജെ. തോമസ് അവർകൾ, "കേരളത്തിലെ ക്രിസ്തീയസാഹിത്യം" എന്ന കൃതിയിൽ പ്രസ്താവിച്ചിട്ടുള്ള ഭാഗം ശ്രദ്ധേയമായിരിക്കുന്നു:—

"പന്ത്രണ്ട് ആളുകൾ അരയും തലയും മുറുക്കി ശിരസ്സിൽ മയിൽപ്പീലിതിരുകി വിളക്കു ചുററിനിന്നുകൊണ്ടാണ് ഈ കളി നടത്താറുള്ളത്. നമ്പൂതിരിമാരുടെ യാത്രക്കളിയോട് എന്തൊണ്ടൊരു സാമ്യം ഇതിനുണ്ടെന്നു കേട്ടിട്ടുണ്ട്. ഒരുപക്ഷെ അതനുകരിച്ചാണ് ഈ കളി ഉണ്ടായതെന്നും വരാം. യാത്രക്കളിതന്നെ ബൗദ്ധന്മാരുടെ ആക്രമണം തടയാൻവേണ്ടി ഉണ്ടാക്കപ്പെട്ടതാണെന്നാണ് കേരളോല്പത്തിയിൽ കാണുന്ന ഐതിഹ്യം. ഈ ആക്രമണം പള്ളിബാണപ്പെരുമാളുടെ കാലത്തുണ്ടായതാകയാൽ അന്നത്തെ ബൗദ്ധർ സാക്ഷാൽ ഗൗതമബുദ്ധ

ൻെറ അനുയായികളല്ലെന്നും പ്രത്യുത, ക്രിസ്ത്യാനികൾതന്നെയായിരുന്നുവെന്നും ഊഹിക്കേണ്ടിയിരിക്കുന്നു. എങ്കിലും യാത്രക്കളിയെ അനുകരിച്ചാണു നസ്രാണികൾ മാർഗ്ഗംകളി കെട്ടിയുണ്ടാക്കിയതെന്നു തീൎത്തു പറയാൻ നിവൃത്തിയില്ല. അതിൻെറ ഉൽപത്തി വേറൊരുവിധത്തിലാണെന്നുംവരാം. തോമ്മാശ്ലീഹായെ സംബന്ധിച്ചു പ്രഖ്യാതമായ ഒരാട്ടക്കഥ ഉറഹാ (Edessa) മുതലായ ദേശങ്ങളിൽ മൂന്നാം നൂററാണ്ടുമുതൽക്കെ നടപ്പുണ്ടായിരുന്നു. 'തോമ്മായുടെ നടപടികൾ' (Acta Thomae) എന്ന പ്രസിദ്ധ സുറിയാനിക്കൃതിയാണിതു്. ഈ കൃതി രംഗത്തിൽ അഭിനയിക്കുന്നതു് ഒരു പുണ്യകൎമ്മമായും ആ നാട്ടുകാർ കരുതിവന്നു. ഈ സ്ഥിതിക്കു കാലാന്തരത്തിൽ അവിടെനിന്നു വന്ന വിദേശനസ്രാണികൾ കൊണ്ടുവന്നതാണു് മാൎഗ്ഗംകളിയുടെ മാതൃകയെന്നുംവരാം. കൃതിയുടെ പഴക്കം ശരിയായി നിൎണ്ണയിക്കാൻ തക്ക ലക്ഷ്യമൊന്നും ഇല്ലെങ്കിലും പോൎട്ടുഗീസു് സമ്പൎക്കത്തിനുമുമ്പുള്ള നമ്മുടെ ഒരു പൂൎവ്വസ്വത്താണിതെന്നു് അനുമാനിക്കുന്നതിൽ വലിയ അബദ്ധമില്ല." പ്രസ്തുതകൃതിയുടെ കൎത്താവു് ആരെന്നു് ഇതേവരെ നിൎണ്ണയിക്കപ്പെട്ടിട്ടില്ല.

മാൎഗ്ഗംകളിപ്പാട്ടിനുശേഷം ഉണ്ടായിട്ടുള്ളതും, മാർത്തോമ്മായുടെ ചരിത്രത്തെത്തന്നെ സംഗ്രഹിച്ചെഴുതീട്ടുള്ളതുമായ വേറൊരു കൃതിയാണു്, 'റമ്പാൻപാട്ടു്.' ഇതു മാളിയേക്കൽ തോമ എന്നു പേരായ ഒരു കേരളീയവൈദികൻെറ കൃതിയേ തോമ എന്നുതന്നെ പേരായ വേറൊരാൾ സംഗ്രഹിച്ചിട്ടുള്ളതാണത്രെ.

‘അമ്പാൽമാളിയെക്കൽ രണ്ടാംതോമ്മാ റമ്പാൻ ചെയ്തൊരു ചരിതമതിൽ
പിരിവുകൾ മാററിട്ടെഴുതായീവിധ മെളിയവരറിവാൻ പാടി— എന്നും,

‘ഓരായിരമൊടറുനൂറെറാന്നാം കൎക്കടകം മൂന്നാംദിവസം
ആരാധനയോടിവയെല്ലാവരും അറിവാൻ ദൈവം കൃപചെയ്ക.’

എന്നുംമററുമുള്ള ഭാഗങ്ങളിൽനിന്നു ക്രിസ്തുവർഷം 1601 ന്, കൊല്ലം 776 നിടയ്ക്കാണ് ഈ സംഗ്രഹം ഉണ്ടായിട്ടുള്ളതെന്നു വ്യക്തമാകുന്നുണ്ട്.

## കല്യാണപ്പാട്ടുകൾ.

കേരളീയക്രിസ്ത്യാനികളുടെ കല്യാണപ്പാട്ടുകളിൽ പലതും വളരെ പഴക്കമുള്ളവയാണ്. പുരാതനരീതിയിലുള്ള കല്യാണത്തിന്റെ ചടങ്ങുകളെ അനുസ്മരിപ്പിക്കുന്നവയാണ് ഈ പാട്ടുകളെല്ലാം. പലതും വളരെ രസാവഹമായിരിക്കുന്നു. കല്യാണത്തിന്റെ നാലാംദിവസം രാത്രി, മണവാളന്റെ അമ്മായിയമ്മ മണവറയുടെ വാതൽ തുറക്കാൻ അപേക്ഷിച്ചുകൊണ്ടു പാടുന്ന പാട്ടാണത്രെ അടച്ചുതുറപ്പാട്ട്. അതിൽ ചില ഭാഗങ്ങൾ താഴെ ഉദ്ധരിക്കുന്നു:—

“മങ്കതങ്കം മണവറയിൽ മണവാളൻ കതകടച്ചു
എങ്കംപുകൾ പെററവനെ എന്നുടയ മണവാളാ
സന്തോഷാൽ മാവിതാനും തന്നുററുടയ മങ്കമാരും
താശിയോടെ നീയടച്ച മണവറയുടെ വാതൽ ചുററും
പേരാരം പൂണ്ടോരു പെരുംതായാർവന്നു വാതൽ മുട്ടി
മണിമോതിരക്കയ്യാലെ മാവി വന്നു വാതൽ മുട്ടി
പൂമോതിരക്കയ്യാലെ നാത്തൂൻ വന്നു വാതൽ മുട്ടി
ഊറെറാരു ജ്യേഷ്ഠത്തിവന്നുതവിയോടെ വാതൽ മുട്ടി

ഉററൊരു ചങ്ങാതിവന്നുറുതിയോടെ വാതൽ മുട്ടി
പെററതായർ മണിവിളക്കുംപിടിച്ചുനിന്നു വാതൽ മുട്ടി
വട്ടകക്കിണ്ടിയും തരാം വട്ടമൊത്ത താലം തരാം
കട്ടിൽത്തരാം മെത്തതരാം കണ്ടിരിപ്പാൻ വിളക്കുതരാം ........

എൻമകനേ മണവാള! മണവറയുടെ വാതൽ തുറ
ഇത്രയും ഞാനഴുതിരന്നേൻ നീയതേതുമറിയായോ
ചിത്തിരത്തിലൊത്തവണ്ണം ചിങ്കാരപ്പെൺകൊടിയും
പുത്തിയൊത്തോരിരുവരുമായ് പൊഴുതുമാണാനിത്തിരയാം
മണവാളനുറക്കമെങ്കിൽ തോഴൻ വന്നു വാതൽ തുറ
വാതൽ തുറപ്പിൻ, പുറപ്പെടുവിൻ, നീരാടുവാൻ നേരമായി.”

ഇങ്ങനെ എണ്ണപ്പാട്ട്, കളിപ്പാട്ട് മുതലായി പലതും വളരെ രസകരമായവയാണ്.

കേരളത്തിലെ ക്രിസ്ത്യാനികളുടെ പഴയ പള്ളികൾ ഓരോന്നിനെ സംബന്ധിച്ചും പ്രത്യേകം പ്രത്യേകം പാട്ടുകൾ രചിച്ചിട്ടുണ്ട്. കടുത്തുരുത്തി, കോട്ടയം മുതലായ പള്ളികളുടെ പാട്ടുകളിൽ അന്നത്തെ രാജാക്കന്മാർ ക്രിസ്ത്യാനികൾക്കു ചെയ്തുകൊടുത്തിട്ടുള്ള ആനുകൂല്യങ്ങളേയും മററും പററി പ്രസ്താവിച്ചുകാണുന്നുണ്ട്. കടുത്തുരുത്തി വലിയപള്ളിയുടെ പാട്ടിൽനിന്ന് ഒരു ഭാഗം താഴെ ചേക്കുന്നു:—

“ആലപ്പനാദീലെഴുത്തു തുവാൻ
അമ്പിനാൽ തമ്പുരാൻ മുമ്പാകെയെന്ന്
നാലെട്ടുദിക്കിലിണങ്ങർക്കൂടി
നന്മയാലൊത്തു പറഞ്ഞവാറെ
കാലത്തു പള്ളി കടുത്തുരുത്തിൽ
കാതലായ് വെപ്പതിന്നാശക്കുറി
നാടെട്ടുമുമ്പു വടക്കുംക്കൂററിൽ
നായകൻ മന്നനെ ചെന്നുകണ്ടു

ആടകൾ പൊൻപണം കാഴ്ചവെച്ചു
അരുളോടെ ഭൂമി കൊടുത്തവാറെ
വാടാതെ തച്ചർ പലരെക്കൂട്ടി
അമ്പിനാൽ പള്ളിക്കു സ്ഥാനം കാണ്മാൻ
ചേലൊത്ത തെക്കോ വടക്കോയിരു
ചെമ്മേ കിഴക്കു പടിഞ്ഞാറെന്നു
സ്ഥാനവും കണ്ടു തറയുമടിച്ചു
തച്ചർക്കുക്കും പണവും കൊടുത്തു"

## അണ്ണാവിപ്പാട്ടുകൾ.

മേൽപറഞ്ഞ പാട്ടുകളുടെ കാലത്തോടടുത്തുതന്നെ ഉത്ഭവിച്ചിട്ടുള്ളവയും, കരപ്പുറംക്രിസ്ത്യാനികളുടെ ഇടയിൽ കൂടുതൽ പ്രചരിച്ചിരുന്നവയുമായ ചില പുരാതന പാട്ടുകളെപ്പററിയും ചില സംഗതികൾ നമുക്കിന്നു് അറിയുവാൻ സാധിച്ചിട്ടുണ്ടു്. "അണ്ണാവിമാർ" എന്നു പറഞ്ഞുവരുന്ന നാട്ടാശാന്മാർ നിർമ്മിച്ചു പുരാതനകാലങ്ങളിൽ അവരുടെ ശിഷ്യപരമ്പരയെ അഭ്യസിപ്പിച്ചുപോന്നിരുന്നവയാണു പ്രസ്തുതഗാനങ്ങൾ. അതിനാൽ ഇവയെ "അണ്ണാവിപ്പാട്ടുകൾ" എന്നു പറയുന്നതിൽ വലിയ യുക്തിഭംഗമില്ലെന്നു തോന്നുന്നു. ഈ പാട്ടുകളിൽ ചിലതു പരിശകളിക്കാർ പാടി അഭിനയിച്ചും വരാറുണ്ടു്. തന്നിമിത്തം "പരിശകളിപ്പാട്ടുകൾ" എന്ന സംജ്ഞയും ഇവയ്ക്കു യോജിക്കായ്കയില്ല. പ്രസ്തുതപാട്ടുകളിൽ ക്രിസ്തുവിന്റെ പീഡാനുഭവത്തെ വർണ്ണിക്കുന്ന കൃതിയിലെ ഒരു ഭാഗം താഴെ ഉദ്ധരിക്കുന്നു:-

മരത്താൽ വന്ന പിഴമരത്താലകററുവാൻ
മരത്തിലേറി വാനംപൂകിയൊരേശുനാഥ!

നിനവിൽപ്പോലും നരൻചെയ്യിട്ടം വിനൈകളെ
നിനയ്ക്കാതിവരെ നീ തുണയ്ക്ക കർത്തനീശോ!

ഈ കൃതിക്ക മാർഗ്ഗംകളിപ്പാട്ടിൻെറ കാലത്തോടടുത്ത പ്രാചീനത്വം തോന്നുന്നുണ്ട്. ഭാഷയും രചനയും ഏററവും അഭിനന്ദനീയമായിരിക്കുന്നു. അണ്ണാവിപ്പാട്ടുകളിൽ അഥവാ പരിശകളിപ്പാട്ടുകളിൽ "വീരപത്നി" എന്ന കൃതി വളരെ പ്രാധാന്യത്തെ അർഹിക്കുന്നുണ്ട്. പേരു കൊണ്ടുതന്നെ അതു് ഒരു വീരചരിതമാണെന്നു വ്യക്തമാകുന്നുണ്ടല്ലോ.

പെരുമ്പടപ്പുമഹാരാജാവിൻെറ പടത്തലവന്മാരിൽ അഗ്രഗണ്യനായിരുന്ന മഹോദയപുരത്തു കളത്തുങ്കൽ വക്കിയുടെ ഭാര്യയത്രെ ഇതിലെ നായിക. സൗന്ദര്യത്തിലും സൗശീല്യത്തിലും ഒന്നുപോലെ പ്രഖ്യാതയായിരുന്ന ഈ വീരവനിത പൂർണ്ണഗർഭിണിയായിത്തീർന്നിരുന്ന കാലത്തു കോഴിക്കോട്ടും പെരുമ്പടപ്പും തമ്മിൽ ഒരു ഘോരസമരം ആരംഭിച്ചു. ഈ സമരത്തിൽ സാമൂതിരിയുമായി പോരാടുവാൻ രാജകല്പനയനുസരിച്ചു വക്കി പുറപ്പെട്ടു. യുദ്ധം മൂന്നുനാലുമാസം നീണ്ടുനിന്നു; ഒടുവിൽ സാമൂതിരി നിശ്ശേഷം പരാജിതനായി. പരാജയത്തിനുള്ള കാരണങ്ങളെ പ്രാശ്നികനെക്കൊണ്ടു ഗണിപ്പിച്ചുനോക്കിയതിൽ, വക്കിക്ക് അനുകൂലപത്നി സ്വാധീനമായിരിക്കുന്നകാലംവരെ, അവനെ തോല്പിക്കുവാൻ വിഷമമാണെന്നു ദൈവജ്ഞൻ വിധികല്പിച്ചു. അതിനാൽ ആ വധൂരത്നത്തെ അപഹരിക്കുവാൻ സമർത്ഥന്മാരായ ഏതാനും മഹമ്മദീയഭടന്മാർ സാമൂതിരിയുടെ കല്പനയനുസരിച്ചു പുറപ്പെട്ടു. അവർ രാത്രിയിൽ വക്കിയുടെ ഗൃഹത്തി

ലെത്തി. തങ്ങൾ വക്കിയുടെ സ്നേഹിതന്മാരാണെന്നും മ റ്റും പറഞ്ഞു് ആ സാധ്വിയെ വിശ്വസിപ്പിച്ച് അവി ടെ കടന്നുകൂടി. ഒടുവിൽ അവളെ ബലാൽക്കാരമായി പിടിച്ചുകൊണ്ടുപോകുവാനാണ് അവർ ഉദ്യമിച്ചതു്. എ ന്നാൽ സമത്ഥയും വീരയുമായ അവൾ അവരുടെ കയ്യില കപ്പെടാതെ അകത്തു കടന്നു വാതിലടച്ച്, മാനഭംഗം നേ രിടാതെ രക്ഷപ്പെട്ടു. ഇതിനിടയിൽ മൂന്നുമാസംമാത്രം പ്രായമായിരുന്ന അവളുടെ ശിശു ആ കശ്മലന്മാരുടെ ക യ്യിൽ അകപ്പെടുകയും, ആ അശ്മഹൃദയന്മാർ ആ ഇളം പൈതലിനെ ഞെക്കിക്കൊല്ലുകയും ചെയ്തു. വിജയശ്രീലാ ളിതനായ വക്കി പ്രഭാതത്തിൽ സ്വഗൃഹത്തിൽ എത്തി യപ്പോൾ കണ്ടകാഴ്ച എത്ര മമ്മഭേദകമായിരുന്നുവെന്നു വിവരിക്കേണ്ടതില്ലല്ലോ. എന്നാൽ ആ വീരാഗ്രണി ഒട്ടും സങ്കോചമെന്യേ ഞെക്കിക്കൊന്ന ശിശുവിൻെറ പ്രേത ത്തെ ആ നിഷ്ഠുരന്മാരെക്കൊണ്ടുതന്നെ തീററിക്കുകയും, അവസാനത്തിൽ അവരെ വധിക്കുകയുംചെയ്തു. ഈ സം ഭവങ്ങൾ എല്ലാം അറിഞ്ഞ പെരുമ്പടപ്പുമൂപ്പീന്നു വക്കി ക്കു പല സ്ഥാനമാനങ്ങളും, വക്കിയുടെ വീരപത്നിക്കു വീ രശ്രുംഖലയും കല്പിച്ചു സമ്മാനിച്ചു. ഇതാണ് വീരപത്നി യിലെ കഥയുടെ രത്നച്ചുരുക്കം. വീരപത്നിയിലെ വണ്ണ നകൾ എല്ലാം വളരെ ഹൃദ്യമായിട്ടുണ്ടു്. വക്കി പൂണ്ണഗ ർഭിണിയായ പ്രിയതമയെ വിട്ടു യുദ്ധത്തിനു പുറപ്പെട്ട മ്പോൾ പാടുന്ന ഒരു ഭാഗം നോക്കുക:—

കത്തനെ! കാരുണ്യരൂപനേ! നീ കനി—
ഞ്ഞീടേണമെങ്കലിന്നായവണ്ണം
നാടിനെ, വീടിനെ, പെൺകൊടിയെ വിട്ടു
നാട്ടരശക്കു ഞാൻ സേവചെയ്വാൻ— കത്തനെ—

ജീവനെ നിങ്കൽ ഞാൻ കാഴ്ചവെച്ചു
വാളും വട്ടവുമിന്നിതാ കയ്യിലേന്തി
പോർക്കളം നോക്കി നടന്നിടുമ്പോൾ
തിരിച്ചൊററ നോട്ടത്തിനിടയുമില്ലേ— കർത്തനെ—
ജീവൻെറ ജീവനെൻ പെൺവയററിൽ
അതു ജീവികൾക്കാംബികേ! കാത്തുകൊൾക!........

എത്ര രോമാഞ്ചപ്രദമായ ഒരു ഗാനം! കുഞ്ഞിനെ ഞെക്കിക്കൊല്ലുമ്പോൾ ആ സാധ്വി വിലപിക്കുന്ന ഭാഗം കണ്ണീരോടുകൂടിയല്ലാതെ ഒരാൾക്കും വായിക്കുവാൻ സാധിക്കുന്നതല്ല. ഗൃഹനായകൻ അകമ്പടിക്കാരൊന്നിച്ചു വിജയധ്വനി മുഴക്കി പ്രഭാതത്തിൽ സ്വഗൃഹത്തിലേയ്ക്കു വന്നുചേരുന്ന ഒരു ഭാഗംകൂടി ഇവിടെ ഉദ്ധരിക്കാം:–

എണ്ടിശയും പുകഴുന്ന നമ്മുടെ—മന്നവൻ പാദം കുപ്പുവിൻ ലോകരേ,
മാനവിക്രമൻ തന്നുടെ—വിക്രമം—മാടഭൂപനോടൊക്കുമൊ ലോകരേ!
മേടവീടുകളൊക്കെയടിച്ചുട—ച്ചാകെ വൻപടവീടുപോലാക്കി ഞാൻ
വീടുചേരെന്നോരെൻ പെൺമണികളെല്ലാരാ—യാടൽതീക്കുവാൻ ഞാനിതാ
[പോകുന്നു.....

ഇവിടെ നായകൻെറ രാജഭക്തി, വീരത്വം, കൃതകൃത്യത എന്നിവയെല്ലാം എത്ര സ്പഷ്ടമായി പ്രകാശിപ്പിച്ചിരിക്കുന്നുവെന്നു നോക്കുക.

പൗരസ്ത്യരൂപതയുടെ അഭിവന്ദ്യനേതാവായി റോമാസിംഹാസനത്തിൽനിന്നും അയക്കപ്പെട്ട വരാപ്പുഴ മെത്രാപ്പോലീത്തായുടെ ആഗമനത്തിൽ കൊടുങ്ങല്ലൂരേയ്ക്കുള്ള കരപ്പുറത്തുകാരുടെ എതിരേല്പിനെ സൂചിപ്പിക്കുന്ന ഒരു വഞ്ചിപ്പാട്ടാണു് ഇതിനടിയിൽ ചേർക്കുന്നതു്:–

റോമാപ്പുരി വാണരുളും ക്രിസ്തുവിൻെറ കാര്യക്കാരൻ
മാത്തോമ്മാതൻ കൂട്ടുകാരൻ പത്രോസുനാമാ

മരുമകൻ പട്ടമേററു പാപ്പായെന്നു തിരുനാമം
ഗുരുക്കന്മാർക്കൊക്കെയങ്ങുന്നേക തലവൻ
മലങ്കരെ വാഴ്ചകൊണ്ടു ചെങ്കോൽ മുടിവെച്ചുകൊണ്ടു
മലയാളക്കരയിങ്കലെഴുന്നള്ളീട്ടു
കൊടുങ്ങല്ലൂർ വാണരുളും തിരുമുഖം കാണ്മവാനായ്
വടിവിലെഴുന്നള്ളത്തു കരപ്പുറത്തു
അമ്പതിൽപ്പരം പുകഴമമ്പരപ്പുതോന്നും വഞ്ചി
ചെമ്പരുത്തിപ്രഭയ്ക്കൊത്ത വെൺകൊററക്കുട
പൊന്നുംകുട കൊടി വടി പൊന്നുകെട്ടും മിന്നും പൊട്ടും
സന്നാഹങ്ങളൊത്തുകൂട്ടിയിറക്കി ഓടി
ആളുകൂടി വലിച്ചോടി ഓടിഓടിക്കരപററി
മാളികതൻതിരുമുററം നിരന്നു ലോകർ.

അതിമനോഹരവും താദാത്മ്യപ്രതീതി ജനിപ്പിക്കുന്നതു മായ ഒരു വർണ്ണനയാണിതെന്ന് ആരെയും പറഞ്ഞറിയിക്കേണ്ടതില്ലല്ലൊ. രാമപുരത്തുവാര്യരുടെ കുചേലവൃത്തം വഞ്ചിപ്പാട്ടിനു മുമ്പുണ്ടായിട്ടുള്ള ഒരു കൃതിയാണിതെന്നുകൂടി വായനക്കാർ അനുസ്മരിക്കേണ്ടതുണ്ട്. കാവ്യരചനയിൽ കവിക്കു ലേശവും ക്ലേശം സംഭവിക്കുന്നില്ല. കരപ്പുറം ക്രിസ്ത്യാനികളുടെ ഇടയിൽ പ്രചരിച്ചുകൊണ്ടിരുന്ന വേറെയും നല്ല ഗാനങ്ങൾ ഉള്ളതായി അറിയുന്നുണ്ട്.

കേരളീയക്രിസ്ത്യാനികളുടെ സാഹിതീസമൃദ്ധമങ്ങളെ തെളിയിക്കുന്ന പുരാതനപദ്യകൃതികൾ ഇന്നു വളരെ വിരളമായിട്ടേ അവശേഷിച്ചിട്ടുള്ളു. കൃഷ്ണഗാഥാദി കൃതികൾപോലെതന്നെ ക്രിസ്ത്യാനികൾക്കും ഓരോതരം പാട്ടുകൾ ഉണ്ടായിരുന്നുവെന്ന് ഇതേവരെ പ്രത്യക്ഷമായിട്ടുള്ള കൃതികളിൽനിന്ന് അനുമാനിക്കേണ്ടിയിരിക്കുന്നു. അവ ഓരോന്നും കേരളസംസ്കാരത്തിൻെറ ഓരോ

ദശാപരിണാമങ്ങളെ കുറിക്കുന്നവയുമായിരിക്കാൻ ഇടയുണ്ട്. മാൎഗ്ഗംകളിപ്പാട്ട്, വീരപത്നി തുടങ്ങിയവയെപ്പോലെയുള്ള പ്രാചീനകൃതികൾ പലതും ചിതലിന്റെ മുതലായും, ഇരുട്ടുമുറികളിലെ മൂലകളിൽ പാഴ്മണ്ണുപിടിച്ചു് അദൃഷ്ടരൂപമായും ഇന്നും സ്ഥിതിചെയ്യുന്നുണ്ടായിരിക്കണം. ഭാഷാദേവിയുടെ നൈസൎഗ്ഗികലാവണ്യത്തെ ഹൃദയംഗമമായ വിധത്തിൽ പ്രസ്ഫുടമാക്കിക്കാണിക്കുന്ന ഏതാദൃശഗാനങ്ങൾ ഏതൊരു ഭാഷയ്ക്കും, എന്നും അഭിമാനഹേതുകംതന്നെ.



# അദ്ധ്യായം 5

## തുഞ്ചത്തെഴുത്തച്ഛൻ

മലയാളഭാഷയുടെ പിതാവായി സമസ്തകേരളീയരാലും സമാരാധിക്കപ്പെട്ടുവരുന്ന ഒരു മഹാകവിയാണു തുഞ്ചത്തുരാമാനുജനെഴുത്തച്ഛൻ. ഈ മഹാകവിയുടെ ജീവിതകാലത്തേയും കൃതികളേയുംകുറിച്ചുള്ള അഭിപ്രായഭേദങ്ങൾ ഇനിയും അവസാനിക്കാറായിട്ടുണ്ടെന്നു തോന്നുന്നില്ല. എന്നുവേണ്ട, വാസ്തവമായ നാമധേയംപോലും ഇന്നും അജ്ഞാതമത്രെ. 'രാമാനുജൻ' എന്ന് ഇപ്പോൾ നാം സാധാരണ പറഞ്ഞുവരുന്ന അഭിധാനം 'വിദ്യാവിലാസിനി' എന്ന മാസികയുടെ ആവശ്യത്തെ പുരസ്കരിച്ചു കേരളവർമ്മപ്രഭൃതികൾ നിർമ്മിച്ചിട്ടുള്ളതായിട്ടാണ് അറിയുന്നത്. അതിനുശേഷമായിരിക്കണം ഭാഷാചരിത്രകാരൻ മുതൽപേർ എഴുത്തച്ഛന്റെ സാക്ഷാൽ നാമധേയമായി ഇതിനെ സങ്കല്പിച്ചുപോന്നിട്ടുള്ളത്.

'അഗ്രജൻ മമ സതാം വിദുഷാമഗ്രേസരൻ
മൽഗുരുനാഥനനേകാന്തേവാസികളോടും
ഉൾക്കരുന്നിങ്കൽ വാഴ്ക രാമനാമാചാര്യനും
മുഖ്യന്മാരായ ഗുരുഭൂതന്മാർ മററുള്ളോരും'

എന്ന് അദ്ധ്യാത്മരാമായണം കിളിപ്പാട്ടിന്റെ പ്രാരംഭത്തിൽ കാണുന്ന ഭാഗം, വലിയകോയിത്തമ്പുരാൻ മുതൽപേർക്ക് നാമനിർമ്മാണവിഷയത്തിൽ പ്രധാനോപകരണമായി ഭവിച്ചിരിക്കാം.

'രാമഭക്താഢ്യനാകും രാമശിഷ്യനാലിദം
സോമനാം കണ്ഡപുരാധീശൻ തന്നനുഗ്രഹാൽ'

എന്ന ബ്രഹ്മാണ്ഡപുരാണത്തിൽ കാണുന്ന ഭാഗത്തെ അടിസ്ഥാനമാക്കി, ശിഷ്യനായ കരുണാകരൻ എഴുത്തച്ഛൻ 'രാമശിഷ്യൻ' എന്നു പ്രയോഗിച്ചിരിക്കയാൽ, എഴുത്തച്ഛന്റെ പേർ 'രാമൻ' എന്നായിരിക്കണമെന്നു ആർ. നാരായണപ്പണിക്കർ അവർകൾ ഊഹിക്കുന്നു.

'വന്ദേഹം ഗുരുസമ്പ്രദായമനിശം തുഞ്ചത്തെഴും ശ്രീഗുരും
വന്ദേ ശ്രീകരുണാകരഞ്ച പരമം ശ്രീസൂര്യനാരായണം
വന്ദേ ദേവഗുരും പരാപരഗുരും ഗോപാലശ്രീമൽഗുരും
വന്ദേ നിത്യമനന്തപൂർണ്ണമമലം വന്ദേ സമസ്താൻ ഗുരൂൻ'

എന്നുള്ള പദ്യം ഗുരുപരമ്പരയെ പ്രാരംഭംമുതൽ അനുസ്മരിക്കുന്നതാണെങ്കിൽ 'തുഞ്ചത്തെഴും ശ്രീഗുരും' എന്നുള്ളതു് അദ്ധ്യാത്മരാമായണത്തിൽ പ്രതിപാദിച്ചിട്ടുള്ള 'രാമനാമാചാര്യർ' തന്നെയായിരിക്കാമെന്നും, സാക്ഷാൽ എഴുത്തച്ഛന്റെ പേർ കരുണാകരൻ എന്നുതന്നെയായിരിക്കാമെന്നും പീ. കെ. നാരായണപിള്ള അവർകൾ അഭിപ്രായപ്പെടുന്നു. ഇതുപോലെ ഭിന്നങ്ങളായ അഭിപ്രായങ്ങൾ ഇനിയും കണ്ടേയ്ക്കാം. ഏതായാലും ഈ കേരളീയമഹാകവിയുടെ യഥാർത്ഥനാമധേയം അദ്യാപി അജ്ഞാതമെന്നുതന്നെ പറയേണ്ടിയിരിക്കുന്നു.

'കവീന്ദ്രനാരായണഭട്ടപാദ—രാലും സമാരാധിതനേതൃശ്ലങൻ'

ആ നാട്ടെഴുത്തച്ഛന്റെ ജന്മഭൂവ്, പൊന്നാനിത്താലൂക്കിൽ വെട്ടത്തുനാട്ടു ദേശത്തു് തൃക്കണ്ടിയൂർ ശിവക്ഷേത്രത്തിനു പടിഞ്ഞാറു മാറി, തിരൂർ റെയിൽവേ സ്റ്റേഷനു്

അല്പം തെക്കുഭാഗത്തുള്ള തുഞ്ചൻപറമ്പാണെന്നുള്ള സംഗതിയിൽ അധികം പക്ഷാന്തരം കാണുന്നില്ല.

ഈ മഹാകവിയുടെ ജീവിതകാലം എന്നായിരുന്നവെന്നു് ഇനിയും നിർവ്വിവാദം തീരുമാനിക്കാൻ കഴിയാതെയാണിരിക്കുന്നതു്. ഡാക്ടർ ഗുണ്ടെട്ടു് മുതലായ പാശ്ചാത്യപണ്ഡിതന്മാർ ക്രിസ്ത്വബ്ദം 17-ാംശതകത്തിൽ (കൊല്ലം 776-875 വരെ) ആയിരിക്കണമെന്നൂഹിക്കുന്നു. കൊല്ലം 600-ാമാണ്ടിടയ്ക്കെന്നു 'കേരളകൗമുദി'കർത്താവായ കോവുണ്ണിനെടുങ്ങാടി പ്രസ്താവിക്കുന്നു. 750നും, 825നും മദ്ധ്യേയായിരിക്കണമെന്നാണു് ശ്രീമാൻ ആർ. നാരായണപ്പണിക്കർ അഭിപ്രായപ്പെടുന്നതു്. പീ. കെ. യാകട്ടെ, കൊല്ലം 729-ാമാണ്ടു സമീപിച്ചായിരിക്കാമെന്നു് ഊഹിക്കുന്നു. കൊല്ലവർഷം 700നും 800നും മദ്ധ്യേയായിരിക്കണമെന്നുള്ളതാണു ഭാഷാചരിത്രകർത്താവായ ഗോവിന്ദപ്പിള്ളയുടെ അഭിപ്രായം. മേല്പുത്തൂർ ഭട്ടതിരിപ്പാടും എഴുത്തച്ഛനും സമാനകാലീനന്മാരായിരുന്നവെന്നും, ഭട്ടതിരിയാണു് എഴുത്തച്ഛനെ അമ്പലപ്പുഴരാജാവുമായി പരിചയപ്പെടുത്തിയതെന്നും ഉള്ള ഐതിഹ്യം പ്രസിദ്ധമാണല്ലൊ. ഭട്ടതിരിപ്പാടു നാരായണീയം എഴുതിത്തീർന്നതു്, 'ആയുരാരോഗ്യസൗഖ്യം' എന്ന കലിദിനസംഖ്യയാൽ അറിയപ്പെടുന്ന കൊല്ലം 762 വൃശ്ചികം 28-ാംതീയതിയാണെന്നുള്ളതു സ്പഷ്ടവുമത്രെ. 'പവിത്രകരസൂര്യഃ' എന്ന കലിദിനസംഖ്യകൊണ്ടു കിട്ടുന്ന കൊല്ലവർഷം 787 ചിങ്ങത്തിലാണു് അദ്ധ്യാത്മരാമായണം മൂലം അമ്പലപ്പുഴരാജാവിന്റെ കൈയിൽ കിട്ടിയതെന്നും, അതു് ആ രാജാവിന്റെ കല്പനപ്രകാരം എഴുത്ത

ച്ഛൻ ആര്യലിപിയിൽ പകൎത്തിയെന്നും, അതോടുകൂടി കിളിപ്പാട്ടു നിൎമ്മിച്ചുവെന്നും മററുമാണല്ലൊ വിശ്വസിച്ചുവരുന്നതു്. പ്രസ്തുത സംഗതികളെ അധികം അവിശ്വസിക്കേണ്ട ആവശ്യം ഇല്ലാത്തതിനാൽ 8-ാം ശതവൎഷത്തിലാണു് എഴുത്തച്ഛൻ ജീവിച്ചിരുന്നതെന്നുള്ള ഭാഷാചരിത്രകൎത്താവിൻെറ അഭിപ്രായംതന്നെ കൂടുതൽ ആദരണീയമായി കരുതാമെന്നു തോന്നുന്നു.

എഴുത്തച്ഛൻെറ കൃതികളെപ്പററി പറയുമ്പോഴാണു് സൎവ്വോപരിയായ വൈഷമ്യം വന്നുകൂടുന്നതു്. ഭാഷാചരിത്രകാരൻ എഴുത്തച്ഛൻെറ വകയായി, ശിവപുരാണം, ദേവീമാഹാത്മ്യം, അദ്ധ്യാത്മരാമായണം, ഇരുപത്തുനാലുവൃത്തം, ഭാഗവതം, ഹരിനാമകീൎത്തനം, ചിന്താരത്നം, കേരളനാടകം, ശതമുഖരാമായണം, പാതാളരാമായണം, ഭാരതം എന്നിത്രയും കൃതികളെ സങ്കല്പിക്കുന്നു. എന്നാൽ ഇവയിൽ പലതും എഴുത്തച്ഛൻേറതല്ലെന്നാണു് അധുനാതനന്മാരുടെ അഭിപ്രായം.

ശിവപുരാണത്തിനു നമ്പ്യാരുടെ തുള്ളലുകളുമായി അവിഭക്തമായ സാദൃശ്യം ഉള്ളതുകൊണ്ടും,'മനക്കോട്ടുവാഴും മഹാമാനശാലി'യായ ബാലരാമനെ പ്രസ്തുതകൃതിയിൽ സ്തുതിച്ചിട്ടുള്ളതുകൊണ്ടും, അതു് എഴുത്തച്ഛൻേറതല്ലെന്നു സകാരണം ചിലർ വിധികല്പിച്ചിട്ടുള്ളതാണു്.

ഇരുപത്തിനാലുവൃത്തം എഴുത്തച്ഛൻെറ കൃതിയാണെന്നാണു് പരക്കെയുള്ള വിശ്വാസം. എന്നാൽ അതിനും ഈയിടെ ഇളക്കംതട്ടിയിരിക്കുന്നു. പ്രസ്തുതകൃതിയിൽ പുനംനമ്പൂരിയുടെ രാമായണചമ്പുവിൻെറ ഛായ സാ

വ്വത്രികമായും, അവസാനത്തിൽ രഘുവംശത്തിന്റെ അനുകരണം അധികമായും കാണുന്നതിനാൽ അതു് എഴുത്തച്ഛന്റേതായിരിക്കാൻ ഇടയില്ലെന്ന് ആർ. നാരായണപ്പണിക്കർ ഊഹിക്കുന്നു. പി. കെ–യും എഴുത്തച്ഛന്റെ കർത്തൃത്വത്തെ നിഷേധിക്കുന്നുണ്ടു്. പരകീയച്ഛായാഹരണത്തേക്കാൾ എഴുത്തച്ഛന്റെ സഹജമായ ഗൗരവബുദ്ധിക്കു വിപരീതമായ ബാലിശരീതി അതിൽ കാണുന്നുവെന്നുള്ളതാണ് പി. കെ. യുടെ ആക്ഷേപത്തിനുള്ള പ്രധാനകാരണം. ഭാഗവതം എഴുത്തച്ഛന്റെ കൃതിയായിരിക്കാൻ ഇടയില്ലെന്നാണ് ആധുനികപണ്ഡിതന്മാരിൽ പലരുടേയും അഭിപ്രായം. "ഇതിലെ വാക്സരണിയെ സൂക്ഷ്മദൃഷ്ട്യാ പരിശോധിക്കുന്നതായാൽ അതിൽ എഴുത്തച്ഛന്റെയല്ലാതെ മറ്റൊരാളിന്റെ കൈകൾക്കൂടി പ്രവർത്തിച്ചിരിക്കുന്നതായി തോന്നിപ്പോകുന്നു. പക്ഷേ, അദ്ദേഹത്തിന്റെ ശിഷ്യവർഗ്ഗംകൂടി ഇടയ്ക്കിടെ സഹായിച്ചുവെന്നു വന്നേയ്ക്കാം." എന്നാണ് കേരളസൂരിവര്യനായ ആർ. ഈശ്വരപിള്ള അവർകൾ അഭിപ്രായപ്പെട്ടിട്ടുള്ളതു്.

'ബാദരായണമുഖനിർഗ്ഗതം ഭാഗവതം
സ്കന്ധങ്ങളതിലേഴമഞ്ചുമുള്ളതിലിഹ
തുഞ്ചത്തുമേവും രാമദാസനാമെഴുത്തച്ഛൻ
അച്യുതൻതങ്കൽ ഭക്തി മുഴക്ക നിമിത്തമായ്
നവമസ്കന്ധത്തോളമുള്ളൊരു കഥയെല്ലാം
ഭാഷയിലൊരു ഗീതമായുരചെയ്താൻ മുന്നം.'

എന്നു പുന്നശ്ശേരി ശ്രീധരൻനമ്പി പ്രസ്താവിക്കുന്നതിൽനിന്ന്, നവമസ്കന്ധശേഷമുള്ള ഭാഗം എഴുത്തച്ഛ

ൻേറതല്ലെന്നു സ്പഷ്ടവുമാകുന്നു. നവമംവരെയുള്ള ഭാഗം തന്നെ എഴുത്തച്ഛൻേറതെന്നു വിശ്വസിക്കാമോ എന്നു കൂടി പി. കെ. ശങ്കിക്കുന്നു. ഇങ്ങനെ എഴുത്തച്ഛൻകൃതികളെന്നു സങ്കല്പിച്ചുവരുന്നവയിൽ പലതിൻേറയും കത്തൃത്വം ഇപ്പോഠം സംശയാസ്പദമായി തീൎന്നിരിക്കയാണു്.

എന്നാൽ രാമായണം, ഭാരതം, ഹരിനാമകീൎത്തനം, ചിന്താരത്നം ഇത്രയും കൃതികളുടെ കത്തൃത്വവിഷയത്തിൽ ആൎക്കും വിതൎക്കമുള്ളതായി അറിയുന്നില്ല. ഭാഷാചരിത്രകൎത്താവു് കുഞ്ചൻനമ്പ്യാരുടേതായിരിക്കണമെന്നു് ഊഹിച്ചിട്ടുള്ള 'ഉത്തരരാമായണം', കവിതാസാദൃശ്യം കൊണ്ടു് എഴുത്തച്ഛൻേറതായിരിക്കണമെന്നുകൂടി പി. കെ. അഭിപ്രായപ്പെടുന്നുണ്ടു്.

എഴുത്തച്ഛൻ കൃതികളുടെ മാഹാത്മ്യത്തെ – അഥവാ അവ എത്രകണ്ടു് മലയാളപദ്യസാഹിത്യത്തെ പരിപോഷിപ്പിച്ചിട്ടുണ്ടെന്നുള്ള സംഗതിയെക്കുറിച്ചാണു് നമുക്കിവിടെ ചിന്തിക്കുവാനുള്ളതു്.

കണ്ണശ്ശൻ, ചെറുശ്ശേരി മുതൽപേരുടെ 'പാട്ടു'കഠം ഒരുവഴിക്കും, പുനം മുതൽപേരുടെ മണിപ്രവാളകൃതികഠം മറെറാരുവഴിക്കും, മലയാളപദ്യസാഹിത്യത്തെ മുന്നോട്ടു നയിച്ചിരുന്നുവെന്നു് ഇതിനുമുമ്പിൽ സൂചിപ്പിച്ചിട്ടുള്ളതാണല്ലൊ. മേല്പറഞ്ഞ കൃതികഠം എല്ലാംതന്നെ ആൎയ്യലിപിയിൽ എഴുതിവന്നിരുന്നതായും വിചാരിക്കാവുന്നതാണു്. പക്ഷെ എഴുത്തച്ഛനെപ്പററി പ്രതിപാദിക്കുന്ന പലരും, അന്ധമായ ഭക്ത്യാവേശംകൊണ്ടോ, മറെറന്തു കാരണവശാലോ എന്നറിയുന്നില്ല, അനൎഹമായ

പല സംഗതികളും അദ്ദേഹത്തോടനുബന്ധിച്ചു പ്രസ്താവിക്കുന്നതിൽ ബദ്ധശ്രദ്ധരായിക്കാണുന്നു. അവയിൽ ഏററവും മുഖ്യമായ ഒന്ന്, എഴുത്തച്ഛൻെറ കാലംവരെ മലയാളഭാഷയ്ക്കു ശരിയായ ഒരു അക്ഷരമാലപോലും ഇല്ലാതിരുന്നുവെന്നും, അദ്ദേഹം സംസ്കൃതാക്ഷരമാല സ്വീകരിച്ച് അതിൽ തമിഴിനു പ്രത്യേകമുള്ള നാലക്ഷരങ്ങളെക്കൂടി കൂട്ടിച്ചേർത്ത് ആദ്യമായി അക്ഷരദാരിദ്ര്യം നീക്കിയെന്നും, അതിനാൽ ഭാഷയുടെതന്നെ ജനയിതാവ് അദ്ദേഹമാണെന്നും ഉള്ളതാണ്. എഴുത്തച്ഛനുമുമ്പുവരെയുള്ള പദ്യസാഹിത്യത്തിൻെറ വളർച്ചയെ അവധാനപൂർവ്വം അവലോകനം ചെയ്യുന്നതായാൽ എഴുത്തച്ഛൻെറ ജനനത്തിനുപോലും വളരെക്കാലംമുമ്പേ ആര്യലിപി ഭാഷയിൽ നടപ്പായിരുന്നുവെന്നു സംശയലേശമെന്യേ തീരുമാനിക്കാമെന്നാണ് തോന്നുന്നത്. അതുപോലെതന്നെ അന്യോന്യം അകന്നുനിന്നിരുന്നതും, അനാശാസ്യവും അപഹാസ്യവുമായ രീതിയിൽ പ്രയാണംചെയ്തിരുന്നതുമായ പദ്യസാഹിത്യത്തിൻെറ രണ്ടു ശാഖകളെ സ്പൃഹണീയമായ വിധത്തിൽ കൂട്ടിയിണക്കി നൂതനമായ ഒരു മണിപ്രവാളപ്രസ്ഥാനം എഴുത്തച്ഛൻ ഏർപ്പെടുത്തി എന്നു പറഞ്ഞുവരുന്ന സംഗതിയും ചിന്തനീയമായിരിക്കുന്നു.

'സന്ദർഭേ സംസ്കൃതീകൃതാച' എന്ന ലീലാതിലകസൂത്രപ്രകാരം മലയാളപ്രകൃതികളെ സംസ്കൃതവിഭക്തികൾ ചേർത്ത്,

'പൂവൃകിരേ പന്തലകത്തു ചൂകരാ—
ന്ത്യ ചൂടിരേ മാലപറിച്ചൊരോത്തരേ

തതല്ലിരേ തമ്മിലതീവ ഘോരമായ്
മമണ്ടിരേ കൊണ്ടു മണാട്ടിതന്നെയും'

എന്നീവിധം പ്രയോഗിക്കുന്ന വിലോമസമ്പ്രദായം മലയാളത്തിൽ കുറേക്കാലം വ്യാപിച്ചിരുന്നു എന്നുള്ളതു നിസ്സംശയമാണ്. എന്നാൽ എഴുത്തച്ഛന്റെ കാലത്തിനുമുമ്പുതന്നെ ആവക പ്രയോഗങ്ങളെ പണ്ഡിതന്മാർ അധിക്ഷേപിച്ചിരുന്നുവെന്നുള്ളതിന്—

'താൽപ്പൂട്ടയന്തി തകരാഃ കറികൊട്ടശേഷാഃ
കാകാഃ കരഞ്ഞു മരമേറിയുറങ്ങിയന്തി
മണ്ടന്തി പാന്ഥനിവഹാഃ പടിബന്ധപേട്യാ
മിന്നാമിനുങ്ങുനിവഹാശ്ച മിനുങ്ങയന്തി'

എന്നിങ്ങനെയുള്ള പരിഹാസകവനങ്ങൾ ലക്ഷ്യങ്ങളത്രെ. കണ്ണശ്ശപ്പണിക്കന്മാരുടെ കാലംമുതല്ക്കേ, പാട്ടുകളിൽ സംസ്കൃതത്തേയും മലയാളത്തേയും കൂട്ടിച്ചേർത്തുള്ള മണിപ്രവാളഭാഷ പ്രയോഗിച്ചിരുന്നു എന്നുള്ളതിന്നു ആവക കൃതികൾ തെളിവു നൽകുന്നവയുമാണ്. എന്നാൽ തമിഴ്ശ്രുപഭ്രയിഷ്ഠമായിരുന്ന കണ്ണശ്ശൻ കൃതികൾ, ഈ നവീനമണിപ്രവാളാന്തരീക്ഷത്തിലെ ശുക്രോദയംപോലെ മാത്രമേ ശോഭിച്ചിരുന്നുള്ളു എന്നും സമ്മതിക്കാതെ തരമില്ല. എഴുത്തച്ഛന്റെ അവതാരം ഈ കവനനഭോമണ്ഡലത്തിലെ അരുണോദയമെന്നോ, സുപ്രഭാതോദയമെന്നോ പ്രസ്താവിക്കാവുന്നതാണ്. സംസ്കൃതമലയാളശബ്ദങ്ങളെ നീരക്ഷീരന്യായേന സംയോജിപ്പിച്ച്, മുൻഗാമിയായ കണ്ണശ്ശൻ മുതൽപേർ സർവ്വേചെയ്ത ഭാഷാസരണിയെ അതിവിപുലവും സുഗമവുമായ വിധത്തിൽ വെട്ടിത്തെളിച്ച്, അതിനെ ആധുനിക ഭാഷയോ

ട്ട് ഏററവും സമീപിപ്പിച്ചമഹാൻ, കിളിപ്പാട്ടുകളുടെ ജനയിതാവായ തുഞ്ചത്തെഴുത്തച്ഛനാണെന്നുള്ളതിൽ ആക്കും എതിരഭിപ്രായമുണ്ടാകുന്നതല്ല.

സംസ്കൃതപ്രകൃതികളെ മലയാളവിഭക്തി പ്രത്യയം ചേർത്തു പ്രയോഗിക്കുന്നതാണ് ഭാഷയുടെ ഉൽഗതിക്ക് അനുകൂലമായിരിക്കുന്നതെന്നുള്ള സംഗതി,സ്വപ്രകൃതികളെ ക്കൊണ്ടു സുസ്പഷ്ടമാക്കിയിട്ടുള്ളതും എഴുത്തച്ഛൻതന്നെയാണ്. എന്നാൽ വളരെ അപൂർവ്വമായിമാത്രം—

‘തവസചിവനഹമിഹ തഥാവിധനല്ലഹോ
ദാസോസ്മി കോസലേന്ദ്രസ്യ രാമസ്യ ഞാൻ’

എന്നിങ്ങനെ മേൽപറഞ്ഞതവയ്ക്കു വിപരീതമായി പ്രയോഗിച്ചിട്ടുള്ളതു് ഈ വിഷയത്തിൽ അത്ര ഗണ്യമായി കരുതിക്കൂടാത്തതുമാണ്. ശുദ്ധമലയാളപദങ്ങളെക്കൊണ്ട് ഒരു മഹാകാവ്യം രചിച്ച ചെറുശ്ശേരിതന്നെ ഗ്രന്ഥാവസാനത്തിൽ—

കമലാകര പരിലാളിത കഴൽതന്നിണ കനിവോ-
ടമരാവലി വിരവോടഥ തൊഴുതീടിന സമയേ
വിവിധാഗമ വചസാമപി പൊരുളാകിന ഭഗവാൻ
വിധുശേഖരനുപഗമ്യ ച മധുസൂദന സവിധേ....

നിരുപാധികനിയതം തവ തിരുമെയ് പരികലയെ
യദുനന്ദനമുഖപങ്കജ പരനന്ദിത വിലസത്
ശശിമണ്ഡല മണിമണ്ഡിത വരമണ്ഡന ജഗതാം
ഭുജമണ്ഡല പരിവിണ്ഡത രിപുമണ്ഡല സതതം
വ്രജമന്ദിര മുനിവന്ദിത ചരണാംബുജ ശരണം’

എന്നിങ്ങനെ വിഭക്ത്യന്തങ്ങളായ സംസ്കൃതപദങ്ങളെ പ്ര

യോഗിച്ചിട്ടുള്ളതു നോക്കുക. ഇവയൊന്നും തത്തൽകൃതികളുടെ മാഹാത്മ്യത്തിന് ഒരു ബാധകമായി ആരും ഗണിച്ചുവരുന്നില്ല.

എഴുത്തച്ഛൻ സ്വകൃതികൾവഴിയായിചെയ്ത മണിപ്രവാളഭാഷാപരിഷ്കരണത്തിൽ ലീലാതിലകത്തിലെ മണിപ്രവാളസംജ്ഞയുടെ അൎത്ഥംതന്നെ കീഴ്മേൽ ഒന്നു മറിഞ്ഞില്ലയൊ എന്നു സംശയമുണ്ട്. മണിപ്രവാളമെന്നാൽ, മണിസ്ഥാനീയങ്ങളായ സംസ്കൃതപദങ്ങളും പ്രവാളസ്ഥാനീയങ്ങളായ മലയാളപദങ്ങളും ഇടകലൎന്ന ഭാഷ എന്നുള്ള അൎത്ഥമാണല്ലൊ നാമിന്നു ഗ്രഹിക്കാറുള്ളതു്. ലീലാതിലകകാലത്തെ മണിപ്രവാളത്തിന് ഇങ്ങനെ ഒരു അൎത്ഥപരിണാമം വന്നുകൂടിയതു് എഴുത്തച്ഛൻെറ ഭാഷാപരിഷ്കാരത്തോടു കൂടിതന്നെയായിരിക്കാം.

മേൽപ്രകാരം പരിഷ്കൃതമായ മണിപ്രവാളത്തിന് ആകൃതിയിൽമാത്രമല്ല, പ്രകൃതിയിലും ഒരു പരിവൎത്തനം തന്നെ സംഭവിച്ചു. ഭാവോദ്ദീപനമാണ് സഹൃദയാവൎജ്ജകമായിട്ടുള്ള കാവ്യത്തിൻെറധൎമ്മം എന്നുള്ള തത്വം പദ്യസാഹിത്യലോകത്തിൽ വേണ്ടവണ്ണം തെളിച്ചുകാട്ടിയതും കിളിപ്പാട്ടുകളുടെ ജനയിതാവായ എഴുത്തച്ഛൻതന്നെയാണ്. വായനക്കാരിൽ സമയോചിതമായി വരുത്തേണ്ട രസഭാവങ്ങൾ ഏതെല്ലാമെന്നു ഗ്രഹിച്ച് അവയെ യഥാവിധി പ്രകാശിപ്പിച്ചിട്ടുള്ളതിനാൽതന്നെയാണ് കിളിപ്പാട്ടുകൾ ഇത്രത്തോളം വിജയശ്രീലാളിതമായിത്തീൎന്നിട്ടുള്ളതു്. ഖാണ്ഡവദാഹം മുതലായ ഭാഗങ്ങളിലെ വൎണ്ണനകൾ ഈ അഭിപ്രായത്തിനു മാററുകൂട്ടുന്നവയുമാണ്.

ഭാരതയുദ്ധാനന്തരം സമരഭൂമിയെ സന്ദർശിക്കുന്ന ഗാന്ധാരിയുടെ ചേതോവികാരത്തെ, സ്ഫടികനിർമ്മലമായ ജലരാശിയിൽ പരിതഃസ്ഥിതികൾ എന്നപോലെ പ്രതിഫലിപ്പിച്ചുകാണിക്കുന്ന ഭാരതം സ്ത്രീപർവ്വത്തിലെ ഗാന്ധാരീവിലാപം എന്ന പ്രസിദ്ധഭാഗം നോക്കുക:—

"കണ്ടുകണ്ടിണ്ടൽ മുഴുത്തു ഗാന്ധാരി വൈ–
കുണ്ഠനാം മാധവൻ തന്നോടു ചൊല്ലിനാൾ.
'കണ്ടീലയോ നീ മുകുന്ദ! ധരണിയി–
ലുണ്ടായ മന്നരിൽ മുമ്പൻ ഭഗദത്തൻ
തൻ കരിവീരന്നരികേ ധനുസ്സുമായ്
സംക്രന്ദനാത്മജനെയ്ത ശരത്തിനാൽ
വീണിതല്ലോ കിടക്കുന്നു ധരണിയിൽ
ശോണിതവുമണിഞ്ഞല്ലോ ശിവ! ശിവ!!........
എന്തിനു മററുള്ളവരെപ്പറയുന്നു
ചിന്തിക്കിൽ നിൻമറിമായമിതൊക്കയും."

കരുണരസത്തെ ഇത്രത്തോളം ആസ്വാദ്യതരമായ വിധത്തിൽ വർണ്ണിക്കുവാൻ എഴുത്തച്ഛനല്ലാതെ മററാർക്കുകഴിയും? എന്തിനധികം, ഭാവനിബന്ധനമാണ് ഏതു കൃതിയുടേയും വിജയത്തിൻെറ മാനദണ്ഡം എന്നുള്ള തത്വം രാമായണഭാരതഗ്രന്ഥങ്ങളിലെ ഏതുഭാഗം നോക്കിയാലും പ്രത്യക്ഷമാകാതിരിക്കുകയില്ല.

ഔചിത്യമാണ് സാഹിത്യത്തിൽ സർവ്വത്ര ദീക്ഷിക്കേണ്ടതെന്നുള്ള പ്രമാണം ശരിയാണെങ്കിൽ അതു് എഴുത്തച്ഛനെപ്പോലെ മററാരും മനസ്സിലാക്കി പ്രവർത്തിച്ചിട്ടുണ്ടെന്നു തോന്നുന്നില്ല. ദേശം, കാലം, പരിതഃസ്ഥിതികൾ അവസരം എന്നിങ്ങനെയുള്ള പല സംഗതികളെ

പ്പററിയും വേണ്ടവണ്ണം ചിന്തിച്ചേ ഔചിത്യവേദിയായ കവി എന്തെങ്കിലും പ്രസ്താവിക്കാറുള്ളൂ. കിളിപ്പാട്ടുകളിലെ ഏതുഭാഗം നോക്കിയാലും ഈ സംഗതി കരതലാമലകംപോലെ സ്പഷ്ടമാണ്.

ലോകാഭിരാമനും, പോരാളിവീരനുമായ രാമചന്ദ്രൻ വിശ്വാമിത്രനോടുകൂടി മിഥിലാപുരിയിൽ എത്തുന്നു. സീതാവിവാഹലോലുപന്മാരായ രാജാക്കന്മാർ ശൈവചാപഭഞ്ജനത്തിന് അശക്തരായിത്തീരുകയാൽ നിരാശരായിക്കഴിയുന്നു. ഈ ഘട്ടത്തിലാണ് ഗുരുനാഥനായ വിശ്വാമിത്രന്റെ ആജ്ഞപ്രകാരം രാമചന്ദ്രൻ ചാപഭഞ്ജനം ചെയ്യുന്നത്. അപ്പോളുണ്ടായ അവസ്ഥാന്തരത്തെ വർണ്ണിച്ചിട്ടുള്ളതിൽ കവി പ്രദർശിപ്പിച്ചിട്ടുള്ള ഔചിത്യവിചാരം എത്രയോ ശ്ലാഘാർഹമായിരിക്കുന്നു!

'ഇടിവെട്ടീടുംവണ്ണം വിൽമുറിഞ്ഞൊച്ചകേട്ടു
നടുങ്ങീ രാജാക്കന്മാരുരഗങ്ങളെപ്പോലെ
മൈഥിലി മയിൽപ്പേടപോലെ സന്തോഷം പൂണ്ടാൾ
കൌതുകമുണ്ടായ്വന്നു ചേതസി കൌശികനും'

ഇത്രയും മിതാക്ഷരങ്ങളെക്കൊണ്ട് അപ്പോൾ അവിടെ സംഭവിച്ച അവസ്ഥകളെല്ലാം, എത്ര ചേതോഹരമായി പ്രദർശിപ്പിച്ചിരിക്കുന്നു. 'മൈഥിലി മയിൽപ്പേടപോലെ സന്തോഷംപൂണ്ടാൾ' എന്നുള്ള ശാലീനമായ വർണ്ണനകൊണ്ടു കുലീനയായ സീതാദേവിയുടെ രാമചന്ദ്രവിഷയകമായ ദിവ്യപ്രേമം എത്ര സ്ഫുടമായി പ്രകാശിപ്പിച്ചിരിക്കുന്നു!! സ്വയംവരഘട്ടത്തിൽ സീതയെ വർണ്ണിച്ചിട്ടുള്ളതും ഇവിടെ പ്രസ്താവയോഗ്യമാണ്.

"സ്വർണ്ണവർണ്ണത്തെപ്പൂണ്ട മൈഥിലി മനോഹരി
സ്വർണ്ണഭൂഷണങ്ങളുമണിഞ്ഞു ശോഭയോടെ
സ്വർണ്ണമാലയും ധരിച്ചാദരാൽ മന്ദം മന്ദം
അബ്ജാജനേത്രൻ മുമ്പിൽ സത്രപം വിനീതയായ്
വന്നവൻ നേത്രോല്പലമാലയുമിട്ടാൾ മുന്നേ
പിന്നാലേ വരണാർത്ഥമാലയുമിട്ടീടിനാൾ."

ഇവിടെ കവി ചെയ്തിട്ടുള്ള സീതാശൃംഗാരവർണ്ണനയുടെ രസികത്വം ആപാതമധുരവും ആലോചനാമൃതവുമെന്നേ പറവാൻ തരമുള്ളൂ. സീതയുടെ മന്ദംമന്ദമായുള്ള വരവും, വരണാർത്ഥമാലയിടുന്നതിനുമുമ്പു നേത്രോല്പലമാല ഇട്ടതായി കാണിച്ചിട്ടുള്ള വിധവും എത്ര സജീവമായി സ്ഥിതിചെയ്യുന്നു! സൗന്ദര്യത്തിന്റെ വാസ്തവമായ അനുഭവയോഗ്യത സംയമത്തിലാണ് അടങ്ങിയിരിക്കുന്നതെന്നുള്ള പരമാർത്ഥബോധം ഈദൃശവർണ്ണനകൾകൊണ്ടാണ് മഹാകവികൾ ലോകരെ ഉൽബോധിപ്പിക്കുന്നതു്.

എഴുത്തച്ഛന്റെ വർണ്ണനകൾക്കുള്ള മറെറാരു മെച്ചം അതിന്റെ വൈചിത്ര്യമാണ്. സന്ദർഭഭേദംകൊണ്ടു് ഒരേ കഥാപാത്രത്തെത്തന്നെ വ്യത്യസ്തരൂപത്തിൽ പ്രദർശിപ്പിക്കുവാനുള്ള പാടവം അത്യത്ഭുതാവഹമായിരിക്കുന്നു. പാണ്ഡവന്മാരുടെ ദൂതനായി പുറപ്പെടുന്ന ശ്രീകൃഷ്ണന്റെ രൂപവർണ്ണനം നോക്കുക:-

"ദാരുകൻ കൊണ്ടുവന്ന തേരതിൽക്കരേയറി-
പ്പാരാതെയെഴുന്നള്ളിത്തുടങ്ങി ഭഗവാനും.......
കാഞ്ചനാമയമായ കാഞ്ചികളിട്ടു മഞ്ഞ-
പ്പൂഞ്ചേലയതിന്മീതെ നാനാശോഭിതങ്ങളായ്
മിന്നുന്ന രത്നങ്ങളും,മെന്നുള്ളിൽ വിളങ്ങുന്ന
ധന്യപാദാബ്ജങ്ങളും കണ്ടു ഗാമുനികളും."

കർണ്ണപർവ്വത്തിൽ പാർത്ഥസാരഥിയായി കൃഷ്ണനെ വർണ്ണിച്ചിട്ടുള്ള ഭാഗം പ്രസിദ്ധമാണല്ലൊ.

'നിരന്ന പീലികൾ നിരക്കവെ കുത്തി
നിറുകയിൽ കൂട്ടിത്തിറമൊടു കെട്ടി
കരിമുകിലൊത്ത ചികുരഭാരവും
മണികൾ മിന്നിടും മണിക്കിരീടവും.......
മണിവർണ്ണൻതന്നെ തെളിഞ്ഞു കണ്ടു ഞാൻ'

ഈ ഓരോ വർണ്ണനകളുടേയും ഛായാവ്യത്യാസവും സ്വാരസ്യാതിശയവും എത്രകണ്ടു വിസ്മയനീയമായിരിക്കുന്നുവെന്നു സൂക്ഷിക്കുക.

കാവ്യരസം ആസ്വദിപ്പിച്ചുകൊണ്ടുതന്നെ, ഹൈന്ദവജനങ്ങളുടെ ഈശ്വരഭക്തിയെ ഉദ്ദീപിപ്പിക്കുന്നതിനു പര്യാപ്തമായ ഇതരഗ്രന്ഥങ്ങൾ, രാമായണവും ഭാരതവുംപോലെ മലയാളത്തിൽ മറ്റൊന്നില്ലതന്നെ.

"നിരതിശയ, നിരുപമ, നിരഞ്ജന, നിരാധാര
നിത്യ നിരാമയ നീരജലോചന
നിയമ പരജനഹൃദയനിലയന, നമോസ്തു തേ
നീചജനാന്തക, നീതിസ്ഥിതികര"

എന്നിങ്ങനെയുള്ള കാവ്യപ്രവാഹം, ഏതൊരു ഭക്തനെയാണ് പുളകാഞ്ചിതഗാത്രനാക്കിത്തീക്കാത്തതു്? കേരളഭൂമിയിൽ എഴുത്തച്ഛനെപ്പോലെ അത്രയധികം വേദാന്തതത്വങ്ങളെ പ്രതിപാദിച്ചിട്ടുള്ള ഒരുകവിയും ഇതേവരെ ഉണ്ടായിട്ടില്ലെന്നുവേണം പറയുവാൻ. എഴുത്തച്ഛൻ സ്വകപോലകല്പിതമായി ഒന്നുംതന്നെ എഴുതിയിട്ടില്ലെങ്കിലും അദ്ദേഹത്തിന്റെ ഈ തർജ്ജമകൾ ത

ന്നൊ രസോല്ലാദനവിഷയത്തിൽ അദ്ദേഹത്തിനുള്ള അനന്യസാധാരണമായ പാടവത്തെ ഉച്ചൈസ്സരം വിളിച്ചു പറയുന്നുണ്ട്. ഒരു കവിക്കുള്ള സ്വാതന്ത്ര്യംമുഴുവൻ തജ്ജമയിൽ അദ്ദേഹം കൈക്കൊള്ളാതെയുമിരുന്നിട്ടില്ല.

'നമേസമാരാവണകോടയോധമ—രാമസ്യദൂതോഹമപാരവിക്രമ'

എന്നുമാത്രം മൂലത്തിൽ രാമദൂതൻ രാവണനോടു പറയുന്ന ഭാഗത്തെ, തജ്ജമയിൽ എത്ര സജീവവും രസസന്ദായകവുമാക്കിത്തീർത്തിരിക്കുന്നുവെന്നു നോക്കുക:—

'നിനവു തവമനസി പെരുതെത്രയുംനന്നു നീ
നിന്നോടെതിരൊരു നൂറു നൂറായിരം
രജനിചരകുലപതികളായ് ഞെളിഞ്ഞുള്ളൊരു
രാവണന്മാരൊരുമിച്ചെതൃത്തീടിലും
നിയതമിതു മമ ചെറുവിരൽക്കു പോരാ പിന്നെ—
നീയെന്തുചെയ്യുന്നിതെന്നോടു കശ്മല'

ഇവിടെ സ്ഫുരിക്കുന്ന വീരഹാസ്യരസങ്ങൾ എത്ര സ്ഫുടവും സജീവവുമായി പരിലസിക്കുന്നുവെന്നു കാണുക. ഇത്തരം ഭാഗങ്ങൾ വായിക്കുന്ന ഒരുവന് കിളിപ്പാട്ടുകളെ കേവലം തജ്ജമകളെന്നു പറവാൻ ധൈര്യമുണ്ടാകുമോ? അല്ലെങ്കിൽ എന്തിന്?

ഭാരതീ പദാവലി തോന്നണം കാലേ കാലേ
വാരിധിതന്നിൽ തിരമാലകളെന്നപോലെ'

എന്നു പ്രാൎത്ഥിക്കുന്ന ഈ മഹാകവിയുടെ—

"മാകന്ദമകരന്ദബിന്ദു പാനവും ചെയ്തു
കൂകുന്ന പികകുല പഞ്ചമം കേട്ടു കേട്ടു—"

എന്നിങ്ങനെയുള്ള ആ കാവ്യവാണീപ്രവാഹം ഒന്നുത

ന്നെ സഹൃദയഹൃദയോദ്യാനങ്ങളെ സേചനംചെയ്തു സുഖിപ്പിക്കുന്നതിനു തികച്ചും പൎയ്യാപ്തമായിരിക്കുന്നു.

എഴുത്തച്ഛന്റെ കവിതാചാതുൎയ്യം അധികം പ്രകാശിക്കുന്നതു ഭാരതത്തിലാണെന്നു പറയാതെ തരമില്ല. രാമായണത്തിനു പ്രൌഢത കൂടുമെങ്കിൽ ഭാരതത്തിനു രമ്യതയേറുമെന്നു പറയേണ്ടിയിരിക്കുന്നു. ലക്ഷത്തിയിരുപതിനായിരം ശ്ലോകങ്ങളുള്ള മൂലത്തെ കാവ്യരസത്തിനു ലേശം ലോപം വരുത്താതെ, അത്രമാത്രം ചുരുക്കി ഒതുക്കിയ കവിയുടെ സാമൎത്ഥ്യം വാചാമഗോചരംതന്നെ. സംസ്കൃതപദങ്ങളുടെ പ്രയോഗവും രാമായണത്തെ അപേക്ഷിച്ചു ഭാരതത്തിൽ വളരെ കുറവാണ്. സരളപദങ്ങളെ ഉതിൎത്തുകൊണ്ട്, കവിതാകാമിനി നല്ല ചുറുചുറുക്കോടെ ഇതിൽ സുപ്രസന്നയായി കളിയാടുന്ന കാഴ്ച അനുവാചകന്മാരെ ആശ്ചൎയ്യപരതന്ത്രരാക്കുകതന്നെചെയ്യും. രാമായണത്തിൽ ഭക്തിരസം പ്രധാനമെങ്കിൽ ഭാരതത്തിൽ സൎവ്വരസങ്ങളും തുല്യപ്രാധാന്യത്തോടുകൂടി വിളങ്ങുന്നുണ്ടെന്നുതന്നെ പറയാം. ചുരുക്കിപ്പറഞ്ഞാൽ, രാമായണവും ഭാരതവും രാമാനുജകവീന്ദ്രന്റെ അനശ്വരവിജയപതാകകളായി മലയാള പദ്യസാഹിത്യത്തിൽ ഏതുകാലത്തും പരിലസിക്കുമെന്നുള്ളതിനു സംശയമില്ല.

# അദ്ധ്യായം 6

## മററു ഭാഷാകൃതികൾ

വാത്മികി രാമായണം.

എഴുത്തച്ഛനെ അനുകരിച്ച് കിളിപ്പാട്ടുപ്രസ്ഥാനത്തിൽ പലരും കൃതികൾ ചമച്ചിട്ടുണ്ട്. അവയിൽ കോട്ടയം കേരളവമ്മയുടെ വാത്മീകിരാമായണമാണ് മുന്നണിയിൽ നില്ക്കുന്നത്. എന്നാൽ എഴുത്തച്ഛൻെറ രാമായണത്തോടു തുലനംചെയ്യുമ്പോൾ പ്രസ്തുതകൃതിക്കു കേരളത്തിൽ സിദ്ധിച്ചിട്ടുള്ള പ്രചാരം വളരെ നിസ്സാരമത്രെ. അതിനുള്ള പ്രധാനകാരണം വാത്മീകിരാമായണം അദ്ധ്യാത്മരാമായണംപോലെ ഒരു മതഗ്രന്ഥമല്ലെന്നുള്ളതായിരിക്കണം. 'പ്രഖ്യാതവംശോരാജഷി ധീരോദാത്തഃ പ്രതാപവാൻ' എന്ന വിധിക്കൊത്തവണ്ണം പഞ്ചനദത്തിലെ ദിഗ്വിജയിയായ ഒരു വീരപുരുഷൻ എന്ന നിലയിലാണ് ഇതിൽ ശ്രീരാമനെ വണ്ണിച്ചിട്ടുള്ളതു്.

'കോന്വസ്മിൻ സാമ്പ്രതം ലോകേ– ഗുണവാൻ കശ്ചവീര്യവാൻ?'

എന്നും മററുമുള്ള പ്രസ്താവങ്ങൾ നോക്കുക. ഇങ്ങനെ നായകാദിപാത്രങ്ങളുടെ ഈശ്വരാംശതാകല്പനാഭാവം ഈ കൃതിയിൽ വ്യക്തമാണ്. നേരേമറിച്ച് അദ്ധ്യാത്മരാമായണത്തിൽ ശ്രീരാമനെ ഒരു ദിവ്യപുരുഷനായിട്ടാണല്ലൊ വണ്ണിച്ചിരിക്കുന്നതു്. അതിനെ ഉപജീവിച്ചുള്ള കാവ്യങ്ങൾക്കു കേരളത്തിൽ ധാരാളം പ്രചാരവും വന്നി-

രിക്കുന്നു. ആസ്തികരും ഭക്തരുമായ കേരളീയർ അങ്ങനെയുള്ള ഒരു പരിത:സ്ഥിതിയിൽ ജീവിച്ചു പരമ്പരയാ അതിൽ വിശ്വസിച്ചുകൊണ്ടിരിക്കെ, തദിതരമായ ഒരു രീതി അവൎക്ക് അതൃപ്തിക്കു കാരണമായി തീൎന്നിരിക്കാൻ ഇടയുണ്ടല്ലൊ. ഈ വിധത്തിലാണ് വാത്മീകിരാമായണം കിളിപ്പാട്ടിനു കേരളത്തിൽ പ്രചാരം സിദ്ധിക്കാതിരിക്കുവാൻ ഇടയായിട്ടുള്ളതു്. ഇന്നും കാവ്യരസികന്മാരല്ലാതെ ഭക്തിരസാസ്വാദകന്മാർ അതിനെ ആദരിക്കാറുണ്ടെന്നു തോന്നുന്നില്ല. പ്രസ്തുത കിളിപ്പാട്ടിൽ ഹൃദ്യങ്ങളായ പല വൎണ്ണനകളുമുണ്ടു്. രാമാശ്രമത്തിൽ വന്നണഞ്ഞ മായാമൃഗത്തെ വൎണ്ണിച്ചിട്ടുള്ള ഭാഗമാണ് കീഴെ ഉദ്ധരിച്ചിരിക്കുന്നതു്:—

"ഇന്ദ്രനീലപ്രഭാശോഭയാം കൊമ്പുകൾ
ചന്ദ്രമേഘഛവി സമ്മിശ്രമാനനം
ചെന്താമരപോലെയുള്ള മുഖാഗ്രവും
ഇന്ദ്രനീലനിറമുള്ള ചെവികളും
ഇന്ദ്രനീലനിറം പൂണ്ടോരുദരവും
നല്ലോരിരിപ്പെടെ പൂവിൻനിറത്തിനെ
വെല്ലുന്ന പാൎശ്വങ്ങൾ തന്റെ യുഗളിയും
വൈലാളനേത്രദ്യുതി ഭംഗകാരിയാം
വൈഡൂര്യവൎണ്ണം കവൎന്ന കുളമ്പുകൾ
വൃത്രഘാതന്നുടെ വില്ലിനെപ്പോലവേ
ചിത്രമായുള്ളോരു ബാലധിതാനുമായ്
ക്രീഡിക്കളിക്കുന്ന മാനിന്റെ കൂട്ടത്തി-
ലോടിക്കളിച്ചു തുടങ്ങീ നിശാചരൻ."

മഹാകവി വള്ളത്തോളിന്റെ വൃത്താനുവൃത്ത തൎജ്ജമകൂടെ ഇവിടെ ഉദ്ധരിക്കുന്നതു സന്ദർഭോചിതമായിരിക്കുമല്ലൊ.

"കണ്ടാലാശ്ചര്യമുണ്ടാകും — വന്മെയ്യൊന്നേന്തിനാനവൻ
നീലക്കൽക്കൊമ്പുകൾ, സിതാ — സിതമാം മുഖരേഖയും;
ഇന്ദ്രനീലോല്പലക്കാതു — ചെംപൊയ്ത്താരുല്പലാനനം,
ചെററുയർന്ന കഴുത്തിന്നു — നീലത്തുണ്ടെതിർ ചുണ്ടുകൾ;
മുല്ലപ്പൂത്തിങ്കൾ വജ്രങ്ങൾ — ക്കെതിരായ് വിലസും വയർ,
ഇരിപ്പപ്പൂവൊളിപ്പാർശ്വ — നീരത്താരല്ലിനേർനിറം.
വൈഡൂര്യനേർഖുരം കൊച്ചു — ജംഘ നൽസ്സന്ധിബന്ധവും
മുകളിൽ കൊണ്ടൽവില്ലിന്റെ — യൊളിമിന്നുന്ന വാലുമായ്;
സ്നിഗ്ദ്ധമുഗ്ദ്ധനിറൻനാനാ — രത്നപ്പുള്ളിചുഴന്നവൻ
ക്ഷണാലൊരത്യുത്തമാം — മാനായ്ത്തീർന്നാൻ നിശാചരൻ"

വാത്മീകിരാമായണം കിളിപ്പാട്ട് ആദ്യമായി അച്ചടിപ്പിച്ചു പ്രസിദ്ധപ്പെടുത്തിയിട്ടുള്ളതു തൃശ്ശൂർ ഭാരതവിലാസം പ്രസ്സിൽനിന്നാണെന്നു തോന്നുന്നു. പിന്നീട് അതിന് ഏതെങ്കിലും പതിപ്പ് എവിടെ നിന്നെങ്കിലും പുറപ്പെട്ടിട്ടുണ്ടോ എന്നറിയുന്നില്ല.



## ഗിരിജാകല്യാണം.

ഈ പ്രസ്ഥാനത്തിൽ ഉത്ഭവിച്ചിട്ടുള്ള കൃതികളിൽ പ്രാധാന്യത്തെ അർഹിക്കുന്ന മറെറാരു കൃതിയാണ് ഇരിങ്ങാലക്കുട അകത്തൂട്ട രാമവാര്യരുടെ ഗിരിജാകല്യാണം കിളിപ്പാട്ട്. കേവലം "മതിമുഖിമണിമാർക്കും ബാലകർക്കും ഗ്രഹിപ്പാൻ" പ്രയാസമുള്ള ഒരു ഭാഷാരീതിയിലാണ് ഇക്കാവ്യം രചിച്ചിരിക്കുന്നത്. സംസ്കൃതഭാഷയായ ഇരുമ്പും,മലയാളഭാഷയായ മരവും ചേർത്തു നിർമ്മിച്ചിട്ടുള്ള ഒരു കപ്പലാണ് ഗിരിജാകല്യാണം. "വിഭക്തിയുണ്ടെന്നാകിൽ പഠിച്ചു പാടിക്കൊൾവിൻ" എന്നേ കവി ആവശ്യപ്പെടുന്നുള്ളു. വ്യുല്പത്തിദാർഢ്യമുള്ള ജനത-

യെ ഉദ്ദേശിച്ചുമാത്രമാണ് തന്റെ കാവ്യനിമ്മാണമെന്നു കവി പിന്നീടുള്ള പ്രതിപാദനരീതികൊണ്ടു വ്യക്തമാക്കിയിട്ടുമുണ്ട്. വാര്യർ അതതുഘട്ടങ്ങളിൽ തന്റെ രസനയിൽനിന്നുദിച്ച കാവ്യവാണിയെ അങ്ങനെതന്നെ ഒഴുക്കിയെന്നല്ലാതെ വായനക്കാരുടെ തരഭേദമനുസരിച്ചു പാകപ്പെടുത്താൻ ഒട്ടും ശ്രമിച്ചിട്ടില്ല.

'ദേവകൾ മുനികളെന്നേവമില്ലന്നു ഭേദം
കേവലം മുനികളായേവരുമെന്നേ വേണ്ടു'

എന്നിങ്ങനെ ചിലേടത്തു ലളിതഭാഷയും, മററു ചിലേടത്ത്—

'മാനസം സരോവരം മീനസംഘട്ടോജ്ജ്വലൽ-
ഫേനസംഭിന്നവീചീലീനസംഡീനപ്രഡീ-
നാന്തസഞ്ചാരി ഹംസസ്വാനസമ്പദാമൃത-
സ്ഥാനസമ്യദർശനമാനസസല്ലാപം പരം,
ഘ്രാണസമ്പുടദ്ധഘപ്രീണനഗന്ധവാഹ-
ദാനസമ്മാനകരം, മാനസതോഷകരം'

എന്നിങ്ങനെ കടിച്ചാൽപൊട്ടാത്ത ഗീർവ്വാണപദപ്രവാഹവും ഇതിൽ ആപാദമസ്തകം നിറഞ്ഞു കാണാവുന്നതാണ്. ശബ്ദാടോപം ഈ കവിതയിൽ കുറച്ചധികം തന്നെയുണ്ട്:—

'ലോകോസി ദേശോസി ജീവോസി കാലോസി
ജായസേ ത്രായസേ ന്യായസേ ക്ഷീയസേ
കർത്താസി ഭർത്താസി ഹർത്താസി ഭോക്താസി
ഗീയസേ സ്തൂയസേ ലീയസേ ശ്രീയസേ
സ്വാതന്ത്ര്യജാതസാന്ദ്രാനന്ദശീധുസാ
രാമന്ദപാതിസാദ്ധ്യമോദമേദസേ,
ദൂരതോധൂതസാംസാരിക സ്രോതസേ
ദീനദീരോധസേ തേ നമോ വേധസേ.'

എന്നിങ്ങനെ നിസ്സീമമായി പ്രാസംചൊരിയുന്നതിന്ന കവിക്കു ഒരു ക്ലേശവുമില്ല. ചിലേടത്തു ഭാവത്തിന്റെ സുഗതയെക്കൂടി ബലിചെയ്തും അദ്ദേഹം ശബ്ദഭംഗിക്കുവേണ്ടി യത്നിച്ചിട്ടുണ്ട്. ഓജസ്സും ദാർഢ്യവുമാണ് വാക്യരുടെ രചനയ്ക്കുള്ള മുഖ്യഗുണങ്ങൾ. വിചാരരുചിരങ്ങളായ അനവധി അർത്ഥകല്പനകളും ഇതിൽ നിബന്ധിച്ചിട്ടുണ്ട്. ഹിമവാന്റെ പത്നിയായ മേന തന്റെ ഏക പുത്രിയായ പാർവ്വതിയെ കോപമൂർത്തിയായ ശിവന്ന വേളികഴിച്ചുകൊടുക്കുന്ന കാര്യത്തിൽ വിമുഖിയായി ഭർത്താവിനോടു പറകയാണ്—

'അയി രമണ! മകളിവളൊരുത്തിയല്ലാതെ മ-
റ്റാരും നമുക്കില്ല; ദുഃഖിക്കരുതിവൾ'

മക്കളിൽ വാത്സല്യമേറിയ മാതാക്കളുടെ സ്വഭാവത്തെപ്പററി നിശ്ചയമുള്ളവർക്കേ മേനയുടെ വാക്കിന്റെ മാധുര്യം അനുഭവിച്ചറിയുവാൻ കഴിയുകയുള്ളു. 'ബ്രഹ്മാനന്ദമയിയായ നിന്റെ പുത്രിയെ യാതൊരുവിധ ദുഃഖവും സ്പർശിക്കുന്നതേയല്ല' എന്നിങ്ങനെ തത്വഗർഭിതങ്ങളായ മധുരമൊഴികളാൽ ദീനയായ മേനയെ പിന്നീട് അരുന്ധതി സമാനാനിപ്പിക്കുന്നതു നോക്കുക:—

വ്യസനദശ വിശദസുഖരസമയിയൊടെത്തുമോ?
വെള്ളത്തിന്നുണ്ടോ പിപാസയുണ്ടാവതും?

ഈദൃശഭാഗങ്ങൾ എത്രത്തോളം ഭാവമധുരങ്ങളായിരിക്കുന്നുവെന്നു വിവരിക്കുവാൻ പ്രയാസം. ചുരുക്കത്തിൽ ശബ്ദസൗന്ദര്യംകൊണ്ടും, ഭാവഗാംഭീര്യംകൊണ്ടും മെച്ചമേ.

റിയ ഈ കാവ്യതല്ലജം മലയാളപദ്യസാഹിത്യത്തിലെ ഒരു അമൂല്യനിക്ഷേപമായിക്കരുതാം.

*　　*　　*　　*　　*　　*

ശിവപുരാണം കുഞ്ചൻനമ്പ്യാരുടേതായാലും അല്ലെങ്കിലും കിളിപ്പാട്ടുശാഖയിൽ അതിനും മാന്യമായ ഒരു സ്ഥാനം ലഭിക്കുവാനവകാശമുണ്ട്. പഞ്ചതന്ത്രത്തിൻെറ കഥയും അതുപോലേതന്നെ. നമ്പ്യാരുടെ നളചരിതവും ഈ പ്രസ്ഥാനത്തിലെ കൃതികളിൽ ഒട്ടും അപ്രധാനമല്ലാത്തതാണ്. കല്ലേക്കുളങ്ങര രാഘവപ്പിഷാരടിയുടെ ചാണക്യസൂത്രം, എഴുവഞ്ചു നാണുക്കുട്ടിമേനവൻെറ ഭാഗവതം, പരവൂർ ശാമുമേനവൻെറ ജ്ഞാനവാസിഷ്ഠം, ഒട്ടവിൽ ശങ്കരൻകുട്ടിമേനവൻെറ കല്ക്കിപുരാണം എന്നതുടങ്ങിയ കൃതികളും ഈ ശാഖയിൽ പ്രാധാന്യമർഹിക്കുന്നവയാകുന്നു.

<u>പൂന്താനം കൃതികൾ.</u>

ഏകദേശം എഴുത്തച്ഛൻെറ കാലത്തോടടുത്തു ജീവിച്ചിരുന്ന ഒരു കവിയാണ് പൂന്താനം നമ്പൂതിരി. ഭക്തജനാഗ്രഗണ്യനായ പൂന്താനവും പണ്ഡിതവരേണ്യനായ മേല്പുത്തൂർ ഭട്ടതിരിയും സമകാലീനന്മാരായിരുന്നുവെന്നുള്ളതു് അവരെ സംബന്ധിച്ചു പറഞ്ഞുവരുന്ന കഥകൾകൊണ്ടുതന്നെ പ്രസിദ്ധമാണല്ലൊ. ചെറുശ്ശേരിയെപ്പോലെ സുലളിതപദങ്ങൾ പ്രയോഗിച്ചു കവിത ചമച്ചിട്ടുള്ള ഒരാളാണ് ഇദ്ദേഹം. സന്താനഗോപാലം, ജ്ഞാനപ്പാന, ഭാഷാകർണ്ണാമൃതം എന്നിവയാണ് ഈ കവിയുടെ വകയായി നമുക്കു ലഭിച്ചിട്ടുള്ള കൃതികൾ. ഈ

ഭക്തകവിയുടെ കവിതകൾ എല്ലാംതന്നെ ചിത്തശുദ്ധിപ്രദവും ഹൃദയാവർജ്ജകവുമത്രെ. സന്താനഗോപാലംപാനയ്ക്കു വനിതാലോകത്തിൽ അനിതരസാധാരണമായ പ്രചാരം സിദ്ധിച്ചിട്ടുണ്ട്. ജനിച്ച ശിശുവിൻെറ ശരീരംപോലും കാണാൻ കഴിയാതെവന്നതിനാൽ കോപിഷ്ഠനും നിരാശനുമായ ബ്രാഹ്മണൻെറ അധിക്ഷേപം, ശപഥമനുസരിച്ച് അഗ്നിപ്രവേശനത്തിനൊരുങ്ങുന്ന അർജ്ജുനൻെറ താല്ക്കാലികസ്ഥിതി, എന്നിങ്ങനെ ഇതിലുള്ള അനേകം ഭാഗങ്ങൾ ഏററവും പുളകോൽഗമകാരികളാകുന്നു.

മേൽപ്രസ്താവിച്ച കൃതികൾക്കുപുറമെ, അദ്ദേഹം സംസ്കൃതത്തിലും മലയാളത്തിലും മററുമായി പല പാട്ടുകളും ശ്ലോകങ്ങളും എഴുതിയിട്ടുള്ളതായി അറിയുന്നുണ്ട്.

"കഞ്ജവിലോചന! കമനീയാനന! കന്മഷനാശന! ശൗരേ!
കാളിയമഥന! കളായമനോഹര! കലിമലനിരസന! ശൗരേ!
കിങ്കിണിനൂപുരകങ്കണഭൂഷണരിംഖണശീല! മുരാരേ!... ....
മാധവ! മാധവ! മദനമനോഹര! വാമപുരേശ്വര ശൗരേ!"

ഇത്യാദി ഗാനങ്ങൾ സംസ്കൃതമയങ്ങളെങ്കിലും അതിലെ കോമളവർണ്ണങ്ങളുടെ മനോഹരമായ സംഘടന ഒന്നുതന്നെ, നമ്മുടെ കാതും കരളും ഒരേ സമയത്ത് ആവർജ്ജിക്കുവാൻ മതിയായവയായിരിക്കുന്നു.

'ത ്മ്പാടിതന്നിലൊരുണ്ണിയുണ്ടങ്ങിനെ
ഉണ്ണിക്കൊരുണ്ണിക്കുഴലുമുണ്ടങ്ങിനെ'

എന്നുതുടങ്ങിയ പാട്ടുകളുടെ ആസ്വാദ്യത അനുഭവിച്ചറിയേണ്ടതുതന്നെ.

"ദുഃഖമൊട്ടകലുന്ന തമ്പുരാനേ — കൃഷ്ണ!
തൃക്കഴൽ ഞാനിത കുമ്പിടുന്നേൻ…….
വാമഗേഹാധിപ! വാസുദേവ! കൃഷ്ണ!
ബാലഗോപാലക! പാലയ മാം"

എന്നീ പാട്ടുകളിലെ രസം അനിർവ്വചനീയമെന്നേ പറയുവാൻ തരമുള്ളൂ.

"കെട്ടിവാർകുഴൽ വകഞ്ഞു പിന്നിലളകേഷു പീലികൾ തൊടുത്തു പൂ-
മ്പട്ടുകൊണ്ടു വടിവോടുടുത്തുരസി ഹാരമിട്ടു വനമാലയും
പൊട്ടണിഞ്ഞ നിടിലത്തടത്തിലുടൽ പാർത്തു പാർത്ഥരഥമേത്യ ച-
മ്മട്ടി മുഷ്ടിയിൽ മുറുക്കിനിന്നരുളുമിഷ്ടദൈവത മുപാസ്മഹേ…….

നതനേന്ദുരമണീയഫാലഭുവി പാകിടും ചില മനോഹര-
സ്വേദപാതമുദിതാളകേ രഥ പരാഗപൂര പരിശോഭിതേ
പാതി ചിമ്മിന വിലോചനേ വിഹര മന്ദഹാസമയചന്ദ്രികാ-
ശീതളേ തിരുമുഖേ മനോവിജിതസാരസേ വിജയസാരഥേഃ…….

പാത്തു യാദവകുലേ പിറന്നിനിയഗോപസത്മനി വളർന്നൊരോ-
ജാതികേളികൾ തുടർന്നു പാൽ തയിർ കവർന്നു കൊന്നു നിജമാതുലം
ദൂതനായ് മഹിതപാണ്ഡവാർക്കപി ച സൂതനായ് കുരുകുലം മുടി-
ച്ചാധി മേദിനിയിൽ മാററി രോടർ ശരമേററപോററി പരിപാഹിമാം."

ഏവംവിധമുള്ള മനോഹരപദ്യങ്ങൾകൊണ്ടു സമ്പൂർണ്ണമായ പാർത്ഥസാരഥിസ്തവം, ഭക്തിരസവും കാവ്യരസവും ഒരേ സമയത്തു വായനക്കാർക്കു പ്രദാനംചെയ്യുന്ന ഒന്നത്രെ. ഭാഷാപദ്യസാഹിത്യത്തിന്റെ പുരോഗമനത്തിൽ പൂന്താനത്തിന്റെ കൃതികൾ ഗണ്യമായ ഒരു സ്ഥാനത്തെ അർഹിക്കുന്നുണ്ടെന്നുള്ളതു് അസന്ദിഗ്ദ്ധമാകുന്നു.

## അൎണ്ണോസുപാതിരിയുടെ കൃതികൾ.

18-ാം നൂററാണ്ടിൽ ജീവിച്ചിരുന്ന വിദേശീയനായ ഒരു കവീശ്വരൻെറ നാമധേയമാണ് നാമിനി അനുസ്മരിക്കുവാൻ പോകുന്നതു്. "അൎണ്ണോസ് പാതിരി" എന്ന പേരിൽ സുപ്രസിദ്ധനായിത്തീൎന്നിട്ടുള്ള എൎണ്ണസ്റ്റോസ് എന്ന ഈ കവികോകിലത്തിൻെറ കൃതികൾ, സാഹിത്യചരിത്രത്തിൽ ഒട്ടും അപ്രധാനമല്ലാത്ത ഒരു സ്ഥാനത്തെ അൎഹിക്കുന്നവയാണ്. ഒരു വിദേശമിഷ്യനറി, നമ്മുടെ മാതൃഭാഷയിൽ പദ്യകൃതികൾ നിൎമ്മിച്ചു എന്നു പറഞ്ഞുകേൾക്കുമ്പോൾ നാം അത്ഭുതപ്പെടേണ്ടതായിട്ടില്ല. പ്രഥമവ്യാകരണമായ ലീലാതിലകത്തിനുശേഷം ആദ്യമായി ഭാഷയ്ക്കു വ്യാകരണഗ്രന്ഥങ്ങളും, നിഘണ്ടുക്കളും രചിച്ചിട്ടുള്ളതുകൂടി വിദേശിയരാണെന്നോൎക്കുമ്പോഴാണ് അവർ നമ്മുടെ കൃതജ്ഞതാദരങ്ങളെ എത്രമാത്രം അൎഹിക്കുന്നുണ്ടെന്നുള്ളതു വ്യക്തമാകുന്നതു്.

അൎണ്ണോസു പാതിരിയുടെ പ്രധാന കൃതികൾ പുത്തൻപാന, പഞ്ചപൎവ്വങ്ങൾ എന്ന ചുരുക്കപ്പേരിനാൽ പ്രസിദ്ധമായ മരണപൎവ്വം, വിധിപൎവ്വം, നരകപൎവ്വം, മോക്ഷപൎവ്വം, ഉമ്മാപൎവ്വം അഥവാ ദേവമാതൃചരിതം എന്നിവയാകുന്നു. ഇതിൽ പുത്തൻപാനയിൽ യേശുക്രിസ്തുവിൻെറ ജീവചരിത്രവും, കുരിശിൽതറച്ചുകിടക്കുമ്പോൾ സ്വപുത്രനെ കാണുന്ന കന്യകാമറിയത്തിൻെറ 'നിൎമ്മലദുഃഖവു'മാണ് പ്രതിപാദിക്കപ്പെട്ടിരിക്കുന്നതു്. പൎവ്വങ്ങളിൽ ആദ്യത്തെ നാലു കൃതികളിൽ ക്രിസ്തുമതപ്രകാരം മനുഷ്യൻെറ അവസാനമായിട്ടുള്ള നാലവസ്ഥക

ളെ അതായതു് — മരണം, വിധി, നരകം, മോക്ഷം എന്ന നാലുപാധികളെ — ആസ്പദമാക്കിയുള്ള വർണ്ണനകളാണ്. കന്യകമറിയത്തിന്റെ ചരിത്രസംക്ഷേപമാണ് ഉമ്മാപർവ്വത്തിലെ പ്രതിപാദ്യവിഷയം.

അർണ്ണോസുപാതിരിയുടെ വകയായി ഇപ്പോൾ പ്രസിദ്ധപ്പെടുത്തിക്കാണുന്ന കൃതികളിൽ പ്രയോഗസ്ഖാലിത്യം, ഛന്ദോഭംഗം, വിസന്ധി മുതലായ ഒട്ടുവളരെ ന്യൂനതകൾ കാണുന്നുണ്ട്. എന്നാൽ അവ പലതും സാഹിത്യഗന്ധമില്ലാത്ത പകർപ്പെഴുത്തുകാരുടേയോ, അച്ചുക്കൂടക്കാരുടേയോ അശ്രദ്ധയുടേയും, അജ്ഞതയുടേയും ഫലമായി ഉൽഭവിച്ചവയായിരിക്കണം. അർണ്ണോസുപാതിരിയേപ്പോലുള്ള ഒരു തികഞ്ഞ പണ്ഡിതനിൽനിന്നും അത്തരം വൈകല്യങ്ങൾ സംഭവിച്ചു എന്നു വിശ്വസിക്കാവുന്നതല്ല. ഇന്നും അവ്യുല്പന്നരായ ജനങ്ങളാണ് മേല്പറഞ്ഞ കൃതികളെ കൂടുതൽ കൈകാര്യം ചെയ്തുകൊണ്ടിരിക്കുന്നതു്. വൃത്തഗന്ധംപോലുമില്ലാത്ത അവർ ഇവയെ ഞെക്കിഞെരുക്കുകയോ വലിച്ചുകീറുകയോ എന്തൊക്കയോ ആണ് ചെയ്യുന്നതെന്ന് ഒരു രൂപവുമില്ല. ആ വഴിക്കും പ്രസ്തുതകൃതികൾ വളരെയധികം ദുഷിച്ചുപോയിട്ടുണ്ട്, പോകുന്നുമുണ്ട്. അനേകം പണ്ഡിതന്മാരുടെ അനേകം പ്രാവശ്യത്തെ പരിശോധനയോടുകൂടി പ്രസിദ്ധപ്പെടുത്തിയിട്ടുള്ള എഴുത്തച്ഛൻകൃതികളിൽപോലും ഇന്നും ചില വൈകല്യങ്ങൾ കണ്ടുവരുന്ന സ്ഥിതിക്ക്, ആ വക യാതൊരു സൗഭാഗ്യവും സിദ്ധിച്ചിട്ടില്ലാത്തതെന്നു മാത്രമല്ല, മേല്പറഞ്ഞ ദുരവസ്ഥകളൊക്കെ നേരിടുകയും ചെയ്തുകഴിഞ്ഞിട്ടുള്ള പ്രസ്തുതകൃതികളിൽ ചില ന്യൂനത

കൾ സംഭവിച്ചുകാണുന്നതിൽ അതിശയിപ്പാനില്ലതന്നെ. ഭക്തിയും വിഭക്തിയുമുള്ള പണ്ഡിതന്മാരിൽ ആരെങ്കിലും മേല്പറഞ്ഞ കൃതികളെ ശരിയായവിധത്തിൽ ശുദ്ധിപ്പെടുത്തി പ്രകാശിപ്പിക്കുന്നതു് ഭാഷാസാഹിത്യത്തിന് ഗണ്യമായ സാഹായ്യമായിതീരുന്നതാണ്.

അർണ്ണോസുപാതിരിയുടെ പ്രാരംഭകൃതി പുത്തൻപാന എന്നു പറഞ്ഞുവരുന്ന ക്രിസ്തുചരിതമാണെന്നു തോന്നുന്നു. പര്വ്വങ്ങളിൽ കാണുന്നതുപോലുള്ള സംസ്കൃതപ്രയോഗം ഇതിൽ കുറവായിരിക്കുന്നു. പര്വ്വങ്ങൾ എഴുതിയ കാലത്തു സിദ്ധിച്ചിരുന്ന സംസ്കൃതവ്യുല്പത്തി ഇക്കാലത്തുണ്ടായിരുന്നില്ലെന്നാണ് ഇതിൽനിന്നു വ്യക്തമാകുന്നതു്. പാന എന്നുള്ള പേർകൊണ്ടു് സർപ്പിണി എന്ന വൃത്തമാണ് ഇതിൽ ഉപയോഗിച്ചിരിക്കുന്നതെന്നു സ്പഷ്ടമാണല്ലൊ. പൂന്താനത്തിന്റെ ജ്ഞാനപ്പാന മുതലായ കൃതികളെ അനുകരിച്ചായിരിക്കാം ഇതെഴുതിയിട്ടുള്ളതെന്നു വിചാരിക്കേണ്ടിയിരിക്കുന്നു.

പ്രസ്തുതകൃതിയിലെ വർണ്ണനകൾ പലതും അതീവഹൃദ്യങ്ങളും അഭിനന്ദനീയങ്ങളുമത്രെ. ക്രിസ്തു ഓറോശലം എന്ന ദേവാലയത്തിലേയ്ക്കു പുറപ്പെടുന്നതിനെ കവി വർണ്ണിക്കുന്നതു നോക്കുക. മഹാപ്രഭാവനായ അദ്ദേഹം 'തേരിലുമാനക്കഴുത്തിലുമല്ല,' 'വീര്യമേറുമശ്വത്തിന്മേലുമല്ല' എഴുന്നള്ളുന്നതു്, കേവലം നിസ്സാരജീവിയായ ഒരു കഴുതയുടെ പുറത്തുകയറിയാണ്. ഈ സന്ദർഭത്തിൽ കവിയുടെ ഭാവന എങ്ങനെ തത്വഗർഭിതമായിത്തീരുന്നുവെന്നു കാണുക:—

സ്വർണ്ണം സുവർണ്ണം പങ്കത്തിലെങ്കിലും,
വർജ്ജ്യം പങ്കമപ്പൊന്നിലിരിക്കിലും

ഈ രണ്ടുവരികളെക്കൊണ്ട് എത്ര വലിയ ആശയമാണ് കവി ഉത്ഭാവനം ചെയ്യുന്നതു്! സ്വർണ്ണം ചളിയിൽ പതിച്ചാലും സുവർണ്ണംതന്നെ, ചളി സ്വർണ്ണത്തിലിരുന്നാലും ചളിതന്നെ. മഹാന്മാർ എളിയനിലയിൽ കഴിഞ്ഞുകൂടിയാലും അവർ സജ്ജനദൃഷ്ടിയിൽ മഹാന്മാർതന്നെയായിരിക്കുമല്ലോ. തേരിലോ, ആനപ്പുറത്തോ എഴുന്നള്ളേണ്ടിയിരുന്ന ക്രിസ്തുവിന്റെ മഹത്വത്തെയാണല്ലോ കവി ഇവിടെ വ്യക്തമാക്കുന്നതു്. ഈവിധം ഭാവമധുരങ്ങളായ പല ഭാഗങ്ങളും ഇതിൽ കാണാവുന്നതാണ്. പ്രസ്തുത കൃതിയിൽ,

സർവ്വമാനുഷർക്കുവന്ന സർവ്വദോഷോത്തരത്തിന്നായ്
സർവ്വനാഥൻ മിശിഹായും മരിച്ച ശേഷം
സർവ്വനന്മക്കടലോന്റെ സർവ്വപങ്കപ്പാടുകണ്ടു
സർവ്വദുഃഖം നിറഞ്ഞമ്മ പുത്രനേ നോക്കി — (12–ാം പാദം)

സങ്കടപ്പെടുന്ന ഭാഗം ഏതു കഠിനചിത്തത്തേയും ഇളക്കിമറിക്കുന്നതിനു പര്യാപ്തമായതുതന്നെ.

ചോരനെപ്പോലെ പിടിച്ചു, ക്രൂരമായിക്കരം കെട്ടി
ധീരതയോടവർനിന്നെയടിച്ചോ പുത്ര ........
പ്രാണനുള്ളോനെന്നുചിന്തെ, സ്മരിക്കാതെ വൈരമോടെ
തൂണതന്മേൽ കെട്ടിനിന്നെയടിച്ചോ പുത്ര!

ഇത്യാദിഭാഗങ്ങൾ നോക്കുക. പുത്തൻപാനയിൽ പന്ത്രണ്ടാംപാദം വഞ്ചിപ്പാട്ടെന്ന പ്രസിദ്ധമായ നതോന്നതവൃത്തവും, ബാക്കി മുഴുവൻ "പാന" എന്ന പ്രസിദ്ധമായ സ

ഷ്പ്ണീവൃത്തവുമത്രെ. വ്യാകുലപ്രബന്ധം എന്ന ഒരു കൃതികൂടി പുത്തൻപാനയുടെ അനുബന്ധമായിട്ടുണ്ട്. ത്രിഷ്ടുപ്ഛന്ദസ്സിൽ എഴുതിയിട്ടുള്ള പ്രസ്തുതകൃതി, ദ്രാവിഡവൃത്തമോ സംസ്കൃതവൃത്തമോ എന്നുള്ള യാതൊരു ചിന്തയുമില്ലാതെയാണ് അച്ചുക്കൂടക്കാർ പ്രസിദ്ധപ്പെടുത്തിക്കാണുന്നത്. ഇന്ദ്രവജ്ര, ഉപജാതി എന്നീ സംസ്കൃതവൃത്തങ്ങളാണ് അതിൽ മിക്കവയും എന്നു തോന്നുന്നു. കവിത വളരെ നന്നായിട്ടുണ്ട്. ആദ്യത്തെ ഒരു ശ്ലോകംമാത്രം ഉദ്ധരിക്കാം:—

അനന്തദൈവം ഗുണസർവ്വമൂലം— മനുഷ്യവർഗ്ഗം പ്രതിമാർവത്താൽ
പിറന്നു ദീനന്ധരയിൽ നടന്നു—നടത്തി വേദം ദുരിതം കളഞ്ഞു.

പർവ്വങ്ങൾ എല്ലാം കവി എഴുത്തച്ഛന്റെ കിളിപ്പാട്ടുകളെ അനുകരിച്ചെഴുതിയിട്ടുള്ളതാണെന്നു തോന്നുന്നു. കേക, കളകാഞ്ചി മുതലായ കിളിപ്പാട്ടുവൃത്തങ്ങളാണ് പ്രസ്തുതകൃതികളിൽ മുഖ്യമായി പ്രയോഗിച്ചുകാണുന്നത്. മരണപർവ്വത്തിൽ പ്രസിദ്ധമായ ഗാഥ അഥവാ മഞ്ജരീവൃത്തവും പ്രയോഗിച്ചുകാണുന്നു.

പർവ്വങ്ങളിലെ കവിത വളരെ പ്രശംസാർഹമായിട്ടുണ്ട്. മോക്ഷപർവ്വത്തിലെ സ്വർഗ്ഗപുരിവർണ്ണന, കുചേലവൃത്തം വഞ്ചിപ്പാട്ടിലെ ദ്വാരകാപുരിവർണ്ണനത്തെ അനുസ്മരിപ്പിക്കുവാൻ മിക്കവാറും പര്യാപ്തമായിരിക്കുന്നു. നരകപർവ്വത്തിലെ പല ഘട്ടങ്ങളും കവിയുടെ വർണ്ണനാവൈഭവത്തേയും കല്പനാശക്തിയേയും സ്പഷ്ടമായി വിളിച്ചു പറയുന്നവയാണ്. അതിലെ പിതൃപുത്രസംവാദം രസാവഹമെന്നേ ഇവിടെ പറയുവാൻ തരമുള്ളു. ഒരു ന

രകജീവിയുടെ ആകൃതിയെ വർണ്ണിച്ചിട്ടുള്ളതിൽ ഒരു ഭാഗം തഴെ ചേർത്തുകൊള്ളുന്നു:-

ശിരസ്സിൽമുടിവാത്സ സർപ്പങ്ങൾ പലതരം
വിരൂപപട്ടഷ്ടികളിൽ വൃശ്ചികമിരിക്കുന്നു;
വളരെ നയനാംബു സന്തതമൊഴുകുന്നു
തിളച്ച വെള്ളത്തോടു സമാനം പുകയുന്നു.......
ഉത്തരാധരോഷ്ഠങ്ങൾ ചുട്ടമാംസത്തോടൊക്കും
അത്യുഷ്ണത്തിൻ ചിഹ്നം പുക വായിലേശ്വാസം

ക്ഷണികമായ ഭൗതികസുഖസൗഭാഗ്യങ്ങളുടെ മറുവശത്തെ വിശദമാക്കുവാൻ ഈ ബീഭത്സവർണ്ണനം എത്രകണ്ടു് പ്രയോജകീഭവിക്കുന്നുവെന്നു ചിന്തിച്ചറിയേണ്ടതാണു്. കവി ലത്തീൻ ഭാഷയിലുള്ള ചില കൃതികളിലെ ആശയം മനസ്സിൽ വെച്ചുകൊണ്ടാണു് ഈ മാതിരി തത്വജ്ഞാനബോധകമായ വർണ്ണനകൾ ചെയ്തിട്ടുള്ളതെന്നുകൂടി ഇവിടെ പ്രസ്താവിച്ചുകൊള്ളട്ടെ.

ഉമ്മാപർവ്വം അഥവാ ദേവമാതൃസംഗീതം എന്ന കൃതി ഒരു യമകകാവ്യമാണു്. അർത്ഥഭേദത്തോടുകൂടിയ ശബ്ദാവർത്തനം അതിൽ ആപാദചൂഡം പ്രയോഗിച്ചിട്ടുണ്ടു്.

പുഷ്കരമുഖിയുടെ ആത്മാവു കണ്ണിൽക്കൂടി—
പുഷ്കര ധാരയായി നിർഗ്ഗളിച്ചീടുംപോലെ

ചോരനെന്നതുപോലെ മരിപ്പാൻ യാത്രയായി
ചോരനൽത്തിരുമേനി സർവ്വാംഗമൊലിക്കുന്നു.

വലിയ അർത്ഥഭംഗം വരുത്താതെ സ്വകവിതയിൽ ഇങ്ങനെ യമകം മുതലായ ശബ്ദാലങ്കാരങ്ങൾകൂടി പ്രയോ

ഗിപ്പാൻ കഴിഞ്ഞ ഈ പാരദേശികനെ എത്ര പ്രശംസിച്ചാലും മതിയാകുന്നതല്ല. ക്രിസ്തുവിൻെറ ജനനം മുതലായവ വർണ്ണിക്കുന്ന ഭാഗങ്ങളിൽ കവിയുടെ മനോധർമ്മം മുതലായവയും നല്ലപോലെ പ്രകടിതമായിട്ടുണ്ട്.

എഴുത്തച്ഛൻ കൃതികൾപോലുള്ള ചില കിളിപ്പാട്ടുകൾ ക്രിസ്ത്യാനികൾക്കും നിത്യപാരായണത്തിനു വേണമെന്നു കരുതിയായിരിക്കണം ഈ വിദേശ മിഷ്യനറി പർവ്വങ്ങൾ മുതലായവ എഴുതിയിട്ടുള്ളതെന്നു വിചാരിക്കേണ്ടിയിരിക്കുന്നു. എഴുത്തച്ഛൻ കൃതികളിൽ അർണ്ണോസിനു ദൃഢമായ പരിചയമുണ്ടായിരുന്നു എന്നുള്ളതിനു കിളിപ്പാട്ടുകളിലെ ചില ആശയങ്ങൾ അറിയാതെതന്നെ ഇവയിൽ കടന്നുകൂടിയിട്ടുള്ളതു് നല്ലൊരു തെളിവായി വിചാരിക്കാം:—

"ഭാഷണത്തേക്കാൾ ശ്രേയസ്സാകുന്ന തഭാഷണം"
"കർമ്മത്തിനൊത്തഫലം നിയതംവരും നൂനം" (നരകപർവ്വം)
"ധാത്രിയിൽ വാഴുവാനല്പകാലത്തിന്നു
വസ്ത്രസമം വപുസ്സെടുത്തോനെ" (മരണപർവ്വം)

എന്നീഭാഗങ്ങൾ വായിക്കുമ്പോൾ—

'വ്യാഹൃതത്തേക്കാൾ ശ്രേയസ്സാകുന്നതവ്യാഹൃതം'
'താന്താൻ നിരന്തരം ചെയ്യുന്ന കർമ്മങ്ങൾ
താന്താനനുഭവിച്ചീടുകെന്നേ വരൂ'

എന്നുതുടങ്ങിയ കിളിപ്പാട്ടുവരികൾ അനുസ്മരിക്കാതിരിക്കുവാൻ സഹൃദയന്മാർക്ക് പ്രയാസമാണു്.

---

# അദ്ധ്യായം 7

## കുഞ്ചൻനമ്പ്യാർ

അടുത്തതായി നമ്മുടെ ശ്രദ്ധയെ ആകർഷിക്കുന്നതു തുള്ളൽക്കഥയുടെ ജനയിതാവായ മഹാകവി കുഞ്ചൻനമ്പ്യാരത്രേ. ഈ സുപ്രസിദ്ധകവിയുടെ നാമധേയം ഭാഷാപദ്യസാഹിത്യചരിതത്തിൽ സുവർണ്ണ ലിപികളാൽ ലേഖനംചെയ്യപ്പെടേണ്ട ഒന്നാണ്. കാവ്യലോകത്തിൽ അത്രമാത്രം പ്രാധാന്യത്തെ അർഹിക്കുന്ന ഒരു മലയാളമഹാകവിയാണു കലക്കത്തു കുഞ്ചൻനമ്പ്യാർ.

മഹാകവിയുടെ ജന്മഭൂമി ശുകപുരമെന്നു സംസ്കൃതത്തിൽ പറഞ്ഞുവരുന്ന കിള്ളിക്കുറിശ്ശിമംഗലമാകുന്നു. പ്രസ്തുത സ്ഥലം ഇപ്പോൾ ബ്രിട്ടീഷുമലബാറിൽ ഉൾപ്പെടുന്നു. നമ്പ്യാരുടെ ജനനം ഏതു വർഷത്തിലാണെന്ന് ഇനിയും ഖണ്ഡിതമായി നിർണ്ണയിച്ചുകഴിഞ്ഞിട്ടില്ല. കൊല്ലവർഷം 800-ാമാണ്ടിടയ്ക്കാണെന്നു പ്രാമാണികന്മാരായ സാഹിത്യകാരന്മാരിൽ പലരും അഭിപ്രായപ്പെടുന്നുണ്ട്. കുഞ്ചൻനമ്പ്യാരുടെ യഥാർത്ഥമായ നാമധേയം രാമൻ എന്നായിരുന്നുവെന്നാണറിയുന്നത്. കുഞ്ചൻ എന്നുള്ളതു് ഓമനപ്പേരായിമാത്രം വിളിച്ചുവന്നതാണ്. നമ്പ്യാർക്കു കൃഷ്ണൻ എന്നു പേരായി ഒരു സഹോദരൻ ഉണ്ടായിരുന്നു.

"കൊല്ലം തൊള്ളായിരത്തഞ്ചിരുപതുമിരുപത്താറുമേവഞ്ച പത്തും
ചെന്നീടുന്നോരുകാലം മിഥുനമുപഗതേ ഭാസ്വരേ ധന്യധന്യ:

കൃഷ്ണേപക്ഷേ ചതുർത്ഥീചതയയുതദിനേ മാതുലഃ കൃഷ്ണനാമാ
വിഷ്ണോസ്സായൂജ്യമാപ്തോ വിഹിതഹരിനമസ്യാദികോ വീതദോഷഃ"

എന്ന പ്രസിദ്ധ പദ്യത്തിൽ സൂചിപ്പിച്ചിട്ടുള്ളതു് ഈ കൃഷ്ണൻ നമ്പ്യാരെയാണത്രെ.

തുള്ളൽകഥകളുടെ ജനയിതാവെന്നു പ്രസിദ്ധനായ മഹാകവികുഞ്ചൻനമ്പ്യാരും, രാഘവീയാദി വിവിധഗ്രന്ഥങ്ങളുടെ പ്രണേതാവായ രാമപാണിവാദനും ഒരാളാണെന്നും അല്ലെന്നും ഊഹിക്കുന്നതിനുതകുന്ന പല കാരണങ്ങളെ വിവരിച്ചും, എന്നാൽ, നമ്പ്യാർ രാമപാണിവാദൻതന്നെയാണെന്നു തീരുമാനിക്കുന്നതിനാണു് അധികം ന്യായം കാണുന്നതെന്നു സ്ഥാപിച്ചും, അടുത്തകാലത്തു് ഉള്ളൂർ പരമേശ്വരയ്യർ അവർകൾ ഒരു വാദം പുറപ്പെടുവിച്ചിട്ടുള്ള കഥ ഇസ്സന്ദർഭത്തിൽ പ്രസ്താവയോഗ്യമായിരിക്കുന്നു. പക്ഷെ ഈ നവീനാഭിപ്രായത്തിനു്, ഇപ്പോൾ നിലവിലുള്ള പൊതുജനവിശ്വാസത്തെ ഇളക്കുന്നതിനു് ഇനിയും കാലതാമസം വേണ്ടിവരുമെന്നാണു് തോന്നുന്നതു്. ഈയിടെ കാഞ്ഞിരംപറമ്പിൽ ശ്രീമാൻ രാവുണ്ണിനായർ പ്രസിദ്ധപ്പെടുത്തിയിട്ടുള്ള 'ശ്രീപാർവ്വതീസ്വയംവരം പാന'യുടെ മുഖവുരയിൽ ശ്രീകൃഷ്ണചരിതം മണിപ്രവാളവാക്യത്തിന്റെ ഒരു താളിയോലഗ്രന്ഥത്തിൽനിന്നു്, ചില പദ്യങ്ങൾ ഉദ്ധരിച്ചിട്ടുള്ള വിവരംകൂടി ഈ അവസരത്തിൽ പ്രസ്താവാർഹമാകുന്നു. പ്രസ്തുതപദ്യങ്ങൾ താഴെ ചേർക്കുന്നവയാണു്—

'രാമേണ പാണിവാദേന—രചിതേ മിശ്രസംസ്കൃതേ
ശ്രീകൃഷ്ണ ചരിതേ കാവ്യേ—മതൽ സർഗ്ഗഃ സമാപിതഃ'

ഇതു് പ്രഥമസർഗ്ഗത്തിന്റെ അവസാനത്തിൽ ചേ

ത്തിട്ടുള്ള ശ്ലോകമായിട്ടാണു പറയുന്നതു്.

"ശ്രീമൻ മഹീസുരകുലോത്തമ ശിഷ്യഭാവാൽ
സംസിദ്ധ സൎവ്വപുരുഷാൎത്ഥ കൃതാൎത്ഥ ചേതാ:
നിശ്ശേഷ ഭൂമിസുരപാദസരോജസേവീ
ഭാഷാപ്രബന്ധമകരോദിഹ പാണിവാദ:'

എന്ന പദ്യം കാവ്യാന്തത്തിലുള്ളതായും അദ്ദേഹം പ്രസ്താവിച്ചിരിക്കുന്നു. പ്രസ്തുതപദ്യങ്ങൾ രണ്ടും വിശ്വാസയോഗ്യമാണെങ്കിൽ, രണ്ടു സംഗതികളാണു നമുക്കിതിൽനിന്നു് അനുമാനിക്കേണ്ടതായുള്ളതു്. ഒന്നുകിൽ വിഷ്ണുവിലാസം രാഘവീയംതുടങ്ങിയ സംസ്കൃത കാവ്യങ്ങളുടെ കൎത്താവായ രാമപാണിവാദനും, ശ്രീകൃഷ്ണചരിതം മണിപ്രവാളം, തുള്ളൽക്കഥകൾ എന്നിവയുടെ കൎത്താവായ നമ്പ്യാരും ഒരാൾതന്നെയായിരിക്കണം. അല്ലെങ്കിൽ കുഞ്ചൻനമ്പ്യാർ ഒരു രാമപാണിവാദനും, വിഷ്ണുവിലാസാദികാവ്യങ്ങളുടെ കൎത്താവു് വേറൊരു രാമപാണിവാദനും ആയിരിക്കണം. ഇതിൽ രണ്ടാമത്തെ പക്ഷമാണു് പലൎക്കും സാംഗത്യമുള്ളതായി തോന്നുന്നതെങ്കിലും, യുക്തിയും തെളിവും ആദ്യത്തേതിൽ കൂടുതൽ ഉള്ളതായി കാണുന്നു. ഏതൽസംബന്ധമായി ഈ ഗ്രന്ഥകാരനുള്ള അഭിപ്രായം, "മഹാകവി കുഞ്ചൻനമ്പ്യാർ" എന്ന കൃതിയിൽ വ്യക്തമാക്കിയിട്ടുള്ളതിനാൽ കൂടുതലായി ഇവിടെ ഒന്നും പ്രപഞ്ചനം ചെയ്യുന്നില്ല.

അമ്പലപ്പുഴ രാജ്യം 923-ൽ തിരുവിതാംകൂറിനോടു കൂട്ടിച്ചേൎത്തുവരെ ആ രാജധാനിയിലും, പിന്നീടു് 940-ാമാണ്ടുവരെ മാൎത്താണ്ഡവൎമ്മ, കാൎത്തികതിരുനാൾ

രാമവൎമ്മ എന്നീ മഹാരാജാക്കന്മാരെ ആശ്രയിച്ചു തിരുവനന്തപുരത്തും വസിച്ചിരുന്ന കുഞ്ചൻനമ്പ്യാരെ സംബന്ധിച്ചുള്ള പല ഐതിഹ്യങ്ങളും പ്രസിദ്ധങ്ങളാണല്ലൊ.

നമ്പ്യാരുടെ കൃതികളിൽ മുഖ്യമായതും അദ്ദേഹത്തിൻെറ നാമധേയത്തോട് അവിഭക്തമായി അനുബന്ധിച്ചു നില്ക്കുന്നതുമായ കൃതികൾ, തുള്ളലുകളാകുന്നു. നമ്പ്യാർ ആദ്യകാലത്തു കേരളത്തിൽ പ്രചാരത്തിലിരുന്ന പല സാഹിത്യപ്രസ്ഥാനങ്ങളിലും കൈകടത്തിയിട്ടുണ്ടായിരിക്കണം. രുഗ്മിണീസ്വയംവരം പത്തുവൃത്തം, ഭഗവദ്ദൂത് പതിനാലുവൃത്തം, ഭാഗവതം ഇരുപത്തിനാലുവൃത്തം, ശീലാവതി, പാൎവ്വതീസ്വയംവരം പാന, ശിവപുരാണം കിളിപ്പാട്ട്, നളചരിതംകിളിപ്പാട്ട് എന്നിവ അങ്ങനെയുണ്ടായിട്ടുള്ള കൃതികളായിരിക്കാനാണു ഇടയുള്ളത്. എന്നാൽ ഇവ ഒന്നിലും നമ്പ്യാൎക്കു മുൻഗാമികളെ ജയിക്കാൻ സാധിക്കയില്ലെന്നു തോന്നിയിരിക്കണം. തന്നിമിത്തമാണു അദ്ദേഹം തുള്ളൽപ്രസ്ഥാനത്തെത്തന്നെ കാൎയ്യമായി ഗണിക്കയും, അതിൽ ധാരാളം കൃതികൾ എഴുതുകയുംചെയ്തിട്ടുള്ളതെന്നു വിചാരിക്കേണ്ടിയിരിക്കുന്നു.

എന്നാൽ പൂൎവ്വഗാമികളെ അനുകരിച്ചുണ്ടായിട്ടുള്ളവയെങ്കിലും, അദ്ദേഹത്തിൻെറ ശ്രീകൃഷ്ണചരിതം മണിപ്രവാളം ഇന്നും സാഹിത്യലോകത്തിൽ അജയ്യമായിത്തന്നെ സ്ഥിതിചെയ്യുന്നുവെന്നു പറയുന്നതിൽ പക്ഷാന്തരമുണ്ടാകാനിടയില്ലാത്തതാണ്.

'ക്രൂലാന്തഭാഗേ തിരവന്നടിക്കും
പാലാഴിതന്നിൽ പരിതോവിളങ്ങും
ലീലാഗൃഹോദ്യാനസുവർണ്ണശാലാ
ശാലാളികേളീ നിലയങ്ങൾ കണ്ടാർ.'
'ഉഴക്കുചോർകൊണ്ടൊരു വാസരാന്തം
കഴിക്കുമഞ്ചാറു ജനങ്ങളിപ്പോൾ
കിഴക്കുദിക്കുംപൊഴുതാത്മജന്മാർ
കഴല്പുകെട്ടിക്കരയുന്നു കാന്ത!'

ഇങ്ങനെ സരസപദ്യങ്ങൾകൊണ്ടു സംപൂർണ്ണമായ ആ കൃതി, മലയാളത്തിലെ സ്വതന്ത്രമഹാകാവ്യങ്ങളിൽ ആദ്യത്തേതായി ചിലർ സങ്കല്പിച്ചുവരുന്നതിൽ അധികം അബദ്ധമുണ്ടെന്നു തോന്നുന്നില്ല. എഴുത്തച്ഛൻ ശ്രദ്ധിപ്പെടുത്തിയ ആധുനികമണിപ്രവാളത്തിന്റെ ഒരു പുഷ്ടരൂപമാണു് ശ്രീകൃഷ്ണചരിതത്തിലേതു് എന്നുള്ളതു നിസ്സംശയമാണു്. കവിസ്വാതന്ത്ര്യവും അത്ര കുറവല്ല,

'കേട്ടീലയോ കിഞ്ചന വർത്തമാനം
നാട്ടിൽ പൊറുപ്പാനെളുതല്ല മേലിൽ
വേട്ടയ്ക്കുപോയാനൊരു യാദവൻതാൻ
കൂട്ടംപിരിഞ്ഞിട്ടവനേകനായി.'

എന്നുതുടങ്ങി സ്യമന്തകകഥാപ്രസ്താവത്തിലും മറവുമായി പ്രയോഗിച്ചിരിക്കുന്ന മനോധർമ്മങ്ങളും—

'ക്ഷീരാദികം വിററു ദിനം കഴിക്കും
നാരീജനങ്ങൾക്കു മനസ്സുമുട്ടി
ദാരിദ്ര്യമെന്നുള്ളതറിഞ്ഞവർക്കേ
പാരിൽ പരക്ലേശവിവേകമുള്ളൂ.'

മൺപാത്രമെന്നല്ല നമുക്കുഭാവം
പൊൻപാത്രമിപ്പോളുടയുന്നതെല്ലാം;

സമ്പൽക്ഷയേ സങ്കടമെന്നതോർത്താൽ
സമ്പന്നനും നിർദ്ധനനും സമാനം'

എന്നിങ്ങനെ അലങ്കാരരൂപേണ ലോകധർമ്മങ്ങളെക്കുറിച്ചുള്ള പ്രസംഗങ്ങളും മററും ഒരു സ്വതന്ത്രകവിഹൃദയത്തിൽനിന്നുമാത്രം നിർഗ്ഗമിക്കാനിടയുള്ള ഒന്നാണെന്നു നിരാക്ഷേപമായി പറയാവുന്നതാണ്.

നമ്പ്യാരുടെ തുള്ളലുകളെപ്പററി മാത്രമെ ഇവിടെ സ്വല്പം പ്രസ്താവിക്കുവാൻ ഉദ്ദേശിക്കുന്നുള്ളൂ. ഈ മഹാകവിയുടെ വകയായ തുള്ളൽകഥകൾ ഏകദേശം എഴുപതെണ്ണത്തോളം വരുമെന്നാണു തോന്നുന്നതു്. ഇവയിൽ അധികവും 'ചെമ്പകനാട്ടിനാലങ്കാരഭൂതനാം- തമ്പുരാൻ ദേവനാരായണസ്വാമി'യെ ആശ്രയിച്ചു് അമ്പലപ്പുഴ താമസിച്ചിരുന്നപ്പോൾ നിർമ്മിച്ചിട്ടുള്ളവയും, ബാക്കി, തിരുവനന്തപുരത്തുവച്ചു രചിച്ചിട്ടുള്ളവയുമാണെന്നുള്ളതു് അവയിൽ പലതിലേയും പ്രസ്താവങ്ങൾകൊണ്ടു് സ്പഷ്ടമാകുന്നു. നമ്പ്യാരുടെ കൃതികളിൽ ഇങ്ങനെ കാലദേശാദ്യവസ്ഥകൾ നിഴലിച്ചിരിക്കുമെന്നുള്ളതു് ഒരു വിശേഷവിധിയാണ്. എഴുത്തച്ഛന്റെ കൃതികൾ ഇതിനു വിപരീതമാണെന്നു പ്രസിദ്ധമാണല്ലൊ.

തുള്ളൽക്കഥകളുടെ മാഹാത്മ്യത്തിന്നു് അനേകം കാരണങ്ങളുണ്ടു്. അവയിൽ പ്രഥമവും പ്രധാനവുമായതു ഭാഷാരീതിയാണെന്നുതന്നെ പറയാവുന്നതാണ്.

'ഭടജനങ്ങടെ നടുവിലുള്ളൊരു പടയണിക്കിഹ ചേരുവാൻ
വടിവിയന്നൊരു ചാരുകേരളഭാഷതന്നെ ചിതംവരൂ'

എന്നതത്വം നമ്പ്യാർക്ക് നല്ലപോലെ അറിയാമായിരുന്നു. അതിനാൽ അധികംജനങ്ങൾക്കും ഉപകാരപ്രദമായി ത്തീരാവുന്ന 'ഭാഷയേറിവരുന്ന മണിപ്രവാള'മാണ് അദ്ദേഹം തുള്ളലുകളിൽ സാർവ്വത്രികമായി പ്രയോഗിച്ചിട്ടുള്ളത്. അനായാസമായ പ്രാസത്തോടും, ഗംഗാപ്രവാഹം പോലെ അനർഗ്ഗളമായി നിർഗ്ഗളിക്കുന്ന വാഗ്ധോരണിയോടുംകൂടി പ്രസന്നമായി പാഞ്ഞൊഴുകുന്ന അദ്ദേഹത്തിന്റെ കാവ്യാമൃതരധരിക്കുള്ളിൽ പ്രവേശിച്ച് നിർവൃതിനേടാൻ കഴിയാത്ത ഒരു പാമരൻപോലും മലയാളത്തിൽ ജനിച്ചിട്ടുണ്ടോ എന്നു സംശയമാണ്. ശബ്ദാലങ്കാരത്തിൽ കവിക്കുള്ള ശ്രദ്ധ കുറച്ചൊന്നുമല്ല. സാധാരണന്മാരെ ആകർഷിക്കുന്നതിന് അതും മതിയായ ഒരു കാരണമാണ്. ദുര്യോധനനും അനുജന്മാരും കാട്ടിലേക്കു ഘോഷയാത്ര പുറപ്പെടുന്ന ഒരു ഭാഗം നോക്കുക:—

'വീടുകളും പല നാടുകളും പല— തോടുകളും പല കോടുകളും പല—
കാടുകളും പല മാടുകളും മല— മൂടുകളും മലർവാടികളും പല—
മേടുകളും പലവേടുകളും പല— പാടവമോടുകടന്നു കടന്നവ—
രാടലകന്നു തകൎത്തു തിമിൎത്തു— മാഹാടവിപുക്കു ഗമിക്കുന്നേരം
ബന്ധുകദ്യുതിബന്ധുരമാകിന— സന്ധ്യാസമയം വന്നിടകൂടി.'

ഇങ്ങനെ അക്ലിഷ്ടമായി പ്രാസംചൊരിയുവാനുള്ള പാടവം മലയാളത്തിൽ മറെറാരുകവിക്കും ഇന്നുവരെ സിദ്ധിച്ചിട്ടില്ലതന്നെ.

വർണ്ണനകളിൽ ഉള്ള തന്മയത്വമാണ് തുള്ളലുകളുടെ മാഹാത്മ്യത്തിനുള്ള മറെറാരു പ്രധാന കാരണം. ഹസ്തിനപുരത്തൊ ഇന്ദ്രസഭയിലൊ നടന്ന വൃത്താന്ത

ങ്ങൾ നമ്പ്യാർ വർണ്ണിക്കുന്നതായാൽ അവ കേരളത്തിൽ സംഭവിച്ചിട്ടുള്ളതായിട്ടേ വായനക്കാർക്ക് തോന്നുകയുള്ളൂ. അയോദ്ധ്യയിലും അളകാപുരിയിലും ലങ്കയിലും എന്നു വേണ്ട, സ്വർഗ്ഗത്തിലും പാതാളത്തിലും എല്ലാം കേരളീയർതന്നെ. കേളച്ചാരും കാളിപ്പെണ്ണും ചിരികണ്ടച്ചാരും മാത്രമല്ല, കോന്തൻ, കേളൻ, കുമരി, ഇച്ചിരി, ഇട്ടിച്ചിരി, കൊച്ചിളയച്ചി, ഇട്ടുണ്ണീലി മുതലായവരും അവിടങ്ങളിലൊക്കെ ചെന്നുചേർന്നിട്ടുണ്ട്. ദുര്യോധനന്റെ സേവകന്മാർ മുഴുവൻ കേരളത്തിലെ നായന്മാർതന്നെ. മനോധർമ്മവികലന്മാരായ പാമരന്മാരെ ഈദൃശവർണ്ണനകൾ കൂടുതൽ ആകർഷിക്കുമെന്നുള്ളത് തീർച്ചയാണല്ലൊ. ദേശകാലൌചിത്യം തീരെ ഇല്ലെന്നുള്ളതു സാഹിത്യദൃഷ്ട്യാ ഒരു ദോഷമാണെങ്കിലും, 'ഉർവ്വശീശാപം ഉപകാരം' എന്നമട്ടിൽ അത് തുള്ളലുകളിൽ വിപരീതഫലമായിട്ടത്രെ കലാശിച്ചിട്ടുള്ളത്.

സ്വഭാവവർണ്ണനയിൽ കവിക്കുള്ള വൈദഗ്ദ്ധ്യം അനന്യസാധാരണമാണ്. നമ്പ്യാരുടെ വർണ്ണനകൾക്ക് വർണ്ണ്യവസ്തുവിന്റെ സാക്ഷാൽ പ്രതീതിയെ വായനക്കാരിൽ ഉളവാക്കുവാനുള്ള ഒരു പ്രത്യേകശക്തിതന്നെയുണ്ട്. കല്യാണസൗഗന്ധികത്തിലെ കാട്ടാളരാജാവ് മൂത്ത കുരങ്ങ്, കിരാതത്തിലെ പാർവ്വതീപരമേശ്വരന്മാരുടെ രൂപാന്തരപ്രാപ്തി എന്നിങ്ങനെയുള്ള അനേകം അനേകം ഭാഗങ്ങൾ പ്രസ്താവയോഗ്യങ്ങളാണ്.

തുള്ളൽക്കഥകളുടെ ജീവൻ ഫലിതമാണെന്നുള്ളതു പ്രസിദ്ധമാണ്. തുള്ളൽ എന്ന ശബ്ദംതന്നെ ഫലിതം

എന്നതിന്റെ ഒരു പര്യായമായിത്തീർന്നിട്ടില്ലയോ എന്നാണ് സംശയം. ഹാസ്യരസം സഫലീഭവിച്ചിട്ടുള്ളതത്രെ ഫലിതം.

‘ചിരിക്കുന്ന കഥ കേട്ടാലിരിക്കുമായതല്ലെങ്കിൽ
തിരിക്കുമങ്ങനെ ഭാവിച്ചിരിക്കുന്ന ഭടന്മാരെ
ചിരിക്കാതെ രസിപ്പിപ്പാനൊരിക്കലുമെളുതല്ലെ—
ന്നിരിക്കുന്നെങ്കിലമ്മാത്രമുരയ്ക്കാമെന്നതേ വേണ്ടു.’

എന്നുള്ള പ്രസ്താവംകൊണ്ടു കഥാകഥനത്തിൽ ‘ഫലിതം’ ഒഴിച്ചുകൂടുവാൻമേലാത്ത ഒന്നാണെന്നുള്ള ബോദ്ധ്യം, നമ്പ്യാർക്കുണ്ടായിരുന്നുവെന്നു വ്യക്തമാകുന്നു. ഈ വിഷയത്തിൽ നമ്പ്യാരുടെ മാർഗ്ഗദർശികൾ, ഒരുപക്ഷേ ചാക്യാന്മാരും, ചമ്പൂകാവ്യകർത്താക്കന്മാരും ആയിരുന്നിരിക്കാം. ഏതുവിധമായിരുന്നാലും തുള്ളൽക്കഥകൾപോലെ ഫലിതമയമായ കവിത മലയാളത്തിൽ ഇന്നോളം ഉണ്ടായിട്ടില്ലെന്നുള്ളതു തീർച്ചതന്നെ. നവരസങ്ങളിൽ ശൃംഗാരത്തിനല്ല, ഹാസ്യരസത്തിനാണ് രസചക്രവർത്തിത്വം നൽകേണ്ടതെന്നു തുള്ളലുകൾ വായിക്കുമ്പോൾ പലപ്പോഴും തോന്നിപ്പോകാറുണ്ട്. കുടിൽതൊട്ടു കൊട്ടാരംവരെ ഒന്നുപോലെ പ്രസിദ്ധമായിരിക്കുന്ന നമ്പ്യാരുടെ കൃതികളിൽനിന്ന് ഇവിടെ ഉദാഹരണങ്ങൾ എടുത്തുചേർത്തു ഗ്രന്ഥവിസ്തൃതി വരുത്തണമെന്നും വിചാരിക്കുന്നില്ല.

നമ്പ്യാരുടെ പരിഹാസത്തിനുള്ള ഒരു വൈകല്യം അതു് പലപ്പോഴും പുരുഷപരമായി, അഥവാ വർഗ്ഗീയമായി പ്രകാശിക്കുന്നുവെന്നുള്ളതാണ്. നായന്മാർ, ബ്രാഹ്മണർ തുടങ്ങിയ ചില സമുദായങ്ങളാണ് നമ്പ്യാരുടെ പരി

ഹാസത്തിന അധികവും വിഷയമായിത്തീൎന്നിട്ടുള്ളതു്.

സന്മാൎഗ്ഗനിഷ്ഠയും കൎത്തവ്യബോധവും തത്തൽ സമുദായങ്ങളിൽ വേരുറപ്പിച്ചു നിറുത്തണമെന്നുള്ള സദുദ്ദേശം നമ്പ്യാൎക്കുണ്ടായിരുന്ന എന്നുള്ളതു പ്രത്യക്ഷമാണ്. ഈ ഉദ്ദേശശുദ്ധി ഉള്ളതുകൊണ്ടുതന്നെയാണ് പരിഹാസരസികനായ അദ്ദേഹത്തോട് ആൎക്കും അതൃപ്തിയോ വൈരാഗ്യമോ ഇല്ലാതിരിക്കുന്നതും.

'ഒരുത്തൎക്കും ലഘുത്വത്തെ വരുത്തുവാൻ മോഹമില്ല
ഒരുത്തനും പ്രിയമായിപ്പറവാനും ഭാവമില്ല'
'പരമാർത്ഥം പറയാമടിയന്നൊരു
പരനിന്ദാദികൾ നാവിലുമില്ല'

എന്നിങ്ങനെ തുള്ളലുകളിൽ അദ്ദേഹം തന്റെ ഉദ്ദേശശുദ്ധിയെ തുറന്നു പറഞ്ഞിട്ടുമുണ്ട്. കേരളീയ പ്രഭുക്കന്മാരിൽ അമിതമായി കണ്ടുവരുന്ന ആഢ്യത്വനാട്യത്തേയും, ആഡംബരഭ്രമത്തേയും അപഹസിക്കുന്നതായ ഒരു ഭാഗം ഇവിടെ ഉദ്ധരിച്ചുകൊള്ളട്ടെ:—

"വേട്ടയ്ക്കായി പോകണമെങ്കിൽ – മുമ്പിലൊരമ്പതകമ്പടി വേണം
പിന്നെച്ചിലവക വേറെ വേണം – പെട്ടിയെടുപ്പാൻ പട്ടരുവേണം
കാലു തിരുമ്മാൻ നായരുവേണം – വേലൈക്കോരനുമരികേ വേണം
സഞ്ചിയെടുപ്പാൻ പുതുവാൾ വേണം....."

സരസവും അവസരോചിതവുമായ പഴഞ്ചൊല്ലുകളും, ലോകോക്തികളും, ഭാഷാശൈലികളും ധാരാളമായി തുള്ളലുകളിൽ പ്രയോഗിച്ചിട്ടുള്ളതു് അവയുടെ പ്രചാരത്തിന മറെറാരു കാരണമാണ്.

'ഏറെത്തുടങ്ങിയാലൊന്നും ഫലംവരാ'
'വീട്ടിലുണ്ടെങ്കിൽ വിരുന്നുചോറും കിട്ടും
ഊട്ടിലും കിട്ടാ ദരിദ്രനെന്നോർക്കണം.'
'എലിയെപ്പോലെയിരിക്കുന്നവനൊരു
പുലിയെപ്പോലെ വരുന്നതു കാണാം.'
'ധനമെന്നുള്ളതു മോഹിക്കുമ്പോൾ
വിനയമൊരുത്തനുമില്ലിഹ നൂനം.'
'കനകമൂലം കാമിനിമൂലം
കലഹം പലവിധമുലകിൽ സുലഭം.'
'തള്ളയ്ക്കിട്ടൊരു തല്ലു തരുമ്പോൾ
പിള്ളയെടുത്തു തടുക്കേയുള്ളൂ.'
'വല്ലാമക്കളിലില്ലാമക്കളി–
തെല്ലാവർക്കും സമ്മതമല്ലോ.'
മുല്ലപ്പൂമ്പൊടിയേറ്റു കിടക്കും
കല്ലിനുമുണ്ടാമൊരു സൗരഭ്യം.'
'ചണമെന്നുള്ളതിനോടെടപെട്ടാൽ
പ്രണയംകൊണ്ടൊരു ഫലമില്ലേതും.'

എന്നതുടങ്ങിയ പ്രയോഗങ്ങളുടെ സർവ്വസാധാരണതചംതന്നെ തുള്ളലുകളുടെ ഖ്യാതിയെ നാടെങ്ങും മാറെറാലിക്കൊള്ളിക്കുന്നുണ്ട്. മലയാളപദ്യസാഹിത്യത്തിൽ കുഞ്ചൻനമ്പ്യാരെപ്പോലെ ജനസാമാന്യത്തിൻെറ പ്രീതിക്കു പാത്രീഭവിച്ചിട്ടുള്ള ഒരു കവിയൊ, തുള്ളലുകൾപോലെ പ്രചുരപ്രചാരം സിദ്ധിച്ചിട്ടുള്ള ഒരു കാവ്യശാഖയൊ ഇല്ലെന്നുള്ളതു നിസ്സന്ദേഹംതന്നെ.

# അദ്ധ്യായം 8

## ദൃശ്യകാവ്യപ്രസ്ഥാനം

ആട്ടക്കഥ.

മദ്ധ്യഘട്ടംമുതൽ ഉദിച്ചുയന്നിട്ടുള്ളതും, കേരളീയ സാഹിത്യത്തിന്റെ പ്രത്യേകതയെ കാണിക്കുന്നതുമായ ഒരു പ്രസ്ഥാനമാണ് കഥകളി അല്ലെങ്കിൽ ആട്ടക്കഥ. ഇതിന്റെ ഉല്പത്തിയെ സംബന്ധിച്ച് അഭിജ്ഞന്മാരുടെ ഇടയിൽ അനേകം അഭിപ്രായഭേദങ്ങളുണ്ടായിട്ടുണ്ട്.

മതസംബന്ധമായ ഓരോ ചടങ്ങുകളിൽനിന്നാണ് ഓരോ ദേശങ്ങളിലും ദൃശ്യകാവ്യങ്ങൾ ഉത്ഭവിച്ചിട്ടുള്ളതെന്നു ചരിത്രകാരന്മാർ പ്രസ്താവിക്കുന്നു. മലയാളത്തിലെ സ്ഥിതിയും അതിൽനിന്ന് അധികം ഭിന്നമല്ല. പ്രാചീനകാലത്ത് 'പൂരക്കളിപ്പാട്ട്' കോലടിപ്പാട്ട്' 'മോഹിനിയാട്ടം' മുതലായി ചില അഭിനയങ്ങൾ കേരളക്ഷേത്രങ്ങളിൽ നടപ്പുണ്ടായിരുന്നതായി കേരളചരിത്രം ഘോഷിക്കുന്നു. പ്രസ്തുത അഭിനയങ്ങളിൽ പ്രത്യക്ഷപ്പെട്ട ദൃശ്യകല, 'ചാക്യാർക്കൂത്ത്' 'കൂടിയാട്ടം' 'അഷ്ടപദിയാട്ടം' എന്നീ മാർഗ്ഗങ്ങളിൽക്കൂടി സഞ്ചരിച്ചു വളന്നു പരിപുഷ്ടമായിത്തീന്നിട്ടുള്ള ഒന്നാണ്, കേരളത്തിലെ ആട്ടക്കഥ അഥവാ കഥകളിപ്രസ്ഥാനം.

ആട്ടക്കഥകളുടെ ഉല്പത്തി സംസ്കൃതനാടകങ്ങളിൽനിന്നാണെന്നു വാദിക്കുന്നവരും ഇല്ലെന്നില്ല. എന്നാൽ

ശരിയായ ആലോചനയിൽ ആ വാദത്തിൻെറ അസാധുത്വം ആക്കും അനായാസേന മനസ്സിലാക്കാവുന്നതാണ്.

'ആംഗികോ വാചികശ്ചൈവ– ഹ്യാഹാര്യസ്സാത്വികസ്തഥാ
ചത്വാരോഭിനയാഹ്യേതേ– യേഷു നാട്യം പ്രതിഷ്ഠിതം'

എന്നിങ്ങനെ നാട്യശാസ്ത്രവിഹിതമായ ചതുർവിധ അഭിനയങ്ങളിൽ, വാചികാഭിനയപ്രധാനവും ആംഗികാഭിനയശൂന്യവുമായ നാടകത്തിനും, ആംഗ്യസങ്കേതബഹുലവും വാചികാഭിനയശൂന്യവുമായ ആട്ടക്കഥയ്ക്കും തമ്മിലുള്ള അന്തരം ഈ സന്ദർഭത്തിൽ ചിന്താവിഷയമായിട്ടുള്ളതാണ്. ദൃശ്യപ്രസ്ഥാനത്തെ നാട്യം, നൃത്യം, നൃത്തം ഇങ്ങനെ മൂന്നായി തരംതിരിച്ചിട്ടുണ്ട്.

"അവസ്ഥാനുകൃതിർന്നാട്യം രൂപം ദൃശ്യതയോച്യതേ
രൂപകം തത്സമാരോപാൽ ദശൈവ രസാശ്രയം
അന്യദ്ഭാവാശ്രയം നൃത്യം നൃത്തം താളലയാശ്രയം"

എന്നു ദശരൂപകത്തിൽ വിധിച്ചിരിക്കുന്നു. ഇതിൽ പദാർത്ഥരൂപഭാവാഭിനയപ്രധാനമായ നൃത്യവർഗ്ഗത്തിലേ ആട്ടക്കഥ ഉൾപ്പെടുകയുള്ളു. ദക്ഷയാഗംകഥകളിയുടെ പ്രാരംഭത്തിൽ—

'കേനാപി തൽപാദജുഷാ കില ദക്ഷയാഗ–
നാട്യപ്രബന്ധമുദിതം സുധിയഃ പുനന്തു.'

എന്ന് ഇരയിമ്മൻതമ്പി കഥകളിയെ നാട്യവർഗ്ഗത്തിൽ ഉൾപ്പെടുത്തി പ്രയോഗിച്ചിട്ടുണ്ടെങ്കിലും, പ്രസ്തുതകല നാടകലക്ഷണങ്ങളിൽനിന്നു വളരെ വളരെ ഭേദിച്ചാണ്

നില്ക്കുന്നതെന്ന് അഭിജ്ഞന്മാരോടു വിശേഷിച്ചു പറയേണ്ടതായിട്ടില്ല.

ഈ സംഗതി എങ്ങനെ ഇരുന്നാലും നാടകം ഭാരതീയരുടെ പൊതുസ്വത്തും, കഥകളി കേരളീയരുടെ സ്വകാര്യസ്വത്തും ആണെന്നുള്ള സംഗതി നിർവ്വിവാദമാകുന്നു.

ചാക്യാന്മാരിൽനിന്നു നമ്പ്യാക്ക് നേരിട്ട അഭിഭവം തുള്ളൽക്കഥകളുടെ ഉല്പത്തിക്കു ഹേതുവായി എന്നു പറയാറുള്ളതുപോലെ, സാമൂതിരിപ്പാടും കൊട്ടാരക്കരത്തമ്പുരാനും തമ്മിലുണ്ടായ മത്സരത്തിൽനിന്നാണ് കഥകളിയുടെ പുറപ്പാട് എന്നു പറഞ്ഞുവരുന്നതിൽ വല്ല പരമാർത്ഥവും ഉണ്ടോ എന്നു വിചാരശീലന്മാരായ വിദ്വജ്ജനങ്ങൾ ആലോചിക്കേണ്ടതാണ്.

ആട്ടക്കഥ അഥവാ കഥകളിപ്രസ്ഥാനത്തിൻെറ ഉപജ്ഞാതാവായി നാം ആദരിച്ചുപോരുന്നതു കൊട്ടാരക്കരത്തമ്പുരാനെയാണല്ലൊ.

'പ്രാപ്യാനന്തഫലനശ്രിയഃപ്രിയതമ ശ്രീരോഹിണീജന്മനോ
വഞ്ചിക്ഷ്മാവര വീരകേരളവിഭോ രാജ്ഞഃസ്വസുസ്സൂനനാ
ശിഷ്യേണ പ്രവരേണ ശങ്കരകവേ രാമായണം വർണ്ണ്യതേ
കാരുണ്യേന കഥാഗുണേന കവയഃ കുർവ്വന്തു തൽകണ്ണയോഃ'

എന്നുള്ള രാമനാട്ടത്തിലെ മംഗളശ്ലോകത്തിൽനിന്നു പ്രസ്തുത തമ്പുരാൻ വഞ്ചിരാജ്യം ഭരിച്ചിരുന്ന ഒരു വീരകേരളവർമ്മരാജാവിൻെറ മരുമകനും, ശങ്കരകവിയുടെ ശിഷ്യനുമാണെന്നു വ്യക്തമാകുന്നുണ്ട് എങ്കിലും അദ്ദേഹത്തിൻെറ ജീവിതകാലത്തെപ്പററി ശരിയായി ഒന്നും അറിയു

വാൻ കഴിയുന്നില്ല. 7-ാംനൂററാണ്ടിന്റെ ഉത്തരാദ്ധത്തിലാണു് അദ്ദേഹം ജീവിച്ചിരുന്നതെന്നു മിക്കവാറും നാം വിശ്വസിച്ചുപോരുന്നു. ഈ തമ്പുരാന്നുമുമ്പാണു് 'കൃഷ്ണനാട്ടം' നിർമ്മിച്ചതെന്നു പറഞ്ഞുവരുന്നുണ്ടെങ്കിലും കേവലം ഐതിഹ്യം മാത്രമല്ലാതെ, അതിലേക്കു് ഇതേവരെ യാതൊരു തെളിവും ആരും പ്രദർശിപ്പിച്ചിട്ടില്ല. 'കിമ്മീരവധം' ആട്ടക്കഥയുടെ അവതാരികയിൽ ശിരോമണി പി. കൃഷ്ണൻനായർ അവർകൾ കൃഷ്ണനാട്ടം, രാമനാട്ടത്തിനുശേഷം ഉത്ഭവിച്ചിട്ടുള്ളതായിരിക്കാനേ ഇടയുള്ളു വെന്നു് ഒരു നവീനാഭിപ്രായം പുറപ്പെടുവിച്ചിട്ടുള്ള സംഗതി ഇവിടെ പ്രസ്താവയോഗ്യമായിരിക്കുന്നു.

'സ്ഫായദ്ഭക്തിപരേണ സന്നമനസാ ശ്രീമാനവേദാഭിധ-
ക്ഷോണീന്ദ്രേണ കൃതാനിരാകൃതകലിർഗ്ഗ്രാഹ്യസ്തുതിർഗ്ഗാഥകൈഃ
ലക്ഷ്മീവല്ലഭ 'കൃഷ്ണഗീതി'രിതി വിഖ്യാതാ തവാനുഗ്രഹാ-
ദേഷാപുഷ്കരലോചനേഹ ഭജതാം പുഷ്ണാതു മോക്ഷശ്രിയം.'

എന്ന ശ്ലോകത്തിലെ 'ഗ്രാഹ്യസ്തുതിർഗ്ഗാഥകൈഃ' എന്ന ഭാഗംകൊണ്ടു കൃഷ്ണനാട്ടമുണ്ടാക്കിയതു കൊല്ലം 829-ാമാണ്ടു് ധനുമാസത്തിലാണെന്നു ഗ്രഹിക്കാവുന്നതാണു്. ആ സ്ഥിതിക്കു് 7-ാം നൂററാണ്ടിൽ ജീവിച്ചിരുന്ന കൊട്ടാരക്കരത്തമ്പുരാന്നുമുമ്പാണു് 'ശ്രീ മാനവേദകൃത'മായ കൃഷ്ണനാട്ടം ഉത്ഭവിച്ചതെന്നു ഭാഷാചരിത്രകാരന്മാരിൽ പലരും പ്രസ്താവിക്കുന്നതിൽ വലുതായ അസാംഗത്യദോഷം ഉള്ളതായി തോന്നുന്നു.

രാമനാട്ടം കൊട്ടാരക്കരത്തമ്പുരാന്റെ കൃതിയാണെന്നു സൂചിപ്പിച്ചുവല്ലൊ. ആട്ടക്കഥാപ്രസ്ഥാനത്തിൽ ഇതു്

ആദ്യത്തേതു്, എന്നുള്ള ഒരു ചരിത്രപ്രാധാന്യമല്ലാതെ സാഹിത്യഗുണങ്ങളെ പുരസ്കരിച്ചു ചിന്തിക്കുന്നതായാൽ ഈ ഇനത്തിലെ ഇതരകൃതികളെ അപേക്ഷിച്ചു തുലോം താണനിലമാത്രമേ പ്രസ്തുതകൃതി അർഹിക്കുന്നുള്ളുവെന്നു കാണാം. കൊട്ടാരക്കരത്തമ്പുരാന്റെ കാലംമുതൽ കേരളവർമ്മ വലിയകോയിത്തമ്പുരാന്റെ കാലംവരെ ഈ പ്രസ്ഥാനത്തിൽ പലരും കൃതികൾ എഴുതിയിട്ടുണ്ടു്. 111 ദിവസത്തെ ആട്ടക്കഥകൾ ഇതിനകം അച്ചടിച്ചു പ്രസിദ്ധപ്പെടുത്തിയിട്ടുമുണ്ടു്; അനേകം എണ്ണം അമുദ്രിതങ്ങളായിട്ടുമുണ്ടു്. എന്നാൽ അവയിൽ അധികവും നിർഗ്ഗുണങ്ങളും നീരസങ്ങളുമാകയാൽ ഇന്നു ലുപ്തപ്രചാരങ്ങളായിത്തീർന്നിരിക്കയാണു്. കോട്ടയത്തുതമ്പുരാന്റെ കിമ്മീരവധം, ബകവധം, കല്യാണസൗഗന്ധികം, നിവാതകവചകാലകേയവധം, കാർത്തികതിരുനാളിന്റെ നരകാസുരവധം, ഉണ്ണായിവാര്യരുടെ നളചരിതം നാലു ദിവസത്തെ കഥ, ഇരയിമ്മൻതമ്പിയുടെ ദക്ഷയാഗം, കീചകവധം, ഉത്തരാസ്വയംവരം, അശ്വതിതിരുനാളിന്റെ അംബരീഷചരിതം, പൂതനാമോക്ഷം, രുഗ്മിണീസ്വയംവരം, പൗണ്ഡ്റകവധം, വയസ്കര മൂസ്സതിന്റെ ദുര്യോധനവധം, വിദ്വാൻ കോയിത്തമ്പുരാന്റെ രാവണവിജയം എന്നിവയാണു് ഈ ഇനത്തിൽ മുഖ്യമായി ഗണിച്ചുവരുന്ന കൃതികൾ.

> ‘കോട്ടം വിട്ടൊരു കോട്ടയം കഥകൾ നാലഞ്ചാതെ വഞ്ചീശ്വര—
> ശ്രേഷ്ഠൻ തന്നുടെ നാലു തമ്പിയുടെ മൂന്നൊന്നക്കവീന്ദ്രന്റെയും’

എന്നുള്ള പട്ടികയിൽ ഉൾപ്പെട്ടിട്ടില്ലാത്ത ഉണ്ണായിവാര്യരുടെ നളചരിതം കഥകളിക്കാണു് ഈ പ്രസ്ഥാനത്തി

ലെ കൃതികളിൽ പ്രഥമസ്ഥാനം നൽകേണ്ടതെന്ന സകല സഹൃദയരും സമ്മതിക്കുന്നതും സംവദിക്കുന്നതുമാണ്.

ആട്ടക്കഥകളിലെ ഭാഷ സംസ്കൃതബഹുലമായ മണിപ്രവാളമാണ്. ചമ്പൂകാവ്യങ്ങളേയും അതിക്രമിക്കുന്ന 'ഭാഷാസംസ്കൃതയോഗ'മാണ് ഇവയിലുള്ളത്. കവിവാക്യങ്ങളെല്ലാം ശ്ലോകങ്ങളും, പാത്രങ്ങളുടെ സംഭാഷണം മുഴുവൻ പദങ്ങളും ആയിരിക്കണമെന്നാണ് ഇത്തരം കൃതികളിലെ സാധാരണ നിയമമെന്ന തോന്നുന്നു. കവിവാക്യങ്ങളായ ശ്ലോകങ്ങൾ മിക്കതും ശുദ്ധ സംസ്കൃതമയങ്ങൾതന്നെ. കോട്ടയത്തു തമ്പുരാൻെറ കിമ്മീരവധം കഥകളിയിൽ സംസ്കൃതരൂപമല്ലാതെ മലയാള പദം തൊട്ടുവിച്ചിട്ടുള്ള ഒരൊററ ശ്ലോകംപോലും കാണുന്നില്ല. ഇത്തരം കൃതികളെ മണിപ്രവാളപ്രസ്ഥാനത്തിൽ ഉൾപ്പെടുത്തിപ്പറയുന്നതുതന്നെ കുറെ സാഹസമല്ലയോ എന്നുകൂടി തോന്നിപ്പോകുന്നു.

അർവ്വാചീന സംസ്കൃതകാവ്യകാരന്മാരിൽ പലരിലും കണ്ടുവരുന്ന അലങ്കാരഭ്രമം ആട്ടക്കഥാകർത്താക്കന്മാരിൽ ഒട്ടും കുറവല്ല.

'ക്ഷ്മേളാ ഘോഷാതി ഭീതിപ്രചലദ നിമിഷാ സിംഹികാ ഭാഷ്യപുഷ്യ-
ദ്ദ്വേഷാ ദോഷാചരീത്ഥം നിജഖലു വപുഷാ ഭീഷയന്തീ പ്രദോഷേ
ഋഷാ ക്രൂലങ്കഷേണ പ്രപരുഷപരുഷാ ജോഷമാദായ ദോഷാ-
യോഷാഭ്രൂഷാമനൈഷീൽ പ്രിയവധരുഷിതാ പാർഷതീം ദൂരമേഷാ'
(കിമ്മീരവധം.)

എന്നീമട്ടിൽ അലക്ഷ്യമായ പ്രാസപ്രയോഗങ്ങളും,

'കദാചന ജലന്ധരോ സുരധുരന്ധരോ മന്ധരോ
മുദാ സവിജിതാപ്സരോ യുവതി വൃന്ദയാ വൃന്ദയാ

വിശൻ രഹസി ദീപിതാ നിമിഷ കേതനം കേതനം
ജഗാദ സഹകോകില പ്രിയതമാരുതേ മാരുതേ’

(ജലന്ധരാസുരവധം)

കല്പദ്രു കല്പദ്രുപദേന്ദ്ര പുത്രീ—സാരസ്യസാരസ്യ നിവാസഭൂമി:—
നാളീകനാളീക ശരാർദ്ദിതാ സാ—മന്ദാക്ഷമന്ദാക്ഷരമേവമൂചേ.’

(കാലകേയവധം)

എന്നിങ്ങനെ യമകം തുടങ്ങിയ ശബ്ദാലങ്കാരങ്ങളും പ്രസ്തുത കൃതികളിൽ പലതിലും സുലഭമാണ്. അർത്ഥാലങ്കാരങ്ങളും അതുപോലെതന്നെ.

‘സുലളിതപദവിന്യാസാ—രുചിരാലങ്കാരശാലിനീമധുരാ
മൃദുലാപിഗഹനഭാവാ—സൂക്തിരിവാവാപ സോർവ്വശീവിജയം’



ഇത്യാദി മനോഹരതരമായ ശ്ലിഷ്ടോപമകളും, ചമൽക്കാര സമ്പൂർണ്ണങ്ങളായ ഇതരാലങ്കാരങ്ങളും ആട്ടക്കഥകളിൽ അവിരളമായി കാണാവുന്നതാണ്.

രൌദ്രവീരരസങ്ങളുടെ ബാഹ്യപ്രകടനം ആട്ടക്കഥകളിലെ ശ്ലോകങ്ങളിലും പദങ്ങളിലും കാണുന്നതുപോലെ പദ്യസാഹിത്യത്തിന്റെ മറ്റൊരു ശാഖയിലും സുലഭമല്ലെന്നുതന്നെ പറയാം.

‘തൽക്കാലേ തേന രോഷാദചികടതരജടാതാഡിതാൽ ഭൂമിപൃഷ്ഠാ—
ദുത്തിഷ്ഠന്തീ കരാളാപദയുഗളഭരാൽ കമ്പയന്തീ ജഗന്തീ.
ഉന്നമ്രാത്മ്രകേശൈന്നഭസിഘനഘടാം ഘട്ടയന്തീ നദന്തീ
ഖഡ്ഗം തീവ്രം വഹന്തീ സവിധമഥ മുനേരേത്യ കൃത്യാ ബഭാഷേ’.

‘കിങ്കരവൈ ഭഗവാൻ! മുനീശ്വര! കിങ്കരിഞ്ഞാനധുനാ.......

(അംബരീഷചരിതം)

'ശ്രാവം ശ്രാവം തദാനീം പ്രിയനിധനമഥക്രോധസംഘൂർണ്ണിതാഭ്യാം
ചക്ഷുഭ്യാമുദ്വമന്തീ സ്മരഹരനിടിലോദ്ഭ്രാന്തബർഹിശ്ശിഖാഭാം
ഭ്രാമ്യജ്ജ്യോതിഷ്ക്കണാളീം ഘടനഝടഝടാദംഷ്ട്രികാ സിംഹികേതി
പ്രഖ്യാതാസഹ്യരൂക്ഷാക്ഷരകഥനപരാരാക്ഷസീ പ്രോത്ഥിതാഭൂൽ'
(കിമ്മീരവധം)

ഇത്യാദി ശ്ലോകങ്ങളിലും പദങ്ങളിലും സ്ഫുരിക്കുന്ന രൗദ്ര വീരരസങ്ങൾ അനുഭവവേദ്യങ്ങളത്രെ.

ആട്ടക്കഥകളിലെ പദങ്ങളും ദണ്ഡകങ്ങളും എല്ലാം മണിപ്രവാളരൂപങ്ങളാണെന്നു സാമാന്യമായി പറയാം. എന്നാൽ അവയിൽതന്നെയും ചിലതു സംസ്കൃതസംപൂർണ്ണങ്ങളായിരിക്കുന്നു. ജലന്ധരാസുരവധത്തിൽ—

"ഫാലവിലോചന പാലയ മാമഘ—ജാലവിമോചന പാലയ മാം
ശൈലസുതാകുചകുങ്കുമപങ്കില!—ശൈലവരാലയ! പാലയ മാം
നീലവിലോഹിതലോകപതേ! ഹരി—നീലമനോഹര ഭൂതപതേ!
കാലനിഷൂദന! ദേവ! നമോ ഹര!—ബാലകലാനിധിശേഖര! ചേ
ചേതന! ദാവയ സാംബശിവം വൃഷ—കേതന! മാമയ ദാവദവം........
മാരകളേബരതുല്യരുചേ! സുകു—മാരശരീര! സുചാരുരുചേ!
കാരണകാരണ! ചാരണവന്ദിത!—പാഹി നതാംബുജതിഗ്മരുചേ!
കാമിമനോരഥകാമധേനോ! ജയ—ഹൈമവതീപരിശോഭിതനോ!
സോമവിഭാകര! പാവകലോചന!—സാമപരായണ! പാഹി വിഭോ!
ഭൂരിധരാധരചാപപതേ! വര—വാരിരുഹാസനസംസ്തുതപതേ!
വാരിജനേത്രശരായ ധരാരഥ—വേദഹയായ നമോ ഭവതേ."

എന്നുള്ള നാരദപദം ശുദ്ധസംസ്കൃതംതന്നെ. പക്ഷേ, ഇവിടെ ശ്രോതാക്കൾക്ക് അനുഭവരസത്തെ വരുത്തുന്നതിനുള്ള കവിയുടെ ഔചിത്യവിചാരം മാത്രമായി ഗണിക്കുവാനെ ഉള്ളു. എന്നാൽ പലതിലും അങ്ങിനെയല്ല കണ്ടുവരാറുള്ളത്. വെറും പാണ്ഡിത്യപ്രകടനത്തിനുമാത്രമാണ് ചിലർ സംസ്കൃതം പ്രയോഗിക്കുന്നതെന്നു വിചാരിക്കേണ്ടിയിരിക്കുന്നു.

ഉണ്ണായിവാരിയർ.

ആട്ടക്കഥകളിൽ അഗ്രിമസ്ഥാനത്തെ അർഹിക്കുന്നതു് ഉണ്ണായിവാര്യരുടെ നളചരിതമാണെന്നു മുമ്പു സൂചിപ്പിച്ചുവല്ലൊ. നടനോചിതഗുണങ്ങൾ നളചരിതത്തിലെപ്പോലെ ഇതരകൃതികളിൽ ഇല്ലെന്നുതന്നെപറയാം. എന്നാൽ സംഗീതസാഹിത്യഗുണങ്ങളിലും ഇതു മറെറാന്നിനു പിന്നിലല്ലാ നില്ക്കുന്നതു്.

"സാമ്യമകന്നോരുദ്യാനം എത്രയുമാഭിരമ്യമതിനുണ്ടതു നൂനം"

എന്നു തുടങ്ങിയ പദങ്ങളിൽ താളമേളങ്ങളുടെ രഞ്ജിപ്പിൽനിന്നുണ്ടാകുന്ന സംഗീതസുഖം അവാച്യമെന്നേ പറയാവൂ.

'അകൃത്രിമദ്യുതിരനവദ്യേയം—അടുത്തു ചെന്നിനിയനപശ്യേയം
ആകൃതി കണ്ടാലതിരംഭേയം—ആരാലിവൾ തന്നാധരം പേയം'

എന്നിങ്ങനെ ആദിപ്രാസവും അന്ത്യപ്രാസവും മററും ചേർത്തു ശബ്ദഭംഗിവരുത്തിയിട്ടുള്ള ഘട്ടങ്ങൾ അനവധിയാണു്. മണിപ്രവാളകർത്താക്കളിൽ പലരുടേയും കൃതികൾ രചനഭംഗിയുള്ളതായിരിക്കുമെങ്കിലും മിക്കതും പൊള്ളയായിട്ടാണു് കണ്ടുവരാറുള്ളതു്. അവർ ശബ്ദങ്ങളെ ധാരാളം വാരിക്കോരിവിതറാറുണ്ടു്. പക്ഷെ അത്രത്തോളമുള്ള അർത്ഥപുഷ്ടിയൊന്നും അവയിൽ കാണുകപതിവില്ല. വാര്യർ ഈ അപവാദത്തിൽനിന്നു തീരെ ഒഴിഞ്ഞുനില്ക്കുന്ന ഒരാളാണു്. അമുക്തഹസ്തമായി മാത്രമേ അദ്ദേഹം പദങ്ങളെ പ്രയോഗിക്കാറുള്ളു. ഗംഭീരാശയങ്ങളെ അവയിൽ നിക്ഷേപിക്കുകയും ചെയ്യും.

'ഞാനെന്നും എനിക്കുള്ളതെന്നും—അഭിമാനമെല്ലാവർക്കും തോന്നും
അത്ഥമായം, അതമേയം—അത്ഥമായുന്നതുമല്ലലകിൽ'

എന്നും മററുമുള്ള വരികളിൽ എത്ര പ്രൗഢമായ ആശയങ്ങളെയാണ് അദ്ദേഹം ഉള്ളടക്കിയിരിക്കുന്നത്. രസപോഷണത്തിനൊ, ആശയപ്രകാശനത്തിനൊ മാത്രമല്ലാതെ കവി അനാവശ്യമായി ഒരിടത്തും അലങ്കാരപ്രയോഗം ചെയ്യ പതിവില്ല.

'എന്തൊരു കഴിവിനി ഇന്ദുമുഖിക്കുമെന്നിൽ
അന്തരംഗത്തിൽ പ്രേമം വന്നീടുവാൻ
പെണ്ണിനൊരാണിലൊരു പ്രേമതാമരസ്സിന്നു
കന്ദപ്പൻ വേണമല്ലൊ കന്ദം സമപ്പ്യയിതും'

'കമനി! രത്നകനകങ്ങളുടെ – ഘടനയേ ഘടന നിങ്ങളുടെ;
വിഷ്ണുരമസ്സു, നിശസ്സുശശാങ്ക, – നമസ്സു ഹരൻ, നളനോക്കിൽ നിനക്കും'

എന്നും മററുമുള്ള അത്ഥാലങ്കാരങ്ങളുടെ ഔചിത്യവും ഭംഗിയും ആലോചിക്കുക!

വാര്യരെപ്പോലെ സ്വതന്ത്രനായ ഒരു കവി ആട്ടക്കഥാസാഹിത്യത്തിലെന്നല്ല, മണിപ്രവാളസാഹിത്യലോകത്തിൽതന്നെ കാണുമോ എന്നു സംശയമാണ്. ആട്ടക്കഥകളിൽ പ്രായേണ ശ്ലോകങ്ങൾ സംസ്കൃതവും, പദങ്ങൾ മണിപ്രവാളവുമായിട്ടാണ് കണ്ടുവരാറുള്ളത്. വാര്യർ ഈ വ്യവസ്ഥയെ സവ്വത്ര ലംഘിച്ചിട്ടുണ്ട്. ശബ്ദപ്രയോഗത്തിലും സ്വാതന്ത്ര്യംതന്നെയാണ് കൈക്കൊണ്ടിട്ടുള്ളത്. സംസ്കൃതവും മലയാളവും നല്ലപോലെ സ്വാധീനമായിരുന്ന കവി അപ്പോഴപ്പോൾ വന്നുചേരുന്ന ഭാഷയിൽ എഴുതുമെന്നല്ലാതെ താനെഴുതുന്ന കവിത സം

സ്കൃതമൊ മലയാളമൊ എന്നുള്ള ഒരു ചിന്ത അദ്ദേഹം ഒരിക്കലും ചെയ്യുക പതിവില്ലായിരുന്നുവെന്നു തോന്നുന്നു. 'തേടിപ്പോയ വള്ളി കാലിൽ ചുററി' എന്നു പറയേണ്ടിടത്തു 'മിളിതം പദയുഗളേ നിഗളതയാ മാൎഗ്ഗിതയാ ലതയാ' എന്നാണു വാൎയ്യൎക്കു് അപ്പോഠം തോന്നുന്നതെങ്കിൽ അതുതന്നെ എഴുതുകയുള്ളു.

> 'നവവിരഹമയന്ത്യാം നൈഷധം ചിന്തയന്ത്യാം
> ജനിതവിദമയന്ത്യാം ജാതതാപം വഹന്ത്യാം
> വ്യസനമകലെയാവാൻ വീണിരന്നാശുദേവാൻ
> നളനഭജത ഭാവാൻ നാട്ടപൂവാൻ തപാവാൻ'

എന്നിങ്ങനെ ഒരേ ശ്ലോകത്തിൽതന്നെയും പച്ചമലയാളവും തനിസംസ്കൃതവും ചേരുന്ന പടി ചേൎക്കുവാൻ വാൎയ്യൎക്കു് ഒരു ക്ലേശവുമില്ല.

കവി, ശബ്ദാലങ്കാരപക്ഷപാതിയാകകൊണ്ടു് ചിലപ്പോഠം ശബ്ദങ്ങളുടെ വാലും തലയും ഇല്ലാതാക്കുന്നു എന്നുള്ളതാണു് വാൎയ്യരുടെ പേരിൽ ചുമത്താറുള്ള ഒരു കുററം. അതുപോലെതന്നെ അദ്ധ്യാഹരപൂൎത്ത വേറൊരു ദോഷമായും കല്പിക്കാറുണ്ടു്. അന്വയകാഠിന്യം മറെറാരു കുററമായും പറയാറുണ്ടു്. ഇങ്ങനെയൊക്കെയാണെങ്കിലും "സംഗീതസാഹിത്യങ്ങഠം രണ്ടും ഒന്നുപോലെ പലമാതിരിയിലും നയിക്കാറുന്നതിനാലുള്ള സൎവ്വതോമുഖത, പ്രകൃതിസിദ്ധമായ ഗാംഭീൎയ്യം, ഉദാരമായ ബന്ധം, സ്വകപോലകല്പിതങ്ങളായ നൂതന ഭംഗികഠം, ആലോചിക്കുംതോറും നീണ്ടുനീണ്ടുപോകുന്ന വ്യംഗ്യാൎത്ഥത്തിന്റെ ബാഹുല്യം, പ്രയോഗവൈചിത്ര്യത്താലുള്ള വ്യുൽപ്പാദകത, എല്ലാ വിഷയത്തിലുമുള്ള ക്ഷോദക്ഷമത ഇതുകഠം നളചരിത

ത്തെ മണിപ്രവാളകൃതികളിൽ പ്രഥമഗണനീയമാക്കിച്ചമച്ചിരിക്കുന്നു"* എന്നുള്ളതു നിർവ്വിവാദമാണ്.

ഇരയിമ്മൻതമ്പി.

ഉണ്ണായിവാര്യർ കഴിഞ്ഞാൽ ആട്ടക്കഥാലോകത്തിൽ ഇരയിമ്മൻതമ്പി മറ്റെല്ലാവർക്കും അസൂയ ജനിപ്പിക്കുമാറു് ഉയർന്നുനില്ക്കുന്നു എന്നു പറയുന്നതിൽ പക്ഷാന്തരമുണ്ടെന്നു തോന്നുന്നില്ല. ശബ്ദാർത്ഥസാരള്യം, ഒരുപക്ഷെ നളചരിതത്തിലേക്കാൾ കൂടുതലായിത്തന്നെ തമ്പിയുടെ കൃതികളിൽ കാണുവാൻ സാധിക്കുന്നതാണു്. ശ്രവണമാത്രയിൽത്തന്നെ അർത്ഥം സ്ഫുരിക്കുക എന്ന ഒരു ഗുണം തമ്പിയുടെ കവിതയ്ക്കു പ്രത്യേകമുണ്ടു്:—

'ക്ഷോണീന്ദ്രപത്നിയുടെ വാണീം നിശമ്യ പുന-
രേണീവിലോചന നടുങ്ങി
മിഴിയിണകലങ്ങി വിവശതയിൽ മുങ്ങി പലതടവു-
മതിനുപുനരവളൊടു പറഞ്ഞളവു
പരുഷമൊഴി കേട്ടുടനടങ്ങി
ദാസ്യം സമസ്തജനഹാസ്യം നിനച്ചു നിജ-
മാസ്യം നമിച്ചു പുനരേഷാ
വിജിതസുരയോഷാ, വിഗതപരിതോഷാ
ശ്രമസലില ബഹുലതരനയനജലമതിലുടനെ
മുഴുകി ബത! മലിനതരവേഷാ
ഗാത്രം വിറച്ചതിമാത്രം കരത്തിലഥ
പാത്രം ധരിച്ചവിടെ നിന്നു
പരിചൊടുനടന്നു പഥി കിമപി നിന്നു
ഹരിണരിപുവരസഹിതദരിയിലിഹ പോകുമൊരു
ഹരിണിയുടെ വിരുത കലർന്നു

* ഏ. ആർ. രാജരാജവർമ്മ കോയിത്തമ്പുരാൻ

നിശ്വസ്യദീർഘമഥ വിശ്വസ്യനാഥമപി—
വിശ്വസ്യചേതസി സുജാതാ
ധൃതിരഹിതചേതാ—ധൃതപുളകജാതാ
സൂതസുതന്റെ മണിനികേതമതിലവൾ ചെന്നു—
ഭീതിപരിതാപ പരിഭൂതാ.' (കീചകവധം)

ഇവിടെ പാഞ്ചാലി, ക്ഷോണീന്ദ്രപത്നിയുടെ വാക്കുകേട്ടു പെട്ടെന്നു നടുങ്ങിയതും, സമസ്തജനഹാസ്യമായ നിജദാസ്യമോർത്തു് ആസ്യംനമിച്ചതും, ശ്രമസലിലം തുടച്ചതും, വിവശത കലന്നതും മററുമായ ഭാവങ്ങളെ ഇതിലധികം സ്ഫുടമായി പ്രകാശിപ്പിക്കുവാൻ കഴിയുന്നതെങ്ങിനെ?

ആട്ടക്കഥകളിലെ ചില പാട്ടുകൾ അവയുടെ ഗുണപൗഷ്കല്യംകൊണ്ടുതന്നെ പ്രസിദ്ധങ്ങളാണു്. നളചരിതത്തിലെ 'കുണ്ഡിനനായക' 'സാമ്യമകന്നോരുദ്യാനം' 'അംഗനമാർമൗലേ' എന്നു തുടങ്ങിയുള്ള പല ഗാനങ്ങളും, ഉത്തരാസ്വയംവരത്തിലെ 'പ്രണയവാരിധേ, കേൾക്ക മേ വചനങ്ങൾ പ്രാണനായക' 'വീരവിരാടകുമാരവിഭോ' ഇവയും, കീചകവധത്തിലെ 'മാനിനിമാർ മൗലിമണേ', ദക്ഷയാഗത്തിലെ 'പൂന്തേൻ വാണീ ശൃണു മമ വാണി', 'കണ്ണിണയ്ക്കാനന്ദം നൽകീടുന്നു പാരം കാളിന്ദീനദി സാമ്പ്രതം' 'സന്താപമതരുതേ' എന്നു തുടങ്ങിയവയും സംഗീതസാഹിത്യങ്ങളുടെ അന്യോന്യരഞ്ജിതമായ സമ്മേളനത്തിൽ ആപാതമധുരവും ആലോചനാമൃതവുമായിട്ടുള്ളവയാകുന്നു.

ആട്ടക്കഥകളിൽ ആസ്വാദ്യമാനമായ അംശങ്ങൾ ഇങ്ങനെ പലതുമുണ്ടെങ്കിലും അതിന്റെ പ്രചാരം ഇന്നു വളരെ ലോപിച്ചിരിക്കയാണു്. മനുഷ്യജീവിതത്തിന്റെ

പ്രതിരൂപങ്ങളായി വിളങ്ങുന്ന നാടകാദികളിലെപ്പോലെ
വികാരോദ്ദീപകങ്ങളായ വർണ്ണനകളോ, കഥാപാത്രങ്ങളു
ടെ സ്വഭാവപോഷണമോ, അവിച്ഛിന്നമായ ആശയ
പ്രവാഹമോ, ഉൽകൃഷ്ടമായ ചിന്തകളൊ ഇത്തരം കൃതി
കളിൽ വളരെ വിരളമായിട്ടേ കാണുന്നുള്ളു. 'മാരകേളി
ചെയ്യതിന്നു പാരമുണ്ടു മോഹമിന്നു' എന്നിങ്ങനെ കലീ
നയും നവോഢയുമായ വധുവിനെക്കൊണ്ടു കാമപ്രാർത്ഥന
ചെയ്യിക്കുന്നതും മററും ഇത്തരം കൃതികളിൽ സർവ്വസാ
ധാരണമാണ്. സ്ത്രീപുരുഷന്മാരുടെ ഓരോ കാലഘട്ടത്തി
ലുമുള്ള മനോവികാരങ്ങളെ യഥാവിധി കണ്ടറിയുവാൻ
കഥാകൃത്തുക്കൾ അശക്തരാണെന്നുള്ള ആക്ഷേപത്തിന്
ഇവ ഉപോൽബലകങ്ങളായ തെളിവുകളായി ചമയുക
യല്ലേ ചെയ്യുന്നതു്? നളചരിതം മുതലായി അപൂർവ്വം ചി
ല കൃതികൾ ഒഴിച്ചാൽ പറയത്തക്ക യാതൊരു നവീന
തയൊ, വിവിധതയൊ, സ്വതന്ത്രതയൊ ഇല്ലാത്തവയാ
ണ് മിക്ക ആട്ടക്കഥകളും. കഥകളിയുടെ സാമാന്യസ്ഥി
തി ആലോചിക്കുമ്പോൾ അതിൽ ചില പദങ്ങളൊ,
വേഷങ്ങളൊ, സംഭവങ്ങളൊ കൂടാതെ കവികൾക്കു നി
ർവ്വാഹമില്ലെന്നു തോന്നിപ്പോകുന്നു.

സാധാരണയായി വന്ദനരൂപത്തിലുള്ള ഒരു 'തോ
ടയ'മാണ് ആദ്യം ആരംഭിക്കുക. പിന്നീടു പ്രഥമശ്ലോക
ത്തിൽതന്നെ നായികാനായകന്മാരേയൊ, മറേറതെങ്കി
ലും ഒരു പ്രധാന കഥാപാത്രത്തേയൊ രംഗത്തിൽ പ്ര
വേശിപ്പിക്കുന്നു. കിമ്മീരവധത്തിൽ ധർമ്മപുത്രരും പാ
ഞ്ചാലിയുമാണ് ഒന്നാമതായി രംഗപ്രവേശം ചെയ്യുന്ന
തു്. കഥാപാത്രങ്ങളുടെ ഹൃദയത്തെ ഡോളായമാനമാ

ക്കുന്ന അവസ്ഥാന്തരങ്ങളും ഉടനെ അവിടെ ആവിർഭവിക്കും. അടുത്തുതന്നെ ഒരു ഉദ്യാനമോ നദീതീരമോ കണ്ടേയ്ക്കാം. ദക്ഷയാഗത്തിൽ കാളിന്ദീനദിയെ വർണ്ണിച്ചിട്ടുള്ളതു നോക്കുക. നായികയ്ക്ക് ഏതെങ്കിലും ഒരു രാക്ഷസനിൽനിന്നു പരാഭവം നേരിടുന്നതിനുള്ള അവസരമാണ് പിന്നീടുണ്ടാകുന്നത്. കിർമ്മീരവധത്തിൽ പാണ്ഡവന്മാർ 'അമരാപഗയിൽചെന്നു ഗുരുവോടുകൂടെ അപരസന്ധ്യ വന്ദിച്ചുവരുവാൻ' പോയ സന്ദർഭം നോക്കി 'സിംഹിക' എന്ന രാക്ഷസി പ്രവേശിച്ച്, 'വനമുണ്ടിവിടെ ദുർഗ്ഗാഭവനവുമുണ്ട് – വനജാക്ഷി പോക നാം കാണ്മാനായ്ക്കൊണ്ട്' എന്നിങ്ങനെ പാഞ്ചാലിയെ പ്രലോഭിപ്പിച്ചു കൊണ്ടുപോകുന്നു. ഇതു കഴിഞ്ഞാൽ അപരിഷ്കൃതരീതിയിൽ ഒരു പോരുവിളിയും, യുദ്ധവും, വധവും എല്ലാം ഉടൻ നടന്നുകൊള്ളും. ഒടുവിൽ വിജയിയെ ദേവന്മാർ പുഷ്പവൃഷ്ടികൊണ്ടും, മഹർഷിമാർ ആശിസ്സുകളെക്കൊണ്ടും സമ്മോദിപ്പിക്കുന്നതോടുകൂടി നിർവ്വഹണസാഫല്യവും സാധിക്കുന്നു. ഈ രീതിയിലാണ് മിക്ക കഥകളുടെയും ഗതി.

ഗതാനുഗതികത്വം ആട്ടക്കഥകളിൽ ഉള്ളതുപോലെ മറെറാരു സാഹിത്യപ്രസ്ഥാനത്തിലും കാണുകയില്ലെന്നുവേണം പറയുവാൻ. കൃത്രിമങ്ങളും നീരസങ്ങളും രംഗപ്രയോഗാനർഹങ്ങളുമായ പല അംശങ്ങളേയും പരിത്യജിച്ചു കാലാനുകൂലം പരിഷ്കരിക്കയാണെങ്കിൽ ഈ പ്രസ്ഥാനത്തിന് ഇന്നത്തേക്കാൾ കൂടുതൽ പ്രചാരം ഉണ്ടാകുമെന്നു ആശിക്കാവുന്നതാണ്. ഗാനങ്ങളിൽ പല പുതിയ രീതികൾ പ്രയോഗിക്കുന്നതും അതിൻെറ പ്രചാര

ത്തിന് ഒരു കാരണമായിരിക്കും. നാടകങ്ങളിലെപ്പോലെ
കഥാപാത്രങ്ങൾക്കു യഥോചിതം വേഷവിധാനങ്ങൾ ക
ല്പിക്കുന്നതും നന്നായിരിക്കും. പക്ഷെ അതിന്റെ പഴയ
രീതികളെ ഭഞ്ജിക്കുക അത്ര എളുപ്പമാണെന്നും തോന്നു
ന്നില്ല. തന്നെയുമല്ല, കഥകളിയുടെ പ്രത്യേകതയെ
നശിപ്പിക്കത്തക്കവിധത്തിലുള്ള പരിഷ്കാരങ്ങൾ സ്വീ
കാൎയ്യങ്ങളുമായിരിക്കയില്ല. ഏതായാലും മിക്കവാറും മൃത
പ്രായമായിരിക്കുന്ന ഈ കലയുടെ പുനരുദ്ധാരണത്തി
ന്നായി കലാമണ്ഡലം പ്രവൎത്തകന്മാർ ചെയ്തുവരുന്ന പ
രിശ്രമം സ്തുത്യൎഹംതന്നെ.



ചവിട്ടുനാടകം.

കഥകളിയുടെ പുനരുജ്ജീവനഘട്ടമായ 11-ാം ശ
തവൎഷത്തിൽ ഉത്ഭവിച്ചിട്ടുള്ള ഒരു സാഹിത്യപ്രസ്ഥാന
മാണ് ചവിട്ടുനാടകം. അതു് കഥകളിയെ അനുകരിച്ചു
ണ്ടായ ഒരു പ്രസ്ഥാനമാണെന്നു സംശയിക്കേണ്ടിയിരിക്കു
ന്നു. കഥകളിയിൽ ഭൂരിഭാഗവും, യുദ്ധവും വധവുമാണ
ല്ലൊ. രൗദ്രവീരരസങ്ങളുമാണ് അവയിൽ സ്ഥായിയാ
യിട്ടുള്ളതു്. ഗതാനുഗതികതേന ഉത്ഭവിച്ചിട്ടുള്ള ചവി
ട്ടുനാടകങ്ങളുടെ ഗതിയും അധികവും ആ വഴിക്കുതന്നെ
തിരിഞ്ഞുകാണുന്നതു് അനുകരണവിശേഷമെന്നേ പറ
യാനുള്ളു.

പാശ്ചാത്യദേശങ്ങളിൽ പണ്ടു പ്രചുരപ്രചാരത്തി
ലിരുന്ന ചില കഥകളത്രെ ചവിട്ടുനാടകത്തിന്റെ ഇതി
വൃത്തം. ഇവയിൽ പലതും യൂറോപ്യൻ ക്രിസ്തീയയുദ്ധവീ

രന്മാരുടെ വിജയകരമായ വേദപ്രചരണത്തെ പരമർ ശിക്കുന്നവയുമാകുന്നു. മലയാളം കലൎന്ന തമിഴി (മലയാളം തമിഴിൽ) ലാണു് ഈ നാടകങ്ങൾ മിക്കതും രചിച്ചിട്ടുള്ളതു്. ചിന്നത്തമ്പിപിള്ള, വേദനായകൻപിള്ള എന്നു തുടങ്ങിയ ചില തമിഴ്കവികളത്രെ ഇവയുടെ രചയിതാക്കൾ. ഈ നാടകങ്ങളിലെ ഭാഷയിൽ തമിഴിനു പ്രാധാന്യം സിദ്ധിക്കുവാനുള്ള കാരണവും അതുതന്നെ. ചവിട്ടുനാടകങ്ങളിൽ ഏറ്റവും പ്രചാരം സിദ്ധിച്ചിട്ടുള്ളതു കാറൽമാൻനാടകമെന്നു പേരായ പ്രസിദ്ധ കൃതിക്കാകുന്നു.

രാമരാവണ സമരംപോലെയോ, പാണ്ഡവകൗരവ യുദ്ധംപോലെയോ യൂറോപ്പിലെ ചക്രവൎത്തിമാരും തുർക്കികളും തമ്മിൽ ഒരു കാലത്തു ഭീകരമായ പോരാട്ടം നടന്നിരുന്നു. ഫ്രാൻസുരാജ്യം ഭരിച്ചിരുന്ന കാറൽമാൻ (ചാറൽസുമെയിൻ) ചക്രവൎത്തി, റൊൾദോൻ (Roland) ഒലിവേർ മുതലായ പന്ത്രണ്ടു രണവീരന്മാരോടുകൂടി പലസ്തീൻ രാജ്യത്തുചെന്നു്, അവധർമാൻ, (അബ്റഹിമാൻ) ഫറബ്രാസ് എന്നു തുടങ്ങിയ തുൎക്കിത്തലവന്മാരുമായി രണമാടുന്നതും, ഒടുവിൽ അവരെ പരാജിതരാക്കി വിജയക്കൊടി പാറിക്കുന്നതുമാണു് കാറൽമാൻ നാടകത്തിലെ കഥാവസ്തു. പ്രസ്തുത കഥയെ ആധാരമാക്കി അനേകം നാടകങ്ങൾ നിൎമ്മിച്ചിട്ടുണ്ടു്. യുദ്ധവീരമാണു് ഇവയിലെ സ്ഥായിയായ രസമെങ്കിലും, ഇവയിൽ ചില അനുരാഗകഥകളും അത്ഭുതസംഭവങ്ങളും മററും ഇടകലൎത്തിയിട്ടുള്ളതിനാൽ അനേകരസങ്ങളുടെ ആസ്വാദനത്തിനു് ഈ നാടകങ്ങൾ പൎയ്യാപ്തമായിത്തീരുന്നുണ്ടു്.

ഓരോ കഥയും അഥവാ നാടകവും, അതാതിന്റെ തന്മയത്വത്തോടുകൂടി പൂൎണ്ണമായി അഭിനയിക്കപ്പെടണമെങ്കിൽ അറുപതെഴുപതോളം വേഷക്കാരും, ആറേഴു രാത്രികളും വേണ്ടിവരുന്നതാണ്. ചാറൽസ്മെയിൻ ചക്രവൎത്തിയുടെ ദിഗ്വിജയത്തെ പുരസ്കരിച്ചുള്ള നാടകങ്ങൾക്കു പുറമെ, ജോസഫ് നാടകം, ജനോവനാടകം ഇസ്താക്കിനാടകം, ജ്ഞാനസുന്ദരിനാടകം എന്നിങ്ങനെ ഭക്തിപരമായ ഇതരകഥകളെ ആസ്പദമാക്കിയുള്ള പല നാടകങ്ങളും ചവിട്ടുനാടകചക്രത്തിൽ ഉൾപ്പെടുന്നവയായിട്ടുണ്ട്. പ്രസ്തുത നാടകങ്ങൾക്കു ചവിട്ടുനാടകം എന്ന പേർ എങ്ങനെ സിദ്ധിച്ചുവെന്നുള്ളതിനെക്കുറിച്ചു സ്വല്പം പ്രസ്താവിച്ചുകൊള്ളട്ടെ.

ആട്ടക്കഥയിൽ ആട്ടം പ്രധാനമായിരിക്കുന്നതുപോലെതന്നെ, ചവിട്ടുനാടകത്തിൽ ചവിട്ടിനാണു പ്രധാന്യമുള്ളതു്. യുദ്ധവീരന്മാരുടെ രണപാടവത്തെ പ്രദൎശിപ്പിക്കുകയാണല്ലൊ ഈ നാടകത്തിലെ മുഖ്യസംഭവം. പൊക്കത്തിൽ പലക നിരത്തി തയ്യാർചെയ്തിട്ടുള്ള തട്ടിൽ പത്തിരുപതു നടന്മാർ അണിനിരന്ന് പാട്ടിനും താളത്തിനും ഒപ്പം, ചവിട്ടി ആടുക എന്നുള്ളതാണു തൽസന്ദൎഭത്തിലെ പ്രധാനമായ അഭിനയം. അതിനാൽ പ്രസ്തുത നാടകാഭ്യസനത്തിൽ സൎവ്വോപരി പ്രയാസമേറിയതും പ്രധാന്യമേറിയതും താളമേളങ്ങൾക്കനുരൂപമായി കയ്യും മെയ്യും ചലിപ്പിച്ചു ചോടു ചവിട്ടുന്നതാണെന്നു സ്പഷ്ടമാകുന്നുണ്ടല്ലൊ. ഇങ്ങനെ ചവിട്ടു സൎവ്വപ്രധാനമായിത്തീൎന്നതുകൊണ്ടുതന്നെയാണ് ഈ നാടകത്തിനു ചവിട്ടുനാടകം എന്ന പേർ പ്രസിദ്ധമാകുവാനും കാരണം. പ്രസ്തുത നാ

ടകത്തെപ്പററി പണ്ഡിതനായ പ്രൊഫസർ, കെ. ജെ. അഗസ്റ്റിൻ പ്രസ്താവിച്ചിട്ടുള്ള ഒരു ഭാഗം ഇവിടെ ശ്രദ്ധേയമാണ്:—

'ചവിട്ടുനാടകം പഠിക്കുന്നതിനു ആഗ്രഹിക്കുന്നവർ ചേന്ന് എവിടെ നിന്നെങ്കിലും ഒരു 'അണ്ണാവി'യെ വരുത്തുകയും, അയാളുടെ നിർദ്ദേശമനുസരിച്ചു, സൗകര്യമുള്ള സ്ഥാനത്തു 'കളരി' കെട്ടുകയും ചെയ്യുന്നു. ഒരു 'ഒന്നാംക്ലാസ്', അണ്ണാവിക്കു പാട്ടിലും ആട്ടത്തിലും ഒരുപോലെ പരിജ്ഞാനമുണ്ടായിരിക്കും; അയാൾ അഭ്യാസവും, ആയോധനമുറകളും, കഥകളിയും ശീലിച്ചിട്ടുണ്ടായിരിക്കും. അയാൾ ആദ്യമായി പ്രധാന നടന്മാരെ നിശ്ചയിച്ച്, ഗുരുദക്ഷിണ വാങ്ങിയശേഷം അവരെ ആയുധാഭ്യാസം ചെയ്യിക്കുന്നു. അതിനു ശേഷമാണു കഥ പഠിപ്പിക്കുന്നത്. നാടകം മുഴുവനും ഗാനരൂപത്തിലുള്ളതാണ്. ഇംഗ്ലീഷിൽ Opera (സംഗീതനാടകം) എന്നു പറയുന്ന നാടകജാതിയെ ഇതു് അനുസ്മരിപ്പിക്കുന്നു. ഭാഷ തമിഴാണെന്നു മുമ്പു പറഞ്ഞിട്ടുണ്ടല്ലൊ. ഗദ്യം തീരെ ഇല്ല. വിരുത്തം, കവി, കാപ്പ്, തുകരം, കലിത്തുറ, ഇന്നിശൈ, ചിന്തു, ചൊല്ല്, കൊച്ചകം, വെണ്പാ ആദിയായ സന്ദർഭോചിതമായ വൃത്തങ്ങളിലാണു ഗാനങ്ങൾ രചിക്കപ്പെട്ടിട്ടുള്ളത്. കാറൾമാൻനാടകമൊഴികെ മറെറാന്നും അച്ചടിച്ചു കണ്ടിട്ടില്ല; ഓലയിലോ, കടലാസിലോ എഴുതി സൂക്ഷിച്ചു വരുന്ന നാടകഗ്രന്ഥങ്ങൾക്കു 'ചുവടി' എന്നാണു പേര്. പ്രാഥമികപരിശീലനത്തെ 'ചൊല്ലിയാട്ടം' എന്നു പറയുന്നു. പഠനത്തിൻെറ ഏററവും പ്രയാസമേറിയ ഭാഗം ചവിട്ടാണ്. താളത്തിനും മേളത്തിനുമനുസരിച്ചു കയ്യുംമെയ്യും

കണ്ണും സന്ദർഭോചിതമായി ചലിപ്പിച്ചുവേണം ചോടു ചവിട്ടുവാൻ. ഒന്നുമുതൽ പന്ത്രണ്ടുവരെ ചോടുകൾ പഠിക്കുവാനുണ്ട്. പാട്ടുപാടുമ്പോഴും കലാശത്തിനും പ്രയാസമേറിയ ചോടുകളുണ്ട്. ചിലപ്പോൾ കവിത്തം പാടി—ഭാഗവതന്മാർ സ്വരം ചൊല്ലിക്കുന്നതുപോലെ—വേഷക്കാരെക്കൊണ്ടു ചോടു ചവിട്ടിക്കാറുണ്ട്. പന്ത്രണ്ടു ചോടും ചവിട്ടുവാനുള്ള ഒരു കവിത്തം താഴെ ഉദ്ധരിക്കുന്നു:-

കർതിതാം—തൊങ്കത്തരികിട—തൊകതരികിടതക —തിങ്കനാം തക തിത്തത്തൈ—
തൊകർതരികിട—തൊകതരികിട, തകതിങ്കനാം, തക തിത്തത്തൈ—കർതിതൊങ്കത്തരികിട തൊകതരികിതകി—തത്തടീംതക—തകതക—തടീം തൊങ്കത്തിലാങ്ക തതികിനത്തോം—

പ്രധാനവേഷക്കാരുടെ ഈ ചവിട്ടും അതോടൊന്നിച്ചുള്ള ചെണ്ടകൊട്ടും കഥകളിയെ അനുസ്മരിപ്പിക്കാതിരിക്കയില്ല.'

ചവിട്ടുനാടകം കഥകളിയുടെ ഒരു അനുകരണമായിരിക്കാമെന്നു മുമ്പെ സൂചിപ്പിച്ചിട്ടുള്ളതാണല്ലൊ. കഥകളിയെ അനുസ്മരിപ്പിക്കുന്ന അനേകം ചടങ്ങുകൾ ഇതിലുണ്ട്. അവ പലതും യാദൃച്ഛികമായി വന്നുചേന്നതല്ലെന്നു രണ്ടിന്റേയും സാമാന്യസ്വരൂപംകൊണ്ടു മനസ്സിലാക്കാവുന്നതാണ്.

കഥകളിക്ക്, കളിദിവസം സന്ധ്യയാകുന്നതോടുകൂടി കേളി പെരുക്കുന്നു. ചെണ്ട, മദ്ദളം, ഇലത്താളം, ഈ ഉപ

കരണങ്ങളോടുകൂടി ആ കൃത്യം ഇവിടെയും നിർവ്വഹിക്കുന്നുണ്ട്. ഏകദേശം എട്ടുമണിയായാൽ രണ്ടാമത്തെ കേളികൊട്ടു ആരംഭിക്കുകയും, അതോടുകൂടിത്തന്നെ വേഷക്കാർ വേഷമിടുന്നതിന് അണിയറയിൽ പ്രവേശിക്കുകയുമായി. കഥകളിയിലും അങ്ങനെത്തന്നെ. മൂന്നാംകേളി പെരുക്കുന്നതോടുകൂടി രണ്ടിടത്തും കളി ആരംഭിക്കുന്നു.

നാടകത്തിലേ പൂർവ്വരംഗ(നാന്ദി)ത്തിന്റെ സ്ഥാനത്തു കഥകളിയിൽ 'തോടയം' ഉള്ളതുപോലെ, ചവിട്ടുനാടകത്തിൽ അണ്ണാവിയും ഏതാനും പാട്ടുകാരുംകൂടി നിലവിളക്കിന്റെ പിന്നിൽ സ്ഥാനംപിടിച്ചു, നാടകം നിർവ്വിഘ്നം വിജയകരമായി പരിണമിക്കുവാൻ പാട്ടുതുടങ്ങുന്നു. രണ്ടിലും ഗദ്യം ഒന്നുപോലെ ശൂന്യമാണ്. 10 മണിക്കു കഥകളി ആരംഭിച്ചാൽ രാവിലെ 6 മണിക്ക് അവസാനിക്കുന്നു. ചവിട്ടുനാടകത്തിന്റെ ആദ്യന്തവും അതുപോലെതന്നെ.

ചവിട്ടുനാടകത്തിലെ സാഹിത്യം മലയാളം കലന്ന തമിഴാണെന്നു മുകളിൽ സൂചിപ്പിച്ചിട്ടുണ്ടല്ലൊ. സന്ദർഭോചിതമായ രസസ്ഫുരണവിഷയത്തിൽ പ്രസ്തുത നാടകകർത്താക്കൾ പ്രത്യേകം ദൃഷ്ടിപതിച്ചിട്ടുണ്ട്. ചാറൽസ് മെയിൻ ചക്രവർത്തിയുടെ തിരപുറപ്പാടിനെ സൂചിപ്പിക്കുന്ന ഒരു 'വിരുത്തം' നോക്കുക:-

'തങ്കരത്നമകുടമുടിശിരശിലങ്കതാർ വേന്തർമനംമകിഴച്ചെങ്കോലൊച്ച-
തുങ്കർമതകരിപരികൾ ചുഴ്ന്തുനിക്ക തുലങ്കരിയശോപനശങ്കീതംപാട-
ഇങ്കിതമായിരുപുറവും കവരിവീശ ഇടിയതിരവെടികമറനടനമാട-
ചിങ്കനെന്നും കാറൽസ്മാനെമ്പിറതോർരായൻ ചെൽവശപ്പൈതലി-
തോവരുകിൻറാരേ'

(തങ്കം, രത്നം എന്നിവകൊണ്ടുള്ള കിരീടം ശിരോലങ്കാരമാക്കിയും, സാമന്തഭൂപന്മാർ സന്തുഷ്ടചിത്തരാകത്തക്കവണ്ണം ചെങ്കോൽ ധരിച്ചും, കാലാൾ, കരി, കുതിര എന്നിവയുടെ അകമ്പടിയോടും, മനോഹരമായ സംഗീതധ്വനി മുഴക്കിയും, ഇരുപാർശ്വങ്ങളിലും വെഞ്ചാമരംവീശപ്പെട്ടും, മേഘനാദത്തെ ജയിക്കുന്ന ആചാരവെടികൾ കൊണ്ട് ആകാശമണ്ഡലത്തെ ഭേദിച്ചും, സിംഹപരാക്രമിയായ കാറൾസ്മാൻ ചക്രവർത്തി ഇതാ രാജസഭയിലേക്ക് എഴുന്നെള്ളുന്നു.)

യുദ്ധരംഗത്തിൽ ശത്രുരാജാവിനെ കണ്ടുമുട്ടുമ്പോൾ ചില വീരവാദങ്ങൾ പരസ്പരം പുറപ്പെടുവിക്കാറുണ്ട്. നാടകത്തിൽ ആ ഭാഗത്തിനു 'കല' എന്നാണ് പേരുപറഞ്ഞുവരുന്നത്. കഥകളിയിലും ഇങ്ങനെ ഒരു ചടങ്ങുണ്ടെന്നറിയാമല്ലൊ. പ്രതിപക്ഷബഹുമാനം, കഥകളിയെ അപേക്ഷിച്ചു കുറച്ചുകൂടി പരിഷ്കൃതമായ വിധത്തിൽ ചവിട്ടുനാടകങ്ങളിൽ പ്രയോഗിച്ചു കാണുന്നുണ്ട്.

ഈ നാടകങ്ങളിൽ ചില പ്രണയകഥകളും ഇല്ലെന്നില്ല. കാറൾസ്മാൻ ചക്രവർത്തിയുടെ സ്വസേയനായ റൊൾദോമിന് ശത്രുരാജാവിന്റെ പുത്രിയായ 'ആഞ്ചലിക്ക'യിൽ അനുരാഗം ജനിക്കുകയും അവർ പരസ്പരം പ്രേമബദ്ധരായിത്തീരുകയും ചെയ്യുന്നു. പ്രണയപരവശനായ റൊൾദോമ് തന്റെ പ്രാണാധിഭർത്രിയെ വർണ്ണിക്കുന്ന ഒരു ഭാഗം ഇവിടെ വക്തവ്യമാണ്—

'അമ്പരത്തിലുതിത്തിലങ്കും ചന്ദ്രൻതാനോ
അരിവൈമുകം താമരയോ വേലോനേത്രം,

പമ്പരമോ കടൈന്തെടുത്ത ചിമിഴോകൊണ്ടൈ,
പാകവെകുതർച്ചിലയോ മുകിലോ ക്രുന്തൽ,
ഇന്യുറിയിലവൾക്കിണൈ മറ്റൊരുവരുണ്ടോ
ഏൻചെയ്യുന്നനൈക്കാണായിടൈലെപ്പോതോ?
തുമ്പിപോൽ പറന്തുനാൻ ഉന്നൈക്കാണ
സുകൃതമൈകക്കേകിടുവീർ തോകയാരെ’

ഇതുപോലെ രസം തുളുമ്പുന്ന പല ഭാഗങ്ങളും ചവിട്ടുനാടകത്തിലുണ്ട്. കഥകളിപോലെതന്നെ ഈ അഭിനയകലയും ലുപ്തപ്രചാരമായിത്തീൎന്നിരിക്കയാണ്. കഥകളിമുതലായ കേരളീയകലകളെ സമുദ്ധരിക്കുന്നതിൽ ബദ്ധശ്രദ്ധരായിതീൎന്നിട്ടുള്ള കലാമണ്ഡലം പ്രവൎത്തകന്മാർ, ആശയവൈശിഷ്ട്യം, ഗാനമാധുൎയ്യം, അഭിനയചാതുൎയ്യം എന്നിവയാൽ സമ്മേളിതമായ ഈ നാട്യകലയേയും പുനരുദ്ധരിക്കുവാൻ യത്നിക്കുന്നതു യുക്തമായിരിക്കും.



# അദ്ധ്യായം 9

## പലതരംകൃതികൾ

കുചേലവൃത്തം വഞ്ചിപ്പാട്ട്.

കേരളത്തിൽ വളരെ പുരാതനകാലം മുതല്ക്കുതന്നെ വള്ളപ്പാട്ടുകൾ ഉത്ഭവിച്ചിട്ടുണ്ട്. എന്നാൽ അവയിൽ പലതും നഷ്ടപ്രായങ്ങളോ, സാഹിത്യഗുണം കുറഞ്ഞവയോ ആകുന്നു. സാഹിത്യഗുണംകൊണ്ട് ഏററവും പ്രാധാന്യമർഹിക്കുന്ന ഒരു പ്രാചീനകൃതിയാണ് രാമപുരത്തു വാര്യരുടെ കുചേലവൃത്തം വഞ്ചിപ്പാട്ട്. തിരുവിതാംകൂറിൽ 933-ാമാണ്ടു നാടുനീങ്ങിയ വീരമാർത്താണ്ഡവർമ്മ മഹാരാജാവിൻെറ കാലത്താണ് പ്രസ്തുതകൃതിയുടെ നിർമ്മാണമെന്ന് അതിലെ പല പ്രസ്താവങ്ങൾകൊണ്ടു തെളിയുന്നു. അത്രതന്നെയുമല്ല, ഇതിൻെറ ഉത്ഭവത്തെപ്പററി പ്രസിദ്ധമായിട്ടുള്ള ഐതിഹ്യവും ഈ വസ്തുതയെ പ്രബലപ്പെടുത്തുകതന്നെ ചെയ്യുന്നുണ്ട്.

"കുചേലവൃത്തം വഞ്ചിപ്പാട്ടിൻെറ പ്രധാന ഗുണം സരളവും സ്ഫടികധവളവുമായ രീതിയിലുള്ള കഥാകഥനവും സ്തോഭാവിഷ്കരണത്തിനനുഗുണമായ ഭാഷാമധുര്യവുമാണ്" എന്നു പ്രൊഫസർ ശങ്കരൻനമ്പ്യാർ അവർകൾ അഭിപ്രായപ്പെടുന്നു. കുചേലൻെറ ദ്വാരകയിലേയ്ക്കുള്ള യാത്ര, വഴിക്കുള്ള ചിന്താഗതി, തിരുമുല്ക്കാഴ്ച്ചയായി കൊണ്ടുചെന്ന അവൽ ഭക്തവത്സലനായ ഭഗവാൻ വാങ്ങി ഭക്ഷിക്കുന്നത്, എന്നിങ്ങനെയുള്ള ഭാഗങ്ങൾ

അതീവആസ്വാദ്യങ്ങളത്രെ. വളരെ വിശിഷ്ടങ്ങളായ ചില അലങ്കാരപ്രയോഗങ്ങളും ഈ കൃതിയുടെ മാഹാത്മ്യത്തെ വർദ്ധിപ്പിക്കുന്നുണ്ട്. കുചേലൻ ദ്വാരകയെ ദർശിക്കുന്ന ഒരു ഭാഗത്തെ വർണ്ണന നോക്കുക:—

"രാമാനുജാഞ്ചിതരാജധാനി സൽക്കരിച്ചേകിയ
രോമാഞ്ചക്കുപ്പായമീറനായി ചമഞ്ഞമേ.
സീമാതീതാനന്ദാശ്രുവിൽ കുളിക്കകൊണ്ടു കുചേല-
ച്ചോമാതിരിക്കതു പൂടായിച്ചമഞ്ഞു.
ഭക്തിയായ കാറ്റു കൈകണക്കിലേറ്റു പെരുകിയ
ഭാഗ്യപാരാവാരഭംഗപരമ്പരയാ
ശക്തിയോടുകൂടിവന്നു മാറിമാറിയെടുത്തിട്ടു
ശാർങ്ഗിയുടെ പുരദ്വാരം പൂകിക്കപ്പെട്ടു."



ഇതു് എത്രകണ്ടു രസപ്രദമായിരിക്കുന്നുവെന്നു പറഞ്ഞറിയിക്കാൻ പ്രയാസം. ദ്വാരകാപുരി കുചേലനു രോമാഞ്ചമാകുന്ന ഒരു കുപ്പായം സൽക്കരിച്ചുനൽകി. അമിതമായ ആനന്ദബാഷ്പം പൊഴിഞ്ഞു കുപ്പായം ഈറനായതോടുകൂടി, കുചേലന് അതു വലിയ ഭാരമായിത്തീർന്നു. അപ്പോളെന്തത്ഭുതം! ഭക്തിയാകുന്ന കാറ്റു വീശി, ഭാഗ്യമാകുന്ന സമുദ്രം ഇളകിമറിഞ്ഞുണ്ടായ കല്ലോലപരമ്പര മാറിമാറി എടുത്തു കുപ്പായച്ചുമടു വഹിക്കുന്ന കുചേലനെ ദ്വാരകാപുരിയിലേക്കു പ്രവേശിപ്പിച്ചു. പോരേ? കുചേലൻ ദ്വാരക ദർശിച്ചപ്പോൾ കോൾമയിർ കൊള്ളുകയും, ആനന്ദാശ്രുക്കൾ പൊഴിക്കയും ചെയ്തു എന്നുള്ളതാണു പ്രതിപാദ്യം. എന്നാൽ വാരിയരുടെ അലങ്കാരപ്രയോഗത്തിൽ അതു് എത്രകണ്ടു ഹൃദ്യവും സുന്ദരവുമായിത്തീർന്നിരിക്കുന്നെന്നു ചിന്തിച്ചറിയേണ്ടതാണ്.

കൈകൊട്ടിക്കളിപ്പാട്ട്.

വഞ്ചിപ്പാട്ട്, കിളിപ്പാട്ട് മുതലായ കൈരളീഗാനങ്ങൾക്കൊപ്പം കേരളത്തിൽ പ്രചാരമുള്ള ഒരു സാഹിത്യപ്രസ്ഥാനമാണ് കൈകൊട്ടിക്കളിപ്പാട്ട്. ഇതിനുതന്നെ തിരുവാതിരപ്പാട്ട് എന്നുപേരും പറഞ്ഞുവരാറുണ്ട്. പ്രാചീനരീതിയിൽ ഗ്രാമങ്ങളിൽ അധിവസിക്കുന്ന മങ്കമാരാണ് ഇവയെ ഇക്കാലങ്ങളിൽ പാടിവരാറുള്ളത്. ഓരോ പ്രത്യേക സന്ദർഭങ്ങളിൽ, വിശേഷിച്ച് ധനുമാസത്തിലെ തിരുവാതിരനാളിൽ—അവർ ഈവക ഗാനങ്ങളെ ചേതസ്സമാകർഷമായ വിധത്തിൽ താളനൃത്തങ്ങളോടുകൂടി ഗാനംചെയ്യുന്നതു കേൾക്കാം. കേരളസംസ്കാരത്തിന്റെ ഒരു പ്രത്യേകതയായി ഈവക ഗാനങ്ങളെ ഗണിക്കാമെന്നു തോന്നുന്നു. കവിതയും സഭ്യതയും ഇവയിൽ പലതിലും കുറവുതന്നെ. എങ്കിലും അകൃത്രിമമനോഹരങ്ങളായ ഈദൃശഗാനങ്ങളിലെ ഭാഷാശൈലിയെ ആരും അഭിനന്ദിക്കുകതന്നെ ചെയ്യും.

ഈ പ്രസ്ഥാനത്തിൽ പ്രസിദ്ധമായിട്ടുള്ള കൃതികളിൽ അധികമെണ്ണവും എഴുതിയിട്ടുള്ളത് കൊല്ലവർഷം 960-നിടയ്ക്കു കൊച്ചി തലപ്പിള്ളിത്താലൂക്കിൽ വടക്കാഞ്ചേരിയിൽ മച്ചാട്ടുദേശത്ത് ജീവിച്ചിരുന്ന ശാന്തമ്പിള്ളി നാരായണൻ ഇളയതാണെന്നു തോന്നുന്നു. വിദ്വാൻ മച്ചാട്ടി ഇളയത് എന്ന പേരിൽ പ്രസിദ്ധനായിത്തീർന്നിട്ടുള്ളതും ഇദ്ദേഹം തന്നെയാണെന്നറിയുന്നു. പാർവ്വതീസ്വയംവരം, രാസക്രീഡ, വസ്ത്രാപഹരണം, അംബരീഷചരിതം, ഏകാദശീമാഹാത്മ്യം, സീതാസ്വയംവരം, ശാക

ന്തളം എട്ടുവൃത്തം എന്നുതുടങ്ങി ഒട്ടുവളരെ ഭാഷാഗാന ങ്ങൾ ഇദ്ദേഹം രചിച്ചിട്ടുള്ളതായി അറിയുന്നുണ്ട്. കു ഞ്ചൻനമ്പ്യാരുടെ രുഗ്മിണീസ്വയംവരം പത്തുവൃത്തവും, ശീലാവതി നാലുവൃത്തവും കേരളത്തിലെ തിരുവാതിര പ്പാട്ടുകളിൽ വളരെ പ്രസിദ്ധവും പ്രാചീനവുമായ രണ്ടു കൃതികളാണ്. അരിപ്പാട്ടു കൊച്ചുഗോവിന്ദവാരിയരുടെ ശാകുന്തളം പതിനാലുവൃത്തം എന്നുതുടങ്ങി വേറെയും പല കൃതികൾ ഈ ശാഖയിൽ പ്രസിദ്ധിനേടിയിട്ടുള്ള വയായിട്ടുണ്ട്.

പ്രസന്നവും സ്വാഭാവികവുമായ രീതിയിലാണ് ഈവക കൃതികൾ അധികവും കാണപ്പെടുന്നത്. ഏകാ ദശീമാഹാത്മ്യത്തിൽനിന്ന് ഒരുഭാഗം ഇവിടെ ഉദ്ധരി ക്കാം. അംബരീഷന്റെ വ്രതഭംഗത്തെ കാംക്ഷിച്ചുകൊ ണ്ടു കാളിന്ദിയിൽ സ്നാനംചെയ്യുന്ന ദുർവ്വാസാവിനെ വ ർണ്ണിച്ചിരിക്കയാണ്:—

"കാലാരിസംഭവനായ മുനീന്ദ്രൻ—കാളന്ദിയിൽ ചെന്നിറങ്ങി പതുക്കെ
കാലുകഴുകിയും കണ്ണുതുടച്ചും—കാഷായവസ്ത്രം നനച്ചുപിഴിഞ്ഞും
കാററുമെട്ടേററു കടവിലിരുന്നും—കാളമാം തോയത്തിൽത്താണുകിടന്നും
കാലമൊട്ടങ്ങു കഴിഞ്ഞൊരു നേരം—കാണാഞ്ഞു ഭൂപനു ചിന്തതുടങ്ങി"

എത്ര പ്രസന്നമായ ശൈലി!

"കല്യാണി കളവാണി ചൊല്ലു നീയാരെന്നതും
കല്യേ നീയാരുടെ പുത്രിയെന്നും"

ഇത്യാദിയായും,

"ആയർകുമാരിമാരായത ലോചന-
നായ കടൽവർണ്ണൻ കാന്തനാവാൻ

കാൽത്താരിൽ വീണോരെക്കാത്തരുളീടുന്ന
കാത്ത്യായനിതന്നെ സേവിപ്പാനായ്
കാളിന്ദിയിൽച്ചെന്നു കാലേ കളിച്ചുടൻ
കാളീചരണങ്ങൾ ചിന്തിച്ചുമുള്ളിൽ
വല്ലായ്മയെന്നിയെ വല്ലവിമാർ ശിവ—
വല്ലഭ തന്നുടെ പൂജചെയ്തു
ആടയഴിച്ചുവെച്ചാടൽക്കൂടാതെ നീ—
രാടിക്കളിച്ചങ്ങു നീന്തുംനേരം
വാരിജാക്ഷൻ ദയാവാരിധി വസ്ത്രങ്ങൾ
വാരിക്കൊണ്ടാലിൻ മുകളിലേറി........
കരയേണ്ട രാധേ! നീ കരഭോരു വന്നാലും
കരയുള്ളതല്ലയോ നിന്റെ വസ്ത്രം?
കളവാണി! കാലത്തെക്കളയാതെ വന്നാകിൽ
കളവല്ല നീളേ നിൻചേല നല്കാം" (വസ്ത്രാപഹരണം)

എന്നാദിയായും ശ്രുതിമധുരങ്ങളായി പാടുന്ന പല ഗാനങ്ങളുടേയും നിരാഡംബരവും നിസർഗ്ഗസുന്ദരവുമായ രീതിയെ ആരും അഭിനന്ദിക്കുകതന്നെ ചെയ്യും. നാട്ടിൻപുറങ്ങളിലെ ചില കുട്ടിമാർമിഴിമാരുടെ സംരക്ഷണയിലാണ് ഇത്തരം ഗാനങ്ങൾ പലതും ഇപ്പോൾ സൂക്ഷിച്ചുവെച്ചിരിക്കുന്നത്. ഭാഷാപ്രണയികളെങ്കിലും അവയിൽ ഉത്തമങ്ങളായവയെ ഏറുവാങ്ങി പരിരക്ഷിച്ചില്ലെങ്കിൽ കാലപ്രവാഹത്തിൽ — പരിഷ്കാരപ്രവാഹത്തിൽ — അവയെല്ലാം ഒലിച്ചുപോയേക്കാനിടയുണ്ട്.

## ഒററശ്ലോകങ്ങൾ.

കുഞ്ചൻനമ്പ്യാരുടെ ശ്രീകൃഷ്ണചരിതം മണിപ്രവാളത്തിനുശേഷം വലിയകോയിത്തമ്പുരാന്റെ കാലംവരെ ആ പ്രസ്ഥാനത്തിൽ ഗണ്യമായ ഏതെങ്കിലും സാഹിത്യ

വ്യവസായം ചെയ്തിട്ടുള്ള കവികൾ ഉണ്ടായിട്ടുണ്ടെന്നു പറയുവാനില്ല. പൂന്തോട്ടം, ചേലപ്പറമ്പ്, ഇടവട്ടിക്കാട്ട് എന്നു തുടങ്ങി നമ്പൂരിമാരായ ഏതാനും കവികൾ ഇക്കാലഘട്ടത്തിൽ ജീവിച്ചിരുന്നവരാണ്. നമ്പ്യാരുടെ ഭാഷയേറിവരുന്ന മണിപ്രവാളത്തിൽ ചില ഒററശ്ലോകങ്ങളും മററും ഇവർ നിർമ്മിച്ചിട്ടുണ്ട്. അവയ്ക്കു സാഹിത്യലോകത്തിൽ സാമാന്യമായ വിലയും പ്രചാരവും സിദ്ധിച്ചിട്ടുമുണ്ട്.

‘പൂമെത്തമേലെഴുന്നേററിരുന്നു ദയിതേ! പോകുന്നു ഞാനെന്നു കേ-
ട്ടോമൽ കണ്ണിണനീരണിഞ്ഞ വദനപ്പൂവോടു ഗാഢം തദാ
പൂമേനിത്തളിരൊന്നു ചേർത്തു ഹമിനിക്കാണുന്നതെന്നെന്നക-
പ്പൂമാലോടലിവേണി! ചൊന്ന മധുരച്ചൊല്ലിന്നു കൊല്ലുന്നു മാം’

(പൂന്തോട്ടം)

വികാരസ്ഫുരിതവും ഹൃദയസ്പർശിയുമായ ഈ പദ്യം ഒററശ്ലോകങ്ങൾക്കു മകുടം ചാർത്തുന്ന ഒന്നാകുന്നു. അതുപോലെതന്നെ പൂന്തോട്ടത്തിന്റെ—

‘മൂടില്ലാത്തൊരു മുണ്ടുകൊണ്ടു മുടിയും മൂടീട്ടു വൻകററയും
ചൂടിക്കൊണ്ടരിവാൾ പുറത്തു തിരുകി പ്രാഞ്ചിക്കിതച്ചങ്ങിനെ
നാടൻ കച്ചയുടുത്തു മേനിമുഴുവൻ ചേറും പുരണ്ടിപ്പൊഴി-
പ്പാടത്തുന്നു വരുന്ന നിൻവരവു കണ്ടേറെക്കൊതിക്കുന്നു ഞാൻ’

എന്ന പദ്യവും ഒററശ്ലോകങ്ങളിൽ മേലെക്കിടയിൽത്തന്നെ സ്ഥിതിചെയ്യുന്നു.

കൊല്ലവർഷം 950-ാമാണ്ടിനടുത്തു ജീവിച്ചിരുന്ന ഒരു നിമിഷകവിയാണ് ചേലപ്പറമ്പു നമ്പൂരി. നമ്പൂരിയുടെ നിമിഷകവനസാമർത്ഥ്യത്തെപ്പററി കേട്ടിരുന്ന സ

പ്രസിദ്ധ വിദുഷീരത്നമായ കോഴിക്കോട്ടു മനോരമത്തമ്പുരാട്ടി, ഒരിക്കൽ ഇദ്ദേഹത്തെ കൊട്ടാരത്തിൽ വരുത്തി. നമ്പൂരിയെ കണ്ടയുടൻ, അല്പം പുച്ഛഭാവത്തോടും, മന്ദഹാസത്തോടുംകൂടി തമ്പുരാട്ടി ഇങ്ങനെ കല്പിച്ചു: 'ഉണ്ണി നമ്പൂരി നിമിഷകവനത്തിൽ അതിചതുരനാണെന്നു കേട്ടിട്ടാണ് ആളയച്ചു വരുത്തിയതു്. ഉടനെ ഒരു ശ്ലോകം നിർമ്മിച്ചു ചൊല്ലിക്കേട്ടാൽ കൊള്ളാം! കല്പന കേട്ട ആ നിമിഷത്തിൽത്തന്നെ സരസനായ ചേലപ്പറമ്പൻ ചൊല്ലിയ ഒരു ശ്ലോകമാണ് താഴെ ചേർക്കുന്നതു്:—

'ചഞ്ചൽചില്ലീലതയ്ക്കും പെരിയമണമെഴും പൂമുടിക്കും തൊഴുന്നേ—
നഞ്ചിക്കൊഞ്ചിക്കുഴഞ്ഞിട്ടൊഴുകുമമൃതിനിക്കും തൊഴുന്നേൻ
അഞ്ചമ്പൻചെന്റുനാം മനസിജനമുലയ്ക്കും മുലയ്ക്കും തൊഴുന്നേൻ
നെഞ്ചിൽക്കിഞ്ചിൽ കിടക്കും നെടിയ കുടിലതയ്ക്കൊന്നു വേറെ തൊഴുന്നേൻ.'

ഒരു ദിവസം വാസസ്ഥലത്തിനു സമീപമുള്ള ചാലിയാറു കടക്കുവാൻ സഭാര്യനായി അദ്ദേഹം ചെന്ന സമയം കാററും ഓളവും അതിൽ വളരെ വർദ്ധിച്ചിരുന്നു. തത്സമയം കവി,

'അംഭോരാശികുടുംബിനീ തിലകമേ! നൽച്ചാലിയാറേ! തൊഴാ—
മൻപെന്നെപ്രതി കൈവരേണമതിനായ് ഞാനൊന്നു സംപ്രാർത്ഥയേ
അംഭോജാക്ഷികൾ മൗലിയാമിവൾമണിച്ചെപ്പൊത്തം കടപ്പോളവും
ഗംഭീരാരവമോളവും ചുഴികളും കാററും കുറച്ചീടണം'.

എന്ന പദ്യം നിർമ്മിച്ചു ചൊല്ലുകയും, ഉടനെ നദിയിലെ പിശറുകൾ പ്രശാന്തമായിത്തീരുകയും ചെയ്തുവത്രെ. ഈ കവിതന്നെ വേലിയിൽ പടൎന്നുകിടന്നിരുന്ന കയ്പ പറിച്ചെടുത്ത അവസരത്തിൽ ചൊല്ലിയ ഒരു ശ്ലോകമാണിതു്:—

'പാടത്തിൻകരെനീളെ നീലനിറമായ് വേലിക്കൊരാഘോഷമാ-
യാടിത്തൂങ്ങിയലഞ്ഞുലഞ്ഞു സുകൃതം കൈക്കൊണ്ടിരിക്കുംവിധൌ
പാരാതേ വരികെന്റെ കയ്യിലധുനാ പീയൂഷഡംഭത്തെയും
ഭേദിച്ചങ്ങനെ കയ്പവല്ലിതരസാ പെററുള്ള പൈതങ്ങളെ.'

സഹൃദയശ്ലാഘയെ അർഹിക്കുന്നവയായ ഒട്ടുവളരെ ഒററ ശ്ലോകങ്ങൾ ചമ്പൂകാരന്മാരുടെ കാലം മുതല്ക്കേ ഭാഷയിൽ ഓരോ കവികളാൽ ഓരോ സന്ദർഭങ്ങളിലായി നിർമ്മിക്കപ്പെട്ടിട്ടുണ്ട്. അവയിൽ പലതും കാലയവനികയ്ക്കുള്ളിൽ മറഞ്ഞുകൊണ്ടിരിക്കയാണ്.

'ലോഭിച്ചുണ്ണരുതാഞ്ഞുതൻവെറുവയററിന്മേൽ പിടിച്ചുച്ചകൈഃ
ശ്രീപഞ്ചാമൃതവും ജപിച്ചുപലകാര്യോരിന്റെ ലുബ്ധേശ്വരാൻ
നീപോയ് പുക്കുപുകഴ്ന്നുപാത്തിരിപണം കെട്ടീടുവാൻ ചിത്തമേ
പാപീ, മന്മഥവൈരിചേവടി നിനച്ചീടിൽ പിഴച്ചീടുമോ?'

എന്നിങ്ങനെ ഫലിതഗർഭങ്ങളും ആശയസമൃദ്ധങ്ങളുമായ അനേകം മുക്തകങ്ങൾ അവയിൽപെട്ടുപോകുന്നുണ്ട്. അങ്ങനെയുള്ളവയെ തേടിപ്പിടിച്ച് സന്ദർഭവിവരണങ്ങളോടുകൂടി പ്രസിദ്ധപ്പെടുത്തുന്നതു നന്നായിരിക്കും. സരസശ്ലോകങ്ങൾ എന്ന നാമധേയത്തിൽ മാലൂർ ഗോപാലൻ നായർ ചിലതു പ്രസിദ്ധപ്പെടുത്തിയിട്ടുള്ളതായി ഓർക്കുന്നുണ്ട്. ഒററ ശ്ലോകങ്ങൾ പ്രസിദ്ധപ്പെടുത്തുന്ന വിഷയത്തിൽ രണ്ടു പ്രധാന വൈഷമ്യങ്ങളാണ് ഇപ്പോൾ ഉള്ളത്. ഒന്നാമത്, പല ശ്ലോകങ്ങളുടേയും പ്രണേതാക്കൾ ആരാല്ലാമെന്നു വിവാദരഹിതം നിർണ്ണയിക്കുവാൻ കഴിയാതിരിക്കുന്നു. ഈ അർവ്വാചീന കാലത്തുണ്ടായ 'പൂമെത്തേലെഴുന്നേററിരുന്നു' എന്ന സുപ്രസിദ്ധ പദ്യംതന്നെ പൂന്തോട്ടത്തിന്റെയോ, വെണ്മണിയുടേയോ എന്നു സം

ശയാസ്പദമായിത്തീൎന്നിട്ടുണ്ട്. രണ്ടാമതായി കാണുന്ന ബുദ്ധിമുട്ട്, നഗ്നമായ ശൃംഗാരം നിറഞ്ഞുള്ളതായിപ്പോയി അധികം ശ്ലോകങ്ങളും എന്നുള്ളതുതന്നെ. അത്തരം ശ്ലോകങ്ങൾക്കു സഹർഷം സ്വാഗതമരുളാൻ ഇക്കാലത്ത് അധികം പേരുണ്ടായിരിക്കയില്ലെന്നുള്ളതു തീൎച്ചയാണല്ലൊ. എന്നുവരികിലും പ്രസ്തുത ശ്ലോകങ്ങളിലെ ഒഴുക്ക്, ശയ്യാഗുണം, രസഗുംഫനം, ഫലിതം, ഭാവഭംഗി മുതലായ കാവ്യഗുണങ്ങളെ അധുനാതനന്മാരും അനാദരിക്കുമെന്നു തോന്നുന്നില്ല.



# അദ്ധ്യായം 10

## കേരളവമ്മ വലിയകോയിത്തമ്പുരാൻ

കുഞ്ചൻനമ്പ്യാരുടെ തുള്ളൽക്കഥകൾക്കും ഇരയിമ്മൻതമ്പിമുതലായവരുടെ ആട്ടക്കഥകൾക്കുംശേഷം മലയാളപദ്യസാഹിത്യം തഴച്ചു വളരുവാൻ തുടങ്ങിയതു വിദ്വച്ഛിരോമണിയായ കേരളവമ്മ വലിയകോയിത്തമ്പുരാൻെറ കാലംമുതല്ക്കാണ്- മലയാള ഗദ്യസാഹിത്യത്തിൻെറ പരമോന്നതപരിപോഷകൻ എന്ന നിലയിൽ സുപ്രസിദ്ധനായിത്തീന്നിട്ടുള്ള ആ തിരുമേനിയുടെ ഗദ്യകൃതികൾക്കാണ് സാഹിത്യചരിത്രത്തിൽ പരമപ്രാധാന്യം നൽകേണ്ടതെന്നുള്ളതിനു സംശയമില്ല. എന്നാൽ തൽസംബന്ധമായി എന്തെങ്കിലും ഇവിടെ പ്രതിപാദിക്കുന്നതു് അപ്രകൃതമായിരിക്കുമല്ലൊ.

കാവ്യലോകത്തിൽ തിരുമനസ്സിലെ കരസ്പശം ഏല്ക്കാത്തതായ ഏതെങ്കിലും പ്രസ്ഥാനം അക്കാലത്തുണ്ടായിരുന്നുവോ എന്നുതന്നെ സംശയമാണ്. ആട്ടക്കഥകൾ തുള്ളലുകൾ, ചമ്പുക്കൾ, സന്ദേശങ്ങൾ, കിളിപ്പാട്ടുകൾ മുതലായി അക്കാലത്തു പ്രചാരത്തിലിരുന്ന സാഹിത്യശാഖകളിൽ പലതിലും അവിടുന്നു പ്രവേശിച്ചുനോക്കാതിരുന്നിട്ടില്ല. ഈ വ്യവസായത്തിൽ 'മയൂരസന്ദേശ'ത്തിനാണ് സവ്വപ്രാധാന്യവും പ്രചുരപ്രചാരവും സിദ്ധിച്ചിട്ടുള്ളതു്. മലയാളത്തിലെ സന്ദേശകാവ്യങ്ങളിൽ നിമ്മാണകാലക്രമം അനുസരിച്ചുനോക്കിയാൽ ഈ കൃതി ദ്വി

തീയസ്ഥാനമേ അർഹിക്കുന്നുള്ളുവെങ്കിലും, കാവ്യഗുണം കൊണ്ട് അദ്വിതീയസ്ഥാനത്തെ അർഹിക്കുന്നുണ്ട്. സാങ്കേതികപ്രസ്ഥാനത്തിൽ അർവ്വാചീനകാലത്തു പുറപ്പെട്ടിട്ടുള്ള കാവ്യഗ്രന്ഥങ്ങളിൽ മയൂരസന്ദേശം അഗ്രിമസ്ഥാനത്തെ അർഹിക്കുന്നുണ്ടെന്നുകൂടി പറയാം.

വലിയകോയിത്തമ്പുരാൻ തുടങ്ങിയവരുടെ കൃതികളിൽ 'കവിത' ഇല്ലെന്നും, അവർ വെറും 'ശ്ലോകി'കൾ മാത്രമാണെന്നും ചില രസികചക്രവർത്തികൾ അടുത്ത കാലത്തു് അപലപിച്ചിട്ടുള്ള കഥ ഈ അവസരത്തിൽ സ്മരണയിൽ വന്നുകൂടുന്നു. ആ മഹാരസികന്മാർ തിരുമനസ്സിലെ സ്വതന്ത്രകൃതിയായ പ്രസ്തുത സന്ദേശത്തിലെ–

'ഓമൽപ്പിച്ചിച്ചെടിലത മരുല്ലോളിതാ വർഷബിന്ദു–
സ്തോമക്ലിന്നാ പുതുമലർ പതുക്കെ സ്ഫുടിപ്പിച്ചിടുമ്പോൾ,
പ്രേമക്രോധക്ഷുഭിതഭവതീ ബാഷ്പധാരാവിലാംഗീ
ശ്രീമന്മന്ദസ്മിതസുമുഖിയാകുന്നതോർമ്മിച്ചിടുന്നേൻ.'

എന്നിങ്ങനെയുള്ള ഭാവമധുരങ്ങളായ ശ്ലോകങ്ങളും,

'മല്ലീജാതിപ്രഭൃതി കുസുമസ്മേരമായുല്ലസിച്ചും
സല്ലീലാഭിഃ കിസലയകരംകൊണ്ടു നിന്നെത്തലോടും
വല്ലീനാം നീ പരിചയരസം പൂണ്ടു കൗതൂഹലത്താ–
ലുല്ലീഢാത്മാ ചിരതരമിരുന്നങ്ങമാന്തിച്ചിടൊല്ലാ.'

എന്നിങ്ങനെ ചമല്ക്കാരസമ്പൂർണ്ണങ്ങളായ ശ്ലോകങ്ങളും മറ്റും വെറും പദ്യങ്ങളായി മാത്രമേ ഗണിക്കുന്നുള്ളുവെങ്കിൽ അവരുടെ രസികത്വത്തിനും സഹൃദയത്വത്തിനും "നമോവാകം നമോവാകം" എന്നു പറയുകയേ നിവൃത്തിയുള്ളു.

മലയാളസാഹിത്യത്തിൽ നാടകം എന്നൊരിനത്തെ ആദ്യമായി അവതരിപ്പിച്ചിട്ടുള്ളതും, ആ വഴിക്കു പദ്യസാഹിത്യത്തിന്നു കൂടുതൽ പ്രഭാവം വരുത്തീട്ടുള്ളതും വലിയകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടത്രെ. കാളിദാസൻെറ അഭിജ്ഞാനശകുന്തളത്തെ സംസ്കൃതാനഭിജ്ഞന്മാരായ കേരളീയൎക്കുവേണ്ടി പ്രഥമമായി പരിഭാഷപ്പെടുത്തിയ ഈ മഹാനെ 'കേരളകാളിദാസൻ' എന്ന ബിരുദംകൊണ്ടു കേരളീയർ അദ്യാപി ആദരിച്ചാരാധിച്ചുവരുന്നു. ചരിത്രപ്രാധാന്യത്തെ അൎഹിക്കുന്ന ഒരു മഹാസംഭവത്തെ പുരസ്കരിച്ചു നൽകപ്പെട്ടിട്ടുള്ള ഈ 'കേരളകാളിദാസപ്പട്ടം' ആൎക്കെങ്കിലും ഇനി മററൊരാളിലേയ്ക്കു മാററാവുന്നതോ, മാററിയാൽ സ്ഥിരപ്രതിഷ്ഠ ലഭിക്കാനിടയുള്ളതോ അല്ലതന്നെ.

സംസ്കൃതസാഹിത്യവുമായി നിത്യസംസൎഗ്ഗമുണ്ടായിരുന്ന തിരുമനസ്സിലെ മണിപ്രവാളഭാഷ, ചമ്പൂക്കൾ, ആട്ടക്കഥകൾ, എന്നിവയിലെ രീതിയിൽനിന്ന് അധികം ഭിന്നമല്ലാതെ തീൎന്നതിൽ അത്ഭുതപ്പെടാനൊന്നുമില്ലല്ലൊ. എന്നല്ല, അക്കാലത്തെ കേരളീയാഭിരുചി അതിന്നനുകൂലമായിരുന്നുതാനും.

തിരുവിതാംകൂറിൽ ഇന്നത്തെ മലയാളം പള്ളിക്കൂടങ്ങൾ ആദ്യമായി ഏൎപ്പെടുത്തിയതു് 1040-ാമാണ്ടു് മുതല്ക്കാണെന്നു തോന്നുന്നു. അക്കാലംവരെ മലയാളഭാഷയേയും മലയാളവിദ്യാഭ്യാസത്തേയും സംസ്കൃതത്തിൽനിന്നു് അധികം ഭിന്നമായി ആരും ഗണിച്ചിരുന്നില്ല. ആധുനികമണിപ്രവാളത്തിൻെറ ജനയിതാവെന്നു പറഞ്ഞു

വരുന്ന എഴുത്തച്ഛൻതന്നെ.—

'അൻപത്തൊന്നക്ഷരവുമോരോന്നിതെൻമൊഴിയി-
ലൻപോടു ചേർക്ക ഹരിനാരായണായനമഃ'

എന്നു പ്രയോഗിച്ചിട്ടുള്ളതു നോക്കുക. സംസ്കൃതത്തിലെ അൻപത്തൊന്നക്ഷരം, അതിനെത്തുടൎന്ന് "അമരം", "രൂപം", 'കാവ്യം' എന്നീ ക്രമത്തിൽ മലയാളവിദ്യാഭ്യാസം നയിച്ചിരുന്ന ജനതതിക്ക്, മലയാളവിദ്യാലയങ്ങളുടെ പ്രത്യേകമായുള്ള സ്ഥാപനം അനാശാസ്യവും അപഹാസ്യവുമായി തോന്നിയതിൽ അത്ഭുതപ്പെടുവാനില്ല. അന്നു തിരുവിതാംകൂറിൽ ദിവാനായിരുന്നതു് സർ. ടി. മാധവരായരവർകളുമായിരുന്നു. തന്നിമിത്തം മാമൂൽപ്രിയന്മാരിൽചിലർ,

'പണ്ടേ നാട്ടിൽ പരക്കെ പ്രഥിതതരമതാംസംസ്കൃതത്തിന്നിദാനീ-
മുണ്ടായുള്ളോരവസ്ഥാന്തരമതിനു ദിവാനല്ലയോ ഹേതുഭൂതൻ?
തണ്ടാർമാതിൻകരാംഭോരുഹലസിതസിതാംഭോജമാധ്വീവിലാസം
പൂണ്ടീടും സംസ്കൃതത്തിൻമധുരതയറിയാതെന്തു വിദ്യാഭിവൃദ്ധി?'

എന്നിങ്ങനെ ചില ആക്ഷേപങ്ങളും മററും പുറപ്പെടുവിക്കുകൂടി ഉണ്ടായിട്ടുണ്ടു്. ഏതാദൃശമായ ഒരു കാലഘട്ടത്തിലാണു് സാഹിത്യലോകത്തിൽ വലിയകോയിത്തമ്പുരാനവർകളുടെ രംഗപ്രവേശമുണ്ടായതു്. ഈ സംഗതികൾ സ്മരിക്കുന്നതായാൽ അദ്ദേഹത്തിൻെറ കൃതികളിൽ കാണുന്ന സംസ്കൃതപക്ഷപാതിത്വം കാലോചിതമായിരുന്നു എന്നു മാത്രമേ പറയുവാനുള്ളു. അതിനാൽ—

'ധാതാവാദൗ ചമച്ചോരുദകമഥ ഹവിസ്സാഹിയാം വീതിഹോത്രൻ
ഹോതാതാനും ദിനേശൻ നിശയുടെ പതിയും നാദലക്ഷ്യം നഭസ്സും

ഭൂതാനാം സംശ്രയത്തിൽപ്രകൃതി പൃഥിവിയും പ്രാണദൻ മാരുതൻതാ–
നേതാഭിർമൂർത്തിഭിസ്സ്വോഭിതനവതു ഭവാന്മാരെയഷ്ടാഭിരീശൻ.'

(ശാകുന്തളം തർജ്ജമ)

'മാരക്രീഡാമഹലഹളയിൽ ജാലമാർഗ്ഗേണ ലീലാ–
ഗാരക്രോഡേ നിഭൃതഗതിയായെത്തി നിത്യം നിശായാം
വാരസ്ത്രീണാം വപുഷി വിലസും സ്വേദബിന്ദുക്കളാകും
ഹാരസ്തോമം ഹരതി വിരുതേറുന്ന ചോരൻ സമീരൻ'

(മ. സന്ദേശം)

'ദന്ത്യശപത്തിരഥമെന്തുപകാരമേക–
മന്ത്യക്ഷണത്തിലുടനന്തകനെത്തിടുമ്പോൾ?
സന്ത്യജ്യ സർവ്വവിഷയാശയുമന്തരംഗേ
ചിന്ത്യം സദാ ഹൃദി മുരാന്തകപാദമേകം'

(ശ്രീപത്മനാഭപാദപത്മശതകം)

ഇങ്ങനെ പ്രത്യയാന്തങ്ങളായ സംസ്കൃതപദങ്ങൾ ഇടകലർന്നുള്ള മണിപ്രവാളഭാഷയാണ് തിരുമനസ്സിലേക്ക് അധികം സ്വാധീനവും പ്രിയതരവുമായിരുന്നത്. എന്നാൽ–

'രണ്ടും മൂന്നുംതവണ കൃഷിയേററുന്ന കണ്ടങ്ങളേയും
വണ്ടും ഞണ്ടും വടിവൊടുകളിക്കുന്ന കച്ഛങ്ങളേയും
തണ്ടുംകെട്ടിത്തരമൊടു ചരിക്കുന്ന വള്ളങ്ങളേയും
കണ്ടുംകൊണ്ടച്ചെറുപുഴകൾതൻതീരമാർഗ്ഗേണ പോക.'

'കയ്യാലെത്തി കുതുകമിയലും കുട്ടികൾക്കും പറിക്കാൻ....

(മ. സന്ദേശം)

എന്നിങ്ങനെ ഒരേ കാവ്യത്തിൽതന്നെ ഭാഷയേറിവരുന്ന ലളിതമണിപ്രവാളത്തേയും ഇഷ്ടംപോലെ പ്രയോഗിക്കുന്നതിനു വൈദഗ്ധ്യമുണ്ടായിരുന്ന ഈ കവിയുടെ

വാണീവിലാസം വിസ്മയനീയമെന്നേ പറയുവാൻ തരമുള്ളു.

മണിപ്രവാളകവിതയിൽ വലിയകോയിത്തമ്പുരാൻ വരുത്തിയിട്ടുള്ള ഒരു പരിഷ്കാരം ദ്വിതീയാക്ഷരപ്രാസനിർബ്ബന്ധമാകുന്നു.

'വാസന്തീമധുവാന്ന വാക്കിനു സജാതീയദ്വിതീയാക്ഷര-
പ്രാസം ചേർപ്പതു കൈരളീമഹിളതൻമംഗല്യമാണോക്കണം'

എന്നുള്ള അഭിപ്രായമാണ് ഈ വിഷയത്തിൽ തിരുമനസ്സിലേയ്ക്കുണ്ടായിരുന്നതു്. സ്വരവ്യഞ്ജനങ്ങൾക്ക് ഐകരൂപ്യമുള്ള ദ്വിതീയാക്ഷരപ്രാസത്തിൽ വലിയകോയിത്തമ്പുരാനു വളരെ പ്രിയമായിരുന്നു. അദ്ദേഹം പരിഷ്കരിച്ചു പുഷ്ടിപ്പെടുത്തിയ ഈ പ്രാസത്തെ 'കേരളവർമ്മപ്രാസം' എന്നുകൂടി പറഞ്ഞുവരാറുണ്ട്. വലിയകോയിത്തമ്പുരാനെ അനുകരിച്ചു ഗതാനുഗതികന്മാർ പലരും വഴിപിഴച്ചു് ഈ പ്രാസപ്രയോഗത്തിൽ ഭ്രമിക്കുകയും, അതോടുകൂടി അക്കാലത്തു സാഹിത്യലോകത്തിൽ ഒരു പ്രാസയുദ്ധംതന്നെ നടക്കുകയുംചെയ്തു.

'പ്രാസം വേണ്ടെന്നൊരാളും പരമിതു വളരെ-
ച്ച് ഭംഗിയാണെന്നു വീതാ-
യാസം പ്രാസംപ്രയോഗിപ്പൊരു കവിവരനും
തങ്ങളിൽ പോരടിച്ചു,
ആ സംഗ്രാമത്തിൽ മദ്ധ്യസ്ഥത തടവി മഹാ-
മാന്യനായ് വാണിജിഹ്വാ-
വാസം ചെയ്യുന്നൊരാൾവന്നവരിരുവരെയും
രാജിയാക്കിപ്പിരിച്ചു !'

പ്രസ്തുതസംഗതികൾ കേരളമൊട്ടുക്കു പ്രസിദ്ധവും

സാഹിത്യപ്രണയികൾ ഇപ്പോഴും സ്മരിച്ചുകൊണ്ടിരിക്കുന്നതുമാണല്ലൊ.

ശാകുന്തളം തർജ്ജമയിൽ തിരുമനസ്സുകൊണ്ടു് ഈ പ്രാസപ്രയോഗം സാർവ്വത്രികമായി സ്വീകരിച്ചിട്ടുണ്ടെന്നു പറയുവാനില്ല. എന്നാൽ അതു് അശക്തികൊണ്ടല്ലെന്നുള്ളതു സ്പഷ്ടവുമാണു്. 'ദൈവയോഗം', 'പ്രിയഭാഗിനേയ'ന്റെ അഭിലാഷമനുസരിച്ചു് 'പ്രാസപ്രയോഗനിയമത്തെയൊഴിച്ചു' ചമച്ചിട്ടുള്ള ഒരു നവ്യകാവ്യമത്രെ. തിരുമനസ്സിലെ മററുള്ള എല്ലാ കൃതികളിലും ഈ നിയമം നിർബ്ബന്ധമായി അനുഷ്ഠിച്ചു കാണുന്നുണ്ടു്. എന്നാൽ ഈ പ്രാസനിർബ്ബന്ധംകൊണ്ടു 'തമ്പുരാട്ടി'യുടെ ഗളച്ഛേദം ചെയ്യുന്നതുപോലുള്ള യാതൊരു അഭംഗിയും അദ്ദേഹത്തിന്റെ കൃതികൾക്കു സംഭവിച്ചിട്ടില്ലെന്നു തീർത്തു പറയാവുന്നതാണു്. "കൃതി സമുചിതമട്ടിൽ പ്രാസമൂന്നി പ്രയോഗിപ്പതിനു കഴിയുവോനെങ്ങർത്ഥ ഭംഗപ്രസംഗം." എന്നു വള്ളത്തോൾ ചെയ്തിട്ടുള്ള പ്രശ്നം വലിയകോയിത്തമ്പുരാനെ സംബന്ധിച്ചിടത്തോളം എത്രയും അന്വർത്ഥമായി കാണുന്നുണ്ടു്. അദ്ദേഹത്തിന്റെ 'അന്യാപദേശശതകം' തർജ്ജമ ഒന്നുമാത്രം പരിശോധിച്ചാൽ ഈ വാസ്തവം സ്പഷ്ടമായി ഗ്രഹിക്കാവുന്നതാണു്.

സുസമ്മതനായ സാഹിത്യസമ്രാട്ടും, സമകാലികന്മാരായിരുന്ന സാഹിത്യകാരന്മാർക്കു സർവ്വപ്രകാരേണ ഹസ്താവലംബവും ആയിരുന്ന ഈ പുണ്യശ്ലോകന്റെ നാമധേയം കേരളഭാഷാപ്രണയികളിൽ ഒരാളും ഒരുകാലത്തും വിസ്മരിക്കുമെന്നു കരുതാവുന്നതല്ല.

മററു തൎജ്ജമകളും സന്ദേശങ്ങളും.

വലിയ കോയിത്തമ്പുരാന്റെ കാലംമുതൽ ഭാഷാപദ്യസാഹിത്യത്തിന്നുണ്ടായിട്ടുള്ള ഉണൎവ്വ് എത്രയും അത്ഭുതാവഹമായ ഒന്നാണ്. ശാകുന്തളം തൎജ്ജമയെ പിന്തുടൎന്ന് സംസ്കൃതസാഹിത്യത്തിൽനിന്ന് ഒട്ടുവളരെ നാടകങ്ങൾ കേരളകവികൾ വിവൎത്തനം ചെയ്യുവാൻ ആരംഭിച്ചു. ഉത്തരരാമചരിതം, വിക്രമോൎവ്വശീയം, മാളവികാഗ്നിമിത്രം, മഹാവീരചരിതം, മുദ്രാരാക്ഷസം, രത്നാവലി, മൃച്ഛകടികം, ചാരുദത്തൻ, വേണീസംഹാരം, പ്രതിമാനാടകം, സ്വപ്നവാസവദത്തം, പഞ്ചരാത്രം, ജാനകീപരിണയം, ദൂതവാക്യം, ഭൈമീപരിണയം മുതലായ ഇങ്ങനെ ഉത്ഭവിച്ചിട്ടുള്ളവയാണ്. ഇവയിൽ ചിലതിന് ഒന്നിലധികം തൎജ്ജമകളും ഉണ്ട്. ശാകുന്തളത്തിനു തന്നെ ആറോ ഏഴോ തൎജ്ജമകൾ ഉള്ളതായി അറിയുന്നു. ഈയിടെ ആററൂരിന്റെയും, വള്ളത്തോളിന്റെയും തൎജ്ജമകൾകൂടി പുറത്തുവന്നിട്ടുണ്ടല്ലൊ. എന്നാൽ വലിയ കോയിത്തമ്പുരാന്റെ തൎജ്ജമയ്ക്കുള്ള മനോഹാരിതയും പ്രഭാവാതിശയവും ഒന്നു വേറെതന്നെയാണെന്ന് ആരും സമ്മതിക്കാതെയിരിക്കയില്ല.

നാടകതൎജ്ജമകൾക്കു പുറമെ കേരളകാളിദാസൻ തുറന്നിട്ട മാൎഗ്ഗത്തിൽകൂടി സഞ്ചരിച്ച് കാളിദാസപ്രകൃതികളുടെ ഇതരകാവ്യങ്ങളേയും ഇവരിൽ പലരും തൎജ്ജമചെയ്യുവാൻ തുടങ്ങി. കോകിലസന്ദേശം, കുമാരസംഭവം, രഘുവംശം, മേഘസന്ദേശം, മാഘം, നൈഷധം, കിരാതാൎജ്ജുനീയം, ആംഗലസാമ്രാജ്യം, ശ്രീകൃഷ്ണവിലാ

സം, ഭോജചമ്പു, ഭാരതചമ്പുമുതലായ ഇവയിൽ പ്രധാനമായി ഗണിക്കാവുന്നവയാണ്. കാവ്യനാടകതർജ്ജമകളുടെ ഗുണവൈശിഷ്ട്യംകൊണ്ട് മലയാളപദ്യസാഹിത്യത്തെ പരിപോഷിപ്പിച്ചിട്ടുള്ളവരിൽ, കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻതമ്പുരാൻ, ഏ. ആർ. രാജരാജവർമ്മ കോയിത്തമ്പുരാൻ, കണ്ടത്തിൽ നാരായണമേനോൻ, കടത്തനാട്ടു കൃഷ്ണവാര്യർ, കവിയൂർ രാമൻനമ്പ്യാർ, ഉണ്ണികൃഷ്ണവാരിയർ, പന്തളത്തു കേരളവർമ്മതമ്പുരാൻ, കെ. സി. കേശവപിള്ള, കെ. വി. കരുപ്പൻ, വി. എസ്സ്. പുരുഷോത്തമൻ നമ്പൂതിരി, കെ. ശങ്കരവാരിയർ മുതലായവരുടെ നാമധേയങ്ങൾ പ്രത്യേകം സ്മരണീയമായിരിക്കുന്നു.

വലിയകോയിത്തമ്പുരാന്റെ മയൂരസന്ദേശത്തെ പിന്തുടൎന്ന് അനേകം സന്ദേശകാവ്യങ്ങളും ഭാഷയിൽ അവതരിച്ചു. ഗരുഡസന്ദേശം, വിപ്രസന്ദേശം, കപോതസന്ദേശം മുതലായവ ഇങ്ങനെ ഉണ്ടായിട്ടുള്ളവയിൽ പ്രാധാന്യത്തെ അൎഹിക്കുന്നവയാണ്. ഭാതൃഹസന്ദേശം സന്ദേശകാവ്യങ്ങളുടെ തിരക്കം തടുക്കുവാൻവേണ്ടി ശീവൊള്ളി രചിച്ചിട്ടുള്ള പ്രസിദ്ധ പരിഹാസകാവ്യമാണല്ലൊ.

---

# അദ്ധ്യായം 11

## മഹാകാവ്യങ്ങൾ.

വലിയ കോയിത്തമ്പുരാൻ തിരുമനസ്സിലെ കാലത്തുതന്നെ ഉത്ഭവിച്ചിട്ടുള്ള ഒരു സാഹിത്യപ്രസ്ഥാനമാണ് മലയാളത്തിലെ സ്വതന്ത്ര മഹാകാവ്യങ്ങൾ. അഴകത്തു പത്മനാഭക്കുറുപ്പിൻെറ രാമചന്ദ്രവിലാസം, പന്തളത്തിൻെറ രുക്മാംഗദചരിതം, വള്ളത്തോളിൻെറ ചിത്രയോഗം, ഉള്ളൂരിൻെറ ഉമാകേരളം, കെ. സി. കേശവപിള്ളയുടെ കേശവീയം, കൊടുങ്ങല്ലൂർ കൊച്ചുണ്ണിത്തമ്പുരാൻെറ പാണ്ഡവോദയം, ഗോശ്രീശാദിത്യചരിതം, വഞ്ചീശവംശം, കട്ടക്കയത്തിൽ ചെറിയാൻ മാപ്പിളയുടെ ശ്രീയേശുവിജയം, വടക്കുംകൂർ രാജരാജവൎമ്മ രാജാവിൻെറ രാഘവാഭ്യുദയം, രാഘവീരവിജയം, കുമ്മനം ഗോവിന്ദപ്പിള്ളയുടെ ശ്രീചിത്രോദയം എന്നുതുടങ്ങിയവയാണ് ഈ പ്രസ്ഥാനത്തിൽ ഭാഷയിൽ ഉണ്ടായിട്ടുള്ള മുഖ്യകൃതികൾ. ഇവയിൽ രാമചന്ദ്രവിലാസം ദണ്ഡിയുടെ കാവ്യദൎശത്തെ അക്ഷരംപ്രതി അനുകരിച്ചെഴുതിയിട്ടുള്ള ആദ്യത്തെ മഹാകാവ്യമാകുന്നു. മററുള്ളവയും സംസ്കൃതസാഹിത്യത്തെ ഉപജീവിച്ചെഴുതിയിട്ടുള്ള മഹാകാവ്യങ്ങൾതന്നെ; എന്നുവരികിലും പലേ സ്ഥലത്തും സ്വാതന്ത്ര്യം സ്വീകരിച്ച് സ്വാരസ്യം വൎദ്ധിപ്പിക്കുന്നതിൽ തൽകൎത്താക്കൾ പരാങ്മുഖരായി ഭവിച്ചിട്ടില്ല. കെ. സി. യുടെ കേശവീയം 'കാളിദാസകവീന്ദ്രൻെറ കാൽനഖേന്ദു

മരീചികൾ' ഉപാശ്രയിച്ചു് വൈദർഭീരീതിയിൽ വിരചിച്ചിട്ടുള്ള രസാത്മകമായ ഒരു മഹാകാവ്യമാണു്. ദ്വിതീയാക്ഷര പ്രാസവാദത്തിനുശേഷം രാജരാജവൎമ്മ പ്രസ്ഥാനത്തിൽ എഴുതിയിട്ടുള്ള ഈ കാവ്യത്തിൽ പ്രസ്തുത പ്രാസത്തിനു യാതൊരു പ്രാധാന്യവും നൽകുവാൻ അവകാശം ഇല്ലല്ലൊ. മററു മഹാകാവ്യങ്ങളെല്ലാം ദ്വിതീയാക്ഷര പ്രാസനിബ്ബന്ധത്തോടുകൂടിയവയത്രെ.

## കടുക്കയവും കൊച്ചുണ്ണിത്തമ്പുരാനും.

ഭാഷയുടെ ലാളിത്യം മുതലായ ഗുണങ്ങൾകൊണ്ടു ശ്രീയേശുവിജയം, വഞ്ചീശവംശം എന്നീ മഹാകാവ്യങ്ങൾക്കു തമ്മിൽ അനന്യസാധാരണമായ സാദൃശ്യം കാണുന്നുണ്ടു്. മണിപ്രവാളത്തിൽ ശുദ്ധ മലയാള പദങ്ങൾക്കാണു് കടുക്കയത്തിൻെറയും കൊച്ചുണ്ണിത്തമ്പുരാൻെറയും കൃതികളിൽ പ്രാധാന്യം നൽകിക്കാണുന്നതു്. അക്ലിഷ്ടമായ പ്രാസപ്രയോഗത്തിനു് ഈ രണ്ടു കവികളും ഒന്നുപോലെ ശക്തന്മാരാണു്ഃ—

'തടിച്ച സമ്പത്തു നിറഞ്ഞ കൊച്ചിതൻ—
പടിപ്പുരസ്ഥാനമതിങ്കലാകയാൽ
വടക്കെഴും വൈരികൾ നൂനമെന്നുമേ
കടക്കയില്ലിങ്ങു കൃതാൎത്ഥനായി ഞാൻ

നിരാമയം ദക്ഷിണദിക്കിൽനിന്നിനി—
പ്പരാക്രമത്താൽ പരദേശിവൈരികൾ
ധരാതലേ മന്ത്രികുലേന്ദ്ര! മാമകേ
വരാതിരിപ്പാനൊരു കോട്ടകെട്ടണം.'

(വഞ്ചീശവംശം സ. 5. ശ്ലോ. 1. 2)

'നരാധിപാജ്ഞയ്ക്കൊരുതെല്ലു ലംഘനം
വരാതെയന്നസ്പൃധികം നയത്തൊടും
ധരാതലംതാൻ പരിരക്ഷചെയ്യവേ
നിരാകുലം വാണു ജനങ്ങളൊക്കെയും

പരക്കെഴും മാന്യത ശൂന്യമാക്കുവാൻ
തരത്തിലോരോവിധമായ കൗശലം
നിരന്തരം ചെയ്തതിയായലട്ടിടും
നിരംകുശന്മാർ തലതാഴ്ത്തി മേവിനാർ.'

(ശ്രീയേശുവിജയം സ. 4. ശ്ലോ. 1. 2)

ഈവിധമുള്ള സാദൃശ്യം ഈ ഗ്രന്ഥങ്ങളിലെ ഏതു ഭാഗത്തും വ്യക്തമായി കാണാവുന്നതാണ്. അകൃത്രിമമായ രാമണീയകം ഇരുവരുടെ കവിതകളിലും ഒന്നുപോലെ കളിയാടുന്നുണ്ട്. വളച്ചുകെട്ടുകളൊഴിച്ചുള്ള കാവ്യബന്ധനസമ്പ്രദായമാണ് ഇരുവർക്കുമുള്ളത്.



മലയാളത്തിലെ മഹാകാവ്യങ്ങളിൽ ഭാഷയുടെ ലാളിത്യം, പദ്യങ്ങളുടെ ആധിക്യം, വൃത്തങ്ങളുടെവൈവിധ്യം എന്നിവകൊണ്ടു ശ്രീയേശുവിജയത്തിനുതന്നെ പ്രഥമസ്ഥാനം നൽകാമെന്നു തോന്നുന്നു. മഹാഭാരതംപോലെ അതിവിസ്തൃതമായ ഒരു കഥയെ മുഴുവൻ സമാഹരിച്ച് എഴുതപ്പെട്ടിട്ടുള്ള ഈ മഹാകാവ്യത്തിൽ മററുള്ള മഹാകാവ്യങ്ങളിലെപ്പോലെ മാനം മുട്ടുന്ന വർണ്ണനകളോ, അലങ്കാരപ്രയോഗങ്ങളോ കുറഞ്ഞുപോയിട്ടുണ്ടെങ്കിൽ, അതു് പ്രസ്തുതകാവ്യത്തിന് ഒരു ഭൂഷണമായിട്ടാണ് ഗണിക്കേണ്ടത്. "വിഷയവൈവിധ്യംകൊണ്ടു മറെറാരു മഹാഭാരതം എന്നു പറയേണ്ട ക്രിസ്തീയവേദപുസ്തകത്തിൽ അടങ്ങിയിട്ടുള്ള കഥകൾ ലോകസൃഷ്ടിമുതൽ

ക്രി. പി. നാലാംശതകംവരെയുള്ളവ ഒന്നും വിടാതെയും, അതതിനുചിതമായ രീതിയിലും, ദൈർഘ്യത്തിലും ഈ ഗ്രന്ഥത്തിൽ പ്രതിപാദിക്കപ്പെട്ടിട്ടുണ്ട്. മാഘന്റെയോ ഭാരവിയുടേയോ ശൈലിയിൽ 'നഗരാണ്ണവശൈലത്തു ചന്ദ്രാക്കോദയവണ്ണന'കളിൽ കവി വ്യാപൃതനാകുകയാണെങ്കിൽ ഇതിവൃത്തം ഇരുപത്തിനാലിനു പകരം ഇരുന്നൂററിനാല്പതു സഗ്ഗങ്ങൾകൊണ്ടും അവസാനിക്കുന്നതല്ലല്ലോ. അതിനാൽ ഔചിത്യവേദിയായ കവി, സർവ്വോപരി ഈ കാവ്യത്തിൽ ദൃഷ്ടിവെച്ചിട്ടുള്ളതു് സരസവും സന്ദർഭോചിതവുമായ കഥനത്തിലാകുന്നു. എന്നാൽ ഉല്ലേഖകല്പനയിലും അത്ഥാലങ്കാരത്തിലും ആവശ്യമുള്ള ഭാഗങ്ങളിലെല്ലാം അദ്ദേഹം മനസ്സിരുത്തിയിട്ടുണ്ടെന്നുള്ളതും സഹൃദയന്മാക്ക് കാണാവുന്നതാണ്." ശ്രീയേശുവിജയത്തിന്റെ അവതാരികയിൽ പ്രതിപാദിച്ചിരിക്കുന്ന ഈ സംഗതി അതിശയോക്തിസ്പശലേശമില്ലാത്ത ഒന്നാണെന്നു നിസ്സംശയം പറയാം.

മഹാകവി കട്ടക്കയത്തിന്റെ ശ്രീയേശുവിജയത്തെ അനുമോദിച്ചു കിടങ്ങൂർ കൃഷ്ണവാര്യർ അവർകൾ എഴുതിയ പഞ്ചവിംശതിയെ ഒരു ശ്ലോകം ഈ അവസരത്തിൽ സ്മരണീയമായിത്തോന്നുന്നു.

'ഇന്നിക്കേരളഭൂവിലത്ഭുതയശഃസ്തംഭം പ്രതിഷ്ഠിച്ചൊരാ—
വള്ളത്തോൾക്കവിയും, വരിഷ്ഠതമനാമുള്ളൂർ കവിശ്രേഷ്ഠനും
ചെല്ലപ്പിള്ളകളായിരുന്നു ചെറുമുത്തോലുന്ന കാലത്തിലും
മന്നിൽ കേൾവിതിരിച്ച കാവ്യപടുവാം കട്ടക്കയം ജീവതാം.'

വില്ലാൾവട്ടം, യുദ്ധജീവേശചരി, ലെവെർവിജയം ആട്ടക്കഥ, മാർത്തോമ്മാചരിതം മുതലായവ ഈ മഹാകവിയുടെ മററു പ്രസ്ഥാനങ്ങളിലുള്ള കാവ്യങ്ങളാകുന്നു.

കൊച്ചുണ്ണിത്തമ്പുരാൻ തിരുമനസ്സിലെ മേൽപറഞ്ഞ മഹാകാവ്യങ്ങൾക്കുപുറമെയുള്ള ഒരു വിശിഷ്ട കൃതിയാണ് "മലയാംകൊല്ലം." പന്ത്രണ്ടു സർഗ്ഗങ്ങളുള്ള ഈ കാവ്യത്തിൽ കേരളത്തിലെ പന്ത്രണ്ടു മാസങ്ങളുടെ വർണ്ണനമാണ് നിർവ്വഹിച്ചിട്ടുള്ളത്.

'കേടററകാർകുഴലുവെള്ളമൊഴിച്ചുമെയ്യിൽ
പാടേപെട്ടും പൊടി കളഞ്ഞു കുളിച്ച ഭൂമി
ചൂട്ടുള്ള സൂര്യകരമാം തുകിൽകൊണ്ടു തോർത്തി-
മോടിക്കു ചന്ദ്രകരവസ്ത്രമണിഞ്ഞിടുന്നു.'

ചിങ്ങമാസത്തെ വർണ്ണിക്കുന്നിടത്തെ ഒരു പദ്യമാണിത്. ഭൂമീദേവിയുടെ സ്നാനം എത്ര മനോജ്ഞമായിരിക്കുന്നു!

## ചിത്രയോഗം.

ചിത്രയോഗത്തിലെ ഇതിവൃത്തം കൃത്രിമമായ ഒന്നാണ്. തന്നിമിത്തം അതു രസഭംഗത്തിനു കാരണമായി തീർന്നിരിക്കുന്നു. ചിത്രയോഗത്തിൽ ചമൽക്കാരജനകമായ പല വർണ്ണനകളും ഉണ്ടെന്നുള്ളതു വാസ്തവംതന്നെ. പക്ഷെ അവയുടെ ദൈർഘ്യം രസഹാനിക്കും അനുവാചകന്മാരുടെ അക്ഷമയ്ക്കും കാരണമായിത്തീരുന്നു.

'അടവിയതിലനല്പം വേരുറച്ചും, പഴക്കം
തടവിയു,മളവില്ലാതുള്ള മാഹാത്മ്യമാർന്നും
സ്ഫുടതരബഹുശാഖാലംബിതുഷ്യദ്ദ്വിജേന്ദ്ര-
ക്കൂടമൊടു വിലസുന്നു രോദമറ്റായ് മരങ്ങൾ'

'മൃഗപതികൾ പിളക്കും കുംഭികുംഭത്തിൽ നിന്നാ—
നഗവനഭുവിചിന്നും നല്ല വെൺമുത്തു കണ്ടാൽ
ഗഗനതലമുരുമ്മും വൻമരക്കൊമ്പുതട്ടി—
പ്രഗളിതമുഡുജാലം താനിതെന്നോർത്തുപോകും.'

എന്നിങ്ങനെ അരണ്യവർണ്ണനയിലും മററുമുള്ള പദ്യങ്ങൾ ചമല്ക്കാരസമ്പൂർണ്ണങ്ങൾതന്നെ. പക്ഷെ കവിതാകാമിനിയുടെ ഈ അലങ്കാരസമൃദ്ധി, നൈസർഗ്ഗികഭംഗിയെ അധികവും ഗ്രസിച്ചു കളയുവാൻ ഇടയാക്കുന്നതാണ് ചിത്രയോഗത്തിലെ വർണ്ണനകളുടെ പ്രധാന ദൂഷകതാബീജം. ഒരുപക്ഷെ ചിത്രയോഗം, മഹാകവി തനിക്ക് അക്ലേശമായ രചനാസാമർത്ഥ്യം കൈവരിക്കുന്നതിനു മാത്രമായി നിർമ്മിച്ച ഒരു കൃതിയല്ലേ എന്നുകൂടി ഇന്നത്തെ നിലയ്ക്കു സംശയം തോന്നിപ്പോകുന്നുണ്ട്.

ഉമാകേരളം.

ഘടനാവൈശിഷ്ട്യം, ഭാവനാവൈദഗ്ദ്ധ്യം, അലങ്കാരപ്രാചുര്യം, ഇതിവൃത്തത്തിന്റെ നവീനത്വം എന്നിവകൊണ്ടു മലയാള മഹാകാവ്യങ്ങളിൽ പ്രഥമസ്ഥാനത്തെ അർഹിക്കുന്നതു് ഉള്ളൂരിന്റെ ഉമാകേരളംതന്നെയാണെന്നുള്ളതിൽ അധികം പക്ഷാന്തരമില്ലാത്തതാണ്. ഒരു ചരിത്രകഥയെ കഥാവസ്തുവായി സ്വീകരിക്കുവാൻ ഉള്ളൂരിനു മുൻപുള്ള മഹാകാവ്യകർത്താക്കളിൽ ഒരാൾക്കുപോലും ധൈര്യമുണ്ടായിരുന്നില്ല. ആ വിഷയത്തിൽ ആദ്യമായി ഒരു ധീരത പ്രദർശിപ്പിച്ച മഹാകവി ഉള്ളൂർ, മഹാകാവ്യപ്രസ്ഥാനത്തിൽ ഒരു പരിവർത്തനം തന്നെയാണ് വരുത്തിയിട്ടുള്ളതെന്നു നിരാക്ഷേപം പറയാം.

മണിപ്രവാളഭാഷയുടെ പ്രയോഗവിഷയത്തിൽ പന്തളം, ഉള്ളൂർ, വള്ളത്തോൾ എന്നിവരുടെ കാവ്യങ്ങൾക്കു തമ്മിൽ വലിയ അന്തരം കാണുന്നില്ല. ഭാഷാപാകംകൊണ്ട് അൎത്ഥഗ്രഹണവിഷയത്തിൽ സാധാരണക്കാൎക്ക് അല്പം ക്ലേശംസഹിക്കേണ്ട വിധത്തിലാണ് മൂന്നു മഹാകാവ്യങ്ങളുടേയും പോക്ക്. അതായതു് അന്തൎഗ്ഗൂഢരസോദയമായ നാളികേരപാകമാണ് മൂന്നിലും മുഴച്ചുനില്ക്കുന്നതെന്നു താല്പൎയ്യം. എന്നാൽ ഉമാകേരളത്തിലെ ചില പദ്യങ്ങൾ ഇതിനു വിപരീതമായും കാണുന്നില്ലെന്നില്ല:—

'തിരുമേനികൾ പൂനിലാവിലെന്താ-
ണരുളീടുന്നതു കേളിയാടുവാനോ?
വരുവിൻ തുണഞാനുമുണ്ടു നമ്മൾ-
ക്കരുമത്തിങ്കളെ നല്ലപോലെ നോക്കാം.'

'മണിയെഴുകഴിഞ്ഞു മോരമി-
പ്പണി പാൽക്കഞ്ഞിതണുത്തു ചീത്തയായ്
മണിയുണ്ണികളെങ്ങു നിങ്ങളെ-
ക്കണികാണ്മാതെയിരിപ്പതെങ്ങിനെ?'

എന്നിങ്ങനെ സുലളിതങ്ങളായ പദ്യങ്ങളും,

'ലോകലോചനരസായനാമ്പിതം
ശ്രീകരം ശിവദമിഷ്ടദായകം
ഏകമത്ഭുതമമേയവൈഭവം
നാകനാഥവിധി ശാളദുർല്ലഭം'

ഈമട്ടിൽ മലയാളപ്രത്യയങ്ങൾ ഒന്നുമില്ലാത്തതായ ശ്ലോകങ്ങളും ഈ കൃതിയിൽ കാണാവുന്നതാണ്.

ഉമാകേരളത്തിലെ പല വർണ്ണനകളുടേയും ആസ്വാദ്യത അനുഭവിച്ചറിയേണ്ടതുതന്നെ. അഞ്ചാം സർഗ്ഗത്തിൽ ആദിത്യവർമ്മയെ വിഷം കൊടുത്തു കൊല്ലുന്നതായ വർണ്ണന, ഏഴിൽ രാജകുമാരന്മാരെ കളിപ്പാൻ കുളത്തിൽ വെച്ചു മുക്കിക്കൊല്ലുന്നതു്, എട്ടാംസർഗ്ഗത്തിൽ റാണിയുടെ വിലാപം മുതലായ ഭാഗങ്ങൾ ആരെയാണ് കരുണരസപ്രവാഹത്തിൽ ആറാടിക്കാത്തതു്!

'അരുതിച്ചതി പൊന്നുമക്കളെ!
വരുവിൻ കണ്ണുതുറന്നു നോക്കുവിൻ,
ഒരുമിച്ചെഴുന്നേല്പിനോമനി–
പ്പൊരുപെറ്റമ്മ വിളിക്കയല്ലയോ?'

'ചരവിതൻ സദനങ്ങളെഗ്ഗുണം— കവിയും കല്പമഹീരുഹങ്ങളെ
എവിടെയ്ക്കു ഗമിച്ചു തള്ളയെ— ബ്ഭുവിവിട്ടെന്നുടെ പൊന്നുമക്കളെ?'

ഇത്യാദി പദ്യങ്ങൾ എത്രകണ്ടു പുളകജനകമായിരിക്കുന്നു!!

കവിയുടെ ദേശാഭിമാനം ഇതിൽ അതിന്റെ പരമകാഷ്ഠയിൽ എത്തിയിട്ടുണ്ട്:—

'അടിയനിനിയുമുണ്ടാം ജന്മമെന്നാലതെല്ലാം
അടിമുതൽ മുടിയോളം നിന്നിലാകട്ടെ തായേ!
അടിമലരിണവേണം താങ്ങുവാൻ; മറ്റൊരേട–
ത്തടിയുവതുഞെരുക്കം മുക്തി സിദ്ധിക്കുവോളം'

ഈ ഭാഗം വായിക്കുമ്പോൾ ഏതൊരു ദേശഭക്തനാണ് പുളകാഞ്ചിതഗാത്രനായിത്തീരാത്തതു്?

അലങ്കാരങ്ങൾക്കുള്ള ചമൽക്കാരഭംഗി ഉമാകേരളത്തിലെപ്പോലെ മറ്റൊരു മഹാകാവ്യത്തിലും ഇല്ലെന്നത

ന്നെ പറയാം. നാട്ടകടത്തലിന്ന വിധിക്കപ്പെട്ട തന്റെ കാമുകൻ — തമ്പാൻ — നിരപരാധനാണെന്ന പറയുമ്പോഴും,

'പോകട്ടെ, പൂരുഷൻ; നിനക്ക-
പാകത്തിൽ ഞാൻ കാന്തനെ വേറെ നൽകാം;
വാകപ്പൂവുത്താരിന്നകള്ളിമുള്ള-
ശോകത്തിനല്ലാതെ സുഖത്തിനാമോ?'

എന്നാണ് രാജാവു പുത്രിയെ സമാശ്വസിപ്പിക്കുന്നത്. 'മനസ്വിമാർ മനസ്സൊഴിവതശക്യമൊരാളിലൂന്നിയാൽ' എന്ന തത്വം വല്ലതും ആ ശുദ്ധഗതിക്കാരൻ അറിയുന്നുണ്ടോ? കവിയുടെ കവനകലാപാടവവും, അലങ്കാരപ്രയോഗചാതുര്യവും ഈ ഭാഗങ്ങളിൽ നല്ലപോലെ തെളിഞ്ഞു വിളങ്ങുന്നുണ്ട്.

കേരളഭൂമിയുടെ ഉത്ഭവത്തെപ്പററിയുള്ള ഐതിഹ്യം അവിശ്വസനീയമെങ്കിലും അതിനെത്തന്നെ ആധാരമാക്കി കവിചെയ്യുന്ന ഒരു വർണ്ണന എത്രകണ്ട് ആസ്വാദ്യമായിരിക്കുന്നുവെന്ന നോക്കുക:—

'വൻ നർമ്മദാംബു വിഹൃതിക്ക തടഞ്ഞുവെച്ച-
മന്നന്റെ വീര്യമവളോതിയറിഞ്ഞൊരാഴി
തന്നന്തികത്തിലവനെസ്സകുലം വധിച്ചു-
വന്നപ്പൊഴാഭൃഗുസുതന്നിതു കാഴ്ചവെച്ചു-'

ഭർത്താവായ വരുണന്റെ സമീപത്തേയ്ക്കു പാഞ്ഞൊഴുകിക്കൊണ്ടിരുന്ന നർമ്മദാനദിയെ, ഇടയ്ക്കുവെച്ചു കാർത്തവീര്യാർജ്ജുനൻ തടഞ്ഞുനിറുത്തി. അബലാബന്ധനംചെയ്ത, ആ പരമദ്രോഹിയെ പരശുരാമൻ വധിച്ചു. അന്നത

നൊയുമല്ല, അവൻെറ വംശവുംകൂടി മൂലച്ഛേദംചെയ്തു. ഇങ്ങനെ തനിക്കു ഉപകാരംചെയ്ത ആ വീരപുരുഷനു വരുണദേവൻ അഥവാ പശ്ചിമരത്നാകരം ആത്മപുത്രിയായ കേരളഭൂമിയെ പ്രീതിയാൽ ഉപഹാരമായി നൽകിയത്രെ! കവികല്പനയുടെ ഈ നൂതനത്വവും, സാരസ്യവും സഹൃദയന്മാൎക്കു എത്രകണ്ടു സമ്മോദജനകമായിരിക്കുന്നുവെന്നു വിവരിക്കുവാൻ പ്രയാസം.

'വാരാശിതന്നൊട്ടുവിലെക്ഷിത്തു, കേരളത്തെ
നേരായ്പ്പുലത്തിടണമെന്നുകരാറുവാങ്ങി
ധാരാളമംബുവരളുന്നതുകൊണ്ടമേന്മേൽ
ധാരാധരങ്ങളിതിൽ മാരി ചൊരിഞ്ഞിടുന്നു.'

ഇതിലെ കല്പനയും ചിന്താമധുരമെന്നേ പറയാവൂ. ഇതുപോലെ സരസങ്ങളായ അൎത്ഥകല്പനകളും, വിശിഷ്ടങ്ങളായ ഉപമാദ്യലങ്കാരങ്ങളും ഈ കാവ്യത്തിൽ അനവധിയുണ്ടു്. കഥ നവീനവും, സംഭവബഹുലവുമായതുകൊണ്ടുകൂടിയായിരിക്കാം ഇതിൽ വൎണ്ണനകൾക്കു ഇത്രയധികം സൗകൎയ്യം സിദ്ധിച്ചതെന്നുകൂടി വിചാരിക്കേണ്ടിയിരിക്കുന്നു. അൎത്ഥാലങ്കാരങ്ങളെപ്പോലെതന്നെ സുഖപ്രദങ്ങളായ ശബ്ദാലങ്കാരങ്ങൾക്കും ഉമാകേരളത്തിൽ യാതൊരു ക്ഷാമവും കാണുന്നില്ല:-

'ശരണമേവനുമേകരുതൊന്നുകിൽ
തരണമാരണ, മാരണമാരണം—
ത്വരയൊടൊത്തഥവാജനമല്ലതൻ
ചരണമോരണമോടരുതാരുമേ.'

എന്നിങ്ങനെ യമകാദിശബ്ദാലങ്കാരങ്ങളും സുലഭമായിട്ടുണ്ടു്. എന്നാൽ ദണ്ഡിയുടെ മഹാകാവ്യലക്ഷണപൂൎത്തി

കരണ സംരംഭത്തിനിടയ്ക്കു് ഈ വിശിഷ്ടകൃതിയിലും ചില കൃത്രിമതചങ്ങൾ വന്നുകൂടാതിരുന്നിട്ടില്ല. അയഥാൎത്ഥങ്ങളായ വികാരപ്രകടനങ്ങൾ മഹാകാവ്യങ്ങളിലെപ്പോലെ മററൊന്നിലും ഇല്ലെന്നുള്ളതു പ്രസിദ്ധമാണല്ലൊ. ഉമാകേരളത്തിൽ, വിരഹാൎത്തയായ കല്യാണിയെ കടൽക്കാററു കൊള്ളിക്കുവാൻ കടൽത്തീരത്തേയ്ക്കു് ആനയിക്കുന്നതുതന്നെ, അൎണ്ണവവൎണ്ണനയ്ക്കുവേണ്ടിമാത്രമാണെന്നു് ആൎക്കും അനായാസേന ഗ്രഹിക്കാവുന്നതാണു്. അതുപോലെതന്നെ ഇതിലെ സന്ദേശവൎണ്ണനയും അനൗചിത്യമായി പരിണമിച്ചിട്ടുണ്ടെന്നു പറയാതെ തരമില്ല. എന്നാൽ ഇങ്ങനെയുള്ള ചില ന്യൂനതകൾ 'അങ്കംശശാങ്കകിരണങ്ങളിലെന്നപോലെ' ഗ്രന്ഥത്തിന്റെ ഗുണപൗഷ്കല്യത്തിൽ മറഞ്ഞുപോകുവാൻമാത്രമേ ഉള്ളു. ആകപ്പാടെ ആലോചിക്കുന്നതായാൽ ഉമാകേരളം മലയാളമഹാകാവ്യനിരയിൽ അഗ്രിമസ്ഥാനത്തെ അൎഹിക്കുന്ന ഒരു കൃതിയും, അതിന്റെ കൎത്താവായ മഹാകവി ഉള്ളൂർ പ്രൗഢമായ അൎത്ഥാലങ്കാരകല്പനകളിൽ ശ്രീഹൎഷനോടു സമനാകയാൽ 'കേരളശ്രീഹൎഷൻ' എന്ന ബിരുദത്തിനു് സൎവ്വഥാ അൎഹനമാണെന്നു നിസ്സംശയം പറയാം.

വേദവിഹാരം:

ഇതിനുപരി പ്രസ്താവിക്കുവാൻപോകുന്ന മഹാകാവ്യം ഇതേവരെ പ്രസ്താവിച്ച രീതിയിൽനിന്നു് അല്പം വ്യത്യസ്തമായ ഒന്നാണു്. സംസ്കൃതവൃത്തങ്ങളിലത്രെ ഇതേവരെയുള്ള നമ്മുടെ മഹാകാവ്യങ്ങളെല്ലാം നിൎമ്മിച്ചിട്ടുള്ളതു്. മി. കെ. വി. സൈമൻ എഴുതിയിട്ടുള്ള 'വേദ

വിഹാരം' രാമായണാദി കൃതികളെപ്പോലെ കേരളഭാഷയ്ക്കനുയുക്തമായ ദ്രാവിഡവൃത്തങ്ങൾ ഉപയോഗിച്ചു രചിച്ചിട്ടുള്ള ഒരു മഹാകാവ്യമാകുന്നു. ശ്രീയേശുവിജയം കേരളഭാഷഗാനരൂപത്തിൽ പുറപ്പെട്ടിരുന്നുവെങ്കിൽ അതു് ഭാരതരാമായണാദികൃതികളെപ്പോലെതന്നെ ക്രൈസ്തവസാഹിത്യത്തിലെ ഒരു നിത്യപാരായണഗ്രന്ഥമായി പരിണമിക്കുമായിരുന്നുവെന്നു് അസ്മാദൃശന്മാർക്കു പലപ്പോഴും തോന്നിയിട്ടുള്ളതാണു്. കട്ടക്കയത്തേപ്പോലെയുള്ള അനുഗൃഹീതവാസനാകവികൾ ക്രൈസ്തവലോകത്തിൽ അത്ര ക്ഷണത്തിൽ ആവിർഭവിക്കാനിടയില്ലെന്നുള്ള ധാരണയും ഉണ്ടാകാതിരുന്നിട്ടില്ല. ഈദൃശമായ ഒരു സ്ഥിത്യന്തരത്തിലാണു് മി. സൈമണിൻെറ മഹോദ്യമഫലമായ വേദവിഹാരം ദർശിക്കാനിടയായതു്. തന്മൂലമുളവായ അത്ഭുതാനന്ദങ്ങൾ അപരിമേയമെന്നേ പറയേണ്ടതുള്ളു.

ഹൈന്ദവസാഹിത്യത്തിനു് എഴുത്തച്ഛൻ കൃതികൾ എങ്ങിനെയോ, അതുപോലെ, ക്രൈസ്തവസാഹിത്യത്തിനു് അഭിമാനസ്തംഭമായിട്ടുള്ള ഒരു കൃതിയാണു് വേദവിഹാരം എന്നു പറയുന്നതിൽ രണ്ടുപക്ഷമുണ്ടാകാനിടയില്ല. അൻപതു് അദ്ധ്യായങ്ങളും, ഏകദേശം ആറായിരം ഈരടികളുമുള്ള പ്രസ്തുതകൃതി, ക്രൈസ്തവപദ്യസാഹിത്യത്തിലെ ഒരു മഹാഭാരതംതന്നെ; സംശയമില്ല. പഴയനിയമത്തിൽ മോശയുടെ ഒന്നാംപുസ്തകമെന്നു പറഞ്ഞുവരുന്ന ലോകോല്പത്തിയുടെ ഒരു ഏകദേശവിവർത്തനമത്രെ പ്രസ്തുതഗ്രന്ഥം. വേദപുസ്തകത്തെ അനുഗമിച്ചുള്ളതാ

ഞ് കാവ്യമെങ്കിലും, സ്വീയങ്ങളായ വർണ്ണനകളിൽ കവിയുടെ മനോധർമ്മം, നിരീക്ഷണപാടവം മുതലായവ നല്ല പോലെ കളിയാടുന്നുണ്ട്. ആദിനരൻ, ആദിനാരിയെ കാണുമ്പോളുണ്ടാകുന്ന ഭാവവികാരങ്ങളെ വർണ്ണിച്ചിട്ടുള്ള ഭാഗം, ഓരോ രസഭാവങ്ങളെ വിശദീകരിക്കുവാനുള്ള കവിയുടെ സുശിക്ഷിതവിചക്ഷണതയെ ഉച്ചൈസ്തരം വിളിച്ചറിയിക്കുന്നു. പറുദീസ എന്ന ഉദ്യാനത്തെ വർണ്ണിക്കുന്നിടത്തു കല്പനാശക്തിയും പ്രകൃതിനിരീക്ഷണവൈഭവവും സുവ്യക്തം പ്രകാശിക്കുന്നുണ്ട്. 'സോദോം നഗരം ദഹിക്കുന്ന സന്ദർഭത്തിലുള്ള അവസ്ഥാന്തരങ്ങളെ വർണ്ണിക്കുന്നിടത്തു കവിയുടെ മനോധർമ്മം വ്യാപരിക്കുന്നതു നോക്കുക:-

'ജ്വലനനുടെ ശിഖകളതിവേഗമായ് പാഞ്ഞുടൻ
ചാടിപ്പിടിച്ചു മർത്ത്യോൽക്കരത്തെ ഹാ! ഹാ!
മുടിവസനമിവയിലരമെത്തി ജ്വലിക്കയാൻ
മൂടിപ്പരന്നുതേ മേനിയിലഗ്നിയും
നിലവിളി തുടങ്ങിനാർ സോദോമ്യരമ്പര-
ന്നതിവിവശമോടിനാരങ്ങുമിങ്ങും ത്രുചാ
ദഹനശമനത്തിനായ് വാപിയിൽ ചാടിയും
ഫലമണുവുമെന്നിയേ വെണ്ണീറടിഞ്ഞുപോയ്
അജിരമതിൽ നിന്നവർ തിണ്ണയിൽ കേറിനാ-
രുപരിനിലകൊണ്ടവർ തട്ടിന്നു കീഴിലായ്
അതുമഫലമാംവിധൌ ജീവരക്ഷാത്ഥമായ്
നിലവറ കടന്നിരുന്നാഗ്നേയ പീഡയാൽ.
ഒരുവിധവുമനലശമമുണ്ടായതില്ലെങ്ങു-
മെത്തിജ്വലനൻ ദഹിപ്പിച്ചു പത്തനം.
ബഹുലതര തൊഴിലുകൾ നടത്തും വിധൌ പലർ
വെന്തു വെണ്ണീറായ് ചമഞ്ഞു പൊട്ടുന്നനെ.

ചിലനരർ ഭുജിക്കവേ, കേചിൽ സ്വപിക്കവേ,
ചീത്തവാക്കോതി ചിലർ പ്രധർഷിക്കവെ,
മദനമഹമതിന്നു ചിലർ മത്സരിച്ചോടവേ,
മദ്യകുംഭം ചിലർ കയ്യിലെടുക്കവെ,
പകിടകളി പടിമവളർപാശി ചൂതെന്നിവ
പാരമുത്സാഹമായ് കേചിൽ കളിക്കവെ,
വലിയൊരവകാശവാദസ്ഥാപനത്തിനായ്
വാൾ വടി കേചിൽ കരത്തിൽ ധരിക്കവേ
കൃപണർ നിജപിടകമതിലുള്ള നാണ്യം തൃഷാ
കൃത്യമായെണ്ണിക്കണക്കു നോക്കീടവെ,
ഗഗനതലമതിപരുഷമഗ്നിയും ഊർവ്വിയാം
ഗന്ധകപ്പാറയും വർഷിച്ചു മൗലിയിൽ'–

ഈ മാതിരി വർണ്ണനകൾ ആരെയാണ് രസിപ്പിക്കാതിരിക്കുക. ധ്രുവന്റെ തപശ്ശക്തി മൂലം വായുസ്തംഭനം ഭവിക്കയാൽ ഉണ്ടായ അവസ്ഥാന്തരങ്ങളെ നമ്പ്യർ വർണ്ണിച്ചിട്ടുള്ളതിനെ അനുസ്മരിപ്പിക്കുവാൻ പ്രസ്തുത ഭാഗം സർവ്വഥാ പര്യാപ്തമാണ്. സാറയുടെ ഗർഭവർണ്ണനം വായിക്കുന്ന അവസരത്തിൽ, 'ഗാഥ'യിലെ യശോദയുടെ ഗർഭവർണ്ണനം, ഭാവുകന്മാരുടെ സ്മൃതിപഥത്തിൽ എത്താതിരിക്കുകയില്ല. ആദർശവാന്മാരായ പൂർവ്വകവിപുംഗവന്മാരിൽ പലരേയും ഈ വിശിഷ്ടകവി സേവിച്ചുകാണുന്നതു പ്രശംസാർഹമായിരിക്കുന്നു. എഴുത്തച്ഛനെപ്പോലെ തത്വചിന്താരത്നങ്ങളെ കാവ്യരൂപത്തിൽ പ്രകാശിപ്പിക്കുന്നതിനും, കവി, യഥാവസരം യത്നിച്ചു കാണുന്നുണ്ട്. ചുരുക്കത്തിൽ, വേദവിഹാരം വേദപ്രണയികൾക്കും, സാഹിത്യാരാധകന്മാരുമായ സകല സഹൃദയർക്കും സന്തോഷത്തേയും, സ്വാന്തനിർവൃതിയേയും നൽകുന്ന ഒരു ഉത്ത

മ കൃതിയാണെന്നു നിസ്സംശയം പറയാം. മഹാകവി വള്ളത്തോൾ പ്രസ്തുത കൃതിയെപ്പററി ഇങ്ങനെ അഭിപ്രായപ്പെട്ടു കാണുന്നു:-

'കെ. വി. സൈമൺ അവർകളുടെ കവിതാവസാന വേദത്തിൽ (ബൈബിളിൽ) വിഹരിച്ചതിൻെറ ഫലമാണ് വേദവിഹാരമെന്ന ഈ ഗാഥാ പ്രബന്ധം. സൂത്രപ്രായങ്ങളായ ശ്രേഷ്ഠവാക്യങ്ങൾകൊണ്ടു് നിബദ്ധമായിരിക്കുന്ന ബൈബിളിലെ പ്രഥമ ഗ്രന്ഥത്തിൻെറ (ഉല്പത്തി പുസ്തകത്തിൻെറ) ഒരു ഭാഷ്യമാണ്- ശ്രീമാൻ സൈമൻെറ തൂലികയാൽ സമ്പാദിക്കപ്പെട്ടിരിക്കുന്നതു്. പ്രമേയത്തിൻെറ പവിത്രതയും, പ്രതിപാദനത്തിൻെറ വിചിത്രതയും ഈ കൃതിയെ ഉയർത്തി നിർത്തുന്ന രണ്ടു കനകത്തൂണുകളത്രെ.'



# അദ്ധ്യായം 12

## വെണ്മണിപ്രസ്ഥാനം

### വെണ്മണി, ശീവൊള്ളി, നടുവം തുടങ്ങിയവർ.

ഒരുകാലത്തു നല്ല നിലയും വിലയും സിദ്ധിച്ചിരുന്ന ഏതാനും കവികളെപ്പററിയാണ് ഇവിടെ പ്രതിപാദിക്കുവാൻ തുടങ്ങുന്നതു്. വെണ്മണിനമ്പൂരിപ്പാടന്മാർ, നടുവത്തുനമ്പൂരിമാർ, ശീവൊള്ളി മുതലായവർ അടുത്തകാലംവരെ കാവ്യലോകത്തിൽ ആരാധനീയന്മാരായിരുന്നു. അന്ന് അവൎക്കുണ്ടായിരുന്ന പേരും പെരുമയും ഇന്ന് മിക്കവാറും അസ്തമിച്ചിരിക്കയാണ്. എന്നിരുന്നാലും സാഹിത്യചരിത്രത്തിൽ ഗണ്യമായ ഒരു സ്ഥാനത്തിന് അവർ ഇന്നും അൎഹരത്രെ. മണിപ്രവാളശുദ്ധി, ശ്രോത്രപേയമായ ശബ്ദനിബന്ധനം, പ്രാസനിഷ്കൎഷം, ഫലിതപ്രയോഗചാതുര്യം, എന്നു തുടങ്ങിയവ ഈ കവികളുടെ കൃതികൾക്കുള്ള വിശേഷ ഗുണങ്ങളാണ്. മേൽപ്പറഞ്ഞ പ്രസ്ഥാനത്തിൻെറ ജനയിതാവു പൂന്തോട്ടത്തു നമ്പൂരിയാണെന്നാണ് ചിലർ പറയാറുള്ളതു്. എന്നാൽ ഈ പ്രസ്ഥാനത്തിനുവേണ്ടിടത്തോളം വികാസവും ശോഭയും വരുത്തിയിട്ടുള്ളതു വെണ്മണിപ്രഭൃതികളാണെന്നു നിസ്സംശയം പറയാം. ആധുനിക ഭാഷാകവികളിൽ ആരുംതന്നെ ഈ വിഷയത്തിൽ ഇവരോടു കിടപിടിക്കുമെന്നും തോന്നുന്നില്ല.

'കാലാരാതി കനിഞ്ഞിടുന്നതുവരെക്കാളും തപംചെയ്തു തൽ-
ക്കോലം പാതിപകുത്തെടുത്തൊരു കുളിർക്കുന്നിന്റെ കുഞ്ഞോമനേ,
കാലൻവന്നു കയത്തുനിന്നു കയറെൻകാലിൻ കടന്നിട്ടിടും-
കാലത്തക്കഴവേറിതൻകഥ കഴിക്കേണം മിഴിക്കോണിനാൽ'

'പക്ഷിച്ച, പൂച്ച, പുലി, വണ്ടെലി, ഞണ്ടു, പച്ച-
പ്പുഴുവെന്നതൊട്ടു പലമാതിരിയായ ജന്മം
പഴികെഴിഞ്ഞു പുനരിപ്പുരുഷാകൃതിത്വം
കഴിൽ കിടച്ചതു കളഞ്ഞു കുളിച്ചിടൊല്ലേ.' (ശീവൊള്ളി)

എന്നിങ്ങനെയുള്ള സുലളിത പദ്യങ്ങളിലെ ശൈലികളും, പ്രാസപ്രയോഗങ്ങളും, ഫലിതങ്ങളും മററും ആരെയും രസിപ്പിക്കുവാൻ മതിയായവതന്നെ. ഹാസ്യരസത്തിൽ വെണ്മണിയേക്കാൾ മേലേക്കിടയിൽ നില്ക്കുന്നതു ശീവൊള്ളിതന്നെ. 'ദാത്യൂഹസന്ദേശം' മലയാളത്തിലെ സന്ദേശകാവ്യലഹളകൾക്കിടയിൽ അവയുടെ തിട്ടക്കം തടുക്കുവാൻവേണ്ടി ശീവൊളി നിർമ്മിച്ച ഒരു ഹാസകവിതയാണല്ലോ. തന്മയത്വമുള്ള പല കവിതകളും ഇവരുടെ കൃതികളിൽനിന്ന് ഉദ്ധരിക്കത്തക്കവയായുണ്ട്.

'തിണ്ണംചെന്നിട്ടു തീയിൽത്തെളിവിനൊടു തിള-
യ്ക്കുന്ന പാലൊട്ടുപൊന്നിൻ-
കിണ്ണംകൊണ്ടമ്മ കാണാതടവിലുടനുടൻ
മുക്കിമുക്കിൽപ്പുതുങ്ങി
കണ്ണുംപാർത്തങ്ങു നിന്നിട്ടതു ചൊടിയിണകൊ-
ണ്ടൂതിയൂതിക്കുടിക്കും
കണ്ണൻ കല്യാണപൂർണ്ണൻ കളതരകമല-
ക്കണ്ണനെൻ കണ്ണിലാമോ?'

'ഞാനയച്ചകടക്കണ്ണും — ആനക്കാരന്റെ തോട്ടിയും
മാനിയാതെന്നു പാഞ്ഞിടാൻ — ആനയാനയുമാനയും'

ശങ്കാഹീനം ശശാങ്കാമലതരയശസാ കേരളോൽപ്പന്ന ഭാഷാ—
വങ്കാട്ടിൽ സഞ്ചരിക്കും സിതമണിധരണീദേവഹര്യക്ഷവര്യൻ
ഹുങ്കാരത്തോടെതൃക്കും കവികരിനിടിലം തച്ചുടയ്ക്കുമ്പോൾ നിന്ദാ—
ഹങ്കാരം പൂണ്ട നീയ്യാമൊരു കുറുനരിയെക്കുസുമോ കുന്നിപോല്ലും'
(വെണ്മണി)

എത്ര സുഖപ്രദമായ രചന! ഇതിലെ പ്രവാഹസാരള്യം ആരെയാണ് ആനന്ദിപ്പിക്കാതിരിക്കുക!! വെണ്മണി മഹൻനമ്പൂരിപ്പാട്ടിലെ,

'ചാലേ ചാലിച്ച ഗോപിക്കുറി വള പുലിയൻമോതിരം നൂപുരം പൊ—
ന്നേലസ്സോലപ്പൊളിക്കോണകമണികുഴലിൽ പീലി പൂമാലികാദി
കാലേ മെയ്ചേർത്തു മുററത്തിണയിലിടയക്കുട്ടിയോടൊത്തു പൂത്താൻ
കോല്ലും കൈക്കൊണ്ടുമേവ്വം കുതുകമൊടമരും കോലമാലംബനം മേ.'

എന്നുള്ള ഉണ്ണിക്കൃഷ്ണൻെറ വർണ്ണനയും മററും എത്ര മനോഹരമായിരിക്കുന്നു!

'ഇക്കാണുന്ന ചരാചരം മുഴുവനും കല്പാന്തകാലങ്ങളിൽ
തിക്കാതേ ജഠരത്തിലാക്കിയവനംചെയ്യും ജഗന്നാഥനെ
ഉൾക്കാമ്പിങ്കൽ നിനച്ചുകൊള്ളുക സദാ സംസാരബന്ധം വിടാ—
നിക്കാലത്തിതുപോലെ മറെറാരു മരുന്നില്ലെന്റെ മാലോകരേ!

എന്നും മററുമുള്ള നടുവത്തച്ഛൻെറ പല പദ്യങ്ങളും രചനാഭംഗികൊണ്ടും അർത്ഥചമൽക്കാരംകൊണ്ടും അത്യന്തം ആസ്വാദ്യമെന്നേ പറയാവൂ.

അകൃത്രിമമായ കവിതാവാസനയാൽ അനുഗൃഹീതന്മാരായ ഈ കവിമൂർദ്ധന്യന്മാരുടെ കൃതികളെ, കാലപ്രവാഹത്തിൽ അതിദൂരം തള്ളിക്കളഞ്ഞതു്, ശൃംഗാരവിഷയത്തിൽ അവക്കുണ്ടായിരുന്ന അതിരററ താല്പര്യം ഒന്നുമാത്രമാണ്. ഒരുപക്ഷെ അന്നത്തെ കാലമോ, സമു

ദായമോ, പരിചിതലോകമോ ആയിരിക്കാം കവിതാദർശത്തെ വഴിപിഴപ്പിക്കുവാൻ ഇവരെ പ്രേരിപ്പിച്ചതെന്നേ കരുതുവാൻ തരമുള്ളു. സദാ അസ്വാത്വിതമായ ശൃംഗാരത്തിൽ മാത്രമേ 'സൃഷ്ടിച്ചമണ്ണിൽ മഷിക്കുട്ടി ദുഷ്ടൻ' എന്നു് ബ്രഹ്മാവിനെത്തന്നെ ശകാരിച്ചിട്ടുള്ള 'സിതമണിധരണീദേവഹര്യക്ഷവര്യന്നു' പരിചയമുണ്ടായിരുന്നുള്ളു. ഒരു കലാകാരൻ എന്നനിലയിൽ സ്വകൃതികളിൽ ശൃംഗാരം പ്രയോഗിക്കുവാൻ വെണ്മണിക്കു സാധിച്ചിട്ടില്ല. രചനയിൽ മാത്രമേ അതു സാധിച്ചിട്ടുള്ളു. ശൃംഗാരചന്ദ്രിക, പൂരപ്രബന്ധം, കാമതിലകഭാണം, ഭൃതിഭ്രഷചരിതം, അംബോപദേശം മുതലായവ ഈ വിഷയത്തിൽ കുപ്രസിദ്ധിയോ, സുപ്രസിദ്ധിയോ നേടിയിട്ടുള്ളവയാണല്ലോ. വായനക്കാരെ കർത്തവ്യകുതുകികളാക്കിത്തീർക്കുവാൻ, ഭാവനാപൂർണ്ണവും സംസ്കാരശുദ്ധവുമായ കവിഹൃദയം ഉള്ളവർക്കു മാത്രമേ സാധിക്കയുള്ളു എന്നു പറയേണ്ടതില്ലല്ലോ. വെണ്മണിപ്രഭൃതികളുടെ കൃതികൾ കാവ്യാദർശത്തെ വളരെ അധഃപതിപ്പിച്ചുകളഞ്ഞു എന്നുള്ളതു നിസ്തർക്കമാണു്. എന്നാൽ ഒരു സംഗതിയിൽ ഇവരെ പ്രത്യേകം പ്രശംസിക്കുവാനുണ്ടു്. ശൃംഗാരവർണ്ണനകളിലാണെന്നുവരികിലും കേരളീയത്വം വരുത്തുവാൻ ഇവർ യത്നിച്ചിരുന്നുവെന്നുള്ളതാണു് അതു്. കേരളീയ ജീവിതത്തിലെ ആഢ്യത്തെ നേട്ടമായിട്ടുകൂടി വെണ്മണിശൃംഗാരത്തെ കല്പിക്കാമെന്നു തോന്നുന്നു. വള്ളത്തോളിന്റെ ശൃംഗാരം ഇതിന്റെ ഒരു സംസ്കരിക്കപ്പെട്ട രൂപമായും കണക്കാക്കാം. വാസനയും രസികത്വവും തികഞ്ഞ ഇവരുടെ കവിതകൾ അജ്ഞവിജ്ഞഭേദംകൂടാതെ സകലരേ

യും രസിപ്പിക്കുവാൻപോരുന്നവയാണെന്നു നിസ്സംശയം പറയാം.

'ഹാ ! തദ്വിജന്റെ കവനം കുടിമാറിടാത്ത—
പൈതങ്ങളും തലകുലുക്കി രസിച്ചു കേൾക്കും'

എന്നു നടുവത്തുനമ്പൂരിയെപ്പററി മഹാകവി ഉള്ളൂർ പ്രസ്താവിച്ചിട്ടുള്ളതു് ഇവരെയെല്ലാം പൊതുവേ സംബന്ധിക്കുന്നതുതന്നെയാണു്. വെണ്മണിമഹൻ നമ്പൂരിപ്പാട്ടിലെ 'പാഞ്ചാലീസ്വയംവരം' തുള്ളലും, നടുത്തുമഹന്റെ 'മഹിഷമദ്ദനം' വഞ്ചിപ്പാട്ടും ദ്രാവിഡവൃത്തത്തിൽ എഴുതിയിട്ടുള്ള രണ്ടു നല്ല കൃതികളാകുന്നു.

കുഞ്ഞിക്കുട്ടൻതമ്പുരാൻ.



വെണ്മണിപ്രഭൃതികളുടെ അനന്തരാവകാശികളായി വത്തിച്ചു് ഭാഷാകവിതയെ മേല്പറഞ്ഞ നൂതനപദ്ധതിയിൽക്കൂടി നയിച്ചു്, വിജശ്രീലാളിതന്മാരായിട്ടുള്ളവരിൽ അഗ്രഗണ്യനാണു് കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻതമ്പുരാൻ.

'താരേശാസ്യത്തിലോമന്മുകിൽമുടി ചെറുകാറേററു ചിന്നിക്കരത്തിൽ
പേറും നൽപുസ്തകത്തെച്ചെറുമുലകളണിച്ചട്ടമേൽ ചേർത്തുവെച്ചു്
നേരേ നില്ക്കുന്ന ബാലത്തരുണികൾ നടുവിൽ ബാലികാപാഠശാലാ—
ദ്വാരേ നാണിച്ചുനിന്നോരഴകൊഴുകിന പെൺപൈതലേതായിരിക്കാം?'

എന്നിങ്ങനെയുള്ള കുഞ്ഞിക്കുട്ടൻ തമ്പുരാൻ തിരുമനസ്സിലെ നിസർഗ്ഗസുന്ദരവും, അക്ലിഷ്ടമനോഹരവുമായ കാവ്യവാണീപ്രവാഹം സഹൃദയഹൃദയങ്ങളെ എത്രകണ്ടു് ആമോദിപ്പിക്കുകയും ഉന്മദിപ്പിക്കുകയും ചെയ്യുന്നുവെന്നു പറഞ്ഞറിയിക്കുവാൻ പ്രയാസം. 'ശബ്ദങ്ങളെദ്ദാസരെയെ

ന്നപോലെ, ശരിക്കു കീഴ്നിൎത്തിയ ശക്തിയുക്തൻ' തന്നെയായിരുന്നു തിരുമേനി. ഏതാശയത്തേയും ക്ലേശരഹിതമായി ഛന്ദസ്സിൽ ഒഴുക്കുവാൻ ഈ ശബ്ദപ്രജാപതിക്കുണ്ടായിരുന്ന പാടവം അത്ഭുതാവഹമെന്നേ പറയാവൂ.

തമ്പുരാൻെറ സ്വതന്ത്രകൃതികളിൽ പ്രഥമഗണനീയമായിട്ടുള്ളതു "കേരള"മത്രെ. ചരിത്രപരമായ ഒരു കാവ്യം എന്ന നിലയ്ക്കു് അതിനു കേരളസാഹിത്യചരിത്രത്തിൽ ഒരു മാന്യസ്ഥാനമുണ്ടു്. 'നല്ലഭാഷ'മുതലായ കൃതികൾ തമ്പുരാൻെറ ഭാഷാപദസ്വാധീനതയെ പ്രസ്പഷ്ടമാക്കുന്നു. ഏതാനും കേരളീയ കവികളെ ഭാരതകഥാപാത്രങ്ങളോടു സാദൃശ്യപ്പെടുത്തി ചമച്ചിട്ടുള്ള ഒരു കൃതിയാണു് 'കവിഭാരതം'. തിരുമനസ്സിലെ കവിഭാരതമാണു് മൂലൂരിൻെറ കവിരാമായണത്തെ രംഗപ്രവേശം ചെയ്യിക്കുവാൻ ഹേതുവാക്കിയതെന്നുള്ള സംഗതി പ്രസിദ്ധമാണല്ലൊ. തമ്പുരാൻെറ പലവക "എഴുത്തുകൾ"തന്നെ നല്ലൊരു സാഹിത്യസമുച്ചയമാണു്. അവിടുന്നു പലപ്പോഴായി രചിച്ചിട്ടുള്ള കൃതികളെയെല്ലാം ശേഖരിച്ചു്, ഭാഷാപ്രണയിയായ കോട്ടയ്ക്കൽ കൃഷ്ണവാരിയർ അവർകൾ ഏതാനും ഭാഗങ്ങളായി പ്രസിദ്ധപ്പെടുത്തിയിട്ടുള്ള വിവരം ഇവിടെ പ്രസ്താവയോഗ്യമാണു്.

എന്നാൽ 'സരസദ്രുതകവികിരീടമണി'യായ അവിടുത്തെ യശഃപതാക മേല്പറഞ്ഞവയിൽ ഒന്നുകൊണ്ടുമല്ല, സാഹിത്യലോകത്തിൽ സുപ്രതിഷ്ഠിതമായിട്ടുള്ളതു്. അതിവിപുലവും, ബഹുവിധ ധൎമ്മതത്വനികേതനവും,

'വ്യാസശ്രീമഹർഷിവിനിർമ്മിത'വുമായ ശ്രീമഹാഭാരതത്തെ 'തനിച്ചു മൂവാണ്ടിടകൊണ്ടു്' അവിടുന്നു തർജ്ജമ ചെയ്തു; ആ ഏക സംഗതിയാണു് തിരുമനസ്സിലെ യശ:പതാകയെ ഏററവും ഉയർത്തുവാൻ കാരണമായതു്. മഹാഭാരതത്തെ കണ്ണശ്ശനും, എഴുത്തച്ഛനും ഇതിനുമുമ്പു തന്നെ തർജ്ജമ ചെയ്തിട്ടുണ്ടെന്നുള്ളതു് ഇവിടെ വിസ്മരിച്ചിട്ടില്ല. എന്നാൽ അവ രണ്ടും മൂലത്തിലെ പല ഭാഗങ്ങളേയും ചുരുക്കുകയൊ, ത്യജിക്കുകയൊ ചെയ്തുകൊണ്ടുള്ള സംഗ്രഹ രൂപങ്ങൾ മാത്രമേ ആയിരുന്നുള്ളു. തമ്പുരാനാകട്ടെ, വിസ്തൃതമായ ആ ഗ്രന്ഥത്തെ ആപാദചൂഡം വൃത്താനുവൃത്തമായി പരിഭാഷപ്പെടുത്തുകയാണു ചെയ്തിട്ടുള്ളതു്. വ്യാസന്റെ വിപുലമായ ആ ഗ്രന്ഥത്തെ അർത്ഥഭംഗംകൂടാതെ വിവർത്തനം ചെയ്യാൻ വ്യവസായസമ്പന്നനായ 'കേരളവ്യാസനാ'ല്ലാതെ, മറെറാരാൾക്കും സാധിക്കുമെന്നു തോന്നുന്നില്ല. മൂലത്തിലെ പ്രസാദാദി ഗുണങ്ങൾ സവിശേഷം തർജ്ജമയിൽ വരുത്തിയിട്ടുണ്ടു്. ഏററവും പ്രൗഢഗംഭീരങ്ങളായ ആശയങ്ങളെ വെളിപ്പെടുത്തുന്ന, ഭഗവൽഗീത, വിദുരവാക്യം മുതലായ ഭാഗങ്ങൾപോലും തമ്പുരാന്റെ തർജ്ജമയിൽ അക്ലിഷ്ടങ്ങളായി തീർന്നിരിക്കുന്നു.

'നാസതോ വിദ്യതേ ഭാവോ — നാഭാവോ വിദ്യതേ സതഃ
ഉഭയോരപിദൃഷ്ടാന്ത — സ്ത്വനയോസ്തത്വദർശിഭിഃ' 2—16.

എന്നുള്ള ഗീതാപദ്യം തമ്പുരാൻ തർജ്ജമചെയ്തിട്ടുള്ളതിങ്ങനെയാണു്:—

'ഇല്ലാത്തതുണ്ടാവില്ലുള്ള — തില്ലാതാവില്ലൊരിക്കലും
ഇതു രണ്ടിന്നുമുള്ളന്തം — തത്വദർശികൾ കണ്ടതാം,'

ഇങ്ങനെ ഏറിയ ഭാഗവും അക്ലിഷ്ടമായ 'നല്ല ഭാഷ' യിൽത്തന്നെയാണ് എഴുതിക്കാണുന്നതു്. സർവ്വപ്രകാരേ ണയും തമ്പുരാൻെറ ഈ മഹാഭാരതതർജ്ജമ ഭാഷാപദ്യ സാഹിത്യത്തിന്നു് അനർഘവും അമൂല്യവുമായ ഒരു നേട്ട മായി പരിണമിച്ചിട്ടുണ്ടു്. വ്യാസകൃതിയെ ഇങ്ങനെ സ മഗ്രമായ വിധത്തിൽ കേരളീയർക്കു പ്രദാനംചെയ്ത ആ ധീമാനെ, "കേരളവ്യാസൻ" എന്ന ബിരുദംകൊണ്ടു സ ഹൃദയന്മാർ ബഹുമാനിച്ചിട്ടുള്ളതും സർവ്വഥാ ഉചിതമാ യിട്ടുണ്ടു്.



# അദ്ധ്യായം 13

## വെണ്മണിക്കാലത്തെ മററു കവികൾ.

### ഒട്ടവിൽ കുഞ്ഞിക്കൃഷ്ണമേനോൻ

വെണ്മണിപ്രഭൃതികൾക്കുള്ള രചനാഭംഗി സവിശേഷം സ്വാധീനമായിരുന്ന ഒരു സരസകവിയാണ് ഒട്ടവിൽ കുഞ്ഞിക്കൃഷ്ണമേനോൻ അവർകൾ. "വിനോദിനി"യാണ് അദ്ദേഹത്തിൻെറ ഏററവും പ്രധാനമായ കൃതി. കാശിരാജാവിൻെറ പുത്രിയായ വിനോദിനിയെ, വിരാടരാജാവായ മനോഹരൻ പാണിഗ്രഹണം ചെയ്യുന്നതാണ് ഇതിലെ ഇതിവൃത്തം. നാലു ഭാഗങ്ങളായി തിരിച്ചു രചിച്ചിട്ടുള്ള പ്രസ്തുതകൃതിയിലെ മിക്ക പദ്യങ്ങളും സഹൃദയശ്ലാഘയെ സർവ്വഥാ അർഹിക്കുന്നവയത്രെ.

'ചാരൻവഴിക്കെഴുതി വിട്ടൊരു കത്തു കിട്ടി
സാരം ഗ്രഹിച്ചു പരിതുഷ്ടി ഭവിച്ചു ചിത്തേ
പാരം പ്രിയം കലരുമെൻ മകളെബ് ഭവാന്നു
ദാരങ്ങളാക്കുവതിനത്ര തരപ്പെടില്ല.'
'ശ്രീജാനകീരമണവംശജനാമയോദ്ധ്യാ–
രാജാവിനെന്മകളെ നൽകണമെന്നു മോഹം
ആജാനുബാഹു ബഹുവിക്രമി യോഗ്യനാമ–
ബ് ഭൂജാനി ശൂരതയിലെൻകിട നില്ക്കുമത്രേ!'
'മെയ്കാന്തിയാൽ മിഴിതൊളിഞ്ഞു കുമാരിമാരെ–
യേകാൻ തുടങ്ങുകിലൊട്ടുക്കമെബദ്ധമാകും
ഭൂകാന്തരിൽ ബ് ഭുജപരാക്രമമാണു മുഖ്യം
ഹേ കാന്തവിഗ്രഹ! ഭവാനിതറിഞ്ഞുകൂടേ?'
'ഹേ മത്തകാശിനി, ധരിക്കുക നീ യഥാർത്ഥ–
പ്രേമത്തിനുള്ള വഴിയത്ര തെളിഞ്ഞതല്ല'

എന്നിങ്ങനെയുള്ള പദ്യങ്ങളുടെ ശബ്ദസൗന്ദര്യം തന്നെ സഹൃദയന്മാൎക്ക പുളകജനകമായിരിക്കുന്നു.

മൂലൂർ പത്മനാഭപ്പണിക്കരുടെ കവിരാമായണം സംബന്ധിച്ചു നടന്ന വാദപ്രതിവാദങ്ങളിൽ ഒരു പ്രധാന പങ്കു വഹിച്ചിരുന്നതു് ഒട്ടുവമായിരുന്നു. കവിരാമായണം മുതലായവയെ അനുകരിച്ചു 1074-ലെ 'വിദ്യാവിനോദിനി'യിൽ 'കവിമൃഗാവലി' എന്നൊരു കവിത അദ്ദേഹം പ്രസിദ്ധപ്പെടുത്തുകയുണ്ടായി. പ്രസിദ്ധന്മാരായ ഏതാനും കവികളെ ഓരോ മൃഗങ്ങളോടു സാദൃശ്യപ്പെടുത്തി വൎണ്ണിച്ചിട്ടുള്ളതാണു പ്രസ്തുതകാവ്യം. ലക്ഷ്മീവിലാസശതകം, കേരളവൎമ്മവലിയകോയിത്തമ്പുരാൻ തിരുമനസ്സിലെ ഷഷ്ടിപൂൎത്തി പ്രമാണിച്ചെഴുതി അദ്ദേഹത്തിനു സമൎപ്പിച്ചിട്ടുള്ള ഒരു കാവ്യമത്രെ.

കൂട്ടുകവിതകൾ നിൎമ്മിക്കുന്നതിൽ ഈ കവിക്കുള്ള പാടവം അന്യാദൃശമെന്നേ പറയാവു. 'ഉപകോശ', ചണ്ഡാലീമോക്ഷം തുടങ്ങിയ കൃതികൾ ഏതാനും കവികൾ കൂടിച്ചേൎന്നു് എഴുതിയിട്ടുള്ള കൂട്ടുക്കവിതകളാകുന്നു. വിഷയവിഭജനാവസരത്തിൽ കവിക്കു കിട്ടുന്ന ഭാഗം എത്രതന്നെ ശുഷ്കമായിരുന്നാലും, അതു മേനവന്റെ തൂലികാചാലനത്തിൽ ഏററവും സുന്ദരഭാഗമായി തീൎന്നുകൊള്ളും. അത്രത്തോളം രസികാഗ്രണിയാണു മേനവൻ. ചണ്ഡാലീമോക്ഷത്തിലെ—

"പലപല ഫലിതപ്രയോഗ ഗാന—
ക്കലവികളിൽപ്പുകൾ പെററ തദ്രസജ്ഞ
ആലംവുതജ പൊറാഞ്ഞുഴന്നു ഹാ ഹാ!
നിലവിളി സാധകമാക്കി വാങ്ങിടുന്നു."

"ഒരുപിടിയരിയില്ല കാശുകാശെ-
ന്നരുളുവതെങ്ങനെയെന്നറിഞ്ഞുകൂടാ
കരുമനയിതുകണ്ടു നാഴി വെള്ളം
തരുവതിനററവരായൊരുത്തരില്ല."

എന്നു തുടങ്ങിയ പദ്യങ്ങൾ എത്രകണ്ടു ഹൃദയാകർഷകമായിരിക്കുന്നുവെന്ന് അതതു ഭാഗങ്ങൾ വായിച്ചുതന്നെ ഗ്രഹിക്കേണ്ടതാണ്. ഉപകോശയിലെ,

'പാരിൽ പെണ്ണുങ്ങൾക്കൊക്കാൾപ്പുരുഷനു ബലമുണ്ടെന്നു ചിന്തിച്ചിവണ്ണം
ചാരിത്രദ്ധ്വംസനം ചെയ്യുതു സമുചിതമല്ലാകുമെന്നോക്ക ധീമൻ!
ചേരില്ലീ വൃത്തിയുഷ്മാദൃശരഖിലമറിഞ്ഞോർകളാണമ്മ പെങ്ങ-
ന്മാരില്ലേ? ഹന്ത! നിങ്ങൾക്കു,വരെ ഹൃദി നിനച്ചെന്നെ വിട്ടങ്ങയയ്ക്കൂ.'

എന്നു തുടങ്ങിയ പല പദ്യങ്ങളുടേയും ആസ്വാദ്യത അനുഭവിച്ചറിയേണ്ടതുതന്നെ.

കണ്ടത്തിൽ വറുഗീസുമാപ്പിള.

ആധുനികഭാഷാസാഹിത്യത്തിൻെറ പേർ പറയുന്ന ഘട്ടത്തിൽ പരേതനായ കെ. ഐ. വറുഗീസുമാപ്പിളയെ സ്മരിക്കാതിരിക്കുവാൻ ഭാഷാഭിമാനിയായ ഒരു കേരളീയനും കഴിയുമെന്നു തോന്നുന്നില്ല. കൊല്ലവർഷം 11-ാംനൂററാണ്ടിൻെറ ഉത്തരാർദ്ധം മലയാളഭാഷയുടെ അഭിവൃദ്ധിക്കു പ്രത്യേകം പ്രസിദ്ധി സമ്പാദിച്ചിട്ടുള്ള ഒരു കാലഘട്ടമാകുന്നു. അക്കാലത്തു വാണിരുന്ന വലിയകോയിത്തമ്പുരാൻ തുടങ്ങിയ കവിസാർവ്വഭൌമന്മാരുടെ രംഗപ്രവേശത്തിനുപോലും സൂത്രധാരത്വം വഹിച്ചിരുന്നതു വറുഗീസുമാപ്പിളയാണെന്നുള്ള വസ്തുതയിൽനിന്നുതന്നെ സാഹിത്യലോകത്തിൽ അദ്ദേഹത്തിനുള്ള സ്ഥാനം ഏകദേശം ഊഹിക്കാവുന്നതാണ്.

വറുഗീസുമാപ്പിള അവർകളെ ഒരു സഹൃദയനും സാഹിത്യപ്രോത്സാഹകനും എന്നുള്ള നിലയിലാണു പലരും ചിത്രീകരിച്ചുകാണാറുള്ളതു്. എന്നാൽ അദ്ദേഹത്തിനുള്ള സാഹിത്യജ്ഞാനം അതിനേക്കാൾ ഉപരിയായിട്ടുള്ളതാണെന്നുള്ള വസ്തുത വിസ്മരിക്കുവാൻ പാടുള്ളതല്ല. ദർപ്പവിച്ഛേദം അഥവാ യദുകുലരാഘവം ആട്ടക്കഥ, എബ്രായക്കുട്ടിനാടകം, കലഹിനീദമനംനാടകം, അത്ഭുതജനനം പത്തുവൃത്തം, സച്ചരിത്രശതകം, കീർത്തനമാല എന്നു തുടങ്ങിയ പല സൽക്കൃതികളും വറുഗീസുമാപ്പിളയുടെ സാഹിത്യജ്ഞാനത്തെ വിളിച്ചുപറയുന്നവയാണു്. മലയാളമനോരമയുടെ പത്രാധിപരായിരുന്ന അദ്ദേഹം അന്നു പത്രത്തിലേയ്ക്കു പല സാഹിത്യകാരന്മാരും അയച്ചിരുന്ന കത്തുകളും കവിതകളും പരിശോധിച്ചു് ആവശ്യമുള്ള ദിക്കിൽ തിരുത്തലുകൾചെയ്തു ചേർക്കുകയായിരുന്ന പതിവു് എന്നുകൂടി അറിയുമ്പോൾ അദ്ദേഹത്തിൻെറ സാഹിത്യമർമ്മജ്ഞതയുടെ ഏകദേശരൂപം വ്യക്തമാണല്ലൊ.

സാഹിത്യവിഷയത്തിലെന്നപോലെതന്നെ, കാര്യത്താണിയിലും അദ്ദേഹം പ്രശസ്തനായിരുന്നു. വറുഗീസുമാപ്പിളയുടെ ആത്മാവിൻെറ പ്രതിഫലനമായിരുന്ന മനോരമയെ രംഗപ്രവേശം ചെയ്യിക്കമാത്രമല്ല, അറിവും കഴിവുമുള്ള സാഹിത്യകാരന്മാരെ കണ്ടുപിടിച്ചു പലപ്രകാരത്തിൽ അവരെ പ്രോത്സാഹിപ്പിക്കുവാൻകൂടി അദ്ദേഹം ശ്രമിച്ചിരുന്നു. ആ ശ്രമത്തിൻെറ ഫലമായിട്ടുതന്നെയാണു പിൽക്കാലത്തു മഹാകവികളും സാഹിത്യകാരന്മാരുമായി പേർപെററ പലരും തത്തൽസ്ഥാനങ്ങളെ പ്രാപി

ക്കാനിടയായതു്. വറുഗീസുമാപ്പിളയും മലയാളമനോരമയും ഉണ്ടായിരുന്നില്ലെങ്കിൽ, സാഹിത്യത്തെ സംബന്ധിച്ചിടത്തോളം തങ്ങൾ ഇന്നത്തെ നിലയിൽ എത്തുകയില്ലായിരുന്നുവെന്നു പ്രസിദ്ധന്മാരായ കെ. സി. കേശവപിള്ള, നടുവത്തച്ഛൻനമ്പൂരി, കൊട്ടാരത്തിൽ ശങ്കുണ്ണി, എം. ഉദയവൎമ്മരാജാ, ഒടുവിൽ കുഞ്ഞികൃഷ്ണമേനോൻ, കെ. സി. നാരായണൻനമ്പ്യാർ, മൂലർ പത്മനാഭപ്പണിക്കർ, മൂക്കോത്തു കുമാരൻ മുതലായി പലരും ഓരോ അവസരത്തിൽ തുറന്നുപറഞ്ഞിട്ടുണ്ടു്.

വലിയകോയിത്തമ്പുരാന്റെ പാണ്ഡിത്യവും പ്രോത്സാഹനപാടവവും രാജകീയവും, വറുഗീസുമാപ്പിളയുടേതു പ്രജാപരവുമായിരുന്നു. അവ രണ്ടുംകൂടി സമ്മേളിച്ചതിന്റെ ഫലമാണു് ആധുനികമലയാളസാഹിത്യത്തിനു കൈവന്ന സൗഭാഗ്യമെന്നു പറയാവുന്നതാണു്.

"അന്നത്തെ ഭാഷാന്തരീക്ഷത്തിലെ ദീപ്തങ്ങളായ രണ്ടു ഉദയതാരങ്ങളായിരുന്ന വറുഗീസുമാപ്പിള അവർകളും വലിയകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടും. വറുഗീസുമാപ്പിളയുടെ അത്യുത്സാഹവും വലിയകോയിത്തമ്പുരാന്റെ സഹായവും അന്നില്ലായിരുന്നുവെങ്കിൽ പില്ക്കാലത്തു സാഹിത്യനഭോമണ്ഡലത്തിൽ പ്രോജ്ജ്വലങ്ങളായി തീൎന്നിട്ടുള്ള അനേകം നക്ഷത്രതല്ലജങ്ങൾ രംഗപ്രവേശം ചെയ്യുകതന്നെ ഇല്ലായിരുന്നു. 1067-ൽ കോട്ടയത്തുവെച്ചു നടത്തപ്പെട്ട കവിസമാജവും അതിനെത്തുടൎന്നു മലയാളഭാഷാപരിഷ്കരണാൎത്ഥം പില്ക്കാലത്തു തുടങ്ങിയ 'ഭാഷാപോഷിണിസഭ'യും കേരളത്തിലെ വിദ്വജ്ജനങ്ങ

ളെ ഏകീകരിപ്പിക്കുന്നതിനും, അവരുടെ ശക്തിയെ ഭാഷാപോഷണാൎത്ഥം വിനിയോഗിക്കുന്നതിനും വഴി തെളിച്ചുവിട്ടു. ഈ സദുദ്യമസായത്തിൽ സകലവിധ സാരഥ്യവും വഹിച്ചു്, സാഹിത്യരഥത്തെ മുന്നോട്ടു നയിച്ചിരുന്നതു വറുഗീസുമാപ്പിളയുടെ ഉത്സാഹശക്തി ഒന്നുമാത്രമായിരുന്നു" എന്നു സഹൃദയവൎയ്യനായ പി. വി. കൃഷ്ണവാരിയർ അവർകൾ പ്രസ്താവിച്ചിട്ടുള്ളതു് അതിശയോക്തിസ്പൎശമില്ലാത്ത ഒരു പരമാൎത്ഥം മാത്രമാകുന്നു.

## എടമരത്തു വിക്ടർ.

വെണ്മണിപ്രഭൃതികളുടെ കാലത്തു ജീവിച്ചിരുന്ന മഹാനായ ഒരു കവിയാണു്, സുപ്രസിദ്ധനായ എടമരത്തു കെ. വിക്ടർ അവർകൾ. മാൎത്തോമാപാട്ടും കിളിപ്പാട്ടു്, പഴയപാന, മരണപാട്ടും, വിധിപാട്ടും, നരകപാട്ടും, മോക്ഷപാട്ടും, മിശിഹാചരിത്രം ഇരുപത്തിനാലുവൃത്തം, സ്തുതിരത്നമാല എന്നിങ്ങനെ ഒട്ടനേകം കൃതികൾ ഈ കവിയുടെ വകയായിട്ടുണ്ടു്. പ്രേഷിതവൎയ്യനായ തോമ്മായുടെ ജീവിതചരിതം മുന്നുപാദങ്ങളാക്കി നിൎമ്മിച്ചിട്ടുള്ള ഒരു വിശിഷ്ടകൃതിയാണു മാർതോമാപാട്ടും. പദലാളിത്യം, ശബ്ദശുദ്ധി, മനോധൎമ്മം മുതലായ കാവ്യഗുണങ്ങൾ മിസ്റ്റർ വിക്ടരുടെ എല്ലാകൃതികളിലും ഒന്നുപോലെ കളിയാടുന്നുണ്ടു്. എഴുത്തച്ഛനെപ്പോലെ ചിലെടത്തു് ഈ കവിയും ഈശപരപൎയ്യായങ്ങളെ ധാരാളം പ്രയോഗിച്ചു കാണുന്നുണ്ടു്. മർതോമപാട്ടിലെ താഴെ ഉദ്ധരിക്കുന്ന ഭാഗം നോക്കുക:-

"അമലാത്ഭുതനായോരീശ്വരൻ വിശ്വേശ്വരൻ
അമരാധീശന്മാരെ പാലിച്ചു സ്വർഗ്ഗത്തിങ്കൽ
അമരുമാദിനാഥനവ്യയനനാമയൻ
കലിതാനന്ദൻ കല്യൻ കൈവല്യാലയൻ ധന്യൻ
കലുഷോജ്വലഹീനൻ സർവ്വമാധുര്യശീലൻ
നിർമ്മമൻ നിരഞ്ജനൻ നിത്യനത്യുദാരജ്ഞൻ
നിർമ്മലാകാരൻ ഭൂരികാരുണ്യനിലയനൻ
നിശ്ചലൻ നിരാമയൻ നിരഹങ്കാരി സാര-
നിശ്ചയൻ നിരുപമൻ നിർഗ്ഗുണൻ നിരാഹാരൻ
നിർവ്വിഘ്നൻ നിഷ്കന്മഷൻ നീതിജ്ഞൻ നിരാധാരൻ
നിർവ്യയാത്രൂപി ധർമ്മാധർമ്മസാക്ഷിയായീടും
അച്ഛമാനസനേററം സ്വച്ഛഭാസുരൻ ദേവൻ
അച്ഛന്നമോദപൂർവ്വം സർവ്വപാലകനേകാൻ
ആദികാരണൻ തത്വത്രിത്വൈകനാഥൻ പരൻ
ആദിതൊട്ടുള്ളിലെന്നിലാവസിക്കട്ടെ മുദാ."

ബൈബിളിലെ പഴയനിയമത്തെ മുപ്പത്തിമൂന്ന് അദ്ധ്യായങ്ങളിലായി സംഗ്രഹിച്ചെഴുതിയിട്ടുള്ള ഒരു കൃതിയാണ പഴയപാന. അർണ്ണോസുപാതിരിയുടെ പർവ്വങ്ങളിലെ വിഷയംതന്നെയാണ് ഈ കവിയുടെ നാലുപർവ്വങ്ങളിലും അടങ്ങിയിട്ടുള്ളതു്. എന്നാൽ പദശുദ്ധി, മാധുര്യം മുതലായവയിൽ ഈ രണ്ടു കവികളുടേയും കൃതികൾക്ക തമ്മിൽ അജഗജാന്തരമുണ്ടെന്നുള്ളതു പ്രത്യേകം സ്മർത്തവ്യമാണ്. മിശിഹാചരിത്രംപാട്ട് ഇരുപത്തിനാലു വിവിധവൃത്തങ്ങളിലായി എഴുതിയിട്ടുള്ള ഒരു നല്ല കൃതിയാകുന്നു. ഇതു സ്ത്രീകൾക്കവേണ്ടി പ്രത്യേകം നിർമ്മിച്ചിട്ടുള്ളതാണെന്നു താഴെപ്പറയുന്ന പദ്യംകൊണ്ട് ഊഹിക്കാവുന്നതാണ്:–

'പുത്തൻപാനയിൽനിന്നെടുത്തു പുതുതായ് പൂരിച്ചമോദം ജഗൽ-
സത്തെന്നിൽ കൃപചെയ്തുകൊണ്ടിതു കിളിപ്പാട്ടായി വാട്ടംവിനാ

പുത്തൻതേന്മൊഴിമാക്കു പാടുവതിനായ് നിമ്മിച്ച നേരോത്തു ജ്ഞാ–
നത്താൽപെട്ടതറിഞ്ഞു സജ്ജനമിനിക്കാശീൎവ്വചസ്സേകണം.’

സ്തുതിരത്നമാലയിലെ സ്തവങ്ങൾ എല്ലാംതന്നെ കേരളത്തിൽ പ്രചാരത്തിലിരിക്കുന്ന പല കീൎത്തനങ്ങളുടേയും രീതിയിലാകയാൽ വളരെ സുഖമായും സുഗമമായും പാരായണം ചെയ്യുവാൻ കഴിയും. അതിലെ ചില ഭാഗങ്ങൾ ഇവിടെ ഉദ്ധരിക്കുന്നതു വായനക്കാൎക്കു രസപ്രദമായിരിക്കുമെന്നു വിശ്വസിക്കുന്നു:—

“അക്ഷയൻനീ രക്ഷകൻനീയിക്ഷിതിതലെ പുരാ
അക്ഷിഗോചരപ്രകാരമുത്ഭവിച്ച ദൈവമെ
ലക്ഷ്യമെന്നിവന്നു ഹന്ത ചിന്തയുററു നിത്യവും
രക്ഷമാൎഗ്ഗമേകിടേണമെന്നിലീശോ പാഹിമാം.

ആമയങ്ങളായിട്ടുന്നൊരാഴമേറുമാഴിയിൽ
ആമയെന്നപോലെ താണു താണു പോകുമെന്നെ നൽ
ളുമചേന്ന തൃക്കരേണ താങ്ങി മെല്ലെ മെല്ലവേ
നീ മനം തെളിഞ്ഞു സൗഖ്യമേകുകീശോ പാഹിമാം.,

(മിശിഹാസ്തുതി)

“അമിതതരനന്മസ്സുഖിലമൊരു വീടാ–
യമരുമൊരുകന്യേ തവചരണമെന്യേ
ഇഹകരളിലോൎത്താലപരഗതിയേതും
നഹി നൃവരകന്യേ ജയ ജഗതി വന്ദേ.

സുഗുണഗണപൂൎത്തേ മഹിതതരകീൎത്തേ!
നിഗമമൊഴിവിത്തേ! ഹൃദയനയസത്തേ!
വിഗതഭയമെന്നിൽ തുണയരുളുകമ്മേ
ക്ഷിതിപവരകന്യേ ജയ ജഗതി വന്ദേ.”

(ദേവമാതൃകീൎത്തനം)

“നിഖിലജനപാലനം നിർവികാരം പരം
സുഖസുദ്ധമാനസം സുസ്മിതാഭാനനം

അഘവിഷയനാശനം ആശ്വാസകാരണം
അഘടിതമനോരഥം സർവ്വശക്തം ഭജേ.

ജഗദഖിലവ്യാപിനം ജന്യശക്തംനിജം
നിഗമനിലയം നയസ്വാഭാവ്യമീശ്വരം
വിഗതഭയഭക്തസൽപൂജിതം തേജസാ
ഗഗനതലശോഭിതം സർവ്വശക്തം ഭജേ".

(ദൈവസ്തുതി)

"കരുണാകര ജയ ബാവായേ, മരണാന്തക ജയ ബാവായേ
കരുണാകരജയ മരണാന്തകജയ ശരണം തവകഴൽ ബാവായേ.
തരണം തവകൃപ ബാവായേ, വരണം മമ ഹൃദി ബാവായേ
വരണം മമ ഹൃദി തരണം തവ കൃപശരണം തവ കഴൽ ബാവായേ,
ഭക്തജനപ്രിയ ബാവായേ, മുക്തിവരപ്രദ ബാവായേ
ഭക്തജനപ്രിയ മുക്തിവരപ്രദ വ്യക്തദിവാകര ബാവായേ
പരലോകേശ്വര ബാവായേ, സുരലോകാധിപ ബാവായെ
പരലോകേശ്വര സുരലോകാധിപ പരിതോഷാണ്ണവ ബാവായേ!"

(ബാവാസ്തുതി)

ഇത്തരം കീർത്തനങ്ങൾ ഏതൊരു ഭക്തചിത്തത്തെയാണ് കോൾമയിർകൊള്ളിക്കാത്തതു്? പൂന്താനത്തിന്റെ കീർത്തനങ്ങൾക്കു തുല്യമായ നില, മി. വിക്ടരുടെ കീർത്തനങ്ങൾക്കും കല്പിക്കാമെന്നു് ഉദ്ധൃതഭാഗങ്ങൾ തെളിവു നൽകുന്നുണ്ടു്. ചിത്രനിർമ്മാണവിഷയത്തിൽ കവിക്കുള്ള വൈദഗ്ദ്ധ്യത്തെക്കൂടി വെളിപ്പെടുത്തിക്കൊണ്ടു് ഈ ഭാഗം അവസാനിപ്പിക്കാം. ദേവമാതാവിന്റെ വ്യാകുലാവസ്ഥയെ ചിത്രീകരിച്ചിട്ടുള്ള ഒരു പദ്യമാണിതു്:—

വീർത്തും ശ്വാസം തടഞ്ഞും ഞെട്ടിഞെട്ടിയുടനേ, ശങ്കപൊട്ടിത്തെറിച്ചും
വാർത്തും കണ്ണീർകലിച്ചാത്തിരുമിഴികളടച്ചും മിഴിച്ചൊട്ടുനേരം

പാൎത്തും, പാൎത്തട്ടിൽ വീണം ബഹുവിവിധമുരുണ്ടും പിരണ്ടുൽപ്രലാപം
ചീൎത്തും കീൎത്തിച്ചുമേറ്റം മരിയയുടെ മനം നിങ്ങളെക്കാത്തിടട്ടെ.

മാതൃവക്ഷസ്സിൽ വിഹരിക്കുന്ന ഉണ്ണിമിശിഹായുടെ ഒരു ചിത്രം നോക്കുക:—

'ശ്രീമാതാവിൻമടിത്തട്ടാരതിലാത്തകൗതുകം മാൎവ്വിടം ചേൎന്നു ചാരി—
പ്പൂമെയ് കെട്ടിപ്പുണൎന്നാത്തല മുലയൊടണച്ചാശ്രയാവസ്ഥയോടേ
ഓമൽ കാന്ത്യാങ്കുരത്തോരൊളി ചിരികിളരെ ദൃഷ്ടി മേല്പോട്ടയത്തി
സാമൎത്ഥ്യത്തോടുമേറ്റം മിശിഹ ശിശുരൂപസ്സാൎത്ഥിയോടോൎത്തിടുന്നേൻ.'

## പന്തളത്തുതമ്പുരാൻ.

സുപ്രസിദ്ധനായ പന്തളത്തു കേരളവൎമ്മ തമ്പുരാൻ സംസ്കൃതഭാഷയിൽ അസാമാന്യമായ പാണ്ഡിത്യം നേടിയിരുന്ന ഒരു 'കവിതിലകന'ത്രെ. രുഗ്മാംഗദചരിതം മഹാകാവ്യം, വിജയോദയം, വഞ്ചീശശതകം, മാൎത്താണ്ഡദേവോദയം മുതലായവയാണു് ഇദ്ദേഹത്തിന്റെ പ്രധാനഭാഷാകൃതികൾ. ഇവയ്ക്കുപുറമെ തങ്കമ്മ, അംബരീഷശതകം, ശകുന്തള, ശ്രീമതി, സത്യവതി മുതലായി പതിനഞ്ചോളം ക്രുട്ടകവിതകളും തമ്പുരാന്റെ വകയായിട്ടുണ്ടു്. 1080 മുതൽ ആരംഭിച്ച കവനകൗമുദിയുടെ ആവശ്യത്തെ പുരസ്കരിച്ചു പല വിഷയങ്ങളേയും ആസ്പദമാക്കി മററു ചില കൃതികളും അവിടുന്നു നിൎമ്മിക്കാതിരുന്നിട്ടില്ല. ഉള്ളൂരിന്റെ ഉമാകേരളവും തമ്പുരാന്റെ രുഗ്മാംഗദചരിതവും ഒരേകാലത്തു നിൎമ്മിക്കാൻ തുടങ്ങിയ രണ്ടു മഹാകാവ്യങ്ങളാണെന്നുള്ള സംഗതി ഇവിടെ പ്രത്യേകം പ്രസ്താവയോഗ്യമാണു്. പക്ഷെ ഉമാകേരളത്തിനുള്ള മെച്ചം രുഗ്മാംഗദചരിതത്തിനു് ഇ

ല്ലെന്നു സമ്മതിച്ചേ തീരു. പുരാണപ്രസിദ്ധമായ ഏകാദശീമാഹാത്മ്യമാണല്ലൊ രുഗ്മാംഗദചരിതത്തിലെ ഇതിവൃത്തം. പ്രാക്തനമായ കാവ്യനിയമങ്ങളെ അനുകരിച്ചു ഗതാനുഗതികത്വേന ചെയ്തിട്ടുള്ള ഇതിലെ വർണ്ണനകൾ, അധുനാതനന്മാരെ ആകർഷിക്കുവാൻ ശക്തമായി ഭവിക്കുന്നില്ല. എന്നുവരികിലും രുഗ്മാംഗദചരിതത്തിലെ ചിത്രസർഗ്ഗം, യമകസർഗ്ഗം തുടങ്ങിയവ വായിക്കുമ്പോൾ തമ്പുരാന്റെ പദസ്വാധീനത, "വാണീദേവിക്കുടയ നടനപ്പന്തലാം പന്തളാഖ്യൻ' എന്നു പറഞ്ഞിട്ടുള്ളതിന്റെ അന്വർത്ഥത, ആരും സമ്മതിക്കുകതന്നെ ചെയ്യും.

'പവമാനനമേററവും ജവത്താലവമാനത്തെ വരുത്തിടും ഹയങ്ങൾ
നവമാ നരനാഥസേനയിൽച്ചേർന്നവ, മാനത്തിലണഞ്ഞു മോടിതേടി'

എന്നുതുടങ്ങിയ പദ്യങ്ങളിൽ അർത്ഥഭേദത്തോടുകൂടി ശബ്ദങ്ങളെ അനായാസമായി ആവർത്തിച്ചിട്ടുള്ളതിന്റെ ഭംഗി നോക്കുക.

കാവ്യഗുണങ്ങളിൽ ഓജസ്സാണു തമ്പുരാന്റെ കൃതികളിൽ മുഖ്യമായി കാണുന്നതു്. ശബ്ദാടോപം പന്തളത്തിന്റെ കൃതികളുടെ ഒരു പ്രത്യേകതയെന്നുതന്നെ പറയാം. ശബ്ദാലങ്കാരത്തിൽ തമ്പുരാനെപ്പോലെ ദത്താവധാനന്മാരായ കേരളീയകവികൾ അധികം ഉണ്ടോ എന്നു സംശയമാണു്.

പുരമഥന പുരാണപുണ്യപൂരസ്ഫുരദതി ചാരുഫലായിതാംഗയഷ്ടി
നിരവധി കരുണാപയോധി ഭവ്യം മുരഹരസോദരി സാദരം തരട്ടെ'
'കളപദമബലാളി കങ്കണോദ്യൽ കളകള മേളിത ഗീതി കേട്ടറക്കം
കളയുമവനിഭൃത്തു കണ്ണുഴിത്താം കളഭഘടാരടിതത്തിലാർത്തി തേടി'

(വിജയോദയം)

ഇങ്ങനെ യാതൊരു തടവും കൂടാതെ പായുന്ന അദ്ദേഹത്തിന്റെ വാഗ്വിലാസം ആരെയും അത്ഭുതപ്പെടുത്തുന്നതുതന്നെ. "സംസ്കൃതത്തിലും മലയാളത്തിലുമുള്ള സകല ശബ്ദങ്ങളും അവിടുത്തേയ്ക്ക് അഹമഹമികയാ വഹിച്ചിരുന്ന ദാസ്യം സഹൃദയന്മാരെ ആശ്ചര്യപരവശന്മാരാക്കിത്തീർത്തിരുന്നു" എന്നു മഹാകവി ഉള്ളൂർ പ്രസ്താവിച്ചിട്ടുള്ളത് ഒരു പരമാർത്ഥം മാത്രമാണ്. ദ്വിതീയാക്ഷരപ്രാസവാദകാലത്ത് ഉള്ളൂർപക്ഷക്കാരനായിരുന്ന തമ്പുരാൻ പ്രാസത്തെപ്പററി ഇങ്ങനെയാണ് അഭിപ്രായപ്പെട്ടിട്ടുള്ളതു്:—

'രണ്ടാമതുള്ള ലപികൾക്കു സമാനഭാവ-
മുണ്ടാകിലാക്കവിത കൗതുകദാത്രിയല്ലൊ
കണ്ടാലതാൎക്കുമറിയാം കറവാന്നിടാതെ
കൊണ്ടാടിവാഴ്ത്തുമെവനും സുരഭിപ്രസൂനം
ഉള്ളിൽപരം ഗുണമിയന്നതുകൊണ്ടുമാത്രം
കൊള്ളില്ല, കാന്തി പുറമേ ലവവും പെടാഞ്ഞാൽ;
തുള്ളിക്കുമാഭ കലരാതെ ശമാദിചേരും
പുള്ളിക്കുരംഗമിഴി കൗതുകമാക്കുമേകാ.'

സംസ്കൃതപദബഹുലമായ ഭാഷാരീതിയാണു തമ്പുരാന് അധികം സ്വാധീനമായിരുന്നതെങ്കിലും, ലളിതഭാഷയിൽ കവിതയെഴുതാനും തമ്പുരാനു സാധിച്ചിരുന്നുവെന്നുള്ളതിന് ഉദ്ധൃതപദ്യങ്ങൾതന്നെ ദൃഷ്ടാന്തമാണ്. അത്രതന്നെയുമല്ല "തങ്കമ്മ" എന്ന കൂട്ടുകവിത തമ്പുരാനു പച്ചമലയാളത്തിൽ കവിതയെഴുതുവാനുള്ള കഴിവിനെക്കൂടി പ്രസ്പഷ്ടമാക്കുന്നു.

രൗദ്രവീരരസങ്ങളെ വർണ്ണിക്കുന്ന വിഷയത്തിൽ ത

മ്പുരാൻ കേരളീയകവികളിൽ ആരുടെയും പിന്നിലല്ല നിലകൊള്ളുന്നതു്. വേണീസംഹാരം നാടകതൎജ്ജമ തന്നെ ഇതിനു ദൃഷ്ടാന്തമാണു്. വിജയോദയത്തിലെ കിരാതാൎജ്ജുനന്മാർ തമ്മിൽ നടത്തുന്ന ഉക്തിപ്രത്യുക്തി, യുദ്ധം മുതലായ ഭാഗങ്ങളും,

"ചൊടിച്ചുഗ്രമാം കണ്ണു തെല്ലൊന്നുരുട്ടി"

എന്നു തുടങ്ങുന്ന "ഭീമപ്രഭാവം" കവിതയും, രൗദ്രവീരരസങ്ങളുടെ പാരമ്യതയെ കാണിക്കുവാൻ പൎയ്യാപ്തമായവയത്രെ. ചുരുക്കത്തിൽ ഭാഷാകവിതയുടെ ഓജസ്സു വൎദ്ധിപ്പിച്ചവരിൽ ശക്തനായ ഒരാൾതന്നെയായിരുന്നു പന്തളത്തു തമ്പുരാൻ. അവിടുന്നു തീപ്പെട്ട അവസരത്തിൽ,

"എൻപന്തളക്ഷിതിധവൻ കവിതാരസാല-
ക്കൊമ്പത്തു മിന്നിയൊരു കോകിലചക്രവൎത്തി
ഇമ്പത്തിൽ മാതൃമൊഴിയെക്കനകാഭിഷേക-
സമ്പന്നമാക്കിയ മഹാൻ ചരിതാൎത്ഥജന്മാ"

എന്നു് ഉള്ളൂർ മഹാകവി വിലപിച്ചതു്, വാസ്തവത്തിൽ കൈരളീദേവിയുടെ വിലാപംതന്നെയായിരുന്നു എന്നുള്ളതിനു സംശയമില്ല.

ഒറവങ്കരപ്രഭൃതികൾ.

ഏകദേശം ഇക്കാലഘട്ടത്തിൽ ജീവിച്ചിരുന്നവരായി പേരുപറയത്തക്ക പല കവികളും ഉണ്ടായിട്ടുണ്ടു്. അവരിൽ കെ. സി. നാരായണൻ നമ്പ്യാർ, വിദ്വാൻ മാനവിക്രമ ഏട്ടൻ തമ്പുരാൻ, കാത്തൊള്ളിൽ അച്യുതമേനോൻ, കടത്തനാട്ടു് ഉദയവൎമ്മത്തമ്പുരാൻ, കടത്ത

നാട്ടു കൃഷ്ണവാര്യർ, പെട്ടരഴിയം വലിയരാമനിളയതു്, കവിയൂർ വെങ്കടാചലയ്യർ, ഒറവങ്കര നീലകണ്ഠൻ നമ്പൂരിരാജാ, കൊട്ടാരത്തിൽ ശങ്കുണ്ണി മുതലായവരുടെ പേരുകൾ പ്രത്യേകം പ്രസ്താവയോഗ്യങ്ങളാണു്. മണിപ്രവാളത്തിന്റെ ഭംഗി എല്ലാവരുടെ കവിതകളിലും നല്ലപോലെ കളിയാടുന്നുണ്ടു്. നാരായണൻനമ്പ്യാരുടെ കവിതയ്ക്കുള്ള ഒഴുക്കു്, സുശ്രാവ്യത എന്നീ ഗുണങ്ങൾ സവിശേഷം ശ്ലാഘാർഹങ്ങളാകുന്നു. അകൃത്രിമരാമണീയകം, ആകർഷകത്വം എന്നിവ രാമനിളയതിന്റെ കവിതയുടെ പ്രത്യേകഗുണങ്ങളായി പറയാം. ഒറവങ്കരയുടെ

> 'മർത്ത്യാകാരേണ ഗോപീവസനനിര കവന്നോരു ദൈത്യാരിയെത്തൻ
> ചിത്തേ ബന്ധിച്ച വഞ്ചീശ്വര! തവ സ്വപനീതിക്കു തെററില്ല; പക്ഷേ,
> പൊൽത്താർമാതാവിതാ തൻകണവനെ വിട്ടുവാനാശ്രയിക്കുന്നു, ദാസീ-
> വൃത്ത്യാ നിത്യം ഭവാനെക്കനിവിവളിലുദിക്കൊല്ല കാരുണ്യരാശേ!'

എന്നുള്ള രമണീയാർത്ഥപ്രതിപാദകമായ ഒററശ്ലോകം തന്നെ അദ്ദേഹത്തെ കവിരാജപദത്തിൽ അധിരോഹണം ചെയ്യിക്കുവാൻ പര്യാപ്തമായിരിക്കുന്നു. അന്യാദൃശമായ കവിതാവാസന, വർണ്ണനാചാതുര്യം, അന്യൂനമായ ഫലിതപ്രയോഗം, ശബ്ദഘടനാവൈചിത്ര്യം എന്നിവ രാജൻനമ്പൂരിയുടെ കവിതയ്ക്കുള്ള ചില പ്രത്യേകഗുണങ്ങളാണു്. ഗജേന്ദ്രമോക്ഷം 3-ാം ഭാഗം, ബാലോപദേശം, നാരദോപാഖ്യാനം എന്നിവയാണു് അദ്ദേഹത്തിന്റെ പ്രധാനകൃതികൾ. ഒറവങ്കരയുടെ ഒററശ്ലോകങ്ങൾ പലതും സഹൃദയന്മാരെ തലകുലുക്കി രസിപ്പിക്കുന്നവയാണു്.

'താരുണ്യാഭോഗഭാരത്തൊടു, മതിപൃഥുകാദിത്യബിംബത്തിനേക്കാ-
ളാരുണ്യം തേടുമംഗത്തൊടു,മുലകലിയും മന്ദഹാസങ്ങളോടും,
കാരുണ്യക്ഷുത്തരങ്ങാകിന കടമിഴിയാൾ കോഴവിട്ടേഴുമേഴും
പാരെണ്ണിക്കാത്തുവാഴും പശുപതിപകുതിട്ടേഹി മേ! ദേഹിമോദം.'

എന്നുതുടങ്ങിയുള്ള 'അംബികാവിംശതി'യിലെ ഓരോ പദ്യവും ശബ്ദപ്രയോഗചാതുര്യത്താൽ സരസസരസങ്ങളാണെന്നുതന്നെ പറയാം.

'കൊട്ടാരത്തിലെഴും കവീന്ദ്രമണിയാം ശങ്കുണ്ണി' അവർകളുടെ കാവ്യനിബന്ധനം മിക്കവാറും കൊച്ചുണ്ണിത്തമ്പുരാൻ, കട്ടക്കയം എന്നിവരുടെ സമ്പ്രദായത്തിൽ നിന്ന് അധികം ഭിന്നമായിട്ടുള്ളതല്ല. പ്രാസനിബ്ബന്ധം ശങ്കുണ്ണിയുടെ കവിതയ്ക്കുള്ള പ്രത്യേകലക്ഷണമാണ്. നിരർത്ഥപദപ്രയോഗം കുറെക്കൂടുമെങ്കിലും പദസ്വാധീനത, ശയ്യാഗുണം എന്നിവ അദ്ദേഹത്തിന്റെ കവിതകളിൽ നല്ലപോലെ കളിയാടുന്നുണ്ടു:-

'കൊഞ്ചിക്കുഴഞ്ഞ മൊഴിയും മിഴിയും ഹൃദന്തം
വഞ്ചിക്കുമച്ചിരിയുമാസ്യവുമാശു കണ്ടാൽ
നെഞ്ചിൽ കരുത്ത കുതുകത്തൊടെടുത്തു വേഗാൽ
കൊഞ്ചിക്കനിഞ്ഞവനൊരുമ്മ കൊടുക്കമാരും'.

'പന്തിരണ്ടഥ കഴിഞ്ഞു വയസ്സാ-
ഹന്ത! ഹന്ത! ബത! കേശവനപ്പോൾ
അന്തരംഗമതിലന്നവനിതാം
ചിന്ത ചെയ്തു ചിതമോടതിഖേദൽ'

(കേശവദാസചരിതം)

മി. ശങ്കുണ്ണിയേയും വെണ്മണിയുടെ നൂതനകവിതാപദ്ധ

തിയെ പോഷിപ്പിച്ചിട്ടുള്ളവരിൽ ഒരാളായി കരുതേണ്ട താണ്.

മൂലൂർ പത്മനാഭപ്പണിക്കർ.

സുപ്രസിദ്ധന്മാരായിരുന്ന ഒടുവം, കെ. സി. മുതലായ കവികേസരികളുടെ ഇടയിൽ ഉന്നതമായ ഒരു സ്ഥാനത്തെ അർഹിച്ചിരുന്ന ഒരു വിശിഷ്ടകവിയാണ 'സരസകവി' എന്നപേരിൽ പ്രസിദ്ധനായിത്തീർന്നിട്ടുള്ള മൂലൂർ എസ്സ്. പത്മനാഭപ്പണിക്കർ. ഹരിശ്ചന്ദ്രോപാഖ്യാനം, ധമ്മപദം, എന്നീ കിളിപ്പാട്ടുകളാണ് അദ്ദേഹത്തിന്റെ കൃതികളിൽ മുഖ്യമായവ. കൃഷ്ണാജ്ജുനവിജയം തുടങ്ങിയ അനേകം അമ്മാനപ്പാട്ടുകൾ, സന്ദേശഗീത തുടങ്ങിയ ഊഞ്ഞാൽപാട്ടുകൾ, കുചേലവൃത്തം മുതലായ കഥകളിപ്പാട്ടുകൾ, കളഹംസം തുടങ്ങിയ ഖണ്ഡകാവ്യങ്ങൾ, എന്നുവേണ്ട അക്കാലത്തു പ്രചാരത്തിൽ ഇരുന്ന കാവ്യപ്രസ്ഥാനങ്ങളിലെല്ലാം ഈ സരസകവി സൈ്വരമായി വിഹരിച്ചിട്ടുണ്ട്. എന്നാൽ ഇവ ഒന്നുകൊണ്ടുമല്ല പണിക്കരുടെ യശസ്സ് അധികവും സഹൃദയലോകത്തിൽ സുസ്ഥാപിതമായിട്ടുള്ളത്. അന്നു വിഖ്യാതമായിരുന്ന 'കേരളമിത്രം', 'കേരളസഞ്ചാരി', 'സുജനാനന്ദിനി', 'മലയാളമനോരമ', മലയാളി, മുതലായ പത്രങ്ങളിൽ, സാഹിത്യായോധനധുരന്ധരന്മാരായ അനേകം കവിവീരന്മാരുമായി പ്രചണ്ഡവും പ്രക്ഷോഭജനകവുമായ ചില സമരങ്ങൾ നടത്തി വിജയശ്രീലാളിതനായിത്തീർന്നതിലാണ്, ഇദ്ദേഹത്തിന്റെ കീർത്തിപ്രചുരിമ നിലനില്ക്കുന്നതെന്നു നിരാക്ഷേപം പറയാം. അക്കാലത്ത് ഇത്തരം വാദപ്ര

തിവാദങ്ങൾ ഒട്ടും അസാധാരണമായിരുന്നില്ല. എന്നാൽ അതുമൂലം, ഇക്കാലത്തു ചിലപ്പോൾ കണ്ടുവരാറുള്ളതു പോലെയുള്ള, സമുദായസ്പർദ്ധയോ, പുരുഷദ്വേഷമോ അന്ന് ആ മഹാന്മാരിൽ തീരേ വേരൂന്നിയിരുന്നില്ലെന്നുള്ള സംഗതി ഇവിടെ പ്രത്യേകം സ്മർത്തവ്യമാണ്. 'ഉത്തമ പുരുഷന്മാരുടെ ചിത്തം വജ്രത്തിലും തുലോം കഠിനം, നൽത്താരിലും മൃദുതരം, സത്യസ്ഥിതി പാക്കിലാക്കറിയാം!' എന്നു പറഞ്ഞിട്ടുള്ളതുപോലെ ഇവർ പോർക്കളത്തിൽ എതിരിടുന്നതു കണ്ടാൽ ഭയങ്കരന്മാരായ ശത്രുക്കൾ എന്നല്ലാതെ തോന്നുകയില്ല. എന്നാൽ പരമാർത്ഥമോ നേരേ മറിച്ചുമായിരുന്നു. വിസ്തരഭയത്താൽ ആവക സംഗതികളെപ്പറ്റി കൂടുതൽ ഒന്നും വിവരിക്കുവാൻ ഇവിടെ ഉദ്യമിക്കുന്നില്ല.

പണിക്കരുടെ 'കവിരാമായണം' പുറപ്പെട്ടതോടുകൂടി പത്രലോകത്തിൽ പ്രചണ്ഡമായ ഒരു കവിതായുദ്ധം തന്നെ നടന്നു. കുഞ്ഞിക്കുട്ടൻതമ്പുരാനവർകൾ നിർമ്മിച്ച 'കവിഭാരത'ത്തിൽ ഈഴവകവികൾക്കു യാതൊരുസ്ഥാനവും നൽകിയിരുന്നില്ല. സമുദായാഭിമാനവിജൃംഭണത്താൽ പ്രക്ഷുബ്ധനായിത്തീർന്ന പണിക്കർ, ഇതിനു പ്രതിവിധിയായി പല ഈഴവകവികൾക്കും തക്ക സ്ഥാനം നൽകിക്കൊണ്ടു നിർമ്മിച്ച ഒരു കൃതിയാണ് കവിരാമായണം. അതിനേപ്പററി മലയാളി, മനോരമ, കേരളചന്ദ്രിക എന്നീ പത്രങ്ങളിലെല്ലാം ഭീമമായ ഒരു പോരാട്ടംതന്നെ അന്നു നടന്നു. പല വ്യാജനാമങ്ങൾ ധരിച്ച് പത്രലോകത്തിൽ പ്രത്യക്ഷപ്പെട്ടിരുന്ന പ്രതിയോഗികൾ

അനേകരും, അവരോടെല്ലാം എതിർവാദങ്ങൾ നടത്തിക്കൊണ്ടിരുന്നതു പണിക്കർ ഏകനായിരുന്നു എന്നുള്ള സംഗതി ഇവിടെ പ്രത്യേകം പ്രസ്താവയോഗ്യമാകുന്നു. കുഞ്ഞിക്കുട്ടൻതമ്പുരാൻ, നടുവത്തുമഹൻ, കെ. രാമകൃഷ്ണപിള്ള, ഒടുവിൽ കുഞ്ഞുകൃഷ്ണമേനോൻ, ചിറയിൻകീഴ് ഗോവിന്ദപ്പിള്ള, ഉള്ളൂർ എന്നീ സാഹിത്യവീരന്മാരായിരുന്നു പ്രതിയോഗികളിൽ പ്രധാനികൾ എന്നു പറഞ്ഞാൽ ഈ സമരത്തിന്റെ രസികത്വവും ശക്തിയും ഏതാണ്ടു് ഊഹിക്കാവുന്നതാണല്ലോ. എല്ലാവരും ഓരോ വ്യാജനാമങ്ങളാണു ധരിച്ചിരുന്നതു്. ജാംബവാൻ, സിംഹളസിംഹം, പാശുപതം, ബഡവാഗ്നി, എന്നിങ്ങനെ അവസരോചിതമായ പല വ്യാജനാമങ്ങൾ പണിക്കരും സ്വീകരിച്ചിരുന്നു.

ജാംബവാൻ എന്ന പേരിൽ മൂലൂർ, ഒടുവിന്റെ ആക്ഷേപങ്ങൾക്കു മറുപടി നൽകിയ ഒരു പദ്യംമാത്രം ഇവിടെ ഉദ്ധരിച്ചുകൊള്ളുന്നു:–

'ഗോഗ്വാകൊണ്ടഖിലാണ്ഡവും കിടുകിടുപ്പിക്കും കവിക്കൊമ്പരെ
വഗ്ഗ്വത്തോടു ജയിച്ചു നല്ല കവിതപ്പെൺപിള്ളയാം പുള്ളിയെ
ശീഘ്രം കൈക്കലണച്ച കൃഷ്ണകവിയെ ശ്രീമദ്ധ്വാന്തമൽപദേ
വച്ചാതിയൊടുവിൽപെടും മറയരെച്ചേർക്കേണമെന്നോ മതം?'

———

ഏതൽസംബന്ധമായി പത്രപംക്തികളിൽ കാട്ടുതീപോലെ കത്തിപ്പടർന്നിരുന്ന ഈ വാദപ്രതിവാദം കുഞ്ഞിക്കുട്ടൻതമ്പുരാൻ അവർകൾക്കുടെ മാദ്ധ്യസ്ഥ്യത്താൽ ഒടുവിൽ ഒരുവിധം അവസാനിക്കയാണുണ്ടായതു്. ഇതുപോലെതന്നെ, ഒടുവിൽ കുഞ്ഞുകൃഷ്ണമേനവന്റെ 'കവി

മൃഗാവലി'യെ സംബന്ധിച്ചും മററും അക്കാലത്തു നടന്ന പല വാദങ്ങളിലും ഈ കവിധീരൻ ശക്തിയുക്തം പോരാടിയിട്ടുണ്ടു്.

കേരളത്തിലെ ഈഴവകവികളുടെ മാർഗ്ഗദർശിയും സ്വാതന്ത്ര്യനേതാവും ഇദ്ദേഹമാണെന്നു പറയുന്നതിൽ രണ്ടുപക്ഷമുണ്ടാകാൻ വഴിയില്ല. മഹാകവി ഉള്ളൂർ ഈ സരസകവിയെപ്പററി പറഞ്ഞിട്ടുള്ളതു നോക്കുക:— "സരസകവി മൂലൂർ എസ്സ്. പത്മനാഭപ്പണിക്കർ അവർകൾ അന്നുവരെ സവർണ്ണൎക്കുമാത്രം പ്രവേശനാർഹമെന്നു സങ്കല്പിക്കപ്പെട്ടിരുന്ന സാഹിത്യവേദിയിൽ നിർഭയമായും നിർബ്ബാധമായും എത്തിച്ചേൎന്നു്, അവിടെ ഒരു ഗണനീയമായ പീഠത്തെ ആരോഹണംചെയ്യാതെ ഇരുന്നിരുന്നു എങ്കിൽ, തദനന്തരഗാമിയായ കുമാരനാശാനു നാമിന്നേകമനസ്സോടെ നൽകുന്ന സാഹിതീസാൎവ്വഭൗമസ്ഥാനം ഒരിക്കലും ലബ്ധമാകുന്നതല്ലായിരുന്നു. ഏതു വിജിഗീഷുവിനും പരിപൂൎണ്ണമായ വിജയത്തിനു തുല്യകല്യന്മാരായ ചില പുരോഗാമികളുടെ സഹായം അത്യന്താപേക്ഷിതമാകുന്നു. ആ സഹായമാണു് കുമാരനാശാന്റെ വിഷയത്തിൽ പത്മനാഭപ്പണിക്കൎക്കു നൽകുവാൻ ഇടവന്നിട്ടുള്ളതെന്ന വസ്തുത ആൎക്കും വാദവിഷയമല്ലെന്നു വിശ്വസിക്കുന്നു."

# അദ്ധ്യായം 14

## അർവ്വാചീനരായ ചില പ്രസിദ്ധകവികൾ

### വി. സി. ബാലകൃഷ്ണപ്പണിക്കർ.

പരേതനായ വി. സി. ബാലകൃഷ്ണപ്പണിക്കർ ഇന്നത്തെ പരിവർത്തനദശയിലെ പ്രമുഖനായ ഒരു കവിയായിരുന്നു. 'വിശ്വരൂപം' 'ഒരു വിലാപം' ഇവ രണ്ടുമാണു പണിക്കരുടെ പ്രധാനകൃതികൾ. രണ്ടും ചിന്താമസൃണങ്ങളായ ഒന്നാംതരം കവിതകളാകുന്നു. കവിയുടെ പ്രകൃതിനിരീക്ഷണപാടവത്തേയും കല്പനാശക്തിയേയും വെളിപ്പെടുത്തുന്ന വിശ്വരൂപത്തിൽനിന്നു ചില ഭാഗങ്ങൾ ഇവിടെ ഉദ്ധരിക്കാം:—

'ലോകൈകശില്പി രജനീവനിതയ്ക്കു ചാർത്താൻ
നക്ഷത്രമാല പണിചെയ്യുവതിന്നു വേണ്ടി
സൗവർണ്ണപിണ്ഡമതുരുക്കിയെടുത്തു നീരിൽ
മുക്കുന്നിതാ തപനമണ്ഡലകൈതവത്താൽ.'

'അങ്ങോട്ടു നോക്കുക! ചുകപ്പു വെളുപ്പു പച്ച-
യെന്നീ നിറങ്ങളിടതിങ്ങിയൊരംബരാന്തം,
ചെന്താരുമാമ്പലുമൊരേസമയം വിരിഞ്ഞു
പൊന്തുന്ന പൊയ്കയുടെ ചന്തമിയന്നിടുന്നു.'

'അല്ലെങ്കിലീശ്വരനമൂല്യമനന്തമാദ്യം
ബ്രഹ്മാണ്ഡഭാണ്ഡമൊരുഭാഗമഴിച്ചുനോക്കി
നോട്ടത്തിനൊത്ത ചില കല്ലുകളെത്തിരഞ്ഞു
നീലാംബരോപരി നിരത്തിയതായിരിക്കാം.'

സൂര്യാസ്തമനം, നക്ഷത്രങ്ങൾ എന്നിവയെപ്പററി വർണ്ണിക്കുന്ന പ്രസ്തുതഭാഗങ്ങളിൽ കവിയുടെ ഭാവനാവൈഭവവും മനോധർമ്മപ്രചുരിമയും ആരുടെ അഭിനന്ദനത്തെയാണ് അർഹിക്കാത്തതു്?

'ഒന്നും തിരിച്ചറിയുവാനരുതൊട്ടറിഞ്ഞോ-
രൊന്നും കഥിക്കുകയുമില്ല, കഥിച്ചുവെങ്കിൽ
എല്ലാമസത്യ,മിതുമല്ലതുമല്ല സത്യ-
മെന്നോതു;മിങ്ങനെ മറഞ്ഞരുളുന്ന തത്വം.'

ഇത്തരം ചിന്താമധുരങ്ങളായ പല പദ്യങ്ങളും വിശപത്രത്തിൽനിന്നുദ്ധരിക്കത്തക്കവയായുണ്ടു്.



'ഒരു വിലാപം' ഭാഷയിലെ വിലാപകാവ്യങ്ങളിൽ ഏതുകൊണ്ടും മാന്യസ്ഥാനത്തെ അർഹിക്കുന്ന ഒരു മനോജ്ഞകാവ്യമാണ്. സ്വപ്രേയസിയുടെ അകാലചരമത്തിൽ കവിക്കുണ്ടായ നിർവ്യാജശോകത്തെയാണ് ഇതിൽ പ്രതിപാദിച്ചിട്ടുള്ളതു്.

'തിങ്ങിപ്പൊങ്ങും തമസ്സിൽക്കടലിലൊരു കുടംപോലെ ഭൂചക്രവാളം
മുങ്ങിപ്പോയീമുഴുക്കെ;ക്കിളിരിളകുമിളംകാററു താനേ നിലച്ചു'

എന്നിങ്ങനെ അപ്പോഴത്തെ ലോകപ്രകൃതിയെ ചിത്രീകരിച്ചുകൊണ്ടു തുടങ്ങുന്ന അതിലെ വർണ്ണനകൾ രോമാഞ്ചജനകമായിരിക്കുന്നു. നായികയെപ്പററി ദുഃഖിക്കുവാൻ തുടങ്ങിയ കവി പിന്നീടു തത്വചിന്തകളെക്കൊണ്ടു് ആത്മാവിനെ നിയന്ത്രിക്കുകയും സമാധാനിപ്പിക്കുകയും ചെയ്യുന്ന ഭാഗം ഏററവും ആകർഷകമായിട്ടുണ്ടു്.

'ആശാവേശം നിമിത്തം ചിലതിവനരചെയ്യുന്നതത്രേ മരിച്ചോ—
ർക്കാരാൻപോകയഥാർത്ഥസ്ഥിതികളറിയുവാനാർക്കുമോർക്കിൽ ഞെരുക്കം;

ദേശാചാരാനുസാരം സുകൃതഫലമെടുത്തീടുവാൻ തത്വചിന്താ—
ലേശാലോലം മനസ്സിന്നനുമതി കുറയും; തത്വമോ ഭിന്നഭിന്നം.'

"ആകപ്പാടേ വിമർശിച്ചറിയുവതിനസാദ്ധ്യങ്ങളാകുന്ന നാനാ–
പാകം പെറുന്ന ദിവ്യപ്രകൃതിയുടെ വിലാസങ്ങൾ വിശേഷാന്തരങ്ങൾ,
ലോകംരംഗം, നരന്മാർ നടരിതു വളരെസ്സാരമാം തത്വമെങ്ങോ
പോകട്ടെ മാംസമേദോമലകലിനമുടൽക്കെട്ടിതുൽക്കൃഷ്ടമാണോ?'

ധീരശ്രീ സർവ്വസൈന്യാധിപനുടെ കരവാളൂഴിപനുള്ള ചെങ്കോ–
ലീരണ്ടിന്നും നമിക്കാത്തൊരു പഴയ മഹാശക്തിമീതെ ജയിപ്പൂ:
സാരജ്ഞേ! തൽപ്രയുക്തം നിയമമനുസരിച്ചിന്നു ലോകങ്ങളോരോ–
നേരത്തോരോവിധത്തിൽ തിരിയുമതു തടുത്തീടുവാനാവതല്ല.'

'ലാവണ്യംകൊണ്ടിണങ്ങും പുതുമ, കവിതകൊണ്ടുള്ള സൽകീർത്തി,വിദ്വൽ–
ബ്ഭാവംകൊണ്ടുള്ള മാന്യസ്ഥിതി, രണപടുതാമൂലമാം വൻപ്രതാപം,
ഈവണ്ണം വർണ്ണനീയം ഗുണമഖിലമൊരേവാതലിൽ തട്ടിമുട്ടി–
ജ്ജീവത്താമാദിമൂലപ്രകൃതിയിലൊടുവിൽ ചെന്നുചേരുന്നുവല്ലോ.'

എന്നിങ്ങനെ തത്വചിന്തകളെ കവിതയിൽ കലർത്തി പ്രതിപാദിച്ചിട്ടുള്ളതിന്റെ സ്വാരസ്യം അനിർവ്വചനീയമായിരിക്കുന്നു. ഈമാതിരി തത്വജ്ഞാനമാണ് അസ്വസ്ഥമായ മനുഷ്യചിത്തത്തിന് എപ്പോഴും സമാശ്വാസമരുളുന്നത്. അഥവാ വിലാപകാവ്യങ്ങൾ കരുണരസപ്രധാനമാകയിൽ അത് ഇതരകാവ്യങ്ങളെ അപേക്ഷിച്ചു കൂടുതൽ ആസ്വാദ്യമായിത്തീരുന്നു. ശോകം ജ്ഞാനോപദേഷ്ടാവുമാണല്ലൊ.

'അഥവാ ക്ഷമപോലെ നന്മചെയ്യുന്നുതാൻ നോറ്റൊരു നല്ല ബന്ധുവും
വ്യഥപോലറിവോതിടുന്ന സൽഗുരുവും മർത്ത്യനു വേറെയില്ല താൻ.'

എന്നു പരമാർത്ഥം ഇത്തരം ഉത്തമകാവ്യങ്ങൾ വഴിക്കാണു നാം അനുഭവിച്ചറിയുന്നത്. ജീവിതമരണങ്ങളുടെ

പരമമായ പൊരുളുകളെക്കുറിച്ചുള്ള മേൽപറഞ്ഞ പ്രസ്താവങ്ങളിൽനിന്ന കവിയുടെ സ്വതന്ത്രമായ ചിന്താഗതിയും സ്പഷ്ടമാകുന്നുണ്ടല്ലൊ. 'പ്രരോദനം' മുതലായ വിലാപകാവ്യങ്ങൾക്ക വളരെമുമ്പാണ വീ. സി. യുടെ ഒരു വിലാപം പുറപ്പെട്ടിട്ടുള്ളതെന്നുകൂടി വായനക്കാർ ഇവിടെ സ്മരിക്കേണ്ടതായിട്ടുണ്ട്. വളരെ ചെറുപ്പത്തിൽ—26-ാമത്തെ വയസ്സിൽ—ചരമമടഞ്ഞ ഈ യുവകവി കുറച്ചുകാലവുംകൂടി ജീവിച്ചിരുന്നെങ്കിൽ ഭാഷാകവിതയ്ക്ക പ്രൗഢമായ പല സൽക്കാവ്യരത്നങ്ങളും പ്രദാനം ചെയ്യുമായിരുന്നു എന്നുള്ളതിന യാതൊരു സംശയവുമില്ല.



കെ. വി. പീററർ.

മി. ബാലകൃഷ്ണപ്പണിക്കരെപ്പോലെതന്നെ അകാലത്തിങ്കൽ മൃതിയടഞ്ഞ ഒരു യുവകവിയാണ പത്രാധിപർ മി. കെ. വി. പീററർ. പീററരുടെ പല കൃതികളും അപ്രകാശിതങ്ങളാണെന്നറിയുന്നു. സ്വാഭാവികമായ സുഷമാവിലാസവും പ്രസാദവിശേഷവുമാണ പീററരുടെ കവിതയിൽ സാർവ്വത്രികമായി കാണുന്ന പ്രധാന ഗുണം. ഭാഷായോഷയുടെ അകൃത്രിമമായ ലാവണ്യത്തെ വെളിപ്പെടുത്തുവാൻ ഇദ്ദേഹത്തിൻെറ കൃതികൾ തികച്ചും പര്യാപ്തമത്രെ.

'പ്രാലേയചാരുമഹനീയസുഗാത്രി, മന്ദ-
ഹാസാഭയാൽ ധരണിതൻരുജയാററിടുന്നോൾ,
മാതാപിതാക്കളുടെയോമന, കൊച്ചുകുട്ടി-
യാരാൽ വിളങ്ങുമൊരു പള്ളിയിലെത്തി മോദാൽ.

പങ്കംപെടാത്ത മതിയാന്നിവൾ, ചെന്നപാടേ
തങ്കുന്ന ഭക്തിയൊടു മുട്ടുകൾ കുത്തിനിന്നു;
തിങ്കൾപ്രസന്നമുഖി, 'യാൾട്ടറി'ൽ നോക്കിയൊട്ടും
ശങ്കിച്ചിടാതെ കഥനങ്ങൾ തുടങ്ങിയേവം:—

പ്രമത്തഴപ്പു പുലരും മമ നാഥ! നിൻെറ—
യോമന്മുഖം സപദികണ്ടു രസപ്പതിന്നായ്,
ഹാ! മന്മനസ്സിലതിവാഞ്ഛയന്തജ്ഞ തന്നാ—
ലീമട്ടു ഞാനിറിടെ, രാപ്പകൽ നിന്നുകൊള്ളാം.'

(ഒരു ചെറുബാലികയുടെ കത്തു്)

ഇത്യാദി പദ്യങ്ങളിൽ വഴിഞ്ഞൊഴുകുന്ന ഭാഷാലാളിത്യവും, പുളകോൽഗമകാരിയായ വചഃപ്രസരവും അനിർവ്വചനീയമെന്നുതന്നെ പറയേണ്ടിയിരിക്കുന്നു.

കെ വി. കറുപ്പൻ.

അടുത്തകാലത്തു നിര്യാതനായ ഒരു പ്രശസ്ത കവിയാണു കവിതിലകൻ കെ. പി. കറുപ്പൻ അവർകൾ. ബാലാകലേശം, ലളിതോപഹാരം, ശാകുന്തളം വഞ്ചിപ്പാട്ടു്, ഉദ്യാനവിരുന്നു്, ഭർത്തൃപരിത്യക്തയായ ശകുന്തള, കൈരളീകൌതുകം എന്നിവയാണു് ഇദ്ദേഹത്തിൻെറ പ്രധാനകൃതികൾ. ഭൈമീപരിണയം തർജ്ജമയും മി. കറുപ്പൻെറ കൃതികളിൽ മുഖ്യമായിട്ടുള്ള ഒന്നുതന്നെ. മനോജ്ഞങ്ങളായ മററനേകം ഖണ്ഡകവിതകളും അദ്ദേഹം അപ്പൊഴപ്പൊഴായി കൈരളിക്കു സമർപ്പിച്ചിട്ടുണ്ടു്. അർത്ഥഭംഗി, ശബ്ദസുഖം, അശ്ലിഷ്ടമായ ശയ്യ എന്നിവ മി. കറുപ്പൻെറ കവിതയ്ക്കുള്ള പ്രത്യേകതകളാകുന്നു. ഭർത്തൃപരിത്യക്തയായ ശകുന്തളയിൽനിന്നു് ഒന്നുരണ്ടു പദ്യങ്ങൾ

ഇവിടെ എടുത്തു കാണിക്കാം. ശകുന്തളയുടെ ദയനീയസ്ഥിതിയെ കവി വർണ്ണിക്കുകയാണ്:—

“അന്യയെ”ന്നരചൻ, “ന്ധയെന്നു” തൻ-
വന്യബന്ധുജനവും ത്യജിക്കയാൽ
ദൈന്യവാർദ്ധിയിലുഴന്നു, മേനകാ-
കന്യ, നാവികരൊഴിഞ്ഞ നൗകപോൽ.

ലോകലോചനനിരസ്സു നൽസുധാ-
സേകമായ നവയൗവനത്തിൽ, നീ
ഏകയായ്, വിധി പിഴയ്ക്കുകിൽ, തുണ-
യ്ക്കാകയില്ല വിഭവങ്ങളൊന്നുമേ.

അർത്ഥഭംഗിയിലെന്നപോലെ ശബ്ദസൗന്ദര്യത്തിലും കവി ദത്താവധാനനാണ്:—



‘തരന്തരം പൂക്കളെഴും വനത്തിൽ നീ
നിരന്തരായം വിജയിക്ക മൽസുതേ!
വരന്തരും കാശ്യപമാമുനീശ്വരൻ;
വരന്തരും തൻമുഖദർശനത്തെയും.’

എന്നു തുടങ്ങിയ പദ്യങ്ങൾ അതിലേയ്ക്കുദാഹരിക്കാവുന്നവയാകുന്നു.

‘പൂമുകിൽസാരികൊണ്ടു പുരുഹൂതാശാദ്രിയാ-
മാമുഖോരോജദേശമഴകിൽ മൂടിക്കൊണ്ടും,
ആവാംഗവാരാകാരപ്രാകൃതിരപുഷ്പോദ്യാന-
ഭുവതിലങ്ങിങ്ങായി പ്രത്യൂഷപ്രബുദ്ധങ്ങൾ,
പിഞ്ചുപൈങ്കിളികൾ തൻചൊല്ലുകളായിടുന്ന
കാഞ്ചനത്തരിവളക്കിലുക്കം കൂട്ടിക്കൊണ്ടും,
ദിനകൃൽപ്പൊന്താലത്താൽ പുലർദേവത ചെയ്‌വൂ
ദിനവും നിനവുറ്റ നിങ്കഴൽനീരാജനം
പങ്കമറ്റുല്ലസിക്കും പങ്കജബന്ധുബിംബ-
ത്തങ്കപ്പൂത്തട്ടിൽ ശോണപ്പിച്ചകപ്പൂച്ചെണ്ടുകൾ,

സങ്കലിതാഭം കൂട്ടി വാരുണീഭഗവതി
നിൻകഴലാരാധിപ്പൂ സാദരമന്തസായം.'

എന്നിങ്ങനെ "കന്യാകുമാരി"യെ വർണ്ണിക്കുന്നിടത്തും മറ്റും കവിയുടെ സങ്കല്പശക്തി എത്രത്തോളം വ്യാപരിച്ചിട്ടുണ്ടെന്നു ഭാവുകന്മാർക്കു കാണാറാകുന്നതാണ്.

മദ്രാസ് ഗവർണ്ണരായിരുന്ന ഗോഷൻ പ്രഭുവിന്റെ ബഹുമാനാർത്ഥം നടത്തപ്പെട്ട ഉദ്യാനവിരുന്നിൽ ജാതിമൂലം, ക്ഷണിക്കപ്പെടാതിരുന്നതിലുള്ള മനോവേദനയെ പ്രകടമാക്കിക്കൊണ്ടു കവി മാടഭൂപന് അടിയറ വെച്ച ഒരു സുന്ദരകാവ്യമാകുന്നു ഉദ്യാനവിരുന്ന്. അതിലെ ഒന്നുരണ്ടു പദ്യങ്ങൾ ഇവിടെ ഉദ്ധരിക്കാം:-

'ആചാരപ്പടി പാത്തുകാൺകിലടിയൻ സദ്ധീവരൻ, നല്ലെഴു-
ന്നാചാന്താഗമവാരിധിമുത്തണികയാലമ്മട്ടിലും ധീവരൻ;
ആചാര്യത്വവുമുണ്ടു, ചാരുധിഷണാനിസ്സേജിതാമർത്ത്യലോ-
കാചാര്യോത്തമ! പിന്നെയെന്തടിയനെക്കാപ്പിക്കു തോല്പിക്കുവാൻ?'
"ലാവണ്യക്കടലായിരുന്നൊരയപ്പെണ്ണേതു! കണ്ണേറ്റുമാ-
റാവഞ്ചിക്കു കടത്തിറക്കുമവളെക്കാമിച്ചു വേട്ടുള്ളതാർ?
ആ വന്ദ്യോത്തമറാണി തന്റെ ഭവനക്കാർക്കിന്നു ടീപ്പാർട്ടിയിൽ
കൈവഞ്ചിത്തല; ധിക്കരിച്ചിഹ പുരാവൃത്തങ്ങളേ നിങ്ങളേ."
'മാലോകർക്കു മതിപ്രമോദമരുളും ശ്രീമന്മഹാഭാരതം
ചേലോലും തദുപജ്ഞമായി വിലസും ശാകുന്തളം നാടകം
ഈ ലോകോത്തരസൃഷ്ടിരണ്ടുമതുലം ചോലൊത്ത വാലാത്തിത-
ന്നാലോലാമല നീലനീരദ മിഴിത്തുമ്പിന്റെ വമ്പല്ലയോ?'

കവിയുടെ 'ബാലാകലേശം' പ്രചണ്ഡമായ വാദപ്രതിവാദത്തിനു വിഷയീഭവിച്ച ഒരു വിശിഷ്ടകൃതിയാണെന്നു സഹൃദയന്മാർക്കറിവുള്ളതാണല്ലോ. ക്ഷീണവും നിരാശയും ഭാവിക്കാതെ പ്രതികൂലപരിതഃസ്ഥിതികളോ

ട്ട പല പ്രകാരത്തിലും എതിരിട്ടു സാഹിത്യക്ഷേത്രത്തിലും, സമുദായരംഗത്തിലും ഒന്നുപോലെ അത്യന്തസ്പൃഹണീയമായ വിജയം കൈവരിച്ച ഈ കർമ്മധീരൻ തന്റെ പിൻഗാമികൾക്ക് ഒരു മഹാദർശവും സുഗമമായ ഒരു സഞ്ചാരമാർഗ്ഗവും തെളിച്ചുകഴിഞ്ഞിട്ടുണ്ടെന്നു നിസ്സംശയം പറയാം.

കുണ്ടൂർ നാരായണമേനോൻ.

പച്ചമലയാളത്തിൽ കവിതയെഴുതി ഭാഷാകവിതയെ പുഷ്ടിപ്പെടുത്തുവാൻ യത്നിക്കുന്നവർ ഇപ്പോൾ ആരുമില്ലെന്നു തോന്നുന്നു. എന്നാൽ ആ വഴിക്കും പദ്യസാഹിത്യത്തിനു സാരമായ അഭിവൃദ്ധി ഉണ്ടായിട്ടുണ്ടെന്നു പറയാതെ തരമില്ല. ഈ മാർഗ്ഗത്തിൽ സഞ്ചരിച്ചുനോക്കിയിട്ടുള്ളവരിൽ മുഖ്യന്മാർ കുഞ്ഞിക്കുട്ടൻ തമ്പുരാൻ, കുണ്ടൂർ നാരായണമേനോൻ, ഉള്ളൂർ, പി. ജി. രാമയ്യർ, ഒട്ടുവിൽ കുഞ്ഞികൃഷ്ണമേനോൻ എന്നിവരത്രെ. 'നല്ലഭാഷ'യാണു തമ്പുരാന്റെ പച്ചമലയാളകൃതികളിൽ പ്രഥമസ്ഥാനത്തെ അർഹിക്കുന്നത്. ഇതു് ഐതിഹ്യത്തെ ആസ്പദമാക്കി രചിച്ചിട്ടുള്ള കഥയാണ്. തമ്പുരാന്റെ നൈസർഗ്ഗികമായ കവിവാണീപ്രയോഗം, ഇതരകൃതികളിലെന്നപോലെ 'നല്ലഭാഷ'യിലും നല്ലപോലെ പ്രോല്ലസിക്കുന്നുണ്ട്.

'കേട്ടാലും പണ്ടു കേളിപ്പതുമയൊടുമിണക്കത്തൊഴും കൊച്ചികോഴി-
ക്കോട്ടാ രണ്ടുഴികൾക്കുള്ളടയവർകളിടഞ്ഞായിരുന്നു നടപ്പ്
പിട്ടാവില്ലിവകക്കാക്കിവകളിലറിവില്ലൊട്ടു,മെന്നൊക്കയും വെ-
ച്ചിട്ടാവാം രണ്ടിടത്തും വരവുകൾ ശരിയാണെന്നു നമ്പൂരിമാർക്ക്.'

'അല്ലാ, അങ്ങെന്തു വന്നു? വരികരികിലിരിക്കൂ, മുറുക്കു മുറയ്ക്കു–
ന്നെല്ലാമുള്ളൂ വടക്കീയിടെയരിമയതാണല്ലി! സാമൂതിരിക്കും
വല്ലാതെന്തേ ചടപ്പാൻ, പറക പരിചിലാശ്ശാന്തിതൻ ജോലിയോ യെ–
ന്നെല്ലാം ചൊല്ലിപ്പിടിച്ചിട്ടരചനവനെ മേൽത്തട്ടി മാടിത്തലോടി.'

ഇതുപോലെ ഒഴുക്കും ഭംഗിയുമുള്ള ഒട്ടവളരെ ശ്ലോകങ്ങൾ 'നല്ലഭാഷ'യിൽനിന്ന് ഉദ്ധരിക്കത്തക്കവയായുണ്ട്.

ഉള്ളൂരിന്റെ ഒരു നേർച്ച, തങ്കമ്മ എന്നീ കൃതികളും ഈ പ്രസ്ഥാനത്തിൽ സ്തുത്യർഹമായ ഒരു സ്ഥാനത്തെ അർഹിക്കുന്നുണ്ട്.

'വെള്ളത്തിലെക്കമലപോലുലകത്തിലുള്ള
പൊള്ളപ്പിറപ്പു മറയുന്നതു നോക്കിയാലും
ഉള്ളത്തിലേതുമൊരുതെല്ലടിയങ്ങൾ നിന്റെ–
കള്ളക്കളിപ്പൊരുളു കണ്ടറിയുന്നതില്ല.' (ഒരുനേർച്ച.)

പദങ്ങളെ രസാനുഗുണമായി ചേർത്തുകോർത്തുള്ള ഏതാദൃശപദ്യങ്ങൾ, ഏതൊരു സാഹിത്യത്തിനും ശാശ്വതസമ്പാദ്യമായിത്തന്നെ കരുതപ്പെടേണ്ടവയാണ്.

ഈ പ്രസ്ഥാനത്തിൽ ഉത്ഭവിച്ചിട്ടുള്ള കവിതകളിൽ ഏതുകൊണ്ടും കുണ്ടൂരിന്റെ "നാലു ഭാഷാകാവ്യങ്ങൾ"ക്കാണു പ്രശസ്തവിജയം നേടുവാൻ സാധിച്ചിട്ടുള്ളത്. കോമപ്പൻ, കണ്ണൻ, പാക്കനാർ, ചെറിയ ശക്തൻതമ്പുരാൻ എന്നീ നാലു ഖണ്ഡകാവ്യങ്ങളത്രെ നാലുഭാഷാകാവ്യങ്ങൾ എന്ന പേരിൽ പ്രസിദ്ധമായിത്തീർന്നിട്ടുള്ളത്. കുണ്ടൂർ മററുപല കൃതികളും രചിച്ചിട്ടുണ്ടെങ്കിലും അദ്ദേഹത്തിന്റെ യശഃപതാക സുസ്ഥിരമായി പാറിക്കളിക്കുന്നതു് ഈ നാലു കൃതികളിലാണ്. 'നല്ലഭാ

ഷ'യിലേതുപോലെതന്നെ ഉത്തരകേരളത്തിലെ ചില ഐതിഹ്യങ്ങളെയാണ പ്രസ്തുതകൃതികളിലും ഇതിവൃത്തമായി സ്വീകരിച്ചിട്ടുള്ളത്. ആശയങ്ങളെ അകൃത്രിമമായി ആവിഷ്കരിക്കുവാനുള്ള കഴിവ്, രചനാഭംഗി എന്നിവ കുണ്ടൂരിൻെറ കൃതികളുടെ പ്രത്യേകഗുണങ്ങളാണ്. പ്രസ്തുതകാവ്യങ്ങളിൽ ഈ ഗുണങ്ങൾ സവിശേഷം വിളങ്ങുന്നുണ്ട്:—

'പുല്ലാണെനിക്കു പടയാളികൾ, നിൻകടക്കൺ-
തല്ലാണ തേന്മൊഴി തടുത്തിടുവാൻ ഞെരുക്കം,
തെല്ലാകയാൻ കനിവിയന്നു തുണയ്ക്കണം നീ-
യല്ലാസ്സിലാങ്ങളകൾ തൻപണി പെണ്ണുങ്ങൾ ചെയ്യും.'

വാളേ! തെളിഞ്ഞിടുക, നിൻപണി തീർന്നതില്ല
നാളേയ്ക്കു നീട്ടിടുക, നിൻെറയുറക്കമെല്ലാം
ആളേറെയുണ്ടിത പടയ്ക്കു വരുന്നു തേൻചൊ-
ല്ലാളേ! നിനക്കിനിയുമുണ്ടൊരു കാഴ്ച കാണ്മാൻ.' (കോമപ്പൻ)

ഈദൃശപദ്യങ്ങൾ വായിക്കുമ്പോൾ രചനയുടെ സാരള്യത്തേയോ, ഭാവത്തിൻെറ സുഗമതയേയോ ഏതിനെയാണ കൊണ്ടാടേണ്ടതെന്നു സംശയമായിത്തീരുന്നു.

'പാലാട്ടുകോമനുടെ നന്മയുടച്ച വാർത്ത-
പോലാററുടനാറെറാരു കിടാവുളവായി മുന്നം
കോലാട്ടു കണ്ണനവനന്നു വളൎന്നു, മാററാർ-
ക്കോലാട്ടിനൊക്കെയൊരു വമ്പുലിതന്നെയായി.

പോരാളിമാരരിയ വാളുമെടുത്തു പത്തു-
നൂറാളൊടൊത്തരചനങ്ങനെ പോക്കുടക്കെ,
മാറാതെ വാൾപ്പിടി പിടിച്ചുറ തന്നിൽനിന്നു-
തൂരാതെനിന്നു മലപോലിളകാതെ കണ്ണൻ.'

ഇത്യാദി ഭാഗങ്ങളുടെ ആസ്വാദ്യത അനുഭവിച്ചറിയേ

ണ്ടതുതന്നെ. ആയോധനവീരനായ കണ്ണൻ എതിരാളിയായ മണ്ണാർക്കാട്ടു രാജാവുമായി കൂട്ടിമുട്ടുന്നിടത്തെ വാഗ്വാദങ്ങൾ നോക്കുക:–

'ആരിക്കുറുമ്പുടയ പോക്കിരിയെന്റെ വേല–
ക്കാരിൽക്കടന്നു തകരാറുകൾ ചെയ്തിടുന്നോൻ?
നേരിട്ടുകൊൾകിവനെ'യെന്നരുൾ ചെയ്തിടുന്ന
പാരിൻമണാളനൊടു കണ്ണനുരച്ചിതപ്പോൾ.

കോലാത്തെയ്യീമുതൽ പടിച്ചുപറിച്ചതൊട്ടും
ചേലായതില്ലറികൊരാണവിടെപ്പിറന്നു
മേലാലുമിങ്ങനെ നടക്കുക വയ്യിതേകാ–
ഞ്ഞാലാടലാമടലിൽ നിൻതല ഞാനെടുക്കും.

പോരെങ്കിലായതിനൊരുങ്ങിടുകാളു തെല്ലു–
പോരെങ്കിലൊട്ടിനിയുമിങ്ങുടനേ വരുത്തൂ
നേരെങ്കിലുണ്ടരിയ വാളിതുമുണ്ടു നേരി–
ട്ടാരെങ്കിലും വരികിനിക്കളയായ്ക നേരം.' (കണ്ണൻ)

ഇവിടെ സ്ഫുരിക്കുന്ന രൗദ്രവീരരസങ്ങൾ ഏതൊരു സഹൃദയനിലാണു രോമാഞ്ചം ജനിപ്പിക്കാതിരിക്കുക! വടക്കേ മലബാറിലെ വീരന്മാരുടെ സ്വഭാവം ഈ വരികളിലെല്ലാം നല്ലപോലെ തെളിഞ്ഞുവിളങ്ങുന്നുണ്ട്. ഭാഷാപദപ്രയോഗത്തിൽ കുണ്ടൂരിനുള്ള പ്രത്യേക ചാതുരി, സഹൃദയന്മാരിൽ പലരുടേയും ആദരവിനും അഭിനന്ദനത്തിനും പലതവണ പാത്രീഭവിച്ചിട്ടുള്ളതാണ്. തനിമലയാളത്തിന്റെ മാററുരച്ചുനോക്കുവാൻ മതിയായ ഒരു കാവ്യതല്ലജമാണു നാലു ഭാഷാകാവ്യങ്ങൾ എന്നു നിർവ്വിശങ്കം പറയാം. മഹാകവി കാളിദാസന്റെ രഘുവംശം കുമാരസംഭവം എന്നീ മഹാകാവ്യങ്ങൾ കുണ്ടൂർ സരസമായ ഭാഷയിൽ മലയാളത്തിൽ തർജ്ജമചെയ്തിട്ടുണ്ട്.

കുട്ടമത്തു്.

അനേകം വിശിഷ്ടകാവ്യമാല്യങ്ങൾ ചാൎത്തി കൈരളിയെ അലങ്കരിച്ചുകൊണ്ടിരിക്കുന്ന ഒരു കവീന്ദ്രനാണു് ഔത്തരാഹനായ കുട്ടമത്തു കുഞ്ഞികൃഷ്ണക്കുറുപ്പവർകൾ. ശബ്ദസൗന്ദൎയ്യം, സംഗീതാത്മകത്വം എന്നിവ കുട്ടമത്തിന്റെ കൃതികൾക്കുള്ള പ്രശസ്തഗുണങ്ങളാകുന്നു. "കാളിയമൎദ്ദനം" എന്ന യമകകാവ്യമാണു് അദ്ദേഹത്തിന്റെ മുഖ്യകൃതിയെന്നു തോന്നുന്നു. കവിയുടെ പദസ്വാധീനത പ്രസ്തുതകൃതിയിൽ സുവ്യക്തമാണു്:—

'ശങ്കരി! സരസം കലയേ— സകലവുമിപ്പാദപത്മദാസങ്കലയേ!
കനിവൊടുമായേ! തായേ—യെന്നാൽ ജന്മം കൃതാൎത്ഥമായേ തായേ!'

ഇതിലെ ശബ്ദം ആരെയും ആനന്ദിപ്പിക്കുന്ന ഒന്നാണെന്നു പറയേണ്ടതില്ലല്ലൊ. ശബ്ദദാരിദ്ര്യമുള്ള ഒരാൾക്കു യമകാദികാവ്യങ്ങൾ ഒരിക്കലും സമ്മോദജനകമായി നിൎമ്മിക്കുവാൻ സാധിക്കുന്നതല്ല.

'തുണയാണതുഹേ! ദാഹേ,
വാടാ! വാ! കള്ള തള്ളുക' എന്നിങ്ങനെ അനുലോമപ്രതിലോമവാച്യമായി ശബ്ദങ്ങളെ പ്രയോഗിക്കുന്നിടത്തു കവിതയില്ലെന്നുവന്നാൽതന്നെ കവിയുടെ ആ ചെപ്പടിവിദ്യയെ സഹൃദയന്മാർ സസ്മിതം മാനിക്കാതിരിക്കുകയില്ലല്ലൊ.

കുറുപ്പവർകൾ വിദ്യാശംഖധ്വനി സംഗീതനാടകം, മൂകാംബികാപുരാണം കിളിപ്പാട്ടു്, ബാലഗോപാലൻ ആട്ടക്കഥ എന്നു തുടങ്ങിയ പല കൃതികൾ വേറെയും ചമച്ചിട്ടുണ്ടു്. എന്നാൽ കുട്ടമത്തിന്റെ കവിതാകാമിനി

സഹൃദയന്മാരെ അധികവും ആകർഷിക്കുന്നതു്, ആധുനിക കാലത്തു പ്രസിദ്ധപ്പെടുത്തിക്കൊണ്ടിരിക്കുന്ന ലഘുകാവ്യങ്ങൾ വഴിക്കാണെന്നു പറയാതെ തരമില്ല. കവി പ്രായംകൊണ്ടു വൃദ്ധനെങ്കിലും യുവചൈതന്യം തുളുമ്പുന്ന കവിതകൾ അദ്ദേഹം ഇപ്പോഴും കൈരളീദേവിക്കു് ഉപഹാരമായി സമർപ്പിച്ചുപോരുന്നുണ്ടു്

'മുന്നോട്ടു പോകനാം മുന്നോട്ടു പോകനാം
മുന്നോട്ടു പോകനാം ലോകമേ! നിർഭയം.
കുന്നോ കുഴികളോ മാർഗ്ഗങ്ങളിൽ കണ്ടു
പിന്നോക്കമേതും തിരിക്കേണ്ട നാം പദം
ഭൂതകാലത്തിൽകടന്നു നാം വിസ്മൃതി-
പ്രാന്തലാക്കിത്തീർത്ത വിഘ്നങ്ങളാണവ.
അല്ലെങ്കിൽ വിഘ്നങ്ങൾ വിശ്വവിജയികൾ-
ക്കുല്ലാസമേകുന്ന മാററുരക്കല്ലുകൾ!'

ഇങ്ങനെയുള്ള ഉജ്ജ്വലകവിതകൾ പലതും കരപ്പിൽനിന്നു ലഭിച്ചുകൊണ്ടിരിക്കുന്ന നമ്മുടെ കൈരളി ധന്യധന്യതന്നെ!

## പി. വി. കൃഷ്ണവാര്യർ

കോട്ടയ്ക്കൽ പി. വി. കൃഷ്ണവാര്യർ അവർകൾ പദ്യസാഹിത്യത്തിൻെറ അഭിവൃദ്ധിക്കായി നാനാവിധത്തിൽ പ്രവർത്തിച്ചിട്ടുള്ള ഒരു മുഖ്യകവിപുംഗവനാകുന്നു. പന്തളത്തുതമ്പുരാൻെറ കാലശേഷം, "കവനകൗമുദി"യുടെ അധിപരായിരുന്ന മി. വാര്യർ, തൽകൃത്യനിർവ്വഹണം ഒന്നുകൊണ്ടുതന്നെ ഭാഷാകവിതയ്ക്കുവേണ്ട പോഷണം നൽകിയിട്ടുണ്ടു്. രസനിഷ്യന്ദികളായ അനേകം കാവ്യത

ല്ലജങ്ങൾ നിർമ്മിച്ചു് അദ്ദേഹം ഭാഷാകവിതയെ യഥാവിധി അലങ്കരിക്കാതെയുമിരുന്നിട്ടില്ല. അതീതകാവ്യകർത്താക്കളിൽ പലരുടേയും പദ്യകൃതികളെ സമാഹരിച്ചു പ്രസിദ്ധപ്പെടുത്തുന്ന വിഷയത്തിൽ മി. വാര്യർ സഹിച്ചിട്ടുള്ള ക്ലേശങ്ങൾക്കുതന്നെ സാഹിത്യപ്രണയികൾ എന്നും അദ്ദേഹത്തോടു കടപ്പെട്ടിരിക്കുന്നതാണു്.

## പി. ജി. രാമയ്യർ.

മി. പി. ജി. രാമയ്യരുടെ സതീസുകുമാരം, കുരിശിലെ ക്രിസ്തു മുതലായ കൃതികൾ ശ്ലാഘാർഹങ്ങളാകുന്നു.

'അരുതരുതു പിതാവെ! കോപമിപ്പാപകൃത്യം
കരുതിയിവരിലേതും നിൻപദം കുമ്പിടുന്നേൻ
കരുണയിവരിലുണ്ടാകേണമജ്ഞാനമാണി-
പ്പുരുദുരിതവഴിക്കീ മർത്ത്യരെച്ചേർത്തതിപ്പോൾ.'

എന്നു തുടങ്ങിയ ചില പദ്യങ്ങൾ സന്ദർഭസാരള്യംകൊണ്ടു് ആരെയും കോൾമയിർകൊള്ളിക്കുവാൻ പര്യാപ്തമായവതന്നെ. ഭാഷയേറിവരുന്ന മണിപ്രവാളമാണു രാമയ്യർ ഉപയോഗിക്കാറുള്ളതു്. ലോകപ്രസിദ്ധമായ കാളിദാസശാകുന്തളത്തെ വലിയകോയിത്തമ്പുരാൻെറ കാലത്തുതന്നെ ഇദ്ദേഹം ഭാഷയിൽ തർജ്ജിമചെയ്തിട്ടുണ്ടെന്നുള്ളതും ഇവിടെ പ്രസ്താവയോഗ്യമാകുന്നു.

## വി കെ. ജോസഫ്മാപ്പിള.

ഭാഷാസാഹിത്യത്തറവാട്ടിലെ പേരും പെരുമയും പകപതയും തികഞ്ഞ ഒരു വൃദ്ധകവിയാണു മി. വി. കെ. ജോസഫ് മാപ്പിള. കേരളവർമ്മപ്രഭൃതികളുടെ നേ

ത്തുപത്തിൽ ഒരു കാലത്ത് കൈരളീരംഗത്തിൽ നടന്ന സാഹിത്യസമരത്തിൽ സജീവമായ ഭാഗം വഹിച്ചിട്ടുള്ള ഒരു യോദ്ധാവാണു മാപ്പിള അവർകൾ. അക്കാലത്തെ മനോരമ, മലയാളി, കേരളമിത്രം, നസ്രാണിദീപിക മുതലായ പത്രഗ്രന്ഥങ്ങളിൽ അദ്ദേഹത്തിന്റെ കവിതാവിലാസം മുടങ്ങാതെ പ്രത്യക്ഷപ്പെട്ടിരുന്നു. യൂദകുലജീവിക, അത്ഭുതപ്രസവം, വേദമണിഗാഥ, സാറാമ്മ, സംഗീതജപമാല മുതലായ കൃതികൾ അദ്ദേഹത്തിന്റെ തൂലികയിൽനിന്നു കൈരളിക്കു ലഭിച്ചിട്ടുള്ളവയാണ്. ക്രിസ്തുവിന്റെ ജനനത്തെ വിഷയീകരിച്ച് എഴുതിയിട്ടുള്ള അത്ഭുതപ്രസവം തുള്ളലിൽനിന്ന് ഒരു ഭാഗം ഇവിടെ ഉദ്ധരിക്കാം:—



'തരുണീമണിയെക്കിട്ടണമെന്നായ്
തരുണന്മാരെല്ലാരുമിരന്നു
കന്യകയുടെ വ്രതമഴിയരുതെന്നായ്
ധന്യൻമാമുനിവരനുമിരന്നു....
മട്ടലർമിഴിയെത്തട്ടാനായി
പെട്ടെന്നരയും തലയും കെട്ടി
കൂട്ടരുമായ് വന്നെത്തിയ പുരുഷ-
റിഡ്ഢികളിക്കഥ കണ്ടുമുഷിഞ്ഞു.'

കവിയുടെ ഒരു ഒറ്റശ്ലോകവുംകൂടി ഉദ്ധരിച്ചുകൊള്ളുന്നു:—

'ധർമ്മത്താൽ കോട്ടകെട്ടി, സ്സുലളിതദയയാൽ കൊത്തളം കുത്തി, യസ്സൽ—
കർമ്മത്താൽ ഗോപുരം തീർത്ത്, പരിമിതയശസ്സാൽക്കൊടിക്കൂറ നാട്ടി,
ശർമ്മത്താൽ ഭൂഭരിച്ചുൽഗ്ഗതി ജനതതിയിൽ ചേർത്തു ഗൗരീകടക്കൺ—
നർമ്മത്താൽ രാമവർമ്മക്ഷിതിപതി വിജയിക്കേണമക്ഷീണമെന്നും.'

# അദ്ധ്യായം 15

മഹാകവി കുമാരനാശാൻ.

കവിതാസൗധത്തിന്റെ ഉത്തുംഗശൃംഗത്തിലുള്ള രത്നശിലാതലത്തെയാണു നാമിനി അധിരോഹണംചെയ്തു ദർശിക്കുവാൻ പോകുന്നതു്. കാവ്യദേവതയ്ക്കു് ആകൃതിയെന്നും പ്രകൃതിയെന്നും രണ്ടു വിഭാഗങ്ങളെ കല്പിക്കാമെങ്കിൽ, ആകൃതിയെ പ്രധാനമായി അവലംബിച്ചുള്ള രമണീയതയാണു നാമിതുവരെ കണ്ടുകഴിഞ്ഞതു്. കൈരളീകാവ്യകന്യക പൈതലായി വാണിരുന്ന ആദിമഘട്ടത്തിൽ, കേവലം കോമളവർണ്ണങ്ങൾ കലന്ന രാമചരിതാദി കീർത്തനങ്ങൾ പാടിക്കൊണ്ടിരുന്നു. ക്രമേണ സംസ്കൃതവരനുമായുള്ള സമ്പർക്കത്തോടെ താരുണ്യദശയേയും കടന്നുപോകുന്നു. സംസ്കൃതപ്രചുരമായ ഭാഷാരീതിയും, മാനംമുട്ടുന്ന അതിശയോക്തികളും, കൃത്രിമങ്ങളായ കവികല്പനകളും മനോധർമ്മങ്ങളും ഈ ദ്വിതീയഘട്ടത്തിലെ കൃതികളുടെ, വിശേഷിച്ചു ചമ്പുകാവ്യങ്ങളുടെ, മുഖ്യലക്ഷണങ്ങളായി കണക്കാക്കാവുന്നതാണു്. "എഴുത്തച്ഛന്റെ ഭക്തിഭാവമയമായ ചൈതന്യവും, ചമല്ക്കാരപൂർണ്ണമായ പ്രതിപാദനരീതിയും, നമ്പ്യാരുടെ കവനധർമ്മങ്ങളായ തന്മയത്വം, അകൃത്രിമത്വം മുതലായവയും" കവിതാദേവിയുടെ നിത്യസൗന്ദര്യത്തെ പ്രോജ്ജ്വലിപ്പിക്കുമാറു് ഈ ദശയുടെ അവസാനത്തിൽ ഉദയംചെയ്തിട്ടുള്ളവതന്നെ. പക്ഷെ, തുഞ്ചൻ, കുഞ്ചൻ മുതലായവരുടെ അനന്തരഗാമികളിൽ പ്രസ്തുതഗുണങ്ങൾ തീരെ കുറഞ്ഞുതുടങ്ങി.

വെണ്മണിപ്രഭൃതികളായ നമ്പൂരിപ്പാടന്മാർ, കൊടുങ്ങല്ലൂർ തമ്പുരാക്കന്മാർ മുതലായവരുടെ ലളിതപദാകലിതമായ മനോഹരഭാഷയും, ആശയപ്രകടനരീതിയും കാവ്യാംഗനയുടെ വളർച്ചയ്ക്കു് മറെറാരുപ്രകാരത്തിൽ അനുകൂലമായിരുന്നു എന്നുള്ളതു് ഇവിടെ വിസ്മരിക്കുന്നില്ല. അതുപോലെതന്നെ, കേരളവർമ്മപ്രഭൃതികളുടെ ശാകുന്തളാദിതൎജ്ജമകളും, ഉമാകേരളമയൂരസന്ദേശാദി കാവ്യങ്ങളും കവിതാവനിതയുടെ ചില അംഗങ്ങളെ പരിപുഷ്ടമാക്കുവാൻ ഉപകാരപ്പെട്ടിട്ടുണ്ടെന്നുള്ളതും നിരാക്ഷേപമാകുന്നു. ഇങ്ങനെയൊക്കെയാണെങ്കിലും, അനുകരണത്തിൻെറയോ അനുവാദത്തിൻെറയോ ചവ്വിതചവ്വണത്തിൻെറയോ രൂപത്തിലുള്ള കൃതികൾ ഇക്കാലത്തു വളരെ വൎദ്ധിക്കുകയാൽ പദ്യസാഹിത്യത്തിനു സാരമായ യാതൊരുൽഗതിയും സിദ്ധിച്ചിരുന്നില്ലെന്നുതന്നെ പറയാം. നഗ്നരൂപത്തിൽ ശൃംഗാരത്തെ വെളിച്ചത്തു വിളിച്ചോതുന്ന വെണ്മണിപ്രഭൃതികളുടെ കൃതികൾ ഭാഷാകവിതയെ സ്വല്പമൊന്നു ദൂഷിപ്പിക്കാതെയുമിരുന്നിട്ടില്ല. യാഥാസ്ഥിതികതയും ഗതാനുഗതികത്വവും നാൾക്കുനാൾ വൎദ്ധിച്ചുതന്നെ വന്നു. ഇങ്ങനെ പരിണാമത്തിൽ ഭാഷാകവിത ഏതാണ്ടു ത്രിശംകുസ്ഥാനത്തെ അവലംബിക്കുകയാണുണ്ടായതു്. കവിതാദേവിയുടെ വിമോചനത്തിന് ഒരു പുതിയ മാൎഗ്ഗം വെട്ടിത്തുറക്കേണ്ട ആവശ്യവും ഈ ഘട്ടത്തിൽ ഒഴിച്ചുകൂടാത്തവണ്ണം വന്നുചേൎന്നു. കേരളത്തിലെ പരിതഃസ്ഥിതികൾ ഇങ്ങനെ അസ്വാതന്ത്ര്യമായും അനിയന്ത്രിതമായും വ്യാപിച്ചുകൊണ്ടിരുന്ന ആ ഒരു ഘട്ടത്തിലാണു ബ്രിട്ടീഷുകാരുടെ സുശോഭനമാ

യ ഭരണത്തിൻെറ ഫലമായി ഭാരതഖണ്ഡം ഒട്ടുക്കുണ്ടായ ഒരു പുതിയ ഉണർവ്വും, പ്രബോധനവും കേരളീയരേയും ബാധിച്ചുതുടങ്ങിയതു്. രാഷ്ട്രീയമായും സാമുദായികമായും ആദ്ധ്യാത്മികമായും തങ്ങളുടെ പുരോഗമനത്തിനുതകുന്ന സ്വാതന്ത്ര്യമാർഗ്ഗങ്ങൾ പലതും ഇക്കാലത്തു വെട്ടിത്തുറക്കുവാൻ തുടങ്ങി. ജനസമുദായങ്ങളുടെ ആചാരവിചാരങ്ങളിൽ എല്ലാററിലും വന്നുകൂടിയ ഈ പരിവർത്തനം ഒടുവിൽ അവരുടെ അന്തർഗ്ഗതങ്ങളെ വഹിക്കുന്ന ഭാഷയേയും ബാധിച്ചുവെന്നേ പറയുവാനുള്ളു. ഭാഷയും സാഹിത്യവും ഒരു ഘട്ടത്തിലും, പരിഷ്കാരവിഷയത്തിൽ മനുഷ്യസമുദായം മറെറാരു ഘട്ടത്തിലും വർത്തിക്കുക ലോകചരിത്രത്തിൽ അസംഭാവ്യമാണല്ലൊ. ഓരോ കാലത്തെ ഭാഷയും സാഹിത്യവും, അതതുകാലത്തെ മനുഷ്യൻെറ വിചാരവികാരങ്ങളുടെ അഥവാ, സംസ്കാരപരിഷ്കാരങ്ങളുടെ, പ്രത്യക്ഷദർപ്പണമായിരിക്കുമെന്നുള്ളതു നിർവ്വിവാദമാകുന്നു.

മേൽപ്രകാരം സംഭവിച്ച പ്രബുദ്ധത, കേരളീയകവികളേയും 'കണ്ണുമിഴിപ്പിച്ചു ചുററുമേ നോക്കിച്ചു.' അതോടുകൂടി അവർ തങ്ങളുടെ യഥാർത്ഥസ്ഥിതി മനസ്സിലാക്കുകയും, സാക്ഷാൽ സംസ്കാരോൻമുഖങ്ങളായ യത്നങ്ങളിൽ വ്യാപൃതരായിത്തുടങ്ങുകയും ചെയ്തു. ഏതാദൃശമായ ഉൽബുദ്ധതയുടെ ഫലമാണു്, ഭാഷയിലെ ഖണ്ഡകാവ്യപ്രസ്ഥാനം. വൃത്തം, ഭാഷ, രീതി, വിഷയം, വിചാരം, അലങ്കാരം ആദിയായ എല്ലാ സംഗതികളിലും കവിതയ്ക്കു് ഇവിടെ വലുതായ മാററംതന്നെ സംഭവിച്ചു.

ത്രിശങ്കുസ്വൎഗ്ഗത്തിൽ സ്ഥിതിചെയ്തിരുന്ന, അഥവാ പാരതന്ത്ര്യത്തിൽ കഴിഞ്ഞുകൂടിയിരുന്ന, കവിതാലക്ഷ്മിയെ അവിടെനിന്ന വിമുക്തയാക്കി സാക്ഷാൽ സ്വതന്ത്ര്യസ്വൎഗ്ഗത്തിലേയ്ക്കു പ്രവേശിപ്പിക്കുവാനുള്ള സ്വൎഗ്ഗകവാടംതന്നെയാണ് ഖണ്ഡകാവ്യങ്ങൾമൂലം ഇവർ വെട്ടിത്തുറന്നതു്.

നവീനപ്രസ്ഥാനത്തിൻെറ ഉപജ്ഞാതാക്കളിൽ അതിമുഖ്യനായ ഒരാളാണ മഹാകവി കുമാരനാശാൻ. ഖണ്ഡകാവ്യകൎത്താക്കളിൽ ഏതുകൊണ്ടും പ്രഥമസ്ഥാനത്തിനവകാശി കുമാരനാശാൻ അവർകൾതന്നെയാണെന്നു് പറയുവാൻ ആരും ശങ്കിക്കേണ്ടതില്ല. സഹൃദയവൎയ്യനായ കെ. എം. പണിക്കർ അവർകൾ പറയുന്നതുപോലെ 'അന്യന്മാരുടെ യശോഭ്രമാവിൽ പുച്ഛംനടിക്കുന്ന ചില "കൌശികവ്രജ"മൊഴികെ മററുള്ള മലയാളികൾ' സകലരും ഈ അഭിപ്രായത്തെ ആദരിക്കുകയും, അഭിനന്ദിക്കുകയും ചെയ്യുമെന്നുള്ളതു നിസ്സംശയംതന്നെ. വീണപൂവ്, നളിനി, ലീല, പ്രരോദനം, ഗ്രാമവൃക്ഷത്തിലെ കുയിൽ, ചിന്താവിഷ്ടയായ സീത, ദുരവസ്ഥ, ചണ്ഡാലഭിക്ഷുകി, കരുണ എന്നിവയത്രെ അദ്ദേഹത്തിൻെറ സ്വതന്ത്രകൃതികളിൽ മുഖ്യമായിട്ടുള്ളവ. ഇതിനപുറമേ ബുദ്ധചരിതം, ബാലരാമായണം മുതലായ തൎജ്ജമകളുമുണ്ടു്. പ്രസ്തുതകൃതികൾ ഓരോന്നും യശശ്ശരീരനായ അദ്ദേഹത്തിൻെറ വിജയദ്ധ്വജവൈജയന്തികളായി എന്നും വിരാജിച്ചുകൊണ്ടിരിക്കുമെന്നുള്ളതിന സംശയമില്ല.

ആശാൻെറ മിക്ക കൃതികളുടെയും പ്രമേയം, അഥ

വാ പ്രതിപാദ്യവിഷയം, പരിശുദ്ധമായ സ്നേഹമാണ്. ദൈവത്തിനു മൂർത്തിയും, വിശ്വത്തിനു തൂണും, മോക്ഷത്തിനു കോണിയും ആയിട്ടുള്ളതു യാതൊന്നോ, അങ്ങനെയുള്ള സ്നേഹമത്രെ ഭക്തി, പ്രേമം, മൈത്രി, അനുകമ്പ എന്നിങ്ങനെ വസ്തുഭേദേന നാനാപരിണതിയെ മാറിമാറി വഹിച്ച്, പ്രപഞ്ചത്തിൽ അനശ്വരമായി വിരാജിച്ചുകൊണ്ടിരിക്കുന്നതു്. ആശാന്റെ നളിനി, ലീല, പ്രരോദനം തുടങ്ങിയ ഉത്തമകാവ്യങ്ങളുടെ എല്ലാം ജീവനായി സ്ഥിതിചെയ്യുന്നതു് ഏതാദൃശമായ സ്നേഹമല്ലാതെ മറ്റൊന്നുമല്ല:—



'സ്നേഹമാണഖിലസാരമൂഴിയിൽ—സ്നേഹസാരമിഹ സത്യമേകമാം.'(നളിനി)

"അറികില്ലനുരാഗമേറെയാൾ,—അറിവോർതെറ്റിടു, മൊക്കെയൊക്കുകിൽ
നിറവേറുകയില്ല കാമിതം,—കുറയും ഹാ! സഖി, ഭാഗ്യശാലികൾ".
(ലീല)

സഹജാമലരാഗമേ! മനോ—ഗ്രഹമെല്ലാം സ്ഫുടരത്നമാണു നീ
മഹനീയമതാണു മാറിലു—ന്നഹമാത്മാവണിയുന്ന ഭൂഷണം!

'പുരുഷനു പുമർത്ഥഹേതു നീ—തരുണിക്കുത്തരുണീഗുണങ്ങൾ നീ,
നിരുപിക്കുകിൽ നീ ചമച്ചു ഹാ!—മരുഭൂമോഹനപുഷ്പവാടിയായ്.'
(ചി: സീത)

'സ്നേഹത്തെക്കരുതി സ്വയം കഴികിൽ നൂറാവർത്തി ചത്തിടുവിൻ.'
(പ്രരോദനം.)

'സ്നേഹത്തിൽനിന്നുദിക്കുന്നു — ലോകം — സ്നേഹത്താൽ വൃദ്ധിതേടുന്നു,
സ്നേഹം താൻ ജീവിതം ശ്രീമൻ — സ്നേഹ — വ്യാഹതിതന്നെ മരണം.'
(ചണ്ഡാലഭിക്ഷുകി)

എന്നിങ്ങനെ അദ്ദേഹത്തിന്റെ മിക്കകൃതികളും ഈ വി

ശിഷ്ടമായ പ്രേമത്തിൻെറ അജയ്യവും അഭംഗുരവുമായ അവസ്ഥാന്തരങ്ങളെ ആദർശരൂപേണ വർണ്ണിച്ച്, കാവ്യലോലുപന്മാക്ക് പരമനിർവൃതിയെ പ്രദാനംചെയ്യുന്നു. സാർവ്വജനീനമായ പ്രണയത്തിൻെറ വിവിധപ്രകാരങ്ങളെ ആശാനെപ്പോലെ അത്ര വിശദമായി ഒരു കേരളീയ മഹാകവിയും നാളതുവരെ പ്രകാശിപ്പിച്ചിട്ടില്ലെന്നുള്ളതു നിർവ്വിവാദംതന്നെ.

സകലജീവജാലങ്ങളും സുഖത്തെമാത്രം കാംക്ഷിക്കുന്നതായി കാണപ്പെടുന്നു. മനുഷ്യഹൃദയം ആനന്ദോന്മുഖമായിട്ടത്രെ എപ്പോഴും വ്യാപരിക്കുന്നതു്. തന്നിമിത്തം വേദാന്തികളിൽ ചിലർ, മനുഷ്യാത്മാവു് ആനന്ദസ്വരൂപനാണെന്നുപോലും നിർവ്വചിക്കാനിടയായിട്ടുണ്ടു്. ആനന്ദോന്മുഖനായ ഈ ആത്മാവിനു പരമസുഖം നൽകുന്ന മാർഗ്ഗം ഏതെന്നുള്ള ചിന്തയാണു 'മത'ങ്ങളുടെ എല്ലാം അന്ധിവാരം. ആത്മസ്വാതന്ത്ര്യത്തെ സകലമതങ്ങളും ശാശ്വതസുഖകാരണമായി നിർദ്ദേശിച്ചുംകാണുന്നു. പ്രസ്തുതസ്വാതന്ത്ര്യമോ, ആദ്ധ്യാത്മികമായ സ്നേഹത്തിൽ നിന്നു്, അഥവാ ദിവ്യമായ ആത്മൈക്യത്തിൽനിന്നു്, മാത്രമേ ഉത്ഭവിക്കുകയുമുള്ളു. ഇപ്രകാരം നിത്യസുഖപരിണാമിയായും, ഏതവസ്ഥയിലും അവ്യഭിചാരിയായും സ്ഥിതിചെയ്യുന്ന ഉപാധിരഹിതമായ ആ സ്നേഹത്തെയാണു്, ആശാൻ തൻെറ പ്രധാനകാവ്യങ്ങളുടെയെല്ലാം ജീവാത്മാവായി സ്വീകരിച്ചിട്ടുള്ളതു്. അതുകൊണ്ടുതന്നെയാണു ഭിന്നജാതിമതസ്ഥരായ സകല സഹൃദയരും ആശാൻെറ കൃതികളെ കൂട്ടതലായി ആദ

രിച്ചുപോരുന്നതെന്നുള്ളതും ഇവിടെ സവിശേഷം സ്മരണീയമായിരിക്കുന്നു. ആശാനേയും അദ്ദേഹത്തിൻെറ കൃതികളേയുംപററി വിദ്വാൻ സി. എസ്സ്. നായർ അവർകഠം പുറപ്പെടുവിച്ചിട്ടുള്ള ഒരു അഭിപ്രായം ഈ ഘട്ടത്തിൽ പ്രസ്താവയോഗ്യമാണ്:-

"മനുഷ്യൻെറ ബാഹ്യാവയവചേഷ്ടകളേക്കാഠം, അന്തഃകരണവൃത്തികളാണു കവിതയിൽ അധികം ആസ്വാദ്യതയുള്ളവയായിരിക്കുന്നതെന്നു കുമാരനാശാൻ അവർകഠം തൻെറ കൃതികഠംകൊണ്ടു തെളിയിച്ചു. ഭവഭൂതിയെപ്പോലെ ഭാവഗായകകവിയായ കുമാരനാശാൻ സാധാരണകവികളുടെ വർണ്ണനോപകരണങ്ങളെയൊന്നും ആശ്രയിക്കാതെ മനസ്തത്വങ്ങളെ നിരീക്ഷണം ചെയ്ത് സ്വന്തം കല്പനകഠം ഉപയോഗിച്ച്, മനോഭാവങ്ങളെ, വിശേഷിച്ചു സ്നേഹത്തെ, എടുത്തു വർണ്ണിക്കുകയും ജീവിതതത്വങ്ങളെ വിമർശിക്കുകയും ചെയ്തുകൊണ്ടാണു തൻെറ കവനങ്ങഠം രചിച്ചിട്ടുള്ളത്. ലോകത്തിൻെറ ഹൃദയതന്ത്രികളുടെ സ്പന്ദനത്തിലാണു മനശ്ശാസ്ത്രപണ്ഡിതനായ കുമാരനാശാൻെറ ദൃഷ്ടി എപ്പോഴും പതിയുന്നത്. പ്രേമത്തിൻെറ മൃദുലമേനിയിൽ, കർമ്മഗതിയുടെ അല്ലെങ്കിൽ വിധിയുടെ തീക്ഷ്ണമായ തിരിച്ചടിയേററുണ്ടാകുന്ന പരിക്കുകളെ ഇത്ര സൂക്ഷ്മമായി വീക്ഷിച്ചു മനസ്സിലാക്കുകയും ഇത്ര തന്മയത്വത്തോടുകൂടി വർണ്ണിക്കുകയും ചെയ്തിട്ടുള്ള കവികഠം വളരെ വളരെ ചുരുക്കമാണ്." ഇനി നമുക്ക് അദ്ദേഹത്തിൻെറ പ്രധാനകൃതികളിൽ ചിലതിനെപ്പററി കുറഞ്ഞൊന്നു പര്യാലോ

ചിക്കാം.

ആശാൻെറ പ്രഥമവും പ്രധാനവുമായ കൃതി, വീണ പൂവത്രെ. വീണപൂവിൻെറ പ്രസിദ്ധീകരണത്തോടുകൂടിയാണു സാഹിത്യലോകത്തിൽ ആശാൻെറ പേർ പൊങ്ങിയതു്. ഈ കാവ്യത്തെ ആദ്യന്തം ഒരു അന്യാപദേശമായി കരുതാവുന്നതാണ്. 'സുന്ദരിയും സൽഗുണവതിയും പരസ്പരാനുരാഗത്തിനു പാത്രീഭവിക്കാതെ പരഹസ്തഗതയുമായ ഒരു നായികയുടെ അകാലമൃതിയിൽ നായകനുണ്ടായ മനോവിചാരമാണു പ്രസ്തുതകാവ്യത്തിലെ വിഷയം. ഈ വിഷയത്തെ ഒരു പൂവിൻെറ ജീവിതത്തോടു പരിപൂർണ്ണമായി സംഘടിപ്പിച്ചതിലാണു കവിയുടെ കലാകൗശലം സ്ഥിതിചെയ്യുന്നതു്.'

'ഹാ! പുഷ്പമേ, അധികതുംഗപദത്തിലെത്ര
ശോഭിച്ചിരുന്നിതൊരു രാജ്ഞി കണക്കയെ നീ,
ശ്രീ ഭുവിലസ്ഥിരയസംശയമിന്നു നിൻെറ—
യാഭൂതിയെങ്ങു; പുനരെങ്ങു കിടപ്പിതോർത്താൽ.'

എന്നുള്ള പ്രഥമശ്ലോകം വായിക്കുമ്പോൾതന്നെ കവിയുടെ ഈ ആന്തരോദ്ദേശ്യവും, അതിലെ കല്പനാവൈഭവവും, കരതലാമലകംപോലെ അനുവാചകർക്കു ദൃശ്യമാകുന്നുണ്ടു്. പുഷ്പത്തെ രാജ്ഞിയോടു സാദൃശ്യപ്പെടുത്തിയ കവിയുടെ സ്വാതന്ത്ര്യശൈലി ചിന്തനീയമത്രെ. കുലീനയായ നായികയുടെ ബാല്യലീല, വിദ്യാഭ്യാസം, നവയൗവനപ്രാപ്തി, കാമുകാഗമനം, ഭർത്തൃഗമനം, ജീവിതാവസാനം എന്നിങ്ങനെയുള്ള ജീവിതഘട്ടങ്ങളെ സംക്ഷിപ്തമെങ്കിലും പ്രവൃദ്ധമായ രസസ്ഫൂർത്തിയോടുകൂടി സാരഗർ

മായ രീതിയിൽ കവികമ്മമാമ്മികനായ കവി പിന്നീട്ട വണ്ണിക്കുന്നു. നായികയുടെ ആഭ്യന്തരഗുണങ്ങളെ അനു സ്മരിച്ചു സങ്കടപ്പെടുന്ന ഹൃദയത്തെ തദനന്തരം തത്വ ചിന്തകൊണ്ടു സമാധാനിപ്പിക്കുവാൻ യത്നിക്കുന്നു.

'എന്തിന്നലിഞ്ഞു ഗുണധോരണി വെച്ചു നിന്മേൽ
എന്തിന്നതാശു വിധിയേവമപാകരിച്ചു;
ചിന്തിപ്പതാരരിയസൃഷ്ടിരഹസ്യ? മാവ—
തെന്തുള്ള ഹാ! ഗുണികളൂഴിയിൽ നീണ്ടുവാഴാം.'

'ഖേദിക്കകൊണ്ടു ഫലമില്ല നമുക്കതല്ല
മോദത്തിനും ഭുവി വിപത്തുവരാം ചിലപ്പോൾ
ചൈതന്യവും ജഡവുമായ് കലരാം ജഗത്തി—
ലേതെങ്കിലും വടിവിലീശ്വരവൈഭവത്താൽ'.



എന്നിങ്ങനെ തരളിതചിത്തവൃത്തിയായി കവി ചിന്താ പ്രവാഹത്തിൽ കുറേനേരം നീന്തിക്കളിച്ചു മുന്നോട്ടുപാ യുന്നു. എന്നാൽ അതിനവസാനമില്ലെന്നുകണ്ടു, ഒടു വിൽ—

'കണ്ണേ! മടങ്ങുക, കരിഞ്ഞുമലിഞ്ഞുമാശു
മണ്ണാകുമീമലരു വിസ്മൃതമാകുമിപ്പോൾ,
എണ്ണീടുകാകുമിതുതാൻ ഗതി, സാദ്ധ്യമെന്തു—
കണ്ണീരിനാൽ അവനിവാഴ്‌വു കിനാവുതന്നെ.'

എന്നു സ്വയം സമാധാനപ്പെട്ട്, പ്രയാണപരാങ്മുഖനാ യി, പ്രശാന്തഗംഭീരനായി, കാവ്യം ഉപസംഹരിക്കുന്നു. 'ധമ്മബോധോപസ്കൃതമായ സൗന്ദര്യബോധത്തെ ഭാവ നാശക്തിയുടെ വൈഭവത്താൽ ഭാസുരമാക്കിത്തീക്കുന്ന താണു കവിതയെങ്കിൽ, കുമാരനാശാന്റെ വീണപൂവ് താദൃശമായ കവിതയുടെ മൂർദ്ധാഭിഷിക്തോദാഹരണമാ

യി എന്നും പരിലസിക്കുന്നതാണ്.

ആശാൻെറ നളിനി, സത്വഗുണാവലംബിയായ ശൃംഗാരത്തിൻെറ, അഥവാ പരിശുദ്ധമായ അനുരാഗത്തിൻെറ, സൂക്ഷ്മസ്ഥിതിയെ സുവ്യക്തമാക്കുന്ന ഒരു വിശിഷ്ടഖണ്ഡകാവ്യമത്രെ. ആശാനെ കേരളീയസാഹിത്യലോകത്തിൽ ലബ്ധപ്രതിഷ്ഠനാക്കിയിട്ടുള്ളതും ഈ കാവ്യതല്ലജമല്ലാതെ മറെറാന്നുമല്ല.

പ്രസ്തുതകാവ്യത്തിലെ നായികയായ നളിനി, കോരകത്തിൽ മധുവെന്നപോലെ ഹൃദയാന്തർഭാഗത്തു തൻെറ ജീവിതേശനായ ദിവാകരനെ നിഗൂഢമായി പ്രതിഷ്ഠിച്ചിരുന്നു. എന്നാൽ ഈ വാസ്തവസ്ഥിതി ഒന്നും അറിഞ്ഞിട്ടില്ലാത്ത ദിവാകരൻ, വിരക്തനായി ദേശാന്തരഗമനം ചെയ്യുകയാണുണ്ടായതു്. ഈ ഘട്ടത്തിൽ, നളിനിയുടെ ഉററവർ, അവളെ മറെറാരുവനു വിവാഹംചെയ്തുകൊടുക്കുവാൻ തീർച്ചപ്പെടുത്തി. വിവരം അറിഞ്ഞു് അവൾ അർദ്ധരാത്രിസമയം ഒരു വനാന്തരത്തിലെത്തി, നിരാശയാൽ ആത്മഹത്യയ്ക്കൊരുങ്ങുന്നു. യദൃച്ഛയാ അവിടെ വന്നെത്തിയ ഒരു വൃദ്ധതാപസിയുടെ കാരുണ്യംകൊണ്ടു് ആ സാഹസത്തിൽനിന്നു് അവൾ രക്ഷപ്പെട്ടു; അവിടെത്തന്നെ തപസ്സുചെയ്യുവാൻ തുടങ്ങി. ഇക്കാലത്തൊരിക്കൽ ഏതോ ശക്തിയുടെ പ്രേരണയാൽ, യാദൃച്ഛികമായി നളിനി ദിവാകരനെ കണ്ടുമുട്ടുന്നു. അവൾ നിശ്ശങ്കം, തൻെറ ഹൃദയത്തിൽ പ്രതിഷ്ഠിച്ചിരുന്ന ആ ആരാധനാമൂർത്തിയുടെ സമീപത്തു ചെന്നെത്തി. അതുവരെ തീവ്രയത്നംചെയ്തു നിഗ്രഹനം ചെയ്തിരുന്ന പ്രണയത്തെ അയാ

ളിൽ നിക്ഷേപിച്ച് അവശ ശാന്തിപദം പ്രാപിക്കുന്നു.

'ഓമലാൾ മുഖമതിന്നു നിർഗ്ഗമി-
ച്ചോമിതി ശ്രുതിനിഗൂഢവൈഖരി,
ധാമമൊന്നുടനുയന്നു മിന്നൽപോൽ
വ്യോമമണ്ഡലമണഞ്ഞു മാഞ്ഞുതേ.'

ഇതാണു നളിനിയിലെ കാവ്യവസ്തു. നായികയായ നളിനി ചക്ഷുഃപ്രീതി തുടങ്ങിയ കാമത്തിൻെറ പത്തവസ്ഥകളേയും പടിപടിയായി കടന്നു്, ഒടുവിൽ, സ്നേഹത്തിൻെറ പരമകാഷ്ഠയായ ത്യാഗത്തിൽ സ്വജീവനെ അർപ്പിക്കുന്ന ഒരു ചേതോഹരചിത്രമാണു മഹാകവി, ഈ കാവ്യത്തിൽ ഭാവുകന്മാരെ ദർശിപ്പിക്കുന്നതു്.

'സ്വാമിയാം രവിയെ നോക്കി നില്ക്കുമെൻ—താമരേ, തരളവായുവേററു നീ
ആമയം തടവിടായ്ക, തൽക്കര — സ്തോമമുണ്ടു തിരിയുന്ന ദിക്കിലും.'

സന്തതം മിഹിരനാത്മശോഭയും — സ്വന്തമാം മധു കൊതിച്ച വണ്ടിനും
ചന്തമാർന്നരുളി നില്ക്കുമോമലേ!— ഹന്ത! ധന്യമിഹ നിൻെറ ജീവിതം!'

എന്നിങ്ങനെ സ്വയം ഗാനംചെയ്ത നായികയായ നളിനി, കേരളസാഹിത്യനഭോമണ്ഡലത്തിൽ അനവരതം പ്രകാശിക്കുന്ന ഒരു ആദർശോത്തംസവും, തൽകാവ്യസ്രഷ്ടാവായ കുമാരനാശാൻ എന്നും സഹൃദയന്മാരുടെ മഹാകവിയുമായിരിക്കുമെന്നുള്ളതിൽ രണ്ടുപക്ഷമില്ലാത്തതാണു്.

ലീലയിലെ പ്രതിപാദ്യവിഷയവും പ്രണയംതന്നെ. ഇതിലെ നായികാനായകന്മാരായ ലീലാപ്രഭാകരന്മാർ പ്രായോഗികമായ ലൗകികസ്നേഹത്തെ വഹിക്കുന്ന രണ്ടു കഥാപാത്രങ്ങൾ മാത്രമേ ആകുന്നുള്ളു. നളിനിയേപ്പോ

ലെ വായനക്കാരെ ആദർശഭൂതമായ ഒരു സങ്കല്പലോക ത്തിൽ ഉയർത്തി ഉത്തേജിപ്പിക്കുന്നതിന് ഇതിലേ പാത്ര ങ്ങൾ അത്രതന്നെ പര്യാപ്തങ്ങളല്ല. വർണ്ണനകളിൽ ആ ശാന്റെ മിതത്വം ചിലേടത്തു ഭഞ്ജിച്ചുകാണുന്നുണ്ട്. കൃത്രിമത്വവും ചിലേടത്തു കടന്നുകൂടാതിരുന്നിട്ടില്ല. മൂ ന്നാംസർഗ്ഗത്തിലാണ് ഈ വക ന്യൂനതകളുള്ളത്. അതി ലെ വനവർണ്ണന ആ കാവ്യത്തിന്റെ നിലയ്ക്ക് അല്പം അ ധികമായിപ്പോയി എന്നാണു തോന്നുന്നത്. മദനനെ അന്വേഷിച്ചു പുറപ്പെട്ട ലീല വിന്ധ്യാടവിയിൽവെച്ച് വിധുരതയോടെ,

'കുയിലിണയിലലിഞ്ഞു പാടിടുന്നു;
മയിലിത തൻ പിടയോടുമാടിടുന്നു;
പ്രിയയെയനുനയിച്ചിടുന്നു സിംഹം;
പ്രിയതമ, നീയണയാഞ്ഞു ഞാൻ വലഞ്ഞു'

എന്നു പ്രാർത്ഥിക്കുന്നു. ഇവിടെ സിംഹം പ്രിയയെ അനു നയിച്ചിടുന്നതും മററും അപ്പോൾ അവിടെ സംഭവി ച്ചിരിക്കാൻ ഇടയുള്ളതല്ല. അതിനാൽ ഈ ഭാഗത്തു സാക്ഷാൽകരണപ്രതീതി ഉണ്ടാകാതെ പോകുന്നു. ല ക്ഷ്മണൻ സീതയെ കാട്ടിൽ പരിത്യജിച്ചുപോകുന്ന സ ന്ദർഭത്തിൽ ആ വനഭൂവിനുണ്ടായ ദുഃഖത്തെ കാളിദാസൻ വർണ്ണിച്ചിട്ടുള്ളത് ഈ അവസരത്തിൽ അനുസ്മരണീയ മാണ്:—

നൃത്യം മയൂരാഃ കുസുമാനി വൃക്ഷാ
ദർഭാനുപാത്താനവിജഹുർഹരിണ്യഃ
തസ്യാഃ പ്രപന്നേ സമദുഃഖഭാവ-
മത്യന്തമാസീദ്രുദിതം വനേ ƒ പി. രഘുവംശം 14—69.

ഈ വർണ്ണനയിൽ സമീപവർത്തികളായി തത്സമയം ആ വനത്തിലുണ്ടായിരിക്കാവുന്ന വസ്തുക്കളുടെ ദുഃഖഭാവത്തെ പ്രകടീകരിച്ചതുകൊണ്ടു സഹൃദയന്മാർക്ക് ആ വർണ്ണനയിൽ വൈരസ്യമോ കൃത്രിമത്വമോ തോന്നുന്നില്ലെന്നുള്ളതു വ്യക്തമാണല്ലൊ. ലീലയിൽ ഇങ്ങനെ ചില നിസ്സാര വൈകല്യങ്ങൾ ദോഷൈകദൃഷ്ടിയോടുകൂടിയ ഒരാൾക്കു കാണ്മാൻ കഴിഞ്ഞേക്കാം. എന്നാൽ അവയെല്ലാം ആ കാവ്യഹാരത്തിലെ,

'പഴകിയ തരുവല്ലി മാറ്റിടാം
പുഴയൊഴുകും വഴി വേറെയാക്കിടാം
കഴിയുമവ മനസ്വിമാർമന—
സ്സൊഴിവതശക്യമൊരാളിലൂന്നിയാൽ' —1—24

'വിലയെഴുമനുരാഗമത്തലാൽ
തുലയുവതല്ല മറിച്ചു മേല്ക്കുമേൽ
വിലസിടു,മടിയേറ്റ വെള്ളിപോ—
ലുലയതിലൂതിയ പൊന്നുപോലെയും' —1—74

'വിഹിതാവിഹിതങ്ങളോർത്തയേ
മഹിതം സ്നേഹമഹോ മറക്കൊലാ;
ഇഹ ധർമ്മരഹസ്യമന്തരാ—
നിഹിതം, നിത്യവിഭിന്നമാം നയം' 2—56

'ഉടലോർക്കുക ബാഹ്യമായതിൽ
തടവും ലോകമതീവബാഹ്യമാം;
സ്ഫുടസൗഹൃദമാന്തരാത്മികം
വെടിയുന്നെങ്ങനെ തോഴി! ദേഹികൾ' —2—59

'കരുതുവതിഹചെയ്യ വയ്യ, ചെയ്യാൻ
വരുതി ലഭിച്ചതിൽ നിന്നിടാ വിചാരം;
പരമഹിതമറിഞ്ഞുകൂട; യായു—
സ്ഥിരതയുമില്ലതിനിന്ദ്യമീ നരത്വം.' 3—40

'ആരുംതോഴീ? യുലകിൽ മറയുന്നില്ല; മാംസം വെടിഞ്ഞാൽ
തീരുന്നില്ലീ പ്രണയജടിലം ദേഹിതൻ ദേഹബന്ധം;
പോരും ഖേദം; പ്രിയസഖി, ചിരം വാഴ്ക മാഴ്കാതെ; വീണ്ടും
ചേരും നാം കേൾ; വിരതഗതിയായില്ല സംസാരചക്രം.' 3—82

ഈദൃശങ്ങളായ മുക്താമണികളുടെ ദീപ്തിയിൽ അദൃശ്യമായിത്തീരുവാൻ മാത്രമേയുള്ളൂ.

പണ്ഡിതരത്നവും കവിയുടെ ഒരു ഉത്തമമിത്രവുമായ ഏ. ആർ. രാജരാജവർമ്മ കോയിത്തമ്പുരാന്റെ വിയോഗത്തിൽ കവിക്കുള്ള നിർവ്യാജമായ ദുഃഖത്തെയാണു പ്രരോദനത്തിൽ വിവരിക്കുന്നത്.

'കഷ്ടം! കൈരളി കണ്ണുപൂട്ടി വിളറി[illegible]ൽനീട്ടി നിശ്ചേഷ്ടയായ്' വെറും നിലത്തുകിടക്കുന്നു. ശ്മശാനഭൂമി മർത്ത്യരെക്കൊണ്ടും, ശ്മശാനാഭ്രം അമർത്ത്യരെക്കൊണ്ടും നിറഞ്ഞു കഴിഞ്ഞു. ശ്മശാനസ്ഥലമാകുന്ന ആ അദ്ധ്യാത്മവിദ്യാലയത്തിൽ വെച്ചു കഥാപുരുഷന്റെ ദേഹവിയോഗത്തെപ്പറ്റി അനുശോചിപ്പാൻ അവിടെ സന്നിഹിതരായിരിക്കുന്ന സകല അമർത്ത്യമർത്ത്യരേയും ജീവിതമരണങ്ങളുടെ സമഗ്രമായ ഉപപാദനംകൊണ്ടു മഹാകവി സമാശ്വാസനം ചെയ്യാൻ ശ്രമിക്കുന്നു. മഹാപുരുഷനെ തേടിപ്പുറപ്പെട്ട മഹാകവി ഒടുവിൽ, 'അഖണ്ഡവിശ്രമസുഖം നൽകുന്ന ഏകാന്താദ്ധ്യയശാന്തിഭൂവിനു നമസ്കാരം പറഞ്ഞുകൊണ്ടു രോദനം നിർത്തുകയും, കാവ്യം ഉപസംഹരിക്കയും ചെയ്യുന്നു. വിലാപകാവ്യങ്ങൾ ശോകഗർഭമായും, ചിന്താബഹുലമായും, കേവലം ആക്രന്ദനമാകാതെയും, നാതിദീർഘമായും ഇരിക്കണമെന്നാണു വിധി. ആ ലക്ഷണങ്ങൾ തികഞ്ഞിട്ടുള്ള പ്രരോദനം അത്തരത്തില്

ള്ള കാവ്യങ്ങളുടെ ഒരു മഹനീയമാതൃകയായി വിലസുന്നുണ്ടെന്നു പറയാം.

ദുരവസ്ഥ, ചണ്ഡാലഭിക്ഷുകി ഇവരണ്ടും സമുദായപരിഷ്കരണത്തെ പുരസ്കരിച്ചു നിർമ്മിച്ചിട്ടുള്ള രണ്ടു കാവ്യങ്ങളാണ്. ജാതിമാത്സര്യവും, അതിന്റെ ഫലങ്ങളായ തീണ്ടൽ, തൊടീൽ മുതലായ ദുരാചാരങ്ങളുംകൊണ്ടു ഹിന്ദുസമുദായത്തിനു വന്നുചേർന്നിട്ടുള്ള ശൈഥില്യത്തിന്റെ നിവാരണമാണ് ഈ രണ്ടു കാവ്യങ്ങളും ചൂണ്ടിക്കാണിക്കുന്നതു്. ഇന്നത്തെ ഭാരതീയനേതാക്കന്മാരുടെ പരമോദ്ദേശ്യം ഒരു ഐക്യഭാരതം ഇവിടെ സൃഷ്ടിക്കണമെന്നുള്ളതാണല്ലൊ. അതിന് ആദ്യവും അടിസ്ഥാനവുമായി വേണ്ടതു സമുദായൈക്യമാണ്. അതിന്റെ അഭാവത്തിൽ സ്വരാജ്യലബ്ധിക്കായി ചെയ്യുന്ന സകലശ്രമങ്ങളും പരാജയത്തിലെ വന്നു കലാശിക്കൂ.

'എന്തിന്നു ഭാരതധരേ കരയുന്നു പാര-
തന്ത്ര്യം നിനക്കു വിധികല്പിതമാണു തായേ!
ചിന്തിക്ക ജാതിമദിരാന്ധരടിച്ചു തമ്മി-
ലന്തപ്പെട്ടും തനയർ എന്തിനയേ സ്വരാജ്യം?'

എന്നാണ് മഹാകവി ചോദിക്കുന്നതു്? ഇവിടത്തെ ജാതിയേയും മററും പററി ആശാൻ പറയുന്നതു കേൾക്കുക:-

'എന്തുപറവൂ? എന്തോർപ്പൂ – ജാതി – ഹന്ത വിഡംബനം രാജൻ!
നെല്ലും ചുവട്ടിൽ മുളയ്ക്കും – കാട്ടു – പുല്ലല്ല സാധുപുലയൻ.
ശങ്കവേണ്ടൊന്നായ് പുലർന്നാൽ – അതും – ചെങ്കതിർപൂണ്ടചെടിതാൻ.
ഇന്നലെ ചെയ്തോരബദ്ധം – മൂഢ – ർക്കിന്നത്തെയാചാരമാവാം.
നാളത്തെ ശാസ്ത്രമതാവാം – അതിൽ – മൂളായ്ക സമ്മതം രാജൻ

വ്യാമോഹമാന്നം സുഖത്തിൽ — പര — ക്ഷേമത്തിൽ വിപ്രിയമാന്നം
പാമരചിത്തം പുകഞ്ഞു — പൊങ്ങും — ധൂമമാമീഷ്യതാൻ ജാതി'

എന്നിങ്ങനെ ചണ്ഡാലഭിക്ഷുകിയിലും,

'അന്തണനെച്ചമച്ചുള്ളോരു കൈയല്ലോ
ഹന്ത! നിർമ്മിച്ച ചെറുമനേയും
ബാഹുവീര്യങ്ങളും ബുദ്ധിപ്രഭകളും
സ്നേഹമൊലിക്കുമുറവുകളും
ആഹന്തയെത്ര വിഫലമാക്കിത്തീർത്തു
നീഹിന്ദുധർമ്മമേ ജാതിമൂലം
എത്രപെരുമാക്കൾ ശങ്കരാചാര്യന്മാർ
എത്രയോ തുഞ്ചന്മാർ കുഞ്ചന്മാരും
ക്രൂരയാം ജാതിയാൽ നനമലസിപ്പോയ്
കേരളമാതാവെ, നിൻവയററിൽ.'

എന്നിങ്ങനെ ദുരവസ്ഥയിലും പ്രസ്താവിച്ചിരിക്കുന്നു. ഹൃദയമുള്ള ഒരുവൻെറ സിരാചക്രത്തെ തുടിപ്പിക്കുവാൻ ഈ ഭാഗങ്ങൾ സർവ്വഥാ ശക്തിയുള്ളവതന്നെ. ദേശീയവാദവും സ്വരാജ്യസ്നേഹവും വർദ്ധിച്ചുവരുന്ന ആധുനികകാലത്തു്, ശിഥിലീഭവിച്ചിരിക്കുന്ന ഭാരതീയജനസമുദായത്തിൻെറ പുനഃസംഘടനയ്ക്കു പ്രേരകമായിത്തീരത്തക്കവണ്ണം നിർമ്മിച്ചിട്ടുള്ള പ്രസ്തുതകൃതികൾ, കാലോചിതമായ ഒരു സാഹിത്യപ്രസ്ഥാനമായിത്തന്നെ സാഹിത്യലോകത്തിൽ വിരാജിക്കുമെന്നുള്ളതു നിസ്സന്ദേഹമത്രെ. കലാദൃഷ്ട്യാ ദുരവസ്ഥയ്ക്കു് അപകർഷമാണു് സംഭവിച്ചിരിക്കുന്നതെന്നു ചിലർ പറയാറുണ്ടു്. അത്തരക്കാർ യഥാഭാവ്യമായ സമുദായപരിഷ്കാരത്തിൽ പുരികം ചുളിക്കുന്ന പുരോഭാഗികളായിരിക്കുവാനേ തരമുള്ളു.

ഒരു കലാലോകത്തെ ക്രമേണയുള്ള പരിണാമം കൊണ്ടല്ല, ഉടനടിയുള്ള വിപ്ലവംകൊണ്ടുമാത്രമേ സൃഷ്ടിക്കാവൂ എന്നഭിപ്രായപ്പെടുന്ന ഭൂതകാലവൈരുദ്ധ്യമായ ഫ്യൂച്ച്യുറിസ്റ്റ് പ്രസ്ഥാനമാണ് ആശാൻ ദുരവസ്ഥവഴി കേരളസാഹിത്യലോകത്തിൽ സമാരംഭിച്ചിട്ടുള്ളതെന്നു പറയുന്നതിൽ അബദ്ധമുണ്ടെന്നു തോന്നുന്നില്ല. 'കേരളത്തിലെ ഫ്യൂച്ച്യൂറിസ്റ്റ് കവികൾ മിസ്റ്റിക്കായ ടാഗ്ഗൂറിനേയോ, നാലപ്പാടനേയോ, റൊമാൻറിക്കുകാരനായ വള്ളത്തോളിനേയോ അനുകരിക്കാതെ, കർമ്മസന്ദേശവാഹകനായ ഇക്ബാലിനേയും, സമകാലീനപ്രശ്നങ്ങളെ അഭിമുഖീകരിച്ച് അവയ്ക്കു കലാപരമായ പരിഹാരമുണ്ടാക്കുവാൻ യത്നിച്ച കുമാരനാശാനേയും, പാശ്ചാത്യറിയലിസ്റ്റിക്കു കവികളായ വാൾട്ട്വിററ്മാൻ എന്ന അമേരിക്കനേയും, എമിൽവെർഹേറൻ എന്ന ബൽജിയംകാരനേയും മാതൃകകളാക്കിയേക്കും' എന്ന് എ. ബാലകൃഷ്ണപിള്ള അവർകൾ പുറപ്പെടുവിച്ചിട്ടുള്ള അഭിപ്രായം തന്നെ മുൻപറഞ്ഞതിനെ-അതായത്, ദുരവസ്ഥ കേരളത്തിലെ ഫ്യൂച്ച്യൂറിസ്റ്റ് സാഹിത്യപ്രസ്ഥാനമാണെന്നുള്ള സംഗതിയെ, സുവ്യക്തമാക്കുന്നുണ്ട്. ലോകഘടനയ്ക്കു് ഇങ്ങനെ ഒരു പരിഷ്കൃതസാഹിത്യമാർഗ്ഗം വെട്ടിത്തുറക്കുകയും, അതിന്നു വിശ്വസാഹിത്യത്തിൽ ഒരു സ്ഥാനം ഉണ്ടാക്കുവാൻ ശ്രമിക്കുകയും ചെയ്തിട്ടുള്ളതു് ആശാൻെറ പ്രശസ്തിക്കു മുഖ്യകാരണമായിത്തീർന്നിട്ടുണ്ട്. ഇന്നത്തെ സാമുദായികപ്രശ്നങ്ങൾക്ക്—അവശതകൾക്ക്—ഒരു പരിഹാരമാർഗ്ഗം തന്നെയാണ് ആശാൻെറ ദുരവസ്ഥ എന്നു പറയുവാൻ ആരും മടിക്കേണ്ടതില്ല. പുതിയ ലോകസൃ

ഷ്ടിയിൽ ഇത്തരം കവിതകളാണ് ഉത്തമ സാഹായ്യമാ. യിത്തീരുവാൻ ഇടയുള്ളത്. സാവിത്രി അന്തർജനവും ചാത്തൻപുലയനുമായുള്ള പരിണയം, അദ്ഭുതപൂർവ്വവും ഇന്ന് ആശ്ചര്യജനകവുമായി തോന്നാമെങ്കിലും, കാല ചക്രത്തിരിപ്പിൽ അത് ഒരു സാധാരണ സംഭവമായി ത്തീരാവുന്നതാണ്. ആചാരപരിഷ്കാരങ്ങളുടെ ആവ ശ്യകതയെ ആസ്പദമാക്കി, പ്രസ്തുത കൃതിയിൽ മഹാകവി ചെയ്യുന്ന ഉൽബോധനം നോക്കുക:—

'കാലം വൈകിപ്പോയി കേവലമാചാര
നൂലുകളെല്ലാം പഴകിപ്പോയി
കെട്ടി നിറുത്താൻ കഴിയാതെ ദുർബ്ബല-
പ്പെട്ട ചരടിൽ ജനത നില്ക്കാ,
മാറുവിൻ ചട്ടങ്ങളെ സ്വയമല്ലെങ്കിൽ
മാറ്റുമതുകളീ നിങ്ങളെത്താൻ,
മാറ്റൊലിക്കൊണ്ടീമൊഴിതന്നെ സർവ്വദാ
കാററിരമ്പുന്നിന്നു കേരളത്തിൽ.'

വിസ്തരഭയത്താൽ കരുണ, സീത തുടങ്ങിയ ഇതര കൃതികളെപ്പററി യാതൊന്നും ഇവിടെ പ്രതിപാദിക്കാൻ തുനിയുന്നില്ല. എന്നാൽ ആശാൻെറ കവിതയെക്കുറിച്ച് പരക്കെ പ്രസിദ്ധമായിട്ടുള്ള വേറൊരു സംഗതിയുംകൂടി സൂചിപ്പിച്ചുകൊണ്ട്, ഈ ഭാഗം ഉപസംഹരിക്കാമെന്നു കരുതുന്നു.

ആശാൻെറ മിക്ക കാവ്യങ്ങളുടെയും പ്രതിപാദ്യ വിഷയം പ്രേമമാണെന്നു മുകളിൽ പ്രസ്താവിച്ചുവല്ലൊ. അതുപോലെതന്നെ അദ്ദേഹത്തിൻെറ കൃതികളെ പ്രത്യ ക്ഷത്തിൽ വ്യാവർത്തിക്കുന്ന മറെറാരു മുഖ്യസംഗതി, അ തുകളിൽ നിഴലിച്ചുകാണുന്ന ജീവിതവിമർശമാണ്.

ജീവിതം, മരണം എന്നിവയെപ്പററി ആശാൻ നല്ലതുപോലെ ചിന്തിച്ചിട്ടുള്ളതായി അദ്ദേഹത്തിൻെറ പല കൃതികളിലുംനിന്നു സ്പഷ്ടമാകുന്നുണ്ട്. എന്നാൽ ഈ ഭാഗങ്ങളിൽ ഒന്നിലും സ്വാഭിപ്രായത്തെ സ്വതന്ത്രമായി പ്രകടിപ്പിക്കുന്നതായി കാണുന്നില്ല. പ്രത്യുത, പുരാതനന്മാരായ ആചാര്യവര്യന്മാരുടെ അഭിപ്രായങ്ങളെ വിമർശബുദ്ധിയോടുകൂടി നിരീക്ഷിക്കുകയും, സാക്രൂതമാംവണ്ണം ചില സൂചനകൾ നൽകുകയും മാത്രമേ ആശാൻ ചെയ്യുന്നുള്ളു. ആശാൻെറ ഈ നയം, ആദ്ധ്യാത്മിക തത്വവേദികളുടെ ഇടയിൽ വലിയ എതിർപ്പിനു ഹേതുവില്ലാതാക്കിത്തീർത്തിട്ടുണ്ടെന്നു നിസ്സംശയം പറയാം. അവിടം നില്ക്കട്ടെ. നമുക്കു അദ്ദേഹത്തിൻെറ ചില അഭിപ്രായങ്ങളെത്തന്നെ കുറഞ്ഞൊന്നു ദർശിക്കാം.

ജീവിതമരണങ്ങളെപ്പററിയുള്ള അഭിപ്രായമാണ് ഏററവും ശ്രദ്ധേയമായിട്ടുള്ളത്. മരണം, ജീവിതത്തിനു തന്നെ സൗഭാഗ്യമേററുന്ന ഒന്നാണെന്നത്രെ ആശാൻെറ അഭിപ്രായം. ബഹുക്രിയാജടിലമായ ജീവൻെറ ദീർഘയാത്രാകഥയ്ക്കും, അതിൻെറ അർത്ഥപ്രതീതിക്കും, മൃതിയാകുന്ന 'വിരാമതിലകം' കൂടിയേ തീരു. പ്രത്യക്ഷമായ ഈ ജീവിതംതന്നെ ക്ഷണികമായ ഒരു ബോധം മാത്രമാണ്. നാം ജീവിച്ചുകൊണ്ടിരിക്കുന്ന ഘട്ടത്തിൽപോലും, അനേകം ജനനമരണങ്ങളെ അനുഭവിച്ചുകൊണ്ടിരിക്കുന്നു. അനുക്ഷണം ഉണ്ടായിക്കൊണ്ടിരിക്കുന്ന ഈ ജീവിതമരണങ്ങൾ നമുക്കു പ്രത്യക്ഷമാകാത്തതു്, ക്ഷണികജീവിതധാരയുടെ അലാതവലയത്തോടൊത്ത വേഗാധിക്യം നിമിത്തമത്രെ!

'ജ്ഞാനം താൻക്ഷണവൃത്തി; ബുദ്ധിയിമവെട്ടുമ്പോളിടയ്ക്കാത്തമ-
സ്ഥാനം കാണവതില്ലലാതവലയത്തോടൊത്ത വേഗത്തിനാൽ;
നൂനം ഹാ! ക്ഷണമൃത്യുവിങ്ങനുദിനം നിരാഖ്യമായ് ദീർഘമാ-
മൂനംവിട്ടുതു നീണ്ടനന്തരമിതാം വിശ്രാന്തി ജന്തുക്കളിൽ.'

ബുദ്ധാഗമപ്രകാരമാണ് കവി ഇവിടെ ജീവിതവിമർശം ചെയ്തിരിക്കുന്നതെന്നു സ്പഷ്ടമാകുന്നു. പ്രപഞ്ചമെല്ലാം വിജ്ഞാനധാരയിൽ ആരോപിതമെന്നു ബുദ്ധാഗമം സിദ്ധാന്തിക്കുന്നു. കാണപ്പെടുന്ന സകലപദാർത്ഥങ്ങളും ക്ഷണവിനാശികളാണ്. വിജ്ഞാനധാരയുടെ, അഥവാ, തുടർച്ചയായി നില്ക്കുന്ന ബോധത്തിന്റെ- സ്വഭാവവും ഇതു തന്നെ. ഏതാദൃശമായ വിജ്ഞാനപരമ്പരയാണ് മനുഷ്യരിൽ ചൈതന്യമെന്ന വ്യവഹാരത്തെ അർഹിക്കുന്നതു്.

'ഏതും പാർക്കുമ്പൊഴില്ലാതെയുമെതിരിലെഴും മാത്രതോറും മറഞ്ഞും
യാതൊന്നിൽ തോന്നിനിന്നങ്ങനെ വെളിയിൽ വിളങ്ങുന്ന വിശ്വങ്ങളെല്ലാം,
ആതതസ്വാന്തപ്രബോധാവലിയിതു നിയതാ വാസനാഹാനിമൂലം
ചേതസ്സിൽ പ്രസ്ഫുരിക്കുന്നിതു വിഷയരസംവിട്ട വിസ്പഷ്ടമിപ്പോൾ.'

എന്നു് 'പ്രബോധചന്ദ്രോദയ'ത്തിൽ ബുദ്ധഭിക്ഷുവിനെക്കൊണ്ടു പറയിക്കുന്ന ഭാഗത്തു് ഈ സംഗതി വ്യക്തമാകുന്നുണ്ട്.

മരണാനന്തരജീവിതത്തെപ്പററി ആശാൻ ചില നവീനന്മാരുടെ സിദ്ധാന്തങ്ങൾ സൂചിപ്പിക്കുന്നുണ്ടെങ്കിലും, അവ ഒന്നിലും അദ്ദേഹത്തിനു വിശ്വാസമുള്ളതായി തോന്നുന്നില്ല. ആത്മാവിന്റെ അനശ്വരത്വത്തിൽ ആശാൻ പൂർണ്ണവിശ്വാസം പ്രദർശിപ്പിക്കുന്നുണ്ട്. ജീവിതം, മരണത്തോടുകൂടി കെട്ട ദീപംപോലെ പൊലിഞ്ഞുപോകുന്നുവെന്നുള്ള ചാർവ്വാകസിദ്ധാന്തത്തെ, കവി, വിമ

ശിക്കുന്നതു നോക്കുക:—

'ചൊല്ലാം തീയുടെ തീഷ്ണദന്തമണയാതത്യന്ത സൂക്ഷ്മാംഗമായ്
തെല്ലാശാസ്പദ തത്വമത്ര 'തടി'യിൽ ശേഷിക്കുമക്കാലവും;
അല്ലാഞ്ഞാൽ നരവാഞ്ഛയല്ല ഭുവനം താനും വൃഥാരംഭമാ—
മില്ലാതാംവില കണ്ണുനീരിനുമതിന്നാക്കാനുമോക്കാവതോ?'

(പ്രരോദനം)

ഐഹികവാസത്തിന്റെ മാഹാത്മ്യത്തിൽ, ആശാൻ ഒരു വേദാന്തിയെപ്പോലെ നിസ്സാരത പ്രദർശിപ്പിക്കുന്നതായിട്ടാണ് കണ്ടുവരുന്നത്. പ്രപഞ്ചജീവിതത്തിന്റെ കഷ്ടതകളും അവശതകളുംതന്നെയാണ് ആശാന്റെ കവിതകളിൽ ചിത്രീകരിച്ചിട്ടുള്ളതെന്നു പറയാം. എന്നാൽ അദ്ദേഹത്തിന്റെ കവിതകളിൽ കാണുന്ന വിഷാദാത്മകത്വത്തിനും, ഇന്നത്തെ പല യുവകവികളിലും കണ്ടുവരുന്ന വിഷാദാത്മകത്വത്തിനും തമ്മിൽ വലിയ അന്തരമുണ്ടെന്നുകൂടി ഇവിടെ പ്രസ്താവിക്കേണ്ടതായിട്ടുണ്ട്. നമ്മുടെ ഇന്നത്തെ യുവകവികളിൽ പലരും 'മരണദിനത്തിന്റെ മണിമുഴക്കം' സഹർഷം സ്വാഗതംചെയ്യുന്നതും മററും ജീവിതാശയുടെ കിരണകന്ദളം പ്രകാശിച്ചുകാണായ്കകൊണ്ടുമാത്രമാണ്. അതിനാൽ അവർ ലോകത്തിനു നൽകുന്ന ആദർശവും ജന്മത്തെ പാഴാക്കിത്തീർക്കുന്ന നിരാശയുടെതുതന്നെ. എന്നാൽ ആശാനാകട്ടെ, നിരാശതാപരമകോടിയായ നിർവ്വേദത്തെയല്ല, ലോകത്തിന്റെ ക്ഷണികതയെക്കുറിച്ചുള്ള ഒരു ജഗദ്ഗുരുവിന്റെ സന്ദേശമാണ് നൽകുന്നത്. "ആശാൻ ദുഃഖം വർണ്ണിച്ചിട്ടുണ്ടെങ്കിൽ അതു ലോകത്തിലെ കഷ്ടപ്പാടുകളുടെ ഒരു പട്ടിക ഹാജരാക്കണമെന്നുള്ള ഉദ്ദേശത്തോടുകൂടിയല്ല, നേരെ മറിച്ച് മാനുഷചൈതന്യത്തിന്റെ ഉച്ചകോ

ടിയെ അനാവരണം ചെയ്യണമെന്നുള്ള മഹനീയാദർശത്തോടുകൂടിയാണ്. അദ്ദേഹത്തിന്റെ കൃതികളിൽ സന്താപസങ്കുലമായ ജീവിതം, ലോകത്തെ സർവ്വശക്തികളോടുകൂടി ശപിക്കുന്ന നാറിപ്പൊളിഞ്ഞ 'റീയലിസ'ത്തിനു പകരം, മനുഷ്യന്റെ ആത്മശക്തിയെ ഉത്തേജിപ്പിക്കുന്ന അത്യുജ്ജ്വലമായ 'ഐഡിയലിസ'മാണ് ഉദാഹരിച്ചിട്ടുള്ളതെന്ന് അല്പമാലോചിച്ചാലറിയാം." ഇതുതന്നെയാണ് ഈ ഇരുകൂട്ടരും തമ്മിലുള്ള പ്രധാന അന്തരവും. ലീലയിൽ,

'കരുതുവതിഹ ചെയ്യവയ്യ, ചെയ്വാൻ
വരുതി ലഭിച്ചതിൽനിന്നിടാ വിചാരം;
പരമഹിതമറിഞ്ഞുകൂട,യായു-
സ്ഥിരതയുമില്ല,തിനിന്ദ്യമീ നരത്വം.'

എന്ന ലീലയെക്കൊണ്ടു പറയിക്കുന്നിടത്തും മററും നൈരാശ്യത്തിന്റെ സന്ദേശമല്ല, ജീവിതത്തിന്റെ പരമസത്യമാണ് വെളിപ്പെടുത്തുന്നത്. ആശാന്റെ കവിതയുടെ മഹത്തമമായ മെച്ചം, ഇങ്ങനെ മനുഷ്യജീവിതത്തിന്റെ അളീകതയെ സ്വാനുഭവത്താൽ വെളിപ്പെടുത്തി ആദ്ധ്യാത്മികസൗന്ദര്യ ദിദൃക്ഷയിൽ സഹൃദയന്മാരെ പ്രേരിപ്പിക്കുക എന്നുള്ളതുമാണ്. ക്ഷണപ്രഭാചഞ്ചലമായ ഈ ജീവിതത്തിലെ സുഖഭോഗങ്ങളെ സാരമായി ഗണിക്കുന്നവരുടെ നിലയെ, കവി, കരുണയിൽ സാനുകമ്പം സമീക്ഷണം ചെയ്യുന്നതു നോക്കുക:—

"അഹഹ! സങ്കടമോർത്താൽ മനുഷ്യജീവിതത്തേക്കാൾ
മഹിയിൽ ദയനീയമായ് മററൊന്നുമില്ല.
പുഷ്ടശക്തി വഹിക്കുമിപ്പളുങ്കുപാത്രം വിരലാൽ
മുട്ടിയാൽമതി തവിടുപൊടിയാമല്ലോ.

അതുമല്ല വിപത്തുക്കളറിയുന്നില്ലഹോ മർത്ത്യൻ
പ്രതിബോധവാനെന്നാലും മതിമോഹത്താൽ,
ഊററമായോരുരഗത്തിൻ ചുരുളിനെയുറക്കത്താൽ
കാററു തലയിണയായേ കരുതു ഭോഷൻ."

ആശാൻെറ കവിതയെപ്പററി പറഞ്ഞുവരാറുള്ള ചില ദൂഷ്യങ്ങൾ, ദുരവഗാഹത, അനന്വയക്ലേശം എന്നിവയാണ്. പ്രസാദം എന്ന ഗുണവും അല്പം കുറവാണെന്നു പറയാതെ തരമില്ല. ഒരുപക്ഷെ ഇതു് ആശയങ്ങളുടെ ഗാംഭീര്യത്താലായിരിക്കാം. പ്രരോദനത്തിലാണ് ഈ ന്യൂനത അധികവും ഉള്ളതായി തോന്നുന്നതു്. പ്രസ്തുത കാവ്യം, കലാദൃഷ്ട്യാ നോക്കുമ്പോൾ ആശാൻെറ കവിതകളിൽ മേലെക്കിടയിൽ സ്ഥിതിചെയ്യുന്ന ഒന്നാണെന്നു സമ്മതിക്കുവാൻ തരമില്ല. കൃത്രിമങ്ങളായ ഭാവനകളും, അനവീകൃതങ്ങളായ വർണ്ണനകളും ഈ കാവ്യത്തിൽ സ്ഥലംപിടിച്ചിട്ടുണ്ടു്. കഥാനായകൻെറ സംസ്കാരാവസരത്തിൽ കൊച്ചി, തിരുവിതാംകൂർ, ബ്രിട്ടിഷ് മലബാർ എന്നീ രാജ്യങ്ങളിലെ അധിദേവതമാർ വന്നു വിലപിക്കുന്നതായി വർണ്ണിച്ചിട്ടുള്ളതുംമററും, വാസ്തവത്തിൽ ആ വിലാപകാവ്യത്തിന് അപജയം വരുത്തിയിരിക്കയാണ് ചെയ്യുന്നതു്. പ്രരോദനത്തിലെ വൃത്തംതന്നെയും ആശയസ്ഫുടതയ്ക്കു് അല്പം പ്രതിബന്ധമല്ലേ, എന്നും സംശയം തോന്നാതിരിക്കുന്നില്ല. ആഖ്യാനത്തിനും, കരുണാദിരസങ്ങളുടെ പ്രകാശനത്തിനും കൂടുതൽ സൗകര്യമുള്ള ദ്രാവിഡവൃത്തങ്ങളേയോ, അതല്ലെങ്കിൽ സംസ്കൃതത്തിലെ ചെറുവൃത്തങ്ങളെത്തന്നെയോ ഈ കൃതിയിൽ സ്വീകരിച്ചിരുന്നുവെങ്കിൽ ആശാൻെറ ആശയം കൂടുതൽ സ്ഫുട

വും സുഗമവുമായി പരിണമിക്കുമായിരുന്നു എന്നാണു അസ്മാദൃശന്മാൎക്കു തോന്നുന്നതു്. പക്ഷെ വിലാപകാവ്യങ്ങൾക്കു് 'ശാൎദ്ദൂലവിക്രീഡിതം'തന്നെ ഉപയോഗിക്കണമെന്നു്, ആശാനു് എന്തൊ ഒരു ഉദ്ദേശമുള്ളതുപോലെ തോന്നുന്നുണ്ടു്. അദ്ദേഹം തന്റെ അമ്മയുടെ ചരമത്തെസംബന്ധിച്ചെഴുതിയിട്ടുള്ള 'അനുതാപം' എന്ന കൃതിയും ഈ വൃത്തത്തിൽതന്നെ നിൎമ്മിച്ചു കാണുന്നതു്, മേല്പറഞ്ഞ ഊഹത്തെ ബലപ്പെടുത്തുന്നു. പ്രരോദനത്തിൽ പരുഷവൎണ്ണങ്ങളുടെ ആധിക്യവും കാവ്യരസത്തിനു ഹാനികരമായിത്തീൎന്നിട്ടുണ്ടു്.



ആകപ്പാടെ ആലോചിക്കുന്നതായാൽ സംസ്കൃതകാവ്യരീതികളെത്തന്നെ വളരെക്കാലം അനുകരിച്ചു് കാവ്യാദ്ധ്വാവിൽ അങ്ങോട്ടുമിങ്ങോട്ടും നടന്നു തളൎന്ന കൈരളീകാവ്യകന്യയെ, ഭാവശുദ്ധിയോടുകൂടി കാലോചിതമായ ഒരു രീതിയിൽ ഒരു പരിഷ്കൃത സങ്കേതത്തിലേയ്ക്കു്–അല്ല, സാക്ഷാൽ സ്വാതന്ത്ര്യസ്വൎഗ്ഗത്തിലേയ്ക്കുതന്നെ–ആനയിച്ച ഈ മാൎഗ്ഗദൎശിയുടെ കൃതികളിൽ ഈദൃശമായ ചില ചില്ലറ ന്യൂനതകൾ ഉണ്ടെന്നു വന്നാൽതന്നെയും അതെല്ലാം—

ഏകോഹിദോഷോ ഗുണസന്നിപാതേ
നിമജ്ജതീന്ദോഃ കിരണേഷ്വിവാങ്കഃ

എന്നു കാളിദാസമഹാകവി പറഞ്ഞിട്ടുള്ളതുപോലെ ഇതരഗുണപ്രവാഹത്തിൽ അലിഞ്ഞുപോകുവാൻ മാത്രമേ ഉള്ളു.

# അദ്ധ്യായം 16

## വള്ളത്തോളും ഉള്ളൂരും

### വള്ളത്തോൾ.

ഖണ്ഡകാവ്യരചനകൊണ്ട് സഹൃദയസമ്മതനായിത്തീൎന്നിട്ടുള്ള ഒരു അനുഗൃഹീതപുരുഷനാണ് മഹാകവി വള്ളത്തോൾ. ബന്ധനസ്ഥനായ അനിരുദ്ധൻ, ബധിരവിലാപം, ഗണപതി, ഒരു കത്തു്, ശിഷ്യനും മകനും, കൊച്ചുസീത, മഗ്ദലനമറിയം എന്നീ ഖണ്ഡകാവ്യങ്ങൾ, ഈ മഹാകവിയുടെ മഹാകാവ്യത്തെക്കാൾ ശതഗുണം ഗുണോൽകൃഷ്ടമായിട്ടുള്ളവയും, സാഹിത്യലോകത്തിൽ സുപ്രതിഷ്ഠനേടിയിട്ടുള്ളവയുമത്രെ.

മഹാകവി വള്ളത്തോൾ, അപ്പൊഴപ്പൊളായി പത്രമാസികകളിൽ പ്രസിദ്ധപ്പെടുത്തീട്ടുള്ള കാവ്യഖണ്ഡങ്ങളുടെ സമാഹാരമാണ്, "സാഹിത്യമഞ്ജരി" എന്ന പേരിൽ പ്രസിദ്ധമായിത്തീൎന്നിട്ടുള്ള ഗ്രന്ഥപരമ്പര. പ്രകൃതിവൎണ്ണനം, പ്രണയം, രാഷ്ട്രകാൎയ്യം, സമുദായാചാരങ്ങൾ എന്നുവേണ്ട, മനുഷ്യബുദ്ധിയെ ഉത്തേജനംചെയ്യാൻ കഴിവുള്ള വിഷയങ്ങൾ ഇന്ന് ഏതെല്ലാമുണ്ടോ, അവ മിക്കവാറും ഈ മഹാകവിയുടെ സൂക്ഷ്മാവലോകനത്തിനും, തൂലികാചാലനത്തിനും പാത്രീഭവിച്ചു കഴിഞ്ഞിട്ടുണ്ടെന്നുതന്നെ പറയാം. "മലയാളപദ്യസാഹിത്യത്തിലെ പരിഷ്കൃതവും, പരിപുഷ്ടവുമായ ഒരു നവീന പ്രസ്ഥാ

നത്തിൽ പരമശോഭപൂണ്ടു് പരിമളം പരത്തി തേൻതുള്ളി ചിന്തുന്ന മനോമോഹനകവനപ്രസൂനങ്ങളുടെ സങ്കേതസ്ഥാനമാണു് വള്ളത്തോളിന്റെ സാഹിത്യമഞ്ജരി." എന്നു് ഒരു സഹൃദയവര്യൻ അഭിപ്രായപ്പെട്ടിട്ടുള്ളതു്, എത്രയോ വാസ്തവം! സഹ്യാദ്രിയെക്കൂടി അതിലംഘിച്ചു പാഞ്ഞൊഴുകിക്കൊണ്ടിരിക്കുന്ന ഈ നവ്യകാവ്യപ്രവാഹത്തിൽ, മജ്ജനോന്മജ്ജനംചെയ്തു നിർവൃതി അടയാത്തവരായി കേരളീയസഹൃദയരിൽ ആരെങ്കിലും ഉണ്ടോ എന്ന സംശയമാണു്. അത്രയ്ക്കു നലമേറിയ കവനതല്ലജങ്ങളാണു് സാഹിത്യമഞ്ജരിയുടെ ഓരോ ഭാഗത്തിലും പ്രോത്ഭാസിച്ചുകൊണ്ടിരിക്കുന്നതു്.



മഹാകവി വള്ളത്തോൾ എപ്പോഴും പ്രസാദാത്മകനായ ഒരു കവിയാണു്. ലോകത്തിന്റെ ദയാവതലത്തിലുള്ള വൈരള്യത്തേയും, കഷ്ടാരിഷ്ടങ്ങളുടെ ധാരാള്യത്തേയും കണ്ടു് ഈ മഹാകവി കണ്ണീരൊലിപ്പിക്കാതിരിക്കുന്നില്ല. 'മാപ്പ്' മുതലായ കവിതകൾ അതിനു ദൃഷ്ടാന്തങ്ങളാണു്. എന്നാൽ അങ്ങനെയുള്ള അവസരങ്ങൾ വളരെ കുറവുതന്നെ. വള്ളത്തോളിന്റെ കാവ്യകല്ലോലിനി ലോകത്തിലെ നിതാന്തരമണീയപ്രദേശങ്ങളിൽ കൂടിയേ അധികഭാഗവും പ്രവഹിക്കാറുള്ളു. 'കാൽകൾക്കടിക്കടി മന്ദകേററിക്കഴെ-പ്പേകം മണൽപ്പരപ്പിങ്കലേയ്ക്കല്ല' അദ്ദേഹത്തിന്റെ യാത്ര; പ്രത്യുത, പച്ചവില്ലീസു വിരിച്ചിട്ട പുൽപ്രദേശത്തേയ്ക്കാണു്:—

'ചേറാണ്ടുള്ള കൃഷീവലന്റെ ചുമലിൽച്ചായും നുകത്തണ്ടിലും
താറാവിന്റെ നടപ്പിലും തടിയനാം പോക്കിൻ കിടപ്പിങ്കലും

മാറാപ്പേന്തിയ ഭിക്ഷുവിൻ വിളിയിലും, നാനാവിധാകാരമാം-
മാറാഹന്ത! വിളങ്ങിടുന്നു കവിത'—

'മാനംചേന്ന ഭടൻെറ മിന്നൽ ചിതറും കൈവാളിളക്കത്തിലും
മാനഞ്ചുംമിഴി തൻമനോരമണനിൽ പായുന്ന കൺകോണിലും
സാനന്ദം കളിയാടിടുന്ന ശിശുവിൻ ത്തുവേപ്പുണിപ്പൂങ്കവിൾ-
സ്ഥാനത്തും നിഴലിച്ചു കാൺമു കവിത'—

എന്നിങ്ങനെ അദ്ദേഹംതന്നെ വർണ്ണിച്ചിട്ടുള്ളതുപോലെ നോക്കുന്ന ദിക്കിലെല്ലാം, ഏതു വൈരൂപ്യത്തിൽക്കൂടിയും, സന്തോഷവും സൗന്ദര്യവും മാത്രമേ അദ്ദേഹം കണ്ടെത്തുകയുള്ളു. 'ലോകമാസകലം സഞ്ചരിക്കുന്നതായാലും, അങ്ങ് അസ്ഥാനസ്ഥമായോ, അസുന്ദരമായോ, നീചമായോ ഒന്നുംതന്നെ കാണുന്നതല്ല.' എന്നുള്ള എമേഴ്സൻെറ വാക്യം ഈ അവസരത്തിൽ അനുസ്മരണീയമായി തോന്നുന്നു.

എപ്പൊഴും പ്രേമത്തിൽക്കൂടി ലോകത്തിൻെറ സൗന്ദര്യം ദശിച്ച് ആനന്ദാശ്രുക്കൾ പൊഴിക്കുവാനാണ് നമ്മുടെ മഹാകവി താല്പയ്യപ്പെടാറുള്ളതു്. ആശാൻ വേദാന്തിയായ ഒരു മഹാകവിയെങ്കിൽ, വള്ളത്തോൾ തികച്ചും ലൗകികനായ ഒരു മഹാകവിയാകുന്നു. മരണത്തെ, 'പച്ചത്തൃണരാശിതിന്നരിയപാലേകുന്ന ഗോവ്'ായി ആശാൻ സങ്കല്പിക്കുമ്പോൾ,

'മരണമേ, തവശൂന്യതമസ്സിനെ— ശ്ശരണമാക്കുവതെങ്ങിനെയാണഹോ!
കിരണമാലിയെഴുക്കിയ തങ്കനീർ—തിരളുമീയുലകത്തെ വെടിഞ്ഞു ഞാൻ?,

എന്നാണ് വള്ളത്തോൾ ചോദിക്കുന്നതു്?

ആശാൻെറ കവിതകളിലെ ശൃംഗാരം, വിപ്രലംഭമായിരിക്കുമെങ്കിൽ, വള്ളത്തോളിൻേറതു സംഭോഗശൃം

ഗാരമായിത്തീരുകയാണ് പതിവ്. എന്നാൽ അതു് വെ ണ്മണിനമ്പൂരിപ്പാടിന്റെ പ്രാകൃതശൃംഗാരമല്ലതാനും. നേരെമറിച്ച് അതിന്റെ ഏററവും സംസ്കൃതമായ ഒരു രൂപമാണ് വള്ളത്തോളിന്റെ ശൃംഗാരം. ഇങ്ങനെ മഹാ കവി ശൃംഗാരപക്ഷപാതിയാണെന്നുവരികിലും, കവിത യിൽ ഒരിടത്തും അതു് അനൗചിത്യമോ, രസഭംഗമോ ആയി പരിണമിക്കാറുമില്ല.

ഈ വിഷയത്തിൽ മഹാകവിയുടെ രസികതയേ യും, കർമ്മകൗശല്യത്തേയും കാണിക്കുവാൻ ഒരു ദൃഷ്ടാന്തം ഇവിടെ ഉദ്ധരിക്കാം. കവി, ഗുരുവായൂർക്ഷേത്രത്തിലെ ദീപാരാധനയെ വർണ്ണിക്കുകയാണ് – ചുററും നിറഞ്ഞുള്ള ദീപാവലിയാൽ ക്ഷേത്രം പകൽപോലെ ശോഭിക്കുന്നു. ഗോവിന്ദ,ഹരേ,കൃഷ്ണ എന്നുതുടങ്ങിയ തിരുനാമോച്ചാര ണത്താൽ ആ സ്ഥലമെല്ലാം മുഖരിതമാകുന്നു. ഇടയ്ക്കു യൊലിയൊത്തു തിരുനാമോൽഘോഷങ്ങൾക്കിടയ്ക്കു് അ ഷ്ടപദീഗാനം മാറെറാലിക്കൊള്ളുന്നു. ഈ അവസര ത്തിൽപോലും മഹാകവിയുടെ തൂലിക ഭൗതികസൗന്ദര്യ ത്തിലേയ്ക്കു് അല്പമൊന്നെത്തിനോക്കുവാനാണ് മുതിരുന്ന തു്. നടയ്ക്കൽ നിശ്ശബ്ദരായി നെഞ്ചിൽച്ചേർത്ത കൂപ്പു കൈകളുമായി നാനാതരമാളുകൾ നില്പുണ്ടു്. അവരിൽ,

'ഈറനായ് ച്ചുരുൾത്തുമ്പിൽക്കെട്ടിയ കരിംകുന്തൽ—
ക്കാറിനാൽ മറഞ്ഞുള്ള നിതംബബിംബത്തോടും

ശുഭ്രവസ്ത്രാലങ്കാരച്ചേലോടും വിളങ്ങുന്ന അത്ഭുതാംഗിമാരെ' ചിത്രീ കരിക്കുന്നതിലാണ് കവിയുടെ സരസതൂലിക ഉയർന്നുനി ല്ക്കുന്നതു്. പ്രസ്തുത ഭാഗം വായിക്കുമ്പോൾ, അനുവാചക ന്മാർ അറിയാതെതന്നെ ഒരു മന്ദസ്മിതം തൂകുന്നു. ക്രിസ്തു

ദേവൻെറ പരിപാവനസമ്പക്കത്താൽ പവിത്രചരിതയായിത്തീരുന്ന ഒരു തരുണീമണിയുടെ ജീവിതകഥയാണ് മഗ്ദലനമറിയത്തിൽ വണ്ണിച്ചിട്ടുള്ളത്. അങ്ങനെയുള്ള ഒരു കാവ്യത്തിൽപോലും നായികയെ കാമുകസന്നിധിപൂകുവാൻ പുറപ്പെട്ടുന്ന ഒരു അഭിസാരികയായി കല്പിച്ചു വണ്ണിക്കുന്നതിൽ കവി അത്ഭുതാവഹമായ കമ്മകൗശല്യം പ്രസ്പഷ്ടമാക്കിയിരിക്കുന്നു:—

'താഴത്തേയ്ക്കെന്തിത്ര സൂക്ഷിച്ചുനോക്കുന്നു—താരങ്ങളെ നിങ്ങൾ'

എന്നു തുടങ്ങുന്ന ഭാഗം നോക്കുക.

അതുപോലെതന്നെ കൊച്ചുസീതയിൽ വേശ്യാഗൃഹത്തിലെ കാമുകചേഷ്ടിതങ്ങളെ ചിത്രീകരിക്കുന്നതിൽ കാണിച്ചിട്ടുള്ള വൈദഗ്ദ്ധ്യം അനന്യസാധാരണമെന്നേ പറയേണ്ടു.

'ജീവിതമെന്നാൽ യഥേഷ്ടം സുഖിക്കലാ—
ണാവഴിക്കല്ലി സതീവ്രതത്തിൻ ഗതി
ഛീ! വത്തമാനത്തെയിട്ടു ചീയിക്കയോ
ഭാവിക്കടയ്ക്കൽ വളംവെച്ചുകൊള്ളുവാൻ? .... ....

സ്രഷ്ടാവു നൽകും വിഭൂഷ—വപുർല്ലക്ഷ്മി—
കിട്ടാത്ത പെണ്ണിനണിയാം സതിവ്രതം
തമ്പുരാന്മാക്കും കൊതിതോന്നുമെൻ പൊന്നു—
ചെമ്പകത്തിന്നാ മുരുക്കുപൂ വെന്തിനാം?'

ഒരു ഗണികാംഗനയുടെ ധമ്മപ്രസംഗം ഈ മട്ടിൽതന്നെയല്ലേ വേണ്ടതു്? വൃദ്ധവേശ്യ, കൊച്ചുസീതയേ പിന്നെയും ഉൽബോധിപ്പിക്കുന്നു:—

'ധമ്മം നമുക്കിങ്ങു രണ്ടേ വിനിശ്ചിതം
നമ്മുടെ കോവിലിൽപോയ് നൃത്തമാടലും

പുമ്മാനസങ്ങളെ നൃത്തമാടിക്കലും
നൎത്തനസേവയിൽ നെററിത്തടത്തിൽ നി—
ന്നെത്ര വിയൎപ്പുനീരിററിററു വീഴുമോ
അത്ര വെൺമുത്തുകൾ മുന്നിലുതിരുന്നു
നൽദേവദാസിമാൎക്കീശ്വര പ്രീതിയാൽ.'

ഈദൃശഭാഗങ്ങൾ വൎണ്ണിക്കുവാൻ വെണ്മണിയെപ്പോലു ള്ള ഒരു കവിയാണു പുറപ്പെട്ടിരുന്നതെങ്കിൽ എത്രയേ റെ ഗ്രാമ്യമായി കലാശിക്കുമായിരുന്നു. എന്നാൽ വള്ള ത്തോളിൻെറ തൂലിക ഈ ഭാഗങ്ങളിൽ ഒരേടത്തും രസ ക്ഷതികരമായൊ, അസംസ്കൃതമായൊ വ്യാപരിക്കുന്നില്ല. ഇതുപോലെ ശൃംഗാരരസവൎണ്ണനയിൽ മഹാകവിയുടെ വിദഗ്ദ്ധതൂലിക അതിൻെറ സീമകവിയാതെ എവിടെയും ഉയൎന്നുനില്ക്കുന്നതു കാണാം.

പ്രകൃതിയുടെ വിലാസങ്ങളിൽ മഹാകവി എപ്പോ ഴും പ്രബുദ്ധനും പ്രഹൃഷ്ടനുമാണ്. ആകാശം, ചന്ദ്രനക്ഷ ത്രാദികൾ, പൎവ്വതങ്ങൾ, വനസ്ഥലികൾ, നദികൾ, ലത കൾ മുതലായവ ഉൾപ്പെട്ട ഈ ബാഹ്യപ്രപഞ്ചത്തെ വ ൎണ്ണിക്കുന്നതിൽ വള്ളത്തോളിന് അന്യാദൃശമായ ചാതു ൎയ്യമുണ്ട്. റൊമാൻറിസിസത്തിൻെറ അംഗിയായ സൗന്ദ ൎയ്യം ഉടലെടുത്തതാണ് വള്ളത്തോൾകവിത. ലോകത്തെ പൊതുവായും, സുന്ദരവസ്തുക്കളെ പ്രത്യേകിച്ചും അദ്ദേ ഹം സ്നേഹിക്കുന്നു. നവനവോല്ലേഖകല്പനയോടുകൂടിയ അദ്ദേഹത്തിൻെറ പ്രകൃതിവൎണ്ണനകൾ പണ്ഡിതപാമര പൎയ്യന്തമുള്ള സകലരേയും ഓരോവിധത്തിൽ രസിപ്പി ക്കുവാൻ പോരുന്നവയാകുന്നു. പ്രതിക്ഷണം നവതയെ പ്രാപിക്കുന്ന രമണീയത, വള്ളത്തോളിൻെറ ഏതു വൎണ്ണ

നയുടേയും ഒരു മുഖ്യലക്ഷണമത്രെ. അനേകം കവികൾ കാവ്യം നിർമ്മിച്ചുകഴിഞ്ഞിട്ടുണ്ടെങ്കിലും, അനുഗൃഹീതനായ ഒരു കവിക്ക്, ഇന്നും നൂതനവസ്തുക്കൾ നൂതനരീതിയിൽ വർണ്ണിക്കത്തക്കവണ്ണം, എത്ര വേണമെങ്കിലും ലഭിക്കുമെന്ന് ഒരുമഹാൻ പ്രസ്താവിച്ചിട്ടുള്ളത്, വള്ളത്തോളിൻെറ കവിതയെ സംബന്ധിച്ചിടത്തോളം ഒരു വാസ്തവോക്തി മാത്രമാണ്. വൈദികകാലംമുതല്ക്കേ പ്രഭാതദേവിയെ കവികൾ വർണ്ണിച്ചുപോന്നിട്ടുണ്ട്. എന്നാൽ വള്ളത്തോളിൻെറ തൂലിക ആ ദേവിയെ സ്പർശിച്ചപ്പോൾ അത്ഭുതപൂർവ്വവും അഭിനവവുമായ ഒരു കാന്തിയും സുഷമയും ആ ദേവിക്കു വന്നുചേന്നു:—



"ചിക്കെന്നെണന്നെഴുന്നേററുഷസ്സെന്നവൾ
ശുക്രനാം കൈവിളക്കേന്തിയെത്തി,
നാനാവിഹംഗമ നാദമാം കങ്കണ—
ക്വാണമോടംബര ശാലയിങ്കൽ
ഇന്നലെ രാവുപയോഗിച്ച പൂങ്കളാ—
ക്കുന്ന താരങ്ങളടിച്ചുവാരി,
താവൽക്കസ്തൂരിച്ചാറാക്കിയ വാർത്തിങ്കൾ—
ത്തൂവെള്ളിക്കിണ്ണവും ദൂരേ മാററി,
വെൺകുളിർനീരാൽത്തളിച്ചു പുരോഭുവി
കുങ്കുമലേപവുമാചരിച്ചാൾ;
ആ വേലക്കാരിതൻ നിശ്വാസം പോലവേ
പൂവിൻമണവുമായ് വീശീ തെന്നൽ.
ബ്രഹ്മാണ്ഡഹർമ്മ്യത്തിൻ മേൽത്തട്ടും കീഴ്ത്തട്ടും
നിർമ്മലമായി വിളങ്ങീ മേന്മേൽ." (പ്രഭാതഗീതം)

കവിയുടെ കർമ്മകൗശല്യം — പാവനമായ ഭാവനാവൈഭവം — സൗന്ദര്യാവബോധം — എത്രമാത്രം മനോമോ

ഹനമായി ഇവിടെ പ്രകടീകരിച്ചിരിക്കുന്നുവെന്നു ചിന്തിക്കുക — അല്ലിന്റെ അന്തിമയാമത്തിൽ കോഴി കൂവുന്നതുകേട്ട്, പ്രപഞ്ചഗൃഹത്തിലെ വേലക്കാരിയായ ഉഷസ്സ് ചിക്കെന്നുണർന്നെഴുന്നേററു. ശുക്രനക്ഷത്രം, ആ കാല്യദേവതയുടെ കൈവിളക്കാണ്. പ്രഭാതത്തിൽ പുറപ്പെടുന്ന പക്ഷിനാദം, അംബരശാലയിൽനിന്ന് ആ വേലക്കാരി 'ഇന്നലെ രാവുപയോഗിച്ച പൂക്കളാകുന്ന താരങ്ങളടിച്ചുവാരി'ക്കളയുമ്പോൾ കേൾക്കപ്പെടുന്ന അവകളുടെ കൈവളക്കിലുക്കമത്രെ. ആകാശശാലയിലെ കസ്തൂരിച്ചാറാക്കിയ തൂവെണ്ണിക്കിണ്ണമാണ് ചന്ദ്രൻ. പൂക്കളടിച്ചുവാരി, കിണ്ണവും ദൂരമാററി, വെൺകുളിർനീരാൽ അവിടെമെല്ലാം തളിച്ചു ശുദ്ധിയാക്കി. ആ കാല്യകാന്തിയിൽ പ്രത്യക്ഷമാകുന്ന ചുവപ്പ്, അവൾ കുങ്കുമം പൂശുന്നതാണ്. അപ്പോൾ വീശുന്ന സൗരഭ്യമാരുതൻ, ആ വേലക്കാരിയുടെ നിശ്വാസം മാത്രമാണ്. ആവൂ! എന്തൊരു ഭാവനാശക്തി!! നാം നിത്യം കാണുന്ന പുലരി, കവിയുടെ വർണ്ണനാചാതുരിയാൽ എങ്ങനെ നൂതനമായ ഒരു വിശേഷരൂപം കൈക്കൊണ്ടിരിക്കുന്നുവെന്നു നോക്കുക. കൃത്രിമത്വം ഈ വിഭാതവർണ്ണനയിൽ കുറെയെല്ലാം കടന്നുകൂടിയിട്ടുണ്ടെന്നു സമ്മതിക്കാം; എന്നാൽ അതൊന്നും തല്ക്കാലം സഹൃദയരായ അനുവാചകർ അറിയുന്നതേയില്ല.

"പച്ചയാം വിരിപ്പിട്ട" എന്നു തുടങ്ങുന്ന മാതൃവന്ദനം പ്രസിദ്ധമാണല്ലൊ. കേരളഭൂമിയുടെ സൗഭാഗ്യത്തേയും, സൽകീർത്തിയേയും ഇതുപോലെ ഏതൊരു കവിയാണ് ചിത്രീകരിച്ചിട്ടുള്ളത്? കിളിക്കൊഞ്ചലിൽ, 'വാനമേ ഗഗനമേ' എന്നു തുടങ്ങുന്ന വർണ്ണനയുടെ മാധുര്യം അ

നുഭവിച്ചറിയേണ്ടതുതന്നെ. പുരാണങ്ങളിൽ ഭാരതവർഷത്തിലെ പ്രകൃതിരാമണീയകത്തെ വർണ്ണിക്കുന്നതു നോക്കുക:—

'തേനൊലിപ്പഴങ്ങളും തൂമണം തുളുമ്പുന്ന
സൂനങ്ങൾതോറും തത്തിക്കളിപ്പും കുളിർകാററും
മാനസം തെളിഞ്ഞുള്ള പക്ഷികളുടെ കള-
ഗാനവും ചേരും ലീലാരാമങ്ങൾ ചില ദിക്കിൽ;

താമരയിലകളാൽ പച്ചവിരിപ്പിട്ട പുത-
ച്ചാമട്ടിൽ വിളങ്ങുന്ന പൊയ്കകൾ ചില ദിക്കിൽ,
നക്ഷത്രങ്ങളെച്ചൂഡാരത്നങ്ങളാക്കും നാനാ-
വൃക്ഷങ്ങൾ തിങ്ങും ശൈലാരണ്യങ്ങൾ ചിലദിക്കിൽ,

പാറമേൽത്തട്ടിപ്പാരം പളുങ്കിൻമണി ചിന്നി-
ച്ചാരവമോടേ പായും പുഴകൾ ചില ദിക്കിൽ,
പ്രകൃതിരമണീയം, ശാന്തഗംഭീരം, ഹാഹാ!
സുകൃതിനിഷേവ്യമേ, നിങ്ങൾതൻ മഹാരാജ്യം!'

പ്രകൃതിയുടെ സൗന്ദര്യപൂരത്തെ ഇതുപോലെ വൈചിത്ര്യത്തോടുകൂടി വർണ്ണിച്ച് അനുവാചകന്മാർക്ക് ആനന്ദാനുഭൂതിയരുളുന്നതിൽ മഹാകവി വള്ളത്തോൾ ആധുനിക കവികളിൽ സകലരേയും പിന്നിലാക്കിത്തീർക്കുന്നുണ്ടെന്നു നിർവ്വിവാദം പറയാം.

ആശയങ്ങൾക്കും പദങ്ങൾക്കുമുള്ള സൗകുമാര്യം, അഥവാ മാർദ്ദവവിശേഷം, വള്ളത്തോൾ കവിതയുടെ ഒരു പ്രത്യേക മുദ്രയാണ്. വൈദർഭീരീതിയും, ശയ്യാപാകാദിഗുണങ്ങളും തികഞ്ഞ 'സരസകോമളകാന്ത പദാവലി' യാണ് മഹാകവിക്കിഷ്ടം. 'ഘടപടാ'ദികൾ അദ്ദേഹത്തെ തീണ്ടുകപോലും പതിവില്ല. മഹാകവി പ്രയോഗി

ക്കുന്ന പദങ്ങൾ സ്വതേ ലളിതകോമളങ്ങൾ. അതോടുകൂടി പ്രകരണാനുഗുണമായി വൃത്തവും, വൈകല്യരഹിതമായ രചനയും സമ്മേളിക്കുമ്പോളുണ്ടാകുന്ന സംഗീതസുഖം ചേതോഹരമെന്നേ പറയാവൂ.

'ആററിലേയ്ക്കച്ച്യുത, ചാടൊല്ലേ, ചാടൊല്ലേ;
കാട്ടിലെപ്പൊയ്ക്കയിൽപ്പോയി നീന്താം;
കാളക്കൂടോൽക്കടകാകോളമാളിന
കാളിയൻ പാർപ്പുണ്ടിക്കാളിന്ദിയിൽ'

ഇതുപോലെ സംഗീതാത്മകമായ — സമഞ്ജസ്യമനോഹരമായ — ഭാഗങ്ങൾ വള്ളത്തോൾ കവിതകളിൽ എവിടെയും സുലഭമായി കാണാവുന്ന ഒരു കാഴ്ചതന്നെ. ദ്രാവിഡവൃത്തങ്ങളോടെന്നേരെ, ആധുനികർക്ക് ഇപ്പോൾ ജനിച്ചുകാണുന്ന പക്ഷപാതിത്വത്തിന് ഒരു പ്രധാനപ്രേരകൻ ഈ മഹാകവിയാണെന്നുള്ളതും പ്രസ്താവയോഗ്യമാണ്.

കേരളീയരിൽ ഇന്നു പ്രത്യക്ഷമായി കാണപ്പെടുന്ന രാഷ്ട്രീയബോധത്തിനും, ദേശാഭിമാനത്തിനും വള്ളത്തോൾ കവിത സർവ്വോത്തമമായ ഉത്തേജകമായി ഭവിച്ചിട്ടുണ്ട്. ഭാരതീയരുടെ പാരതന്ത്ര്യത്തേയും, അനൈകമത്യത്തേയും പലസ്ഥലത്തും അദ്ദേഹം നിശിതമായി നിരൂപണംചെയ്തുകാണുന്നു. 'പരസ്പരംസഹായിപ്പിൻ' 'ഐക്യമേ സേവ്യാൽസേവ്യം' എന്നീ കവിതകൾ ഭാരതൈക്യത്തിനുള്ള മാറ്റങ്ങൾ തെളിയിക്കുന്നു. 'ശൂദ്രരിൽ ശൂദ്രൻ' 'തോണിയാത്ര' മുതലായ കവിതകളിൽ ജാതിപ്രാഭവംകൊണ്ടു കേരളീയർക്ക് വന്നുചേർന്നിട്ടുള്ള അധഃപതനവും, ആ അനാചാരത്തെ അടിച്ചുടച്ച് സമുദായൈക്യം

വർദ്ധിപ്പിക്കേണ്ടതിന്റെ ആവശ്യവും പ്രകീർത്തിക്കുന്നു.

കവിയുടെ ദേശാഭിമാനം പ്രത്യേകം വക്തവ്യമാണ്. തരംകിട്ടിയാൽ ഏതു കവിതയിലും ദേശാഭിമാനദ്യോതകമായ ചില വരികളെങ്കിലും കുറിക്കാതെ വിടുക പതിവില്ല. വിഷയംതന്നെ അതിനു യോജിച്ചിരുന്നാലത്തെ കഥ പറയേണ്ടതുമില്ലല്ലൊ.

'ലോകമേ തറവാടു തനിക്കീ, ചെടികളും
പുൽകളും പുഴുക്കളും കൂടിത്തൻകുടുംബക്കാർ;
ത്യാഗമെന്നതേ നേട്ടം; താഴ്മ താനഭ്യുന്നതി;
യോഗവിത്തേവം ജയിക്കുന്നിതെൻഗുരുനാഥൻ.... ....
ഗീതയ്ക്കു മാതായ ഭൂമിയേ ദൃഢമിതു-
മാതിരിയൊരു കർമ്മയോഗിയെ പ്രസവിയ്ക്കൂ-
ഹിമവദ്വിന്ധ്യാചലമദ്ധ്യദേശത്തേ കാണൂ
ശമമേ ശീലിച്ചെഴുമിത്തരം സിംഹത്തിനെ-
ഗംഗയാറൊഴുകുന്ന നാട്ടിലേ ശരിക്കിത്ര
മംഗളം കായ്ക്കും കല്പപാദപമുണ്ടായ്‌വരൂ!'

എന്റെ ഗുരുനാഥനെ—മഹാത്മജിയെ—വർണ്ണിക്കുന്ന ഈ വരികളിൽ ദേശാഭിമാനത്തിന്റെ തിളക്കം എത്രമാത്രമുണ്ടെന്നു ചിന്തിച്ചുകാണേണ്ടതാണ്. കൊച്ചുസീതയിൽ

'ഹാ! വിടനൽകു, കന്യ നമസ്സിതാ,
ദേവി ഭാരതധാത്രി നിൻതൃക്കാൽക്കൽ
ജന്മമുണ്ടിനി മേലിലു മെങ്കിൽഞാൻ
നിന്മടി യൊന്നിൽത്തന്നെ പിറക്കാവൂ.'

എന്നു കൊച്ചുസീതയെക്കൊണ്ടു പറയിക്കുന്നിടത്തു കവിയുടെ ദേശഭക്തി മുഴുവൻ നിറഞ്ഞുവഴിഞ്ഞു കാണുന്നു. കാളിയനെ മർദ്ദിച്ച 'കർമ്മഭൂമിയുടെ പിഞ്ചുകാലി'നെ വ

ണ്ണിക്കുന്നിടത്തു്, കവി ദേശാഭിമാനത്തെ ഉജ്ജ്വലിപ്പിക്കു ന്നതു നോക്കുക:-

'ധ്വസ്തഭുവനമാം ദംഷ്ട്രമേ, നിൻതല-
യെത്ര പരത്തിയുയർത്തിയാലും,
ഇക്കർമ്മഭൂമിതൻ പിഞ്ചുകാൽ പോരുമേ
ചിക്കെന്നതൊക്കെച്ചവുട്ടിത്താഴ്ത്താൻ!'

ഇതുപോലെ ദേശാഭിമാനദ്യോതകമായുള്ള ഭാഗങ്ങൾ ഉദ്ധരിക്കുവാൻ തുടങ്ങിയാൽ അവസാനിക്കുകയില്ല.

വർണ്ണനയുടെ താദാത്മ്യതയെ പ്രകടീകരിക്കുവാൻ കവി പ്രയോഗിച്ചുകാണുന്ന ഉപമ, സ്വഭാവോക്തി മുതലായ ചില അലങ്കാരങ്ങൾ സഹൃദയന്മാരുടെ അഭിനന്ദനം എന്നും അർഹിക്കുന്നവയാണ്. കൊച്ചുസീതയിൽ:-

'ബാലതൻ മുത്തശ്ശിയായ കിഴവിയു-
ണ്ടാലസ്യമോടടുത്തൊരു കട്ടിലിൽ
തെല്ലു വളഞ്ഞു ചരിഞ്ഞു കിടക്കുന്നു
മല്ലീശരൻെറയൊടിഞ്ഞ വിൽ പോലവേ.'

എന്നു മുത്തശ്ശിയെ വർണ്ണിക്കുന്നു. മല്ലീശരൻെറ ഒടിഞ്ഞ വില്ലിനോടു സാദൃശ്യപ്പെടുത്തി തെല്ലു വളഞ്ഞു ചരിഞ്ഞു കിടക്കുന്ന ആ മുത്തശ്ശിയെ വർണ്ണിച്ച കവിയുടെ ഭാവനയ്ക്കും, രസികതയ്ക്കും ഏതു സഹൃദയനാണ് വിദൂരനമസ്കാരം ചെയ്യാതിരിക്കുക! മുത്തശ്ശിയുടെ ഭൂതകാലചരിത്രത്തിലേയ്ക്കു ഭാവുകൻെറ ദൃഷ്ടികളെ ഓടിക്കുവാൻ, ആ മല്ലീശരൻെറ ഒടിഞ്ഞ വില്ലിനുള്ള ശക്തി അത്ഭുതകരമെന്നേ പറയാവൂ. അനിരുദ്ധനിൽ,

'ആലസ്യമാണ്ടു മുഖമൊട്ടു കുനിച്ചു വേർത്ത-
ഫാലസ്ഥലം മൃദുകരത്തളിർകൊണ്ടു താങ്ങി

ചേലഞ്ചിമിന്നുമൊരു വെൺകുളിർ കൽത്തറയ്ക്കു
മേലങ്ങു ചാരുമുഖി'യായ ഉഷ ചാരിയിരിക്കുന്നതും, ചിത്രയോഗത്തിൽ,

'പതഞ്ഞവെള്ളം പഥി വായിൽനിന്നു-
ത്തുകുന്ന കന്നാലിയെ മുൻനടത്തി
നുകം കരിക്കോലിവ തോളിലും വെച്ചു'

കൃഷിക്കാർ വേനൽക്കാലത്തെ മദ്ധ്യാഹ്നത്തിൽ വയൽവിട്ടു പോകുന്നതും മററും സഹൃദയന്മാർ പലവുരു കണ്ടുകഴിഞ്ഞിട്ടുള്ള കാഴ്ചകളാണ്. 'ഉണ്മാനില്ല ഉടുപ്പാനില്ല'എന്ന കവിതയിലെ സ്വഭാവോക്തികളുടെ സ്വാരസ്യം അനുഭവൈകവേദ്യമെന്നേ പറയാവൂ.

'മേലാകവേ ചെള്ളിളകിക്കിതപ്പിൽ
സ്ഥൂലാസ്ഥിപാർശ്വങ്ങളുയർന്നു താഴ്ന്നും
കോലായിലോതാണ്ടു നമസ്കരിച്ച-
പോലായ് കിടപ്പുണ്ടൊരു സാരമേയം!'

എന്നു തുടങ്ങിയ വർണ്ണനകൾ വായിക്കുമ്പോൾ ആരാണു പുഞ്ചിരിപ്പൂ പൊഴിക്കാത്തതു്? 'കിളിക്കൊഞ്ചലിൽ', ജാനകിക്കുട്ടിയെ രാമചന്ദ്രൻ വേൾക്കുമെന്നു തത്തകൾ ചൊല്ലി കേൾപ്പിക്കുന്നു; അപ്പോൾ അമ്മയോടു്,

"ഓമൽ ചോദിക്കയാണെ,ന്തിനീ വാത്മീകി
രാമനെക്കൊണ്ടെന്നെ വേൾപ്പിക്കുന്നു?'
അമ്മ സമാശ്വസിപ്പിച്ചു:— 'പെൺകുട്ടികൾ-
ക്കമ്മെട്ടിലുണ്ടൊരു കർമ്മം കുഞ്ഞേ.'
കന്യക തീർമാനംചെയ്തു:— 'മററാരും വേ-
ണ്ട,ന്നെയെന്നമ്മതാൻ വേട്ടാൽ മതി!'
പൊട്ടിച്ചിരിച്ചുപോയ് സർവ്വരും; കുട്ടിയോ,
കെട്ടിപ്പിടിച്ചിതു മാതൃകണ്ഠം."

ശൈശവപ്രകൃതിയുടെ അതീവമനോജ്ഞമായ ഒരു ചിത്രമാണിതെന്നു പറയേണ്ടതില്ലല്ലൊ. 'ശിഷ്യനും മകനും' എന്ന കൃതിയിൽ ഗണപതിയും പരശുരാമനുമായി വഴക്കു മുറുകി, ദ്വിജദേവർ തമ്മിൽ പിടിയും വലിയും തുടങ്ങി. ആ ശണ്ഠയിൽ പരശുരാമൻ ഗണപതിയുടെ കൊമ്പൊന്നു "പരശു"കൊണ്ടു മുറിച്ചിട്ടു. ബഹളം കേട്ടു പാർവ്വതീപരമേശ്വരന്മാർ അവിടെ ഓടിയെത്തി. ചോരയിൽ കുളിച്ചുകിടക്കുന്ന ഗണപതിയെയാണ് അവർ ദർശിച്ചതു്. രാമൻ തൽക്ഷണത്തിൽ പരമേശ്വരൻെറ തൃക്കാല്ക്കൽവീണു മാപ്പപേക്ഷിച്ചുകൊണ്ടു കിടക്കുന്നു. പരമേശ്വരൻ ധർമ്മസങ്കടത്തിലായി എന്നു പറയേണ്ടതില്ലല്ലൊ. ഭർത്തൃശിഷ്യനിൽനിന്നു സ്വവത്സലനു സിദ്ധിച്ച ആപത്തുകണ്ടു ക്രുദ്ധയായിത്തീർന്ന പാർവ്വതി, ഈയവസരത്തിൽ ഭർത്താവിൻെറനേർക്കു കലശൽക്കൂട്ടുന്ന ആ രംഗം, എത്രത്തോളം താദാത്മ്യപ്രതീതിയുള്ളതെന്നു പറഞ്ഞറിയിക്കുവാൻ പ്രയാസം:–

'ഉടൻ മഹാദേവിയിടത്തു കയ്യാൽ
അഴിഞ്ഞ വാർപൂങ്കുഴലൊന്നൊതുക്കി
ജ്വലിച്ചകൺകൊണ്ടൊരു നോക്കുനോക്കി–
പ്പാർശ്വനാഥനാകും പതിയോടുരച്ചു:–

കിട്ടീലയോ ദക്ഷിണ വേണ്ടുവോളം
വിശിഷ്ടനാം ശിഷ്യനിൽ നിന്നിദാനിം
ദിവ്യായുധം വല്ലതുമുണ്ടുബാക്കി–
യെന്നാലതും നൽകി യനുഗ്രഹിക്കാം.

മകൻ പരുക്കേററു മരിക്കിലെന്തു
മഹാരഥൻ ശിഷ്യനടുക്കലില്ലേ....'

എന്നു തുടങ്ങിയ ഭാഗങ്ങൾ, വായിക്കുമ്പോൾ ശ്രീപാർവ്വ

തിയൊ, നമ്മുടെ ചുററുപാടുമുള്ള ഇന്നത്തെ സ്ത്രീജനങ്ങളൊ മുമ്പിൽനില്ക്കുന്നതെന്നു ബലമായ സംശയം തോന്നിപ്പോകുന്നു. അത്രത്തോളം തന്മയത്വമുള്ള ചിത്രമാണിതു്. പാർവ്വതിയുടെ തുള്ളികൊണ്ടുള്ള ആ നില്പും, കൊഞ്ചുവാക്കുകളും എത്രമാത്രം സ്വാഭാവികവും, സ്ത്രീസ്വഭാവത്തിന്റെ സാക്ഷാൽ സ്വരൂപത്തെ പ്രതിബിംബിപ്പിക്കുന്നവയുമായിരിക്കുന്നു!

പുരാണകഥാപാത്രങ്ങളിൽ പുതിയ പുതിയ ആശയങ്ങൾ ഇങ്ങനെ കലർത്തി അവയെ പൂർവ്വാധികം മനോജ്ഞതരമാക്കിത്തീർക്കുവാൻ മഹാകവി പലപ്രകാരത്തിലും ശ്രമിച്ചിട്ടുണ്ടു്. കവിയുടെ അന്തരാത്മാവിൽ നിഴലിക്കുന്ന പ്രകൃതിഭാവങ്ങൾ അതേപ്രകാരം നാദാത്മകമായി ചിത്രീകരിക്കുന്നതാണല്ലൊ കവിത. വിശിഷ്ടപദങ്ങൾ വിശിഷ്ടമായ രീതിയിൽ ചേരുമ്പോൾ കവിത ഉത്ഭവിക്കുന്നു, എന്നു് കാളറിഡ്ജ് പറഞ്ഞിട്ടുള്ളതിന്റെ അൎത്ഥവും ഇതുതന്നെ. ഉചിതങ്ങളും ഉത്തമങ്ങളുമായ ശബ്ദാൎത്ഥങ്ങളെ യഥാസ്ഥാനം വിന്യസിച്ചു സുന്ദരമാക്കാൻ കഴിവുള്ള അനുഗൃഹീതപുരുഷന്മാൎക്കേ അത്തരം കവനപാടവം ഉണ്ടായിരിക്കയുള്ളു. ഈ വിഷയത്തിൽ സംസ്കൃതസാഹിത്യത്തിൽ കാളിദാസനോടൊപ്പമുള്ള ഒരു നില ഭാഷാസാഹിത്യത്തിൽ മഹാകവി വള്ളത്തോൾ നേടിക്കഴിഞ്ഞിട്ടുണ്ടു്:-

'ജീവാധിനായക! ഭവാൻ വ്രണിതാതുരംഗ-
നാവസമോ മലിനബന്ധ ഗൃഹാന്തരത്തിൽ'
ഈ വാസ്തുവസ്ഥിതി മറന്നവിടത്തെ വിട്ടു-
പോവാൻ കഥിക്കരുതു ദാസിയൊടെൻ ദയാലോ.'

പ്രാണാധിഭർത്രി! കരയാസ്സരിമുക്ത നാനാ–
ബാണാളി താങ്ങുവതിനീയൊരു നെഞ്ചുപോരും;
ബാണാത്മജാ നയനനീരൊരു തുള്ളിപോലും
വീണാൽ സഹിപ്പതനിരുദ്ധനസാദ്ധ്യമത്രേ.'

ഉഷയുടേയും അനിരുദ്ധന്റെയും ഹൃദയത്തിന്റെ അടിത്തട്ടിൽനിന്ന് ഉൽഗമിക്കുന്ന ഈ സ്തോഭാവിഷ്കരണം കവിയുടെ വിശിഷ്ട പദവിന്യാസരീതികൊണ്ട് ഉജ്ജ്വലമായിട്ടുള്ളതാണെന്ന് വിശേഷിച്ചു പറയേണ്ടതില്ലല്ലൊ. പുരാണകഥാപാത്രങ്ങളുടെ പ്രതിപാദനത്തിൽ വരുത്തിയിട്ടുള്ള ഈദൃശ നൂതനത്വവും വള്ളത്തോൾ കവിതയുടെ ഒരു പ്രത്യേകതയെത്തന്നെയായാണ് ഉൽഘോഷിച്ചുകൊണ്ടിരിക്കുന്നത്.

## ഉള്ളൂർ.

ആശാൻ, വള്ളത്തോൾ എന്നിവരോടൊപ്പം നവീനപ്രസ്ഥാനത്തിൽ ലബ്ധപ്രതിഷ്ഠനായ മറ്റൊരു കവീന്ദ്രനാണ് മഹാകവി ഉള്ളൂർ. കിരണാവലി, താരഹാരം, തരംഗിണി, മണിമഞ്ജൂഷ, ഹൃദയകൗമുദി, രത്നമാല, അരുണോദയം, ഭക്തദീപിക, ചൈത്രപ്രഭാവം എന്നിവയാണ് ഇദ്ദേഹത്തിന്റെ ഖണ്ഡകൃതികളിൽ പ്രധാനമായവ. ഇപ്പറഞ്ഞവയിൽ ആദ്യത്തെ ആറും, സാഹിത്യമഞ്ജരിയെപ്പോലെ കാവ്യഖണ്ഡങ്ങൾ പലതും സമാഹരിച്ചു പ്രസിദ്ധം ചെയ്തിട്ടുള്ളവയാണ്. അരുണോദയം 'കൂട്ടുകവിത'കൾ ക്രോഡീകരിച്ചിട്ടുള്ളതാകുന്നു. മഹാഭാരതപ്രസിദ്ധമായ കർണ്ണന്റെ ദാനവീരത്വത്തെ അധികരിച്ചു നിർമ്മിച്ചിട്ടുള്ള ഒരു വിശിഷ്ട ഖണ്ഡകാവ്യമാണ് കർണ്ണഭൂഷണം. മഹാഭാഗവതത്തിലും ഭാരതത്തിലും പ്രതി

പാടിച്ചിട്ടുള്ള പിംഗള എന്ന ദേവദാസി, യാമാർദ്ധം കൊണ്ടു 'ദേവാധിദേവദാസി'യായി മാറുന്നതാണ് പിംഗളയിലെ കഥാവസ്തു. ഭക്തദീപികയിൽ, ഒരു വനവേടനായ ചാത്തൻെറ സൽഗതിയെ വിവരിക്കുന്നു. അമേരിക്കക്കാരിയായ മിസ് മേയോ, ഭാരതീയ വനിതകളെ അധിക്ഷേപിച്ചെഴുതിയ ഒരു ഗ്രന്ഥത്തിനു മറുപടി എന്ന നിലയിൽ, ഗൗരിതൊട്ടുള്ള മഹിളാമണികളുടെ പുരാണചിത്രങ്ങൾ വിടർത്തിക്കാണിച്ചുകൊണ്ടു് എഴുതിയിട്ടുള്ള ഒരു മനോമോഹനകൃതിയാണ് ചിത്രശാല. തിരുവിതാംകൂർ മഹാരാജാവായിരുന്ന ശ്രീമൂലംതിരുനാൾ തിരുമനസ്സിലെ ഷഷ്ട്യബ്ദപൂർത്തി പ്രമാണിച്ച് എഴുതി അടിയറവെച്ച ഒരു ശബ്ദാർത്ഥസുന്ദരകാവ്യമാണ് മംഗളമഞ്ജരി. ചിത്രോദയവും, ചൈത്രപ്രഭാവവും തിരുവിതാംകൂറിൽ ഇപ്പോൾ വാണരുളുന്ന ശ്രീചിത്തിരതിരുനാൾ മഹാരാജാവു തിരുമനസ്സിലെ അപദാനങ്ങളെ പ്രകീർത്തിച്ചു വിരചിച്ചിട്ടുള്ള രണ്ടു ഖണ്ഡകാവ്യങ്ങളാകുന്നു.

നവനവോല്ലേഖകല്പനം, പ്രൗഢത, ഓജസ്സ്, വാഗ്വിലാസം, ആദർശപ്രകടനം, പാണ്ഡിത്യപാരമ്യം എന്നിവ ഉള്ളൂർക്കവിതയുടെ ചില പ്രത്യേക ലക്ഷണങ്ങളാണ്. കന്യാകുമാരിയിലെ സൂര്യോദയം, മഴത്തുള്ളി മുതലായ കവിതകൾ മഹാകവി ഉള്ളൂർ ഉല്ലേഖഗായകനാണെന്നുള്ള പ്രസിദ്ധിയെ ഉപോൽബലപ്പെടുത്തുവാൻ അത്യന്തം ഉപകരിക്കുന്നവയാകുന്നു.

'പിക്കെന്നു നോക്കുക, ചൊവ്വേ കിഴക്കോട്ടു
ചക്രവാളത്തിൻെറയററത്തായി

മോടിയിൽ സാഗരം വിട്ടു കരയേറി
ക്രീഡിക്കും യാദോനികരം പോലെ,
അല്ലെങ്കിലാഴിയിൽ വാനോർ കൃഷിക്കായി
തല്ലിയുറപ്പിച്ച മുട്ടുപോലെ,
പോരെന്നാൽ തൻതല തെല്ലൊന്നുയർത്തിടും
വാരുററ മൈനാകശൈലംപോലെ,
ഈടെഴും ചീനാംശുകത്തിന്റെ യററത്തു
പാടലപ്പട്ടുകസവു് പോലെ,
തങ്കരേക്കിട്ടു തുടങ്ങീ പുലർവേള—
മങ്കയാൾ ചുററിലും മന്ദമന്ദം.......
ശാണോപലത്തിൽ തെരുതെരെയോരോ പൊൻ—
നാണയം മാററുര നോക്കുകയോ,
വൻഗജപങ്ക്തിയെ പ്രാങ്മുഖമായ് നിർത്തി—
ത്തങ്കത്തലക്കെട്ടണിയിക്കയോ,
വാരൊളിക്കാർമുകിൽപ്പാത്രത്തിലോമന—
ത്താരത്തനിദ്രവം കാച്ചുകയോ,
ഭാവിപ്പതെന്തു നീ, ദേവതേ, കൊണ്ടലിൽ
സ്ക്രൂവെച്ചു മിന്നലുറപ്പിക്കയോ?'

എന്നു തുടങ്ങി അചുംബിതങ്ങളായ ആശയങ്ങളും ഉല്ലേഖങ്ങളും വാരിക്കോരി വിതറിയിട്ടുള്ള 'കന്യാകുമാരിയിലെ സൂര്യോദയം' വായിക്കുന്ന ഏതൊരു സഹൃദയനും മഹാകവിയുടെ സൂക്ഷ്മമായ നിരീക്ഷണപാടവത്തേയും പ്രതിഭാപ്രഭാവത്തേയും സശിരഃകമ്പം കൊണ്ടാടാതിരിക്കുകയില്ല.

'കീലകമെങ്ങോ കൊട്ടു, തത്ഭ്രമാം ഗീർവാണർതൻ
നീലത്തൂക്കമഞ്ചത്തെ നിലയ്ക്കു തൂക്കിക്കൊണ്ടും;
അണ്ഡഗോളവൈദ്യുതദീപങ്ങൾ വീണിടാതെ
ദണ്ഡമററാതെതൻ ശിരസ്സാൽ താങ്ങിക്കൊണ്ടും;

വാനത്തു ചിറകെന്യേ പറക്കും മേഘങ്ങൾക്കു
വായുസ്തംഭനത്തിങ്കൽ വൈദഗ്ദ്ധ്യം നൽകിക്കൊണ്ടും;
വാരിദ ധാരായന്ത്രനാഡിശീകരങ്ങളാൽ
പാരിടം യഥാകാലം സംസിക്തമാക്കിക്കൊണ്ടും;
ആ ഋതുകഥകളി യോഗക്കാരെയും മുറ—
സ്സൂാടിച്ചു രംഗസ്ഥിതർക്കാനന്ദമേകിക്കൊണ്ടും;
ധാത്രിയെത്തിന്മാൻവരും സാഗര ദുർഭൃതത്തെ
മാത്രത്തോൽ വരവരച്ചപ്പുറം മാററിക്കൊണ്ടും,
ദാനനീർ പൊഴിക്കുന്ന ശൈലമാതംഗങ്ങളെ
ക്ഷോണിപൃഷ്ഠത്തിൽ ചേർത്തു തളച്ചു നിർത്തിക്കൊണ്ടും.'
(സൗഭ്രാത്രഗാനം)

വിശ്വസംരക്ഷണം ചെയ്യുന്ന ആ മഹാശക്തിയെ ചിത്രീകരിക്കുന്നിടത്തു കവിയുടെ ഭാവന എത്രകണ്ടു് പ്രൌഢവും, അന്യാദൃശവുമായി വിലസുന്നുവെന്നു നോക്കുക. ഇതുപോലെതന്നെ കമനീയമായ കല്പനാശക്തിയും, പ്രശംസനീയമായ ആശയപൌഷ്കല്യവും പരിസ്ഫുരിക്കുന്ന ഭാഗങ്ങൾ ഈ മഹാകവിയുടെ കൃതികളിൽ സുലഭമായി കാണാവുന്നതാണു്.

ഉള്ളൂരിന്റെ കാവ്യനിർഝരിപ്രവാഹത്തിൽ എവിടെയും ഓജസ്സു് ഓളംവെട്ടുകയാണു ചെയ്യുന്നതു്. ശബ്ദഗുംഫനം മി. പരമേശ്വരയ്യരുടെ കവിതയുടെ ഒരു മുഖ്യഗുണമാണു്. എന്നാൽ വെറും ശബ്ദകോലാഹലമല്ല ഉള്ളൂരിനുള്ളതു്. അദ്ദേഹത്തിന്റെ കാവ്യഭാരതി നല്ല ഊക്കിലും ഉറപ്പിലുമാണു് അനുവാചകഹൃദയങ്ങളിൽ ചെന്നു തറയ്ക്കുന്നതു്. ജീവിതപ്പോരിലപജയം തെല്ലാന്നു യൗവനയുക്തനായ ഒരുവനെ 'ഉൽബോധനം' ചെയ്യുന്ന കവിത ഇവിടെ ഉത്തമ നിദർശനമാണു്:—

'പോരും തളന്നു! പോരും തളന്നു!
പൂരുഷചൈതന്യപ്പൊൽത്തിടമ്പേ!
താടിക്കു കൈകുത്തിത്താഴോട്ടു നോക്കാതെ,
ചൂടെഴും വീർപ്പൊന്നുമിട്ടിടാതെ,

നന്മിഴി മങ്ങാതെ, പാദം കുഴയാതെ,
നട്ടെല്ലു തെല്ലും വളഞ്ഞിടാതെ,
ധീരനായ് മുന്നോട്ടു ചാടിക്കുതിച്ചു നീ
പോരുക! പോരുക! പുണ്യവാനേ! ... ...

വെററിയും തോൽവിയും പോർക്കളത്തിൽച്ചെന്നാൽ
പററും; ഇതിനതുമീതെയല്ല
എന്തിന്നുവേണ്ടി നീയെങ്ങനെ പോർചെയ്തു
ചിന്തിച്ചിടേണ്ടതീരണ്ടു കൂട്ടം......' എന്നു തുടങ്ങിയ ഭാഗങ്ങൾ വായിച്ചുനോക്കുക. ഏതു ഭീരുവിനേയും ഊർജ്ജസ്വലനും, ഉത്തമ കർമ്മയോഗിയുമാക്കിത്തീർക്കുവാൻ ഇതിലെ ഓരോ പദത്തിനും അവാച്യമായ ഒരു ശക്തിവിശേഷമുണ്ട്.

'ശ്വസിച്ചു ചാകുന്നതിലെത്ര മെച്ചം
മരിച്ചു ജീവിപ്പതു മന്നിടത്തിൽ
അതോർത്തു നീ ചെയ്യുക നിന്റെ ധർമ്മം
അതങ്ങേപ്പുറത്തേക്കധികാരി ദൈവം.' (ഒരു വീരമാതാവു

എന്നിങ്ങനെയുള്ള വരികൾ ഉദ്ധരിക്കുവാൻ തുടങ്ങിയാൽ അവസാനിക്കയില്ല.

'സദാചാരത്തെ പരിപൂർണ്ണമാക്കുന്നതിന് ഒരു ദിവ്യപ്രേരണയും, ഒരു ആഹ്ലാദവികാരവും അത്യന്താപേക്ഷിതമാണെ'ന്നു മാത്യു ആർനോൾഡ് പറയുന്നതു സ്വീകാര്യമാണെങ്കിൽ, താദൃശങ്ങളായ ഗുണതല്ലജങ്ങൾ ഈ മഹാകവിയുടെ കൃതികളിൽ അവിരളമായി കളിയാടി

ക്കൊണ്ടിരിക്കുന്നതു കാണുവാൻ പ്രയാസമില്ല. 'കല കലയ്ക്കുവേണ്ടി' എന്നുള്ള പാശ്ചാത്യസിദ്ധാന്തത്തെ പൗരസ്ത്യസംസ്കാരപക്ഷപാതിയായ ഈ കവി ഒരിക്കലും ആദരിക്കാറില്ല. നേരേമറിച്ച്, ആത്മീയാംശത്തെ പോഷിപ്പിക്കുന്നതിനുപകരിക്കുന്ന കവിതമാത്രമേ യഥാർത്ഥകവിതയാകൂ എന്ന സിദ്ധാന്തമാണ് ഈ മഹാകവി സ്വകാവ്യങ്ങളിൽ ആദർശമായി സ്വീകരിച്ചിട്ടുള്ളതു്. 'വേണ്ടല്ലൊ വേറിട്ടൊന്നും':—

'രണ്ടുകണ്ണുമേമട്ടിലെന്തിനു നൽകീ? നമ്മൾ
ബന്ധുവിന്നൊപ്പംതന്നെ വൈരിയെക്കണ്ടീടുവാൻ.
എന്തിനായവ രണ്ടും കി പാർശ്വിടം മുഖത്തിങ്കൽ?
സന്തതം മുന്നോട്ടേയ്ക്കുമാത്രം നാം നോക്കീടുവാൻ.
കർണ്ണങ്ങളെന്തിന്നൊപ്പം രണ്ടെണ്ണം സമ്മാനിച്ചു?
നിന്ദയെ സ്തോത്രത്തിനു തുല്യമായ് ശ്രവിക്കുവാൻ.
നാവെന്തിന്നൊതുക്കമായാസ്യത്തിന്നകം നിത്തി—
ക്കാവലായതിന്നാക്കി പല്ലുമപ്പതും രണ്ടും?
എത്രയും കലാംഗനാരീതിയിൽപ്പാർപ്പാൻ ജിഹ്വ;
വക്തവ്യം വദിക്കുവാൻ മാത്രമായ് വെളിക്കൊൾവാൻ.
എന്തിനായ് രസജ്ഞയിൽ ബ് ഭാഷയെ പ്രതിഷ്ഠിച്ചു?
പന്തിയിൽ സ്വാദൂക്തിയാം പീയൂഷം പകന്നീടാൻ.
എന്തിനായ് ദന്തങ്ങളിൽ ധാവള്യം മേളിപ്പിച്ചു?
ബന്ധുരസ്മിതം വാക്കിൻമുന്നോടിയായിത്തീരാൻ.
നട്ടെല്ലു കൊട്ടംവെടിഞ്ഞെന്തിനായ് തീർത്തു? നമ്മ—
ളുത്ഥാനശീലന്മാരായ് ജ്ജീവിതം നയിക്കുവാൻ.'

എന്നിങ്ങനെ സരസോജ്ജ്വലവാണിയിൽ ധർമ്മപ്രചോദനംചെയ്യുന്ന കവിയുടെ കലാകൗശലത്തെ അഞ്ജലിപൂർവ്വം ആദരിച്ചാരാധിക്കാൻ ആരുതന്നെ മുതിരുകയില്ല? ദിവ്യസാന്ത്വനത്തിൽ പുത്രവിയോഗത്താൽ നാനാവികാര

ശബളിതയായി ആക്രന്ദനം ചെയ്ത വിശാഖയെ, ലോക ബാന്ധവനായ ശാക്യസിംഹൻ സമാശ്വസിപ്പിക്കുന്ന ഒരു ഭാഗം നോക്കുക:—

'ആകട്ടെ, മററൊന്നു ചോദിക്കാം; വത്സേ, നീ
ലോകവ്യൂഹത്തിലെ സൃഷ്ടികളിൽ
ആരൊന്നും നിൻസുതരെന്നോക്ക പോയോരി-
യാരോമൽപ്പൈതലിൻ ഭ്രാതാവെന്നും

കൃത്രിമഭാവനയല്ലിതു; ഏതൊന്നും
വിസ്തൃതമാകണമത്രേ വേണ്ട
കാററും വെളിച്ചവുമല്പമതിന്നക-
മേററുകൊണ്ടാലെല്ലാം നേരെയാകും

എത്രതനുജർ മരിപ്പൂ നിനക്കപ്പോ-
ളെത്ര തനുജർ ജനിപ്പൂ നിത്യം!
ഒന്നിനെച്ചൊല്ലിക്കരകയും വേണ്ട മ-
ററൊന്നിനെച്ചൊല്ലി ചിരിക്കയും നീ:

രണ്ടുംവരട്ടെ യിരവും പകലുമായ്;
രണ്ടിലും തേടേണ്ട ഭാവഭേദം.
ദൈവത്തെയാവഴിക്കല്ലാതെ വെല്ലുവാ-
നാവതല്ലല്ലോ നമുക്കു ഭദ്രേ!'

ശാസ്ത്രീയമായ നിലയിൽ യുക്തിവാദവുംചെയ്തുകൊണ്ടാണ് കവി, അനുവാചകരെ സ്വകൃത്യനിരതരാക്കുന്നത്. "മാറ്റ്", "വിചാരധാര", "സൗഭ്രാത്രഗാനം" മുതലായ കവിതകളിൽ, ജാതിയുടെ നിരർത്ഥതയെ കവി സയുക്തികം ചോദ്യംചെയ്കയും, സദ്ധർമ്മം കൈക്കൊള്ളേണ്ടതിനു ഭാവുകരെ ശക്തിയുക്തം പ്രേരിപ്പിക്കയും ചെയ്യുന്നു.

ലോകപരിചയംകൊണ്ടും, മനഃപാകതകൊണ്ടും കാ

ശ്യക്ഷമനായ ഒരു കർമ്മയോഗി എന്ന മട്ടിലാണ് ഈ മഹാകവി, കവിതാങ്കണത്തിൽ എപ്പോഴും കച്ചകെട്ടി ഇറങ്ങാറുള്ളതു്. ആശയശുദ്ധിയും, ആദർശമഹത്ത്വവും ഇദ്ദേഹത്തിന്റെ കവിതകളിൽ ആപാദശിഖം നിഴലിച്ചു കാണാവുന്ന അന്യാദൃശഗുണങ്ങളാണ്. 'ഭാമ'യിൽ പഴയതു പുകഴ്ത്തുകയും, പുതിയതു പഴിക്കുകയും ചെയ്യുന്ന യാഥാസ്ഥിതികന്മാരെ കവി മുന്നോട്ടു നയിക്കുന്നതിങ്ങനെയാണ്:—

"ഇന്നലത്തെത്തിന്നം തന്റെ സന്തതിയാമിന്നത്തെ-
ത്തനുരുവിൽ വളർത്തുകിൽത്താഴും തദംശം....
ഹരിദ്വാരത്തിങ്കൽ ഗംഗയൊരുമട്ടിലൊഴുകുന്നു;
പരിചിൽ മറ്റൊരു മട്ടിൽ പ്രയാഗയിങ്കൽ;
പേർത്തും പച്ചപ്പട്ടുടുക്കും യൌവനത്തിൽ പിലാവില;
വാർദ്ധകത്തിൽ മാത്രം ചാർത്തും കാഷായം മെയ്യിൽ
'തീർന്നിടേണമിക്ഷണത്തിൽ നീയുമെന്നോടൊപ്പ'മെന്നു
ശീർണ്ണപത്രമോതുന്നില പല്ലവത്തോടായ്....
ഏതുപുരുഷാന്തരവുമായതിന്റെ യോഗക്ഷേമം
സാധിക്കുകിൽ മതി; ഭാവി ഭാവിയേക്കാക്കും.
പരിണാമകങ്ങളാകും പരിതഃസ്ഥിതികൾക്കൊപ്പം
പരിപാടി ലോകമെന്നും പരിഷ്കരിക്കും."

അതിനാൽ കാലോചിതവും, സ്പൃഹണീയവുമായ പരിഷ്കാരഗതിയെ ആരും ആദരിക്കേണ്ടതാണെന്നും, അതിൽ വിലങ്ങടിച്ചു നില്ക്കുന്നതു ബുദ്ധിപൂർവ്വകമല്ലെന്നും ലോകത്തോട് ഉൽബോധിപ്പിക്കുന്നു.

'കുളത്തിലെപ്പാഴ്ക്കെട്ടുനീററിലല്ല
ക്രുത്താടിനില്ക്കുന്നതു ലോകമിപ്പോൾ
കുതിച്ചു രത്നാകരസഖ്യമാളും
കുലങ്കഷയ്ക്കുള്ള പയസ്സിലല്ലൊ' (വിചാരധാര)

എന്നിങ്ങനെയുള്ള പ്രസ്താവങ്ങൾ നോക്കുക. ഇതുപോലെ വിശാലമായ എത്രയെത്ര മഹിതാശയങ്ങൾ വേണമെങ്കിലും ഈ മഹാകവിയുടെ കൃതികളിൽനിന്ന് ഉദ്ധരിക്കുവാൻ കഴിയും. 'ചാകുംവരെയ്ക്കുൽഗതി നേടിനേടി—ത്താൻജീവിതത്തെച്ചരിതാർത്ഥമാക്ക'ണമെന്നാണ് അദ്ദേഹം ലോകത്തെ ഉപദേശിക്കുന്നതു്. 'ഭാവനാഗതി'യിൽ, മനുഷ്യന്റെ എല്ലാവിധ ഉയർച്ചയ്ക്കും ആശയാണ് ആസ്പദം; അതിനാൽ ആശയെ ശരിയായ വിധത്തിൽ വളർത്തിക്കൊണ്ടിരിപ്പാൻ കവി ഉൽബോധിപ്പിക്കുന്നു:—

'ആശിക്ക; സൃഷ്ടിക്കു ജഗൽപ്പിതാവു-
മാശിച്ചുവെന്നായ് ശ്രുതി പൊങ്ങിടുന്നു;
നരന്നു തൻ ജീവിതമാശ; മൃത്യു-
നൈരാശ്യമെന്നാണടിയുക്തവാക്യം'

'ആശപ്പെടുന്നോൻ വ്യവസായശാലി;
അധ്വാനശീലൻ ഫലമാസ്വദിപ്പോൻ;
ആശിച്ചു നാം ജന്മമവന്ധ്യമാക്കാം;
ആശയ്ക്കു താൻപോലഖിലാർത്ഥസിദ്ധി.'

'മൃണാളിനി' എന്ന കവിത, മദ്യപാനംകൊണ്ടു സമുദായക്ഷേമത്തിന്നു നേരിടുന്ന വമ്പിച്ച വിപത്തിനെ ചിത്രീകരിച്ചു കാണിക്കുന്നു. കവിയുടെ ലോകപരിചയവും നിരീക്ഷണപാടവവും പ്രസ്പഷ്ടമാക്കുവാൻ ഈ കവിത അത്യന്തം പ്രയോജകീഭവിക്കുന്ന ഒന്നാണ്.

ദൈവത്തിന്നു മൂർത്തിയും, വിശ്വത്തിന്നു തൂണും മോക്ഷത്തിന്നു കോണിയും ആയിട്ടുള്ള സ്നേഹത്തിന്റെ അജയ്യശക്തിയെ കവി പല കൃതികളിലും യഥാവസരം വിളംബരംചെയ്യാറുണ്ട്:—

'ഒരൊററ മതമുണ്ടുലകി, നായിരാം പ്രേമം; അതൊന്നല്ലോ
പരക്കെ നമ്മെപ്പാലമൃതൂട്ടം പാൎവ്വണശശിബിംബം.
ഭക്ത്യാനുരാഗദയാദിവപുസ്സാപ്പരാത്മചൈതന്യം
പലമട്ടേന്തിപ്പാരിതിനെങ്ങും പ്രകാശമരുളുന്നു.' (പ്രേമസംഗീതം)

'അന്യോന്യസൗഹൃദസസ്യം കൃഷിചെയ്തി–
നന്യമെന്തുള്ള മതരഹസ്യം'? (പ്രഭാതഗാഥ)

'പ്രേമമേ! വിശുദ്ധമാം ഹേമമേ! മോക്ഷാപര–
നാമമേ! യോഗക്ഷേമധാമമേ! ജയിച്ചാലും.!' (മൃണാളിനി)

ഇങ്ങനെ ഓരോന്നുദ്ധരിച്ചു തുടങ്ങിയാൽ ഈ ഭാഗം വല്ലാതെ നീണ്ടുപോകും.

ഉള്ളൂരിൻെറ കവിതയെപ്പററി ചിലർ പറഞ്ഞുകേൾക്കാറുള്ള ആക്ഷേപങ്ങളിൽ പ്രധാനമായതു ശബ്ദകാഠിന്യമാണ്.

'ഗൗരീശങ്കരശിരോബിന്ദുസ്ഥം ഗൃദ്ധ്രോത്തംസം,
പാരാവാരാധോബിന്ദുപതിതം ദ്ധഷപോതം"
"കാലശോചിഷ്കേശാഗ്രി കാദാചിൽക്കമായ് പ്പൊട്ടി–
സ്ഥൂലപാഷാണദ്രവം ചുററിലും വമിക്കവേ
പാതാളം ത്രിദിവമായ്; ത്രിദിവം പാതാളമായ്;
ഭൂതാത്മകപ്രപഞ്ചാവിഷ്ടമീവിപൎയ്യാസം."

എന്നീമട്ടിലുള്ള വരികൾ സാധാരണന്മാരെ അമ്പരപ്പിക്കുന്നതിൽ ആശ്ചൎയ്യപ്പെടാനില്ലല്ലോ. കവിയുടെ പാണ്ഡിത്യവൈഭവത്താൽ സാധാരണന്മാൎക്ക് കാൎയ്യം മനസ്സിലാകാതെ വിഷമിക്കാൻ ഇടയാകുന്ന ഘട്ടങ്ങളും ഉള്ളൂർക്കവിതയിൽ ഇല്ലെന്നില്ല. മൃണാളിനിയിൽ മദ്യപാഗ്രേസരനായ ഭദ്രനെ – ശീലത്തിനാൽ അഭദ്രനെ – വൎണ്ണിക്കുകയാണ്:—

'വിജ്ഞർക്കു ഹാലാഹലം ഹാല!; പാണിനീയത്തിൽ
യജ്ഞദത്തനെച്ചൊല്ലാം യജ്ഞനെന്നില്ലേ വിധി?
പേയമാകയാലത്രെ പേയനായ്; ലോകത്തിന്നു
ഹേയനായ്പ്പോയാൻ പണ്ടു ഗേയനായ് വാണോരവൻ.'

ഇവിടെ പാണിനീയത്തിലെ ഏകദേശവിധിയും മററും മനസ്സിലാക്കി കാവ്യരസാസ്വാദനത്തിന്നു പുറപ്പെടാൻ സാധാരണന്മാൎക്കു കഴിയുന്നതല്ലോ. അതുപോലെതന്നെ,

'മണിയറയ്ക്കരികിലായ് മങ്കയൊരു ശബ്ദം കേട്ടാൽ;
മണവാളൻ വന്നുവെന്നായ് മത്താടിക്കൊണ്ടാൾ
ഭാവം മാറി ഹാവമായി; ഹാവം മാറി ഹേലയായി;
പൂവൽമേനി പുളകത്താൽ ഭൂഷിതമായി.'

എന്നു ഭാമയിൽ കാമനീകാമുകന്മാരുടെ ഉത്തോരത്തരമായ ഭാവപ്രകടനങ്ങളെ വൎണ്ണിച്ചിട്ടുള്ളതും സാധാരണന്മാരെ പരിഭ്രമിപ്പിക്കുന്നതുതന്നെയാണ്. നേരെമറിച്ച്, അലങ്കാരശാസ്ത്രനിഷ്ണാതന്മാരെ അത് അത്യധികം രസിപ്പിക്കുകയും ചെയ്യും. ഇങ്ങനെ ചില ന്യൂനതകൾ, ഇവയ്ക്കു ന്യൂനതകൾ എന്നു പറയാമെങ്കിൽ, ചുരുക്കം ചില സ്ഥലങ്ങളിൽ ഉള്ളതു നിനയ്ക്കുമ്പോൾ:-

'എല്ലാം തികഞ്ഞിട്ടൊരു വസ്തുപോലും
തണ്ടാർമകൻ ഹന്ത! ചമച്ചതുണ്ടോ?' എന്നുള്ള വാക്യമാണ് സ്മരണയിൽ വന്നുകൂടാറുള്ളത്.

ഉള്ളൂർ, വള്ളത്തോൾ, ആശാൻ എന്നീ കവിത്രയത്തിൽ ഉന്നതൻ ആരാണെന്നുള്ള ഒരു പ്രശ്നം സാധാരണ ജനങ്ങളിൽനിന്നു പലപ്പോഴും പുറപ്പെടാറുണ്ട്. ശൎക്കരയുടേയും, പഞ്ചസാരയുടേയും, തേനിന്റെയും മാധുൎയ്യത്തെപ്പററി ചോദിക്കുന്നതുപോലെയാണിത്. ഓരോന്നും

ഓരോ തരത്തിൽ മാധുര്യജനകവും ആസ്വാദ്യവുമാകുന്നു. ഏതു കവികളുടേയും, സാഹിത്യകാരന്മാരുടേയും ശൈലി, പരസ്പരം ഭിന്നമായിരിക്കുമെന്നുള്ളതു സാഹിത്യഗ്രന്ഥങ്ങൾ സനിഷ്കർഷം വായിക്കുന്ന ഒരാൾക്കു കാണാവുന്നതാണ്. അവരിൽ ഓരോരുത്തരുടെ വ്യക്തിവിലാസവും ആ വിഭിന്നതയിൽതന്നെയാണ് സ്ഥിതിചെയ്യുന്നതും. ഒരാളുടെ ചിന്താഗതി, അനുഭവങ്ങൾ, സാഹിത്യപരിചയം എന്നിവയുടെ ഫലമായിട്ടാണ് അയാളുടെ ശൈലിയ്ക്കു വ്യക്തിത്വം വന്നുചേരുന്നത്. അതിനാൽ അവരവർക്കു സ്വാധീനമായ ശൈലികളിൽ ഈ മഹാകവികൾ ഓരോരുത്തരും അധിപതികളായിരുന്നു എന്നു പറയുവാൻ മാത്രമേ ഈ വിഷയത്തിൽ നിവൃത്തിയുള്ളു.

'ആശാനാശയ ഗംഭീരൻ — വള്ളത്തോൾ ശബ്ദസുന്ദരൻ
ഉള്ളൂരുജ്ജ്വലശബ്ദാഢ്യൻ — കവിത്രയമതിങ്ങനെ.'

എന്നു ചിലർ ഇവരുടെ വ്യക്തിത്വത്തെ വേർതിരിച്ചു പറയാറുണ്ട്. 'ആശാന് ആശയഗാംഭീര്യമേറുമെങ്കിൽ ഉള്ളൂരിന് ആശയപൌഷ്കല്യമേറും; വള്ളത്തോളിന് ആശയസൗകുമാര്യവും. വള്ളത്തോളിനു ലളിതപദാകലിതമായ മനോഹരഭാഷയാണിഷ്ടം. സന്ദർഭശുദ്ധിക്കനുഗുണമായുള്ള പ്രൗഢഭാഷ ആശാനു പഥ്യം. ഉള്ളൂരിനു രണ്ടിലേതുതരവും ഒരുപോലെ വശംവദം. ആശാൻെറ പദവിന്യാസം ഒരു രാജന്യസുന്ദരിയുടെ മന്ദംമന്ദമായുള്ള പദവിന്യാസംപോലെ പ്രൗഢമനോഹരം; വള്ളത്തോളിൻേറതു് ഒരു ലളിതാംഗിയുടെ ചുറുചുറുക്കോടുകൂടിയ സുന്ദരനടനമാണ്; ഉള്ളൂരിൻേറതു് ഒരു വിദഗ്ദ്ധനടിയുടെ

താളമേളങ്ങളോടുക്രൂടിയ കലാശനൃത്തരൂപം. വള്ളത്തോളിൻെറ പേനയിൽക്രൂടി സ്വരസ്വതീനദി നേരിയ വെള്ളക്കമ്പിപോലെ ഒഴുകുന്നു; ആശാൻെറ തൂലികയിൽക്രൂടി തീൎത്ഥവാരിപോലെ പരിശുദ്ധ ബിന്ദുക്കളെ ഗളിച്ചുകൊണ്ടിരിക്കുന്നു. ഉള്ളൂരിൻേറതു്,ധാരായന്ത്രത്തിൽക്രൂടി വിവിധാകൃതിയിൽ ചൊരിഞ്ഞുകൊണ്ടിരിക്കുന്നു.'എന്നിങ്ങനെ ഈ കവിമൂൎത്തിത്രയത്തെക്കുറിച്ചു് ഒരു സരസനിരൂപകൻ അഭിപ്രായപ്പെട്ടിട്ടുണ്ടു്. ഈ വ്യാവൎത്തനം കൊണ്ടു് ഒരാൾ മറെറാരാളെ അധഃകരിക്കയൊ, ഒരാൾ മറെറാരാളിൽനിന്നു് ഉയരുകയൊ ചെയ്യുന്നില്ലെന്നു സ്പഷ്ടമാണല്ലൊ. മേൽ പ്രശ്നത്തിനു് ഈ മഹാകവികളെ സംബന്ധിച്ചു പറയുവാനുള്ളതും ഇതുതന്നെയാണു്.



# അദ്ധ്യായം 17

ചില ആധുനിക കവികൾ

I

<u>നാലപ്പാട്ട് നാരായണമേനോൻ.</u>

ആശാൻ മുതൽപേർ വെട്ടിത്തുറന്ന കവിതാമാൎഗ്ഗത്തിൽക്കൂടി പ്രയാണംചെയ്തു്, മററു ചിലരും സുയശസ്സ് ആൎജ്ജിച്ചുകഴിഞ്ഞിട്ടുണ്ടു്. അവരിൽ നാലപ്പാട്ടു നാരായണമേനോൻ അവർകളുടെ നാമധേയം ഇവിടെ പ്രത്യേകം പ്രസ്താവയോഗ്യമാണു്. 'കണ്ണുനീർത്തുള്ളി' എന്ന ഒരു ഖണ്ഡകൃതികൊണ്ടുതന്നെ അദ്ദേഹം ഭാഷാപദ്യസാഹിത്യ'ചക്രവാളാ'ന്തരാളത്തിൽ ലബ്ധപ്രതിഷ്ഠനായി കഴിഞ്ഞിരിക്കുന്നു. സ്വപ്രേയസിയുടെ വേർപാടിൽ കവിക്കു നേരിട്ട അസഹ്യമായ ദുഃഖത്തെ അകൃത്രിമമായവിധത്തിൽ വെളിപ്പെടുത്തിയിട്ടുള്ള ഒരു ലഘുകാവ്യമാണു് കണ്ണുനീർത്തുള്ളി. സാധാരണകാവ്യങ്ങളിൽ ഇതിവൃത്തസംബന്ധിയായ വൎണ്ണനത്തിനു കവികൾ പ്രത്യേകശ്രദ്ധയും താല്പൎയ്യവും പ്രദൎശിപ്പിക്കുക പതിവാണു്. കണ്ണുനീർത്തുള്ളിയിലാകട്ടെ, അങ്ങനെ ഒരു കഥാകഥനംതന്നെ ഇല്ല. 'വരിഷ്ഠപതീപ്രണയപ്രഭാവം' അനുസ്മരിച്ചപ്പോൾ കവിയുടെ ഹൃദയാബ്ധിയുടെ അത്യഗാധതയിൽനിന്നും ഉദിച്ചുയൎന്ന വികാരവിചാരങ്ങളുടെ ബഹി:പ്രകടനം മാത്രമാണു് ഈ കാവ്യത്തിലെ കഥാവസ്തു.

എന്നാൽ "ഈ വിലാപകാവ്യം ചിരന്തനമായ തത്വജ്ഞാനത്തിന്റെ നേർക്കുള്ള മിഴിച്ചുനോക്കലല്ല; അതിന്മേൽ ചെന്നുമുട്ടിയതിനുശേഷമുള്ള പ്രതിപ്രവർത്തനമാകുന്നു. അതേ, കണ്ണുനീർത്തുള്ളി തത്വജ്ഞാനത്തിന്റെ ഉജ്ജ്വലിതമായ പ്രകാശത്തെ പ്രപഞ്ചത്തിന്റെ നേർക്കു തിരിച്ചുപിടിക്കുന്നു; ഇതിലൂടെ കൺനടത്തുന്നവർക്ക്, പ്രപഞ്ചത്തെ അദൃഷ്ടപൂർവ്വമായ ഒരാകൃതയിലും നിറത്തിലും കാണുമാറാകുന്നു. നമ്മളിൽ ഓരോരുത്തനേയും പിടിച്ച് ഓരോ പ്രപഞ്ചമാക്കുകയും, നമ്മുടെ നോട്ടത്തെ നമ്മളിലേയ്ക്കുതന്നെ തിരിച്ചുവിടുകയും ചെയ്യുന്ന ഒരു നിർമ്മാണവിശേഷമത്രെ ഇതു്."

ശബ്ദാർത്ഥങ്ങൾക്ക് ഇത്രമാത്രം തുല്യഭംഗിയുള്ള കൃതികൾ മലയാളത്തിൽ വിരലുകൾ മടക്കി എണ്ണുവാൻ മാത്രമേയുള്ളു. കണ്ണുനീർത്തുള്ളിയിലെ രസപ്രവാഹത്തിൽ അശ്മഹൃദയന്മാർപോലും ആണ്ടുപോകുകതന്നെ ചെയ്യും. 'അറിവിന്റെ എല്ലാശ്വാസവും സൂക്ഷ്മതരമായ ചൈതന്യവുമാകുന്ന കവിത; അതു വിജ്ഞാനസർവ്വസ്വത്തിന്റെ മുഖത്തുള്ള ചേതോവികാരപ്രകടനമാകുന്നു' എന്നുള്ള മഹാകവി വേഡ്സ്വർത്തിന്റെ അഭിപ്രായം കണ്ണുനീർത്തുള്ളിയിലെ ഓരോ പദ്യവും അന്വർത്ഥമാക്കിച്ചെയ്യുന്നുണ്ടു്. ചുരുക്കിപ്പറഞ്ഞാൽ ഉൽകൃഷ്ടചിന്താശകലങ്ങൾ കണ്ണുനീരിൽപ്പിടിപ്പിച്ചിട്ടുള്ള ഒരു വിശിഷ്ടകാവ്യംതന്നെയാണു കണ്ണുനീർത്തുള്ളി.

'ഉരുക്കിടുന്നു, മിഴിനീരിലിട്ടു
മുക്കുന്നു മററും ഭുവനൈകശില്പി

മനുഷ്യഹൃത്താം കനകത്തെ, യേതോ
പണിത്തരത്തിന്നുപയുക്തമാക്കാൻ!' II—6

'അതീതജന്മങ്ങളിൽ ഞാൻ പണിപ്പെ—
ട്ടാൎജ്ജിച്ച പുണ്യാവലി ചാമ്പലായി!
ആ മാമകാശാപ്രവിതാനമൊട്ടു—
ക്കമെന്റുപോയാറാടി മണ്ണിനുള്ളിൽ!' IV—1

'നിസ്സാരമിസ്സംസ്തുതിയെന്നു ചൊൽവൂ
ബ്രഹ്മജ്ഞരാം പണ്ഡിതർ—ആയിരിക്കാം;
പ്രേമാർദ്ര മഞ്ജുമുഖമുഗ്ദ്ധസ്മിതത്താൽ
വിലപ്പെട്ടതൊന്നാന്നിവനീ പ്രപഞ്ചം!' V—6

'അതേ, ചിരം ദുഃഖവശാൽത്തപിച്ചെ—
ന്നാലേ മനസ്സിൽപ്പരമാനുരാഗം
തട്ടിത്തഴയ്ക്കൂ; വെയിൽ തട്ടിവേണം
മുളച്ചുപൊന്തും ചെടി വേർപിടിപ്പാൻ.' VIII—4

നാനാതപമാം സംസൃതിയിങ്കലുണ്ടാം
നമ്മെപ്പുരട്ടാൻ പലതും സുഖങ്ങൾ;
കുടുംബിനീസുസ്മിതമൊന്നുമാത്രം
നാകം ചമപ്പൂ നരകങ്ങളാലും!' IX—5

'ഹാ കഷ്ട,മുച്ചസ്ഥിതിയിജ്ജഗത്തി—
ലധോഗതിക്കേ വഴിവെട്ടിടുന്നു:
നീരാഴിമേലൂർമ്മിനിരയ്ക്കു കാണു—
മുയർച്ച തൻതാഴ്ചയൾക്കലല്ലോ!' X—8

ഇത്യാദി ചെറുപദ്യങ്ങളിൽ വിപുലാൎത്ഥങ്ങളെ നിബന്ധിച്ചിരിക്കുന്നതിന്റെ ഭംഗിയും സുഖവും അനുഭവൈകവേദ്യമെന്നുമാത്രം പറയാം. ആദ്യപ്രസവത്തോടുകൂടിയാണല്ലോ കവിയുടെ പ്രിയതമയ്ക്കു് അപായം നേരിട്ടതു്. ഭാ

യ്യ ഗർഭിണിയായിരുന്ന കാലത്തു, "കുറച്ചുനാൾക്കുള്ളിലെ രച്ഛനാവും ഞാനും" എന്ന കവി കൗതുകത്തോടുകൂടി വിചാരിച്ചിരുന്നു. അക്കാലത്തു സ്വന്തം മനോരഥത്തിലേറി താൻ പലവഴിക്കു സഞ്ചരിക്കയും ചെയ്തിരുന്നു. അന്നത്തെ ആ മോഹനപര്യടനത്തെ കവി സവിഷാദം അനുസ്മരിക്കുന്ന ഭാഗം പ്രത്യേകം ശ്രദ്ധേയമാണ്:—

'മാതാവു തന്നാർദ്രമുഖാംബുജത്തിൽ—ബ്ബിംബിച്ച പാൽപ്പുഞ്ചിരിയോടുകൂടെ,
ഇളംതളിർച്ചേവടികൊണ്ടു മന്ദമ—ന്ദമ്മാറിതിൽബ് ഭാവുകമുദ കുത്തി,

ആ ഞങ്ങൾതന്നേകമനോരഥക്കു—മ്പകസ്ഥലീരംഗമലങ്കരിക്കേ,
അതിൻ കളിപ്പൂംകവിളെത്രയെത്ര—മുകന്നു ഞാനെന്റെ മനോമുഖത്താൽ!'

ഭാഷയിൽ ആദ്യമുണ്ടായ വിലാപകാവ്യം മി. സി. എസ്സ്. സുബ്രഹ്മണ്യൻ പോററിയുടെ 'ഒരു വിലാപം' എന്ന കൃതിയാണെന്നു തോന്നുന്നു. വി. സി. യുടെ വിലാപം, ആശാന്റെ വീണപൂവ്, പ്രരോദനം മുതലായ കൃതികൾ ഈ പ്രസ്ഥാനത്തിൽ പിന്നീട് ഉണ്ടായിട്ടുള്ള ഉൽകൃഷ്ട കാവ്യങ്ങളാകുന്നു. എന്നാൽ അവയിൽ ഏതുകൊണ്ടും കനിഷ്ഠികാധിഷ്ഠിതമായ സ്ഥാനം, കണ്ണുനീർത്തുള്ളിക്കുതന്നെയാണ് നൽകേണ്ടതെന്നുള്ളതിൽ പക്ഷാന്തരം ഉണ്ടാകുമെന്നു തോന്നുന്നില്ല. കണ്ണുനീർത്തുള്ളിപോലെതന്നെ തത്വചിന്താതരംഗിതമാണ് 'ചക്രവാളം' തുടങ്ങിയ കൃതികൾ; എന്നു വരികിലും നാലപ്പാടന്റെ യശഃപാതക കണ്ണുനീർത്തുള്ളികൊണ്ടു പടുത്തിട്ടുള്ള അനശ്വരാനന്ദസൗധത്തിന്റെ ശൃംഗത്തിലാണ് ആടികളിച്ചുകൊണ്ടിരിക്കുന്നതെന്നു നിസ്സംശയം പറയാം.

ശ്രീബുദ്ധചരിതത്തെ ആധാരമാക്കി സർ എഡ്വിൻ അർനോൾഡ് ഇംഗ്ലീഷിൽ രചിച്ചിട്ടുള്ള The

Light of Asia എന്ന പ്രശസ്തഗ്രന്ഥത്തിൻെറ പരിഭാഷയാണു പൌരസ്ത്യദീപം. പദാനുപാദതൎജ്ജമയിൽ കവിക്കുള്ള ശ്രമാതിരേകത്താൽ ചില അസുഖങ്ങൾ ചില ഭാഗങ്ങളിൽ വന്നുചേൎന്നിട്ടുണ്ടെങ്കിലും ആകപ്പാടെ ആസ്വാദനീയമായ ഒരു കൃതിയാണത്.

കുററിപ്പുറത്തു കേശവൻനായർ.

കാവ്യങ്ങളെ ധ്വനി എന്നും ഗുണീഭൂതവ്യംഗ്യം എന്നും രണ്ടായി വിഭജിക്കാമെങ്കിൽ, മിസ്റ്റർ കുററിപ്പുറത്തു കേശവൻ നായരുടെ മിക്കകൃതികളും ആദ്യത്തെ ഇനത്തിൽ ഉൾപ്പെട്ടുന്നതായിരിക്കും. കാവ്യോപഹാരം, നവ്യോപഹാരം മുതലായ അദ്ദേഹത്തിൻെറ കാവ്യശേഖരങ്ങളിൽ നിന്നു വ്യംഗ്യപ്രധാനമായ എത്ര പദ്യമെങ്കിലും സഹൃദയന്മാൎക്ക് ആസ്വദിക്കുവാൻ ലഭിക്കുന്നതാണ്. മി. കേശവൻ നായർ, ശബ്ദാൎത്ഥങ്ങളെ വിന്യസിക്കുന്നതുതന്നെ, വളരെ സൂക്ഷ്മതയോടും, നല്ല വിമൎശബുദ്ധിയോടുംകൂടിയാണെന്ന്, അദ്ദേഹത്തിൻെറ ഏതു കൃതിയും തെളിവു നൽകുന്നുണ്ട്. ദുൎവ്വാസാവിൻെറ ശാപത്താൽ ദുഷ്ഷന്തൻ വിവാഹസംഗതിതന്നെ വിസ്മരിച്ചിരിക്കുന്നു; ശകുന്തളയോ, പ്രതിജ്ഞയനുസരിച്ചു വരൻെറ വരവു കാണാതെ ഏററവും വിക്ലബയായി കുഴങ്ങുന്നു. നായികയുടെ ഈ വിഷമാവസ്ഥയെ വൎണ്ണിക്കുവാൻ തുടങ്ങുന്ന കവി, അതിനു മുമ്പിലെ പ്രഭാതത്തെ വൎണ്ണിച്ചിട്ടുള്ള ഒരു ഭാഗമാണിതു്:—

'ഹരിണാങ്കനഹോ! പിരിഞ്ഞതിൽപ്പി—
ന്വരികത്തൊന്നണയാത്തതോൎക്കയാലോ

അരിയോരുദയാശതൻമുഖം തെ-
ല്ലരിശം കൊണ്ടവിധം ചുകന്നിരുന്നു.
വരനെന്തുവരാത്തതന്യനാരീ-
കരബന്ധത്തിനു കീഴടങ്ങിയെന്നോ?
പരമീവിധമോർത്തിടുന്ന പെണ്ണിൻ-
കരൾപോലെ വെയിൽ ചൂടുതേടി മേന്മേൽ.'

ഈ പ്രഭാതവർണ്ണനം ശകുന്തളയുടെ തല്ക്കാല മനഃസ്ഥിതിയെ എത്രകണ്ടു സ്ഫുടമായി ധ്വനിപ്പിച്ചിരിക്കുന്നു!

'കനമുടയ ഘനാഘനങ്ങളിന്മേൽ—കനലൊളി ചേർത്തുരുളുന്ന കാലചക്രം
അതിനിടയിലണഞ്ഞിടും മദാശാ—മധുരവലാകയവന്ധ്യയാകുമാവോ?'

'വെയിൽ തെളിവിനുതക്ക ചൂടുമേകാം—മഴയഥ മങ്ങലിനൊപ്പമേ തണുപ്പും,
പ്രകൃതിനിലയിൽനിന്നുനോക്കിടുമ്പോൾ—ചിരിയിലുമൊട്ടു കരച്ചിലാണു ഭേദം'
( വർഷാരംഭം )

'നാട്യപ്രധാനം നഗരം ദരിദ്രം—നാട്ടിൻപുറം നന്മകളാൽ സമൃദ്ധം
കാട്ടിന്നകത്തോ കടലിൻ നടുക്കോ—കാട്ടിത്തരുന്നു വിധി രത്നമെല്ലാം.'
(ഗ്രാമീണകന്യക)

'ഒരല്ലലില്ലെങ്കി, ലെനിക്കു കല്ലാ — യിരിക്കുവാൻകൂടിയുമില്ല ദണ്ഡം
മരിച്ചുപോം മർത്ത്യതയെന്തിനാണു — കരഞ്ഞിടാനും കരയിച്ചിടാനും.?'

ഏതാദൃശപദ്യങ്ങളുടെ ആസ്വാദനത്തിൽനിന്ന് ഉൽഭൂതമാകുന്ന രസം അവാച്യമത്രെ. പ്രകൃതിവിലാസങ്ങളെ ചിത്രീകരിക്കുന്ന വിഷയത്തിലാണ് ഈ കവിക്കു കൂടുതൽ ശ്രദ്ധ കാണുന്നത്. ദേശാഭിമാനിയായ കവി തന്റെ മാതൃഭൂമിയായ കേരളത്തിന്റെ മഹിമാതിശയത്തെ പുകഴ്ത്തുന്ന ഒരു ഭാഗം നോക്കുക:—

'അമ്മേ! മഹീദേവി! മൽചിത്തസഞ്ചാരി
യുന്മേഷമേകുന്നിൻ ദിവ്യവിഭൂതികൾ

കണ്ടു നടപ്പുളവെന്നിയേ ലോകങ്ങൾ
കണ്ടകഹീനങ്ങളെന്നറിയുന്നില്ല,
കോമളശ്യാമള വ്യോമത്തിൽ മുട്ടുന്ന
മാമലക്കൂട്ടവും മേച്ചിൽപ്പുറങ്ങളും
ആടും മയിലുകൾ കൂടും വനങ്ങളും
തോടും പുഴകളും പൂങ്കാവനങ്ങളും
തെങ്ങും കവുങ്ങും കടമ്പും കരിമ്പുമൊ-
ത്തിങ്ങി ഞെരുങ്ങി വിളങ്ങുമിടങ്ങളും,
ഇങ്ങനെയുള്ള മഹൈശ്വര്യ വായ്പിനാൽ-
സ്സംഗീതസംഭൃതമല്ലോ ഭവദംഗം.' (ഭക്തഗീതം)

ഈദൃശഭാഗങ്ങൾ ദേശഭക്തനായ ഏതൊരുവനെയാണ് കോൾമയിർക്കൊള്ളിക്കാത്തത്? കവിയുടെ, 'സരള' 'ശ്രീമതി' മുതലായ കൂട്ടകവിതകൾ മണിപ്രവാളകവിതയുടെ മനോജ്ഞതയെ വിളംബരം ചെയ്യുന്നവയാണ്.

കെ. എം. പണിക്കർ.

സർദാർ കെ. എം. പണിക്കർ എന്ന പേരിൽ സുപ്രസിദ്ധനായിത്തീർന്നിട്ടുള്ള ശ്രീമാൻ ചാലയിൽ മാധവപ്പണിക്കരവർകൾ, മലയാളസാഹിത്യലോകത്തിൽ പല പ്രകാരത്തിലും ആരാദ്ധ്യനായ ഒരു പുരുഷശ്രേഷ്ഠനത്രെ. അദ്ദേഹം വിദ്യാൎത്ഥിയുടെ നിലയിൽ ഇംഗ്ലണ്ടിൽ താമസിച്ചുകൊണ്ടിരുന്ന നാലഞ്ചുവൎഷത്തിനിടയിൽ പല അവസരങ്ങളിലായി എഴുതി, അക്കാലത്തെ 'കവനകൗമുദി' ആത്മപോഷണി'മുതലായ മാസികകളിൽ പ്രസിദ്ധപ്പെടുത്തിയിരുന്ന 26 ഖണ്ഡകൃതികളടങ്ങിയ ഒരു പദ്യപുസ്തകമാണ് 'അപകപഫലം.' ഇതിലെ ഒട്ടുവളരെ കവിതകളും ഹൃദയംഗമങ്ങളായിട്ടുണ്ട്. മിസ്റ്റർ പണിക്കരുടെ സുഗ

മമായ പദപ്രാചുര്യം, അവക്രമായ രചന എന്നിവ പ്രശംസാർഹമായിരിക്കുന്നു:—

'സുഖത്തോടെൻ യൗവ്വനകാലമാദിയിൽ
കഴിച്ച യൂറോപ്യധരാലലാമമേ!
അനോപമശ്രീയണിയുന്ന നിൻപദം
തൊഴുന്നു ഞാനിന്നു വിനീതനായിതാ.

പവിത്രയാം ഭാരതഭൂമിയെൻ പ്രിയ—
പ്പെട്ടുന്ന പെററമ്മ; മനോഹരാംഗി നീ
വളർത്തി വാഴിച്ചൊരു ധാത്രിതന്നെ,യീ—
വിധത്തിൽ ഞാൻ പുണ്യകുലോത്ഭവൻ ധ്രുവം.'

'ഇതാ ദിനേശൻ മറയുന്നു! ഹന്ത! നിൻ—
തടങ്ങൾ കാണ്മാൻ കഴിയാതെയായ് ഇലോം;
കവിഞ്ഞുവീഴും മമ ബാഷ്പധാരയാൽ
വരാംഗി ഞാൻ യാത്ര പറഞ്ഞിടുന്നതേ.'

ആംഗലഭൂഭാഗത്തെ വിട്ടുപിരിയുമ്പോഴുള്ള യാത്രാവചനങ്ങളാണ് ഉദ്ധൃതപദ്യങ്ങളിൽ അടങ്ങിയവ. നൈസർഗ്ഗികമായ മാധുര്യത്താൽ ഇവ എത്രമാത്രം പുളകോൽഗമകാരികളായിരിക്കുന്നുവെന്നു കാവ്യരസാസ്വാദകന്മാർതന്നെ വിധികല്പിക്കട്ടെ.

"കള്ളക്കൺ പുഞ്ചിരി കൊഞ്ചലെന്നുള്ളവ
വെള്ളക്കാർ സ്ത്രീകൾക്കു സുപ്രസിദ്ധം:
ഉള്ളമങ്ങായവയ്ക്കേകിയിട്ടിട്ടിക്കി—
ലുള്ള ജനത്തെ മറന്നിടൊല്ലെ."

എന്നു തുടങ്ങിയ പദ്യങ്ങളിൽ കവിഞ്ഞൊഴുകുന്ന സരസവും ലളിതവുമായ ഭാഷയും ആശയവും ആരെയാണ് ആഹ്ളാദിപ്പിക്കാത്തതു്?

യൂറോപ്പിൽനിന്നു മടങ്ങിവന്നശേഷവും കേരളത്തിൽതന്നെ വസിക്കാൻ ഇടവരാതെ, മലയാളഭാഷയോടു യാതൊരുബന്ധവുമില്ലാത്ത ഉത്തര ഇൻഡ്യയിൽ ഉദ്യോഗവശാൽ താമസിക്കേണ്ടതായിവന്നിട്ടും, മാതൃഭാഷയോടുള്ള സ്നേഹംവിടാതെ പ്രയോജനകരമായവിധത്തിൽ അദ്യാപി പലതും ഈ സ്വദേശാഭിമാനി എഴുതിക്കൊണ്ടാണിരിക്കുന്നതു്. അപകപഫലത്തിൻെറ അനന്തരഗാമികളായി ബാലികാമതം, ഭൃംഗസന്ദേശം, ചിന്താതരംഗിണി, മണ്ഡോദരി (നാടകം) ഹൈദർനായിക്കൻ (പ്രബന്ധം) എന്നു തുടങ്ങിയ അനേകം പദ്യകൃതികൾ ഈ സരസകവിയുടെ തൂലികയിൽനിന്നു പുറത്തുവന്നിട്ടുണ്ടു്. ഏതു പ്രസ്ഥാനത്തിലും കൈവെക്കുവാൻ കവിക്കുള്ള കുസലില്ലായ്മയെ പ്രസ്തുതകൃതികൾ ഓരോന്നും വിളിച്ചു പറയാതിരിക്കുന്നില്ല. ബാലികാമതം, ശൃംഗാരരസപ്രധാനമായ ഒരു കാവ്യമാണെങ്കിൽ, അതിൻെറ സ്വർശം ലവലേശമില്ലാത്ത വിചാരരമണീയമായ — ആദ്ധ്യാത്മിക സുന്ദരമായ — ഒരു കാവ്യതല്ലജമാണു് 'ചിന്താതരംഗിണി.'

കഴിഞ്ഞൊരെൻ ജീവിതമെണ്ണു്മുന്ന-
മാശിച്ചതാം ശോഭനഭാവിയെങ്ങോ,
വളഞ്ഞു നീണ്ടുള്ളൊരു ജീവിതാദ്ധ്വാ-
വളന്നു നോക്കീടുകിലെന്തു പുണ്യം?'

എന്നു ഹൃദയം വെന്തുനീറുന്ന നെടുവീർപ്പോടുകൂടി അതിൻെറ അഗാധതയിൽനിന്നും പുറപ്പെട്ട ചിന്താതരംഗിണി അനേകം, കല്ലോലപരമ്പരകളോടുകൂടി പലവഴി ചുററിത്തിരിഞ്ഞു് ഒടുവിൽ പ്രാപ്യസ്ഥാനത്തു ചെന്നുചേരു

ന്ന വിധത്തിലുള്ള ഒരു ചിത്രമാണ് ഈ കാവ്യത്തിലുള്ളത്. ഭാവഗംഭീരങ്ങളും ചിന്താമധുരങ്ങളുമായ ഏതാനും പദ്യങ്ങൾ ഇവിടെ എടുത്തു കാണിക്കാം:—

'ജയത്തിലൊന്നിൽകൊതി; മെച്ചമാന്ന — പദം ലഭിച്ചുന്നത കീർത്തിയോടേ,
തനിക്കു മററുള്ളവരെക്കവിഞ്ഞു—വാഴാൻ നരൻ ചെയ്തിതു സാഹസങ്ങൾ.'

'അന്യോന്യസംപീഡന ശക്തിയോടെ—നിർമ്മിച്ചു ജന്തുക്കളെ ഹന്ത! ദൈവം
ജയിച്ചവക്കും, ബത! തോററവക്കും,— കൊടുപ്പതോ പാക്കിലതൃപ്തിതന്നെ.'

'നിരന്തരം മാറിമറിഞ്ഞു രൂപാ — ന്തരം ഭവിപ്പോരു മനുഷ്യചിത്തം
സൗന്ദര്യമിന്നസ്ഥിര ധർമ്മമായി — ക്കാണുന്നതിൽ വിസ്മയമെന്തു പിന്നെ!'

'അന്നന്നു കാണുന്ന വെളിച്ചമൊത്തു — ധൈര്യത്തൊടും ജീവിതയുദ്ധഭൂവിൽ
സ്വധർമ്മശസ്ത്രങ്ങൾ ധരിച്ചു യുദ്ധം — നടത്തുവോൻ ശാന്തിയണഞ്ഞിടുന്നു.'

'ചേണററതാമൈഹികജീവിതത്തിൽ — സ്നേഹാദിബന്ധങ്ങളവശ്യമത്രേ,
നിസ്നേഹവൈരാഗ്യജമായ ശാന്തി — മരിപ്പതിൽ കഷ്ടതരം നിനച്ചാൽ.'

ഇങ്ങനെ ചിന്താമധുരങ്ങളായ പല പദ്യങ്ങൾ തരംഗിണിയിൽനിന്നു ഉദ്ധരിക്കത്തക്കവയായുണ്ട്.

## പള്ളത്തു രാമൻ.

സരസ്വതീസ്തനദ്വയങ്ങളിൽ ഒന്നായ സാഹിത്യം, ആലോചനാമൃതമായിരിക്കണമെന്നാണല്ലോ ആലങ്കാരികവിധി. രസം ആത്മാവായിട്ടുള്ള വാക്യമാണ് കാവ്യം എന്നു സാഹിത്യദർപ്പണകാരൻ പറയുന്നു. ഇപ്പറഞ്ഞതിൽ ഏതുമതം സ്വീകരിച്ചുനോക്കുമ്പോഴും, മി. പള്ളത്തുരാമന്റെ കൃതികൾ ഉത്തമകാവ്യഗണത്തിൽ ഉൾപ്പെടുന്നതായി കാണാവുന്നതാണ്. പല ഖണ്ഡകവനങ്ങൾ കൂട്ടിച്ചേർത്തു പ്രസിദ്ധപ്പെടുത്തിയിട്ടുള്ള 'ഉദയരശ്മി'

"കൈത്തിരി" "മിശ്രകാന്തി" മുതലായ കൃതികൾ കാവ്യലോകത്തിൽ സുവിദിതമാണല്ലൊ. മി. രാമന്റെ കവിതയ്ക്കുള്ള ഗുണവിശേഷങ്ങളെപ്പററി മഹാകവി പരമേശ്വരയ്യർ അവർകൾ പ്രസ്താവിച്ചിട്ടുള്ള ഒരു ഭാഗം ഇവിടെ ശ്രദ്ധേയമായി തോന്നുന്നു. "സുകുമാരമായ പദങ്ങളുടെ സുന്ദരമായ ഘടന, നവനവങ്ങളായ ഉല്ലേഖങ്ങളുടെ നാനാരീതിയിലുള്ള ചിത്രണം, പ്രാചീനവും നവീനവുമായ കവനസമ്പ്രദായങ്ങളുടെ പരിഷ്കൃതരീതിയിലുള്ള സംയോജനം, പ്രകൃതിരഹസ്യത്തിന്റേയും, രമണീയതയുടേയും പരിനിഷ്ഠിതമായ പ്രതിഫലനം ഇത്യാദി പല ഗുണങ്ങളെക്കൊണ്ടും ഈ അനുഗൃഹീതകവിയുടെ കവിതയ്ക്കു് അസാമാന്യമായ ഒരു ചൈതന്യം സിദ്ധിച്ചിട്ടുണ്ടെന്നുള്ളതു സഹൃദയന്മാർക്കു് അനുഭവവേദ്യമാണു്".

'നീലിമകോലും മേഘമാർഗ്ഗത്തിൽ നീളെ, വീചി–
മാലി തന്മാറിൽക്കളിച്ചീടുമോടികൾ പോലെ
നിറവെൺകതിർനിര വീശവേ, പാടിപ്പാടി–
ച്ചിറകിട്ടടിച്ചെങ്ങും, പറക്കും പക്ഷിവൃന്ദം
'സ്വാതന്ത്ര്യം ശ്വസിപ്പി'നെന്നീശശാസനമല്ലീ–
സ്വാന്ത നിർവൃതിയോടും ചെയ്യുമീ വിളംബരം?'

(ഈ ലോകം വിലോഭനം)

എന്നു തുടങ്ങിയ പദ്യങ്ങളിൽ കവിയുടെ ഭാവനാശക്തി, ഉല്ലേഖവൈചിത്ര്യം മുതലായി മേല്പറഞ്ഞ കവിതാഗുണങ്ങൾ പലതും പരിലസിക്കുന്നുണ്ടു്.

'ബാലവിഹഗങ്ങൾ പാടിപ്പറക്കമി — ക്കാലത്തു കണ്ണുമടച്ചു നിങ്ങൾ
സ്വാതന്ത്ര്യസ്വപ്നങ്ങൾ കണ്ടുകൊണ്ടാഹത – ചേതനയാന്നു ശയിച്ചാൽപ്പോരാ

പൊള്ളും സഹാറയിൽ പൂഞ്ചോലകണ്ടിടാം — മുള്ളുകൾക്കുള്ളിൽ മലർക്കുലയും
നീളെച്ചിരിക്കുവിൻ നീരന്ധ്ര നീരദം — നാളെപ്പൊഴിക്കും പനിനീർവർഷം'
(പൊള്ളും സഹാറയിൻ പൂഞ്ചോല)

ഏതാദൃശവരികൾ എത്രകണ്ടു മനോഹരവും, ഉന്മേഷസന്ദായകവുമായിരിക്കുന്നുവെന്നു വിവരിക്കുവാൻ പ്രയാസം.

'തൊണ്ടനീർ വററുന്നേരമൊന്നു വെററിലക്കണ്ടം—
കൊണ്ടിവർ പരിതൃപ്തിപൂണ്ടു പുഞ്ചിരിക്കൊൾവൂ!
പാഴ്ത്തരി ചിലർക്കൊരു പാൽത്തിങ്കൾ, മററുള്ളോർക്കോ—
വിത്തേശകോശം പോരാ, പൊന്മല വേണംപോലും!........

എന്നു തുടങ്ങിയ 'സ്വപ്നദോപഹാര' ഭാഗങ്ങൾ ആശയസൗന്ദര്യംകൊണ്ടു്, അല്ല — ജീവിതത്തിന്റെ ആഭ്യന്തരസ്വഭാവസ്ഫുടതകൊണ്ടു്, ആരുടെ ഹൃദയത്തെയാണു് അലൗകികാനന്ദമരുളി കോൾമയിർക്കൊള്ളിക്കാത്തതു്?

കുമാരനാശാനെപ്പോലെ മി. രാമനും പിന്നിൽ കിടക്കുന്ന അവശസമുദായത്തെ മുന്നണിയിലേയ്ക്കു വരുത്തുന്നതിനു നിത്യവും തീവ്രയത്നം ചെയ്തുകൊണ്ടാണിരിക്കുന്നതു്.

'പുല്ലും വഴി വഴങ്ങാത്ത പുലയനും — തെല്ലു തലപൊക്കി നോക്കീടുന്നു'

ഇന്നു് ഇക്കൂട്ടർക്കു് ഇത്രത്തോളമുള്ള ഒരു സ്വാതന്ത്ര്യം ലഭിച്ചതു് അററലാൻറിക്കുസമുദ്രം കടന്നുവന്ന 'പടിഞ്ഞാറൻകാററു'വഴിക്കാണത്രെ. ഈ പാശ്ചാത്യമാരുതപ്രവാഹത്തിൽമുഴങ്ങുന്ന സ്വാതന്ത്ര്യശംഖൊലിതന്നെയാണു് ഈ പ്രബുദ്ധതയ്ക്കു ഹേതുഭൂതമായിത്തീന്നതെന്നുള്ള സംഗതി, ശ്രീമാൻ രാമന്റെ കവിത തുറന്നു പറയുന്നുണ്ടു്:—

വംഗോപസാഗരം തന്നിലും, ഗംഭീര—
ഗംഗാസരിത്തിലും തത്തിച്ചാടി
ചേതോഹരം ചെറു വീചിവൃന്ദങ്ങളെ—
ജ്ജാതമാക്കിജ്ജഗൽ പ്രാണൻ വീശി.
നീഹാരശൈല വിഹാരി താനെങ്കിലും
കൌബേരമാരുത! കെൽപ്പു പോരാ.
ശാന്തതപോധനസ്വാന്തം കുളുർപ്പിപ്പാൻ
ഹന്ത! നിപുണൻ നീ നിസ്സന്ദേഹം.
വാരുണ വായുവൊന്നല്ലാതെയില്ലയി—
ദ്ദാരുണ താപാപനോദനാർത്ഥം
കാർക്കോടകൻ കടുകാകോളം തള്ളവേ,
നീക്കോലിയും കൂടിക്കൂത്തടിച്ചു!
പൊങ്ങും വിഷക്കറ കാളിന കാളാഭ്ര—
മങ്ങുമിങ്ങും നീങ്ങി നീയടിയ്ക്കേ.
സുപ്തസിംഹങ്ങൾതൻ സ്വേദോദ്ഗമോത്ക്കട—
തപ്തനിശ്വാസാളി നീരന്ധ്റിതം
ഭാഗ്യക്ഷേത്രത്തിൻ സ്വാതന്ത്ര്യശ്ശംഖൊലി—
നിഗ്ഗളിച്ചീടുന്നു നിന്നിലൂടെ
ശീതാംഭഃശീകരഹാരി നീ! പാഴ്ക്കാട്ടിൽ
ശീത്ക്കാരംകൊണ്ടു മുഴക്കുന്നേരം
പുല്ലും വഴി വഴങ്ങാത്ത പുലയനും
തെല്ലു തല പൊക്കി നോക്കീടുന്നു.'

ഉത്തിഷ്ഠമാനനും സമുദായാഭിമാനിയുമായ ഈ കവീന്ദ്രന്റെ കവിതാരീതി മനസ്സിലാക്കുവാൻ ഇത്രത്തോളമുള്ള വിവരണം മതിയാകുമെന്നു വിശ്വസിക്കുന്നു.

മേലങ്ങത്തു് അച്യുതമേനോൻ.

മണിപ്രവാളത്തിന്റെ മനോജ്ഞമായ മാധുര്യം മിസ്റ്റർ മേലങ്ങത്തു് അച്യുതമേനവന്റെ കൃതികൾക്കുള്ള ഒരു വിശിഷ്ട ഗുണമാണു്. സന്ദർഭാനസൃതമായ പദഗും

ഹനം വിശേഷിച്ചും പ്രസ്താവയോഗ്യമാകുന്നു.

'ശങ്കാഹീനം സരോജോത്ഭവസുകൃതസുധാരാശിയാം തയ്യലാൾ തൻ-
പൊങ്കാൽപ്പൂവിൻമധൂളി പരിമളലഹരി സഞ്ചരൽചഞ്ചരീകേ
പങ്കാപേതം വിളങ്ങും പരിണതകവിതേ! ചാരുസാരസ്യതോദ്യൽ-
ഝങ്കാരാനന്ദഗാനാൽ പുളകമിഹ രസജ്ഞർക്കു നീ ചേർക്കുകെന്നും.'

'ധ്യാനത്തിൽത്തന്നെയന്തഃകരണതലമുറപ്പിച്ചു കല്യാണഭാവി-
സ്ഥാനപ്രാപ്ത്യർത്ഥമഭ്യർത്ഥന ദിനകരനിൽ സാദരം ചെയ്തുനില്ക്കേ,
പീനശ്രീ പത്മലോഭാലിവളുടെ വദനം ചെന്നു ചുംബിച്ചു മേന്മേ-
ലാനന്ദാമന്ദഗാനാമൃതലഹരി പെരുക്കുന്നു പുഷ്പന്ധയങ്ങൾ.'

ഝങ്കാരംകൊണ്ടു വണ്ടിൻതതി, കരനിരയാൽ ഭാനുമാൻ ചാരുമാധ്വീ-
സങ്കാശാനന്ദഗാനാൽ ചെറുകിളികളിളം മർമ്മരത്താൽ മരങ്ങൾ,
ശങ്കാഹീനം പ്രഭാതപ്രകൃതി മുഴുവനിമ്മട്ടിലാശീർവ്വദിക്കെ-
ത്തൻ കാമപ്രാപ്തിയുണ്ടോ ജവമിവളിലുദിച്ചുല്ലസിയ്ക്കാതിരിപ്പൂ?'

(ഒരു യുവതിയുടെ പ്രഭാതധ്യാനം)

'കണ്ടാൽ കണ്ണിനിളം സുധാഗുളികയോ 'ധാതാവുതൻ നിർമ്മിതി-
ക്കുണ്ടായുള്ളൊരു സാരമോ' സ്മരമദാംഭോധിക്കു പൂന്തിങ്കളോ
തണ്ടാർമാനിനി താണ്ഡവത്തിനു കൊളുത്തീടും വിളക്കോ തളിർ-
ച്ചുണ്ടാളാമിവളാത്മദീപ്തിവിഭവാലുൾപ്പൂ ഹരിപ്പൂ തുലോം.'

'ആരാണോ പ്രകൃതിപ്രശാന്തരമണീയശ്രീവിലാസം മുറ-
ക്കാരാധിച്ചിഹ ചിദ്രസാമൃതഝരമിക്കുള്ളിൽ കളിക്കുന്നവൻ?
ആരാജൽകവിരത്നമാത്മകമിതാവായെത്തിയീവശ്യമാ-
മാരാമത്തിലമർന്നിടട്ടെ മടവാർപ്പൊങ്കട്ടയിത്തയ്യലാൾ.'

(ഒരു വന്യകന്യക)

രചനാരീതി എത്ര സുഖപ്രദമായിരിക്കുന്നുവെന്നു നോക്കുക. സാമഞ്ജസ്യമനോഹരമായ ഇത്തരം പദ്യങ്ങൾ ശ്രീമാൻ അച്യുതമേനവൻെറ ഏതു കൃതിയിലും സുലഭമായി കാണാവുന്നതാകുന്നു. മി. കെ. ഏ. പോലെ പ്രസിദ്ധപ്പെടുത്തിയിട്ടുള്ള ഈ കവിയുടെ 'ചെറുപുഷ്പഹാരം' എന്ന കൃതിയിൽ അതിലെ നായികയുടെ ജീവിതരീതിയെ വർണ്ണി

ക്കുന്ന ഭാഗത്തെ ഒരു പദ്യം അമൃതമധുരമാകയാൽ അതിവിടെ ഉദ്ധരിച്ചുകൊള്ളുന്നു:—

'പാട്ടാണവൾക്കെപ്പൊഴു മേതുമുള്ളിൻ-
പടപ്പിലെപ്പൂക്കളെ നുള്ളിയാലും
എത്രയ്ക്കതിൻ മുള്ളിനു മൂർച്ചകൂട്ടു—
മത്രയ്ക്കു ഗീതിയ്ക്കു കൊഴുപ്പമേറും.'

## എം. ആർ. കൃഷ്ണവാര്യർ.

ഭാഷാകവനസാമ്രാജ്യത്തിൽ പേരും പെരുമയും ധാരാളമായി സമ്പാദിച്ചുകഴിഞ്ഞിട്ടുള്ള ഒരാളാണു് ശ്രീമാൻ എം. ആർ. കൃഷ്ണവാരിയരവർകൾ: ഇദ്ദേഹത്തിന്റെ പ്രകൃതിവിലാസസുന്ദരമായ 'പ്രകൃതി' 'മൂന്നു സഹോദരികൾ' മുതലായ പല കൃതികളും, ഭാഷാപദ്യസാഹിത്യലോകത്തിൽ ഒരു മാന്യസ്ഥാനത്തെ അർഹിക്കുന്നവയത്രെ. സുന്ദരമായ ശയ്യ, അകൃത്രിമമായ ആശയപ്രവാഹം എന്നിവ മിസ്റ്റർ വാരിയരുടെ കവിതയ്ക്കുള്ള ചില ഗുണങ്ങളാണു്. 'രീതിരാത്മാകാവ്യസ്യ' എന്നുള്ള ജഗന്നാഥപണ്ഡിതരുടെ മതം, സഹൃദയസമ്മതമെങ്കിൽ, ഇദ്ദേഹത്തിന്റെ 'സുമിത്ര' മുതലായ കൃതികൾ ഉത്തമകാവ്യകോടിയിൽ ഉൾപ്പെടുത്തി പറയാവുന്നതാണു്. രമണീയങ്ങളായ പല ഉല്ലേഖങ്ങളും, സ്വാഭാവികമായ പല വർണ്ണനകളും ശ്രീമാൻ വാരിയരുടെ കൃതികളിൽ പ്രോല്ലസിക്കുന്നതു കാണാം. സുമിത്രയിലെ ശാരദാകോവിലിൽ പ്രതിഷ്ഠചെയ്ത അംബികാബിംബത്തെ വർണ്ണിക്കുന്ന ഒരു ഭാഗമാണിതു്:—

'അംബരത്തിലമൃതാംശുപോലെ, നീ–
ലാംബരത്തിലൊളി മിന്നലെന്നപോൽ,
അംബുജംപടി സരസ്സി,ലുല്ലസൽ-
ക്കംബുവിൽക്കളനിനാദമെന്നപോൽ,

ദേഹിപോലെ തനുവിൽ,സ്സമുജ്ജ്വലി–
ക്കുന്നതായ തിരിപോലെ റാന്തലിൽ,
ശാരദാമണിമനോജ്ഞബിംബമ–
ന്നുല്ലസിച്ചു പുതുതായ കോറിലിൽ.'

ഈ ഭാഗം വായിക്കുമ്പോൾ ഉപമയുടെ വൈശിഷ്ട്യം കൊണ്ടു് 'ഹാ! മൺകുടത്തിലെരിയുന്ന മണിപ്രദീപം', എന്നു തുടങ്ങിയ അനിരുദ്ധനിലെ പ്രസിദ്ധങ്ങളായ ചില ഉപമകൾ നമ്മുടെ സ്മൃതിപഥത്തിൽ വന്നുചേരാതിരിക്കുകയില്ല.

'ഈശ്വരസ്മരണപോതമേറിയുൾ-
ബ്ഭക്തിയാം തുറമുഖത്തണഞ്ഞിടാൻ
ഗ്രാമവാസിനികൾ നാമകീർത്തന–
ധ്യാനമാം തുഴകൾ കയ്ക്കലാക്കിനാർ.'

എന്നു തുടങ്ങിയ പ്രയോഗങ്ങളും മററും ആരെയും രസിപ്പിക്കുവാൻ പോരുന്നവയാണു്.

എം. എൽ. കമോയൻസു്.

ജ്ഞാനവൃദ്ധനും വയോവൃദ്ധനുമായ ഒരു യൂറേഷ്യൻ കവിയാണു് മി: കമോയൻസ്. അനേകം ഖണ്ഡകൃതികൾ ഇദ്ദേഹം കൈരളിക്കു സസമ്മാനിച്ചിട്ടുണ്ടു്.

ശ്രീമൻ! ഗുണാഗുണ വിവേചന ചെയ്തിടും സു–
ധീമൻ!! ഭവാദൃശ മഹാശയരോടിദാനീം

സാമത്ഥ്യമോടു വിവദിപ്പതിനജ്ഞരാണി-
ന്നിമന്ദരെങ്കിലുമൊരല്പമുണത്തിടുന്നു.'

വന്ദേപദം വരദ!' എന്നു കരഞ്ഞു കൂപ്പി
മന്ദേതരം ഭൃതകരോടൊരുമിച്ചു നാമാൻ
സന്ദേഹമററു വിമലാഢ്യ മുനീന്ദ്ര വന്ദ്യ-
സന്ദേശമാനിത മനസ്സൊടുടൻ നടന്നു.'

'അത്യന്തഭക്തി വിനയാന്വിത ധൈയ്യവീയ്യ-
കൃത്യങ്ങളാൽ പുകളെഴും ഭടവൃന്ദനാഥൻ
പ്രത്യഗ്ര സുസ്ഥിതി ലഭിച്ചഴകോടു വീണ്ടും
സ്തുത്യാഹമായ കൃതകൃത്യതയിൽ കുളിച്ചാൻ.'

'ആലോലചിന്തകൾ വഴിഞ്ഞഥ ഭാവിജീവി-
താലോകനോത്സുകതയാന്ന ഭടാധിനാഥൻ
ചേലോടനുഗ്രഹമിരന്നു യതീശ്വരൻ തൻ-
കാലോടു തന്റെ തലചേത്തുരചെയ്തു വീണ്ടും.'

(ഏലീശായും നാമാനും)

രസപ്രവാഹത്തിനും ശയ്യാഗുണത്തിനും ഹാനിവരാതെ ഇങ്ങനെ അനായാസമായി സജാതീയദ്വിതീയാക്ഷരപ്രാസത്തോടുകൂടി ശ്രീമാൻ കാമോയൻസ് കാവ്യനിമ്മാണം ചെയ്തിട്ടുള്ളതു കാണുമ്പോൾ, ഒരു സാക്ഷാൽ കേരളീയനോടുള്ളതിനേക്കാൾ കൂടുതലായി കൈരളീകാവ്യദേവതയ്ക്കു ഇദ്ദേഹത്തിൽ പക്ഷപാതമുണ്ടെന്നു തോന്നിപ്പോകുവാനിടയാകുന്നു. മി: കാമോയൻസിന്റെ കവിതയ്ക്കുള്ള മറെറാരു ഗുണം അനഗ്ഗളമായ വാഗ്വിലാസവും, വായിക്കുന്നതോടുകൂടി അത്ഥസ്ഫുടത തോന്നിക്കുന്ന പ്രസാദവുമാണ്. മേലുദ്ധരിച്ച ഭാഗങ്ങൾതന്നെ ഇതിലേയ്ക്കു ഉപോൽബലങ്ങളാണല്ലൊ.

ശ്രീമാന്മാരായ കോയിപ്പിള്ളി പരമേശ്വരക്കുറു

ഷ്ണ്, ആർ. സി. ശർമ്മ, ആർ. വാസുദേവൻകർത്താ, വിദ്വാൻ, സി. ഐ. ഗോപാലപിള്ള, തെങ്ങുംമൂട്ടിൽ വറുഗീസുമാപ്പിള എന്നിവർ കാവ്യസാമ്രാജ്യത്തിൽ സർവ്വപ്രകാരേണയും സുവിദിതന്മാരും സുപ്രതിഷ്ഠന്മാരുമത്രെ.

*     *     *     *     *

ക. നി. മൂ. സ. മാണിക്കത്തനാർ.

പണ്ഡിതവൃദ്ധനും ഈയിടെ പരേതനുമായ ഈ കവിവര്യനെ അർവ്വാചീനകവികളുടെ ഗണനയിൽ ഉൾപ്പെടുത്തേണ്ടതായിരുന്നു. ഗദ്യപദ്യങ്ങളായ അനവധി സൽകൃതികൾ ഇദ്ദേഹം സാഹിത്യദേവതയ്ക്കു് ഉപഹാരമായി നൽകിയിട്ടുണ്ടു്. പദ്യകൃതികളിൽ പ്രാസംഗികൻ, സുഭാഷിതങ്ങൾ ഭക്തഗീതാവലി എന്നിവയാണു് ഏററവും പ്രാധാന്യത്തെ അർഹിക്കുന്നവ. ഭാഷയേറിവരുന്ന മണിപ്രവാളമാണു കത്തനാർഅവർകൾ പ്രയോഗിക്കാറുള്ളതു്. നൈസർഗ്ഗികമായലാളിത്യം, ഭാവഭംഗി പ്രസാദം എന്നിവ ഈ മഹാൻെറ കൃതികൾക്കുള്ള ചില വിശിഷ്ടഗുണങ്ങളാകുന്നു.

'ചിരിയും ദുഃഖവും തമ്മിൽ — പിരിയാറില്ലൊരിക്കലും
സന്തോഷമവസാനത്തിൽ — സന്താപത്തിൽ ലയിച്ചു പോം.'
'ക്ഷോഭവും, പരരിൽ കോപ — ശീലവും വിളയിച്ചിടും
കാന്തയേ വിട്ടു കാന്താര — വാസമാണധികം സുഖം.'

( സുഭാഷിതങ്ങൾ )

'വാടുന്നു പുഷ്പമൊരു വൃക്ഷശിഖാഗ്രഭാഗ-
ത്താടുന്ന പത്രനിരയും വെയിലേററിടുമ്പോൾ

ഈടുള്ള ജീവനിവഹങ്ങളുമിങ്ങു സിദ്ധി-
ക്കുടുന്ന ഭേദമതിനില്ല വികല്പമേതും.'          (പ്രാസംഗികൻ)

എന്നിങ്ങനെയുള്ള പദ്യങ്ങൾ എത്രമാത്രം ഭാവസുന്ദരങ്ങളാണെന്നു വിവരിക്കുവാൻ പ്രയാസം.

## II

ജി. ശങ്കരക്കുറുപ്പ്.

നവീനപ്രസ്ഥാനത്തിൽ കാവ്യനിർമ്മാണംചെയ്തു പ്രശസ്തവിജയം നേടിക്കഴിഞ്ഞിട്ടുള്ള ഉല്പതിഷ്ണുവായ ഒരു കവികോകിലമാണ് ശ്രീമാൻ ജി. ശങ്കരക്കുറുപ്പവർകൾ. മി. കുറുപ്പിൻെറ "സാഹിത്യകൌതുകം" ഓരോ ഭാഗവും, മഹാകവി വള്ളത്തോളിൻെറ സാഹിത്യമഞ്ജരിയുടെ സാഹോദര്യം വഹിക്കുവാൻ സർവ്വപ്രകാരേണയും അർഹതയുള്ളതത്രെ. ലളിതപദാകലിതമായ വാണീവിലാസം വള്ളത്തോൾ കൃതികളിലെന്നപോലെ ശ്രീമാൻ കുറുപ്പിൻെറ കവിതകളിലും സർവ്വത്ര തെളിഞ്ഞുവിളങ്ങുന്നുണ്ട്. പ്രകൃഷ്ടമായ പ്രകൃതിനിരീക്ഷണം, കമനീയമായ കല്പനാശക്തി, പഴയതിനെ പുതിയരൂപത്തിൽ പ്രകടിപ്പിക്കുവാനുള്ള പ്രതിഭ എന്നിവയിൽ കുറുപ്പിനോടു കിടപിടിക്കുന്ന യുവകവികൾ കേരളത്തിൽ ഇന്നു വളരെ ചുരുക്കമേ ഉള്ളു.

"നീരന്ധ്രനീലജലദപ്പലകപ്പുറത്തു - വാരിഞ്ഞിടുന്നവള്ളർവില്ലു വരച്ചുമാച്ചും
നേരററ കൈവളകളാൽ ചില മിന്നൽചേർത്തും - പാരം ലസിക്കുമമലപ്രകൃതിക്കുരുപ്പി"

കൊണ്ടാണ് ശ്രീമാൻ കുറുപ്പിൻെറ സാഹിത്യകൌതുകം

ആരംഭിച്ചിട്ടുള്ളതുതന്നെ. മാധുര്യമേറുന്ന പല നല്ല കവിതകളും ഓരോന്നിലും അടങ്ങിയിട്ടുണ്ടു്.

"ഇന്നത്തെത്തളിക്കുല നാളെയക്കു പൊടിമണ്ണിൽ
ചെന്നടിയുന്നു ജീർണ്ണശുഷ്കപത്രരൂപത്തിൽ
പൂഞ്ചില്ലക്കരങ്ങളാൽ തഴുകാൻ ലതയില്ല
പഞ്ചചഞ്ചരീകങ്ങളില്ല പൂമ്പാനം ചെയ്വാൻ;
കൂടിട്ടമസൂയയാൽത്തങ്ങളിൽ പിറുപിറു—
ത്തീടുവാനിലകളില്ലരികെ, യെന്തന്തരം." (എന്തന്തരം)

ജീവിതമരണങ്ങളുടെ അന്തരത്തേയും, ഐഹികസൗഭാഗ്യത്തിന്റെ ക്ഷണപ്രഭാചഞ്ചലതപത്തേയും എത്ര ശാന്തമായും, എന്നാൽ എത്ര മർമ്മസ്പൃക്കായും ഇവിടെ പ്രതിദ്ധ്വനിപ്പിച്ചിരിക്കുന്നു! മഴവില്ലു്, രാധ, വൃന്ദാവനം, പുഷ്പഗീതി മുതലായ കൃതികളിലെ പല ഭാവനകളും മനോഹരമായിട്ടുണ്ടു്. ധർമ്മധീര, ധർമ്മപത്നി, സതി, സുഭദ്ര രാജ്യത്തിനുവേണ്ടി എന്നുതുടങ്ങിയ കവിതകളിലെ ശബ്ദാർത്ഥഭംഗി സഹൃദയന്മാരുടെ ശ്ലാഘയെ സർവ്വഥാ അർഹിക്കുന്നവയത്രെ. അതുപോലെതന്നെ ഇവയിൽ ചിലതിലെ സന്ധ്യാവർണ്ണനകൾ, പ്രതിപാദനരീതിയുടെ വിവിധത, നവീനത, എന്നിവയെ തെളിച്ചുകാണിക്കുന്നവയുമത്രെ.

'ആദിത്യമുദവിലസും നിജവെൺപാതക
ഖേദിച്ചു താഴ്ത്തിയകലെപ്പകലൊന്നൊളിച്ചു' എന്നും മ

റ്റുമുള്ള ഭാഗങ്ങൾ നോക്കുക. വൃന്ദാവനം മുതലായ കവിതകൾ കവിയുടെ പ്രഗത്ഭമായ പ്രകൃതിനിരീക്ഷണത്തിന്റെ മാറ്റുരച്ചു കാണിക്കുന്നവയാകുന്നു. സുഭദ്രയിലെ,

'മേലത്രയും പുളകമാൎന്നിട്ടമാ യുവാവെൻ—
ചാരത്തുകൂടെ നടകൊള്ളുകിൽ രണ്ടുപേൎക്കും,
കാലങ്ങുമിങ്ങുമിടറും, ഹൃദയം തുടിക്കും,
ഫാലം വിയൎക്കുമൊരു മിന്നലകത്തു പായും.'

എന്ന ശ്ലോകത്തിലെ ആശയം അചുംബിതമെന്നേ പറയാവൂ. കാമുകന്മകന്മാരുടെ അഭിനവസാമീപ്യത്തെ എത്ര ഹൃദയസ്പൃക്കായി ഇവിടെ ചിത്രീകരിച്ചിരിക്കുന്നു!

സാഹിത്യകൗതുകത്തിലെ കവിതകളിൽ നല്ലൊരു ഭാഗം പ്രേമഗീതങ്ങളാണ്. ആശാനെപ്പോലെ ശ്രീമാൻ കുറുപ്പും പ്രേമഗായകനായ ഒരു കവിയത്രെ. യഥാൎത്ഥ പ്രേമത്തിന്റെ തിളക്കം—അതിന്റെ അനശ്വരത്വം— അദ്ദേഹത്തിന്റെ കവിതകളിൽ പല സ്ഥലത്തും പ്രകീൎത്തിതമായിട്ടുണ്ട്:—

'പ്രേമം ജയിപ്പൂ സകലോപരി; ജീവജാല—
ധൂമത്തിനെസ്സുരഭിയാക്കുവതൊന്നതത്രേ
ഹേമപ്രഭാത കിരണങ്ങൾ കറുക്കുമെന്ന—
ല്ലോമൽസുമം വിളറുമേൽക്കിലതിന്നു ഭംഗം.

വേവില്ല തീയിലതു; വാളിനു വേർപെടുത്താ—
നാവില്ല; കാലഗതി മാറ്റു കുറയ്ക്കുകില്ല;
ഭൂവിങ്കലിന്നിതൊന്നുമതിരല്ല,തിനുള്ള ചൂടു
പോവില്ല ഘോരമൃതിതന്റെ തണുപ്പിനാലും.' (ഒരു സതി)

സാഹിത്യകൌതുകത്തിന്റെ അനന്തരഗാമികളായ നവാതിഥി, സ്വപ്നസൗധം, സൂൎയ്യകാന്തി, ധൎമ്മരശ്മി എന്നീ കൃതികളും പല കാവ്യഖണ്ഡങ്ങളുടെ സമുച്ചയമാകുന്നു. കവിതാസാമ്രാജ്യത്തിൽ ഉത്തരോത്തരം പുരോഗ

മനം ചെയ്തു് അതിലെ ഒരു വിശിഷ്ടസ്ഥാനത്തിലെത്തിയിട്ടുള്ള ഉൽപതിഷ്ണുവായ ഈ കവികോകിലത്തിന്റെ പ്രസ്തുതകൃതികളിലെ ഓരോ ഗാനവും, ഭാവസൗന്ദര്യത്താൽ ആരെയും പുളകംകൊള്ളിക്കുന്നതത്രെ. നവാതിഥിയിലെ ഒരു സന്ധ്യാവർണ്ണനമാണു് താഴെ ചേർക്കുന്നതു്:—

കുന്നിൽനിന്നിറങ്ങി ഞാനസ്തമിച്ചപ്പോൾ; സന്ധ്യ
പൊന്നിറക്കതിർക്കററ യേററുവാനൊരുങ്ങവേ
ചിന്നിയോരുതിർമണിയെന്നപോലാകാശത്തു
മിന്നിയങ്ങിങ്ങായിട്ടു തരളം താരാജാലം
കററമേൽത്തിരുകിയ കാച്ചിയോരരിവാളി-
ന്നററമന്നേരം കാണാമമ്പിളിപ്പൊളിയായി., (പഴയ ഏടു്)

കവിയുടെ കല്പനാശക്തിയും ആശയവൈചിത്ര്യവും ആരെയാണു് അത്ഭുതസ്തിമിതനും അപഹൃതചിത്തവൃത്തിയുമാക്കിത്തീർക്കാത്തതു്?

പല ജീവൽപ്രശ്നങ്ങളും യാഥാത്മ്യത്തിന്റെ വെളിച്ചത്തിൽ തെളിച്ചുകാണിക്കുവാൻ കുറുപ്പു ശ്രമിച്ചിട്ടുണ്ടു്. നവാതിഥിയിലെ ഏഴകൾ, കാലിപ്പാട്ടു് മുതലായവ അതിനുദാഹരണങ്ങളാകുന്നു. ഹൃദയസ്പൃശിയായ ഒരു ഭാഗം ഇവിടെ ഉദ്ധരിക്കാം:-

'മരവും കോച്ചിപ്പോകും മകരം; പാടത്തിന്റെ
കരയിൽ പ്രാവിൻകൂട്ടപോലൊരു ചെറു കുടിൽ
വേലിയും പടിയുമില്ലാപ്പുറമ്പുത്തിൽ കററി-
ച്ചൂലിനു നേരായ് മൂന്നുനാലു വാഴകൾ മാത്രം
ഏഴകൾ പൊറുക്കുന്ന മാടങ്ങളിമ്മട്ടത്രേ!
പാഴത്രേ നവപരിഷ്കാരത്തിൻ ജയനാൽഘോഷം.'

ഏഴകളുടെ ഈ ചിത്രം ഏതൊരാളെയാണു് അനുകമ്പാപൂരിതഹൃദയനാക്കിത്തീക്കാത്തതു്?

മി. കുറുപ്പിൻെറ കവിതകളിൽ നല്ലൊരുഭാഗവും അന്തർമുഖമായി ആദ്ധ്യാത്മികതത്വങ്ങളെ ഉൽബോധിപ്പിക്കുന്നവയാണു്. അദൃശ്യപുഷ്പം, കാമുകൻ എന്നു തുടങ്ങി നവാതിഥിയിൽത്തന്നെ ഇതിനു വേണ്ടുവോളം ദൃഷ്ടാന്തങ്ങൾ ഉണ്ടു്. സൂര്യകാന്തിയിലെ "എൻെറ വേളി" പ്രത്യേകം പ്രസ്താവ്യയോഗ്യമാണു്. അതിൽ ഒരു വധു, വരൻെറ വരവിനെ പ്രതീക്ഷിച്ചുകൊണ്ടിരിക്കുന്നതായി വർണ്ണിക്കപ്പെട്ടിരിക്കുന്നു. അതാണു വാച്യാർത്ഥം. എന്നാൽ ആത്മീയമായ ഒരു തത്വവും അതിൽ ഉള്ളടക്കിയിട്ടുണ്ടു്. മരണസമയത്തു ജീവിതേശൻെറ വരവിനെ സൂക്ഷിച്ചുകൊണ്ടിരിക്കുന്ന ജീവിതം, അഥവാ ജീവാത്മാവാണു് അതിലെ വധു. സാക്ഷാൽ ജീവിതേശനായ മരണം—അഥവാ കാലനത്രെ വരൻ. ജീവിതത്തിൻേറയും മരണത്തിൻേറയും വെറും സാങ്കേതികരൂപത്തിനെ (Symbol) മാത്രമാണു് ഇതിൽ വധൂവരന്മാരായി കല്പിച്ചിട്ടുള്ളതു്. മിസ്റ്റിസിസം * എന്നു പറയുന്ന ഈ പുതിയ കാവ്യപ്രസ്ഥാനത്തിനു ഭാഷയിൽ വേണ്ട പുഷ്ടിയും വികാസവും വരുത്തിയിട്ടുള്ളവരിൽ അഗ്രഗണ്യനാണു് ശ്രീമാൻ ശങ്കരക്കുറുപ്പു്.

---

* ആംഗലസാഹിത്യത്തിൻെറ സമ്പക്കംകൊണ്ടു് ഭാഷയിൽ സംക്രമിച്ചിട്ടുള്ള ഒരു കവിതാസമ്പ്രദായമാണു മിസ്റ്റിസിസം. ശ്രദ്ധാത്മകവിത, ആദ്ധ്യാത്മികരഹസ്യവാദം എന്നൊക്കെ ഇതിനു മലയാളത്തിൽ പേരു പറഞ്ഞുവരാറുണ്ടു്. നിത്യവും അപരിമേയവുമായ

'വിലാസലഹരി' കുറുപ്പിൻെറ ഒരു വിവൎത്തനകാവ്യമാകുന്നു. 'ഒാമർഖെയാം' എന്ന പാരസികകവിയുടെ 'റുബായിയാത്തു്' എന്ന കൃതിയെ ഫിററ്സ്ജെറാൻഡു് എന്ന ആംഗ്ലേയകവി ആംഗലഭാഷയിൽ തൎജ്ജിമചെയ്തിട്ടുണ്ടു്. പ്രസ്തുതകൃതിയെയാണു മി. കുറുപ്പു് വിവൎത്തനംചെയ്തിരിക്കുന്നതു്. വിലാസലഹരി ഒരു തൎജ്ജമമാത്രമാണെങ്കിലും വാസനാകവിയായ കുറുപ്പിൻെറ കവനകാലാവൈദഗ്ദ്ധ്യം അതിൽ സൎവ്വത്ര തെളിഞ്ഞു കാണുന്നുണ്ടു്.

ആമുഷ്മികപുരുഷാൎത്ഥത്തെ വിശേഷാൽതരമായി കാംക്ഷിക്കുന്നവരാണല്ലൊ പൌരസ്ത്യന്മാർ. ബൃഹസ്പതിയുടെ ചാൎവ്വാകമതം അഥവാ ലോകായതമതം ഇതിനു വിപരീതമാണു്. ദൃഷ്ടിഗോചരമായ ഈ ജീവിതത്തിന്നു് അപ്പുറമായി ഒരു നിത്യജീവിതം ഉണ്ടെന്നു വിശ്വസിക്കുന്നതു് അബദ്ധവും, തൽപ്രാപ്തിക്കുദ്യമിക്കുന്നതു് ആകാശകുസുമം അണിയുവാൻ ആഗ്രഹിക്കുന്നതുപോലെ നിഷ്പ്രയോജനവും ആണെന്നത്രെ ചാൎവ്വാകസിദ്ധാന്തം.

---

ഒരു ദിവ്യശക്തിയെ — സത്യാനന്ദസ്വരൂപനെന്നോ, സ്നേഹമൂൎത്തിയെന്നോ അതിനു പേർ എന്തുതന്നെ പറയുന്നതിനും വിരോധമില്ല — അനിത്യവും പരിമേയവുമായ പ്രപഞ്ചവസ്തുക്കളിൽക്കൂടി പ്രതിഫലിപ്പിച്ചു സാക്ഷാൽക്കരിക്കുക, അഥവാ പ്രകൃതിയിൽ കാണുന്ന ഓരോ പദാൎത്ഥത്തിലും കൂടെ ആദ്ധ്യാത്മികചൈതന്യത്തെ ദൎശിക്കുക എന്നുള്ളതാണു് ഇതിൻെറ സ്വഭാവം. വാച്യാൎത്ഥത്തിന്നപ്പുറമേ, ആദ്ധ്യാത്മികമായ ഒരു തത്വത്തെക്കൂടി ഉള്ളടക്കി അന്യാപദേശരീതിയിൽ പ്രതിപാദിക്കുന്ന കവിത എന്നു പറയുന്നതായാലും അധികം തെററില്ലെന്നു തോന്നുന്നു.

'കെട്ട ദീപംപോലെ മരണത്തോടുകൂടി ജീവിതം അവസാനിക്കുന്നു. അതിനാൽ, നാളെയാവട്ടെ എന്നു കരുതാതെ, ഇപ്പോൾ ലഭിച്ചിരിക്കുന്ന ജീവിതത്തിലെ ഓരോ നിമിഷത്തേയും യഥാർഥം അനുഭവിക്കുക.'. എന്നുള്ള ഐഹികസുഖതത്വത്തെതന്നെയാണ് പ്രസ്തുതകാവ്യവും പ്രത്യക്ഷപ്പെടുത്തുന്നത്.

ഹാ! ലയിക്കുമല്ലോ മണ്ണിൽ നമ്മളും, ഇനിയുമുള്ള
കാലമെങ്കിലും കളയാതുപഭോഗിപ്പിൻ!

എന്നാണു കവി മാനവസമുദായത്തോടുപദേശിക്കുന്നത്. മരണാനന്തരം പരമാനന്ദമാണനുഭവിപ്പാൻ പോകുന്നതെങ്കിൽ തന്നെയും, ഐഹികസുഖവിലാസലഹരിയിൽ മതിമറന്നതുകൊണ്ടു യാതൊരു വിരോധവുമില്ലെന്നാത്രെ ഓമർഖയാം അഭിപ്രായപ്പെടുന്നത്. മി. കുരുപ്പിന്റെ ഈ തർജ്ജമയും സ്വതന്ത്രകൃതികൾപോലെ തന്നെ രസാത്മകമായിട്ടുണ്ടെന്നുമാത്രം പറയുവാനെ നിവ്വാഹമുള്ളു.

കെ. കെ. രാജാ.

നവീനപ്രസ്ഥാനത്തിൽ കവിതയെഴുതി ലബ്ധപ്രതിഷ്ഠനായിക്കഴിഞ്ഞിട്ടുള്ള ഒരു കവിശ്രേഷ്ഠനാണു കെ. കെ. രാജാ അവർകൾ. കവനകുസുമാഞ്ജലി, തുളസീദാമം, വെള്ളിത്തോണി, ബാഷ്പാഞ്ജലി, ഹർഷാഞ്ജലി മുതലായ അദ്ദേഹത്തിന്റെ കൃതികൾ സവ്വഥാ സഹൃദയശ്ലാഘയെ അർഹിച്ചിട്ടുള്ളവയത്രെ. സ്വതഃസിദ്ധമായ ഭാവനാപടുത്വം ഈ കവിയുടെ കൃതികൾക്കുള്ള ഒരു പ്രത്യേക ഗുണമാണ്.

പദങ്ങളെ ചേതോഹരമാംവണ്ണം യോജിപ്പിച്ചു്, ചൈതന്യസമുജ്ജ്വലങ്ങളായ, ആശയപരമ്പരകളെ വെളിപ്പെടുത്തുവാൻ രാജാവവർകളുടെ തൂലികയ്ക്കുള്ള ശക്തിയും നിപുണതയും അതീവ അഭിനന്ദനീയമായിരിക്കുന്നു. ചുരുങ്ങിയ പദങ്ങളെക്കൊണ്ടു വിപുലമായ ആശയങ്ങളെ വ്യഞ്ജിപ്പിക്കുവാൻ കവിക്കുള്ള കഴിവു് അനന്യസാധാരണമെന്നേ പറയാവൂ:—

'ഒരൊററ മണ്ണിൻതരിയെശ്ശരിക്കു
മർത്ത്യൻെറ പാണ്ഡിത്യമറിഞ്ഞതില്ല;
പരന്ന വാനിൽ പ്പലമട്ടപായും
ബ്രഹ്മാണ്ഡജാലങ്ങളെയെന്തുപിന്നെ?'

(മനുഷ്യപാണ്ഡിത്യം)

എന്നിങ്ങനെ മനുഷ്യൻെറ വസ്തുജ്ഞാനത്തെപ്പററി പ്രസ്താവിച്ചിട്ടുള്ളതും മററും നോക്കുക. ഏതാദൃശങ്ങളായ ആശയങ്ങൾ ഔദ്ധത്യം മുററിയ ആരുടെ ശിരസ്സിനെയാണു് സ്വയം വിനമ്രമാക്കാൻ പ്രേരിപ്പിക്കാത്തതു്?

'അനന്ത,മജ്ഞാതമവർണ്ണനീയ—
മീലോകഗോളം തിരിയുന്ന മാർഗ്ഗം;
അതിങ്കലെങ്ങാണ്ടൊരിടത്തിരുന്നു
നോക്കുന്ന മർത്ത്യൻ കഥയെന്തു കണ്ടു?'

എന്നുള്ള കണ്ണുനീർത്തുള്ളിയിലെ ശ്ലോകത്തിനേക്കാൾ മേല്പറഞ്ഞതിനു് അർത്ഥശക്തിയേറുമെന്നു നിസ്സംശയം പറയാം. ഇതുപോലെ ഭാവഗംഭീരങ്ങളും, വികാരോത്തേജകങ്ങളുമായ പദ്യങ്ങൾ പലതും ഉദ്ധരിക്കുവാനുണ്ടു്. അല്ലെങ്കിലെന്തിനു്? മർത്ത്യചിത്തത്തെ ആനന്ദവാരിധിയിൽ ആറാടിച്ചു്, സാധിഷ്ഠവും സാരഭൂയിഷ്ഠവുമായ ആലോച

നകളിൽ അനായാസേന ആനയിക്കുവാൻ പര്യാപ്തമായ ഒരു ദിവ്യപ്രേരണ രാജാവവർകളുടെ മിക്ക കവിതകളിലും ഉണ്ടെന്നു സഹൃദയന്മാർ അനുഭവിച്ചറിഞ്ഞിട്ടുള്ളതു തന്നെയാണല്ലോ.

ആശാൻെറ പ്രരോദനം എന്നപോലെതന്നെ, ഏതൽക്കവിയുടെ ഒരാപ്തമിത്രത്തിൻെറ അകാലമൃത്യുവെക്കുറിച്ചുള്ള ഒരു അനുശോചനമാണ്, ബാഷ്പാഞ്ജലിയിലെ പ്രതിപാദ്യവസ്തു. ഇതിലെ രചനാമാധുര്യം, ആരെയും ആനന്ദിപ്പിക്കുന്നതുതന്നെ. ആശാൻെറ 'കാൽനഖേന്ദുമരീചികൾ' ആശ്രയിച്ചുവർത്തിക്കുന്ന കവി, പ്രസ്തുതകൃതിയിൽ തത്വചിന്താതരംഗിതമായ പല പദ്യങ്ങളും ഹൃദയംഗമമായവിധത്തിൽ നിബന്ധിച്ചിട്ടുണ്ട്.

'നരൻെറ കർമ്മത്തിനു വേഗമേറിയാൽ
വരുന്ന നിഷ്പന്ദത മൃത്യുവെന്നമാം;
തിരിഞ്ഞിടും പമ്പരമണ്ഡകാണ്ഡവും
സ്ഥിരങ്ങളല്ലല്ലി മനുഷ്യദൃഷ്ടിയിൽ.'

എന്നു തുടങ്ങിയ പദ്യങ്ങൾ ഇവിടെ ഉദ്ധരിക്കത്തക്കവയാണ്.

'പറന്നുവന്നെത്തിയതെങ്ങു നിന്നൊരാ-
ളറിഞ്ഞതില്ല,ങ്ങിനെ രണ്ടു പക്ഷികൾ
ഒരേതരം കായ്കനി തിന്നു ഞങ്ങളി-
ങ്ങൊരേ മരക്കൊമ്പിലിരുന്നി തൊട്ടനാൾ'.

എന്നിങ്ങനെ പരേതൻെറ മൈത്രിയേയും,

'യഥാർത്ഥ സൗന്ദര്യമറിഞ്ഞകൈതവം
രസിപ്പതാര്യൻെറ ഹൃദന്തമൊന്നു താൻ

പതിച്ചിടും കൌമുദി പുൽപ്പടപ്പിലും,
തുടിപ്പതാഴിക്കകമൊന്നുമാത്രമാം.'

എന്നിങ്ങനെ സ്വഭാവവിശേഷത്തേയും വണ്ണിച്ചിട്ടുള്ള ഭാഗങ്ങൾ ഇവിടെ സവിശേഷം അനുസ്മരണീയമായിരിക്കുന്നു.

'ശിവമസ്തു വസന്ത വൃത്തമേ — കവിതാഗീത കലാവിലാസമേ,
ദിവമാന്നു ജയിക്ക, ശൂന്യമി — ബ് ഭുവനം; നിങ്ങടെ നാടിതല്ലിനി.'

എന്നാവസാനിപ്പിക്കുന്ന പ്രസ്തുതകൃതി, കാവ്യഗുണവിശേഷത്താൽ പ്രരോദനത്തിന്റെ സാഹോദര്യം വഹിക്കുവാൻ സവ്വപ്രകാരേണയും അർഹതയുള്ളതുതന്നെ.



വെണ്ണിക്കുളം ഗോപാലക്കുറുപ്പ്.

വള്ളത്തോൾ പ്രഭൃതികൾ വെട്ടിത്തെളിച്ച കാവ്യസരണിയിൽ സഞ്ചരിക്കുന്നവരായ യുവകവികളിൽ അഗ്രഗണ്യനായ ഒരാളാണു ശ്രീമാൻ ഗോപാലക്കുറുപ്പ്. നല്ല ഒഴുക്കും ശയ്യാഗുണവും ലാളിത്യവുമുള്ള പദ്യങ്ങൾ എഴുതുന്നതിൽ മി. കുറുപ്പിനെ അതിലംഘിക്കുന്നവർ അധികംപേരുണ്ടെന്നു തോന്നുന്നില്ല. ഭാവസുന്ദരങ്ങളും രസനിഷ്യന്ദികളുമായ അനേകം ഖണ്ഡകവിതകൾ അദ്ദേഹത്തിൽനിന്നും കൈരളിക്കു ലഭിച്ചിട്ടുണ്ട്. ഒരു സാധു തൊഴിലാളിയുടെ ദയനീയതയേയും, ദരിദ്രരിൽ കാരുണ്യമില്ലാത്ത ലോകത്തിന്റെ കാക്ശ്യത്തേയും കവി ചിത്രീകരിച്ചിട്ടുള്ളതിൽ ഒരു ഭാഗമാണു താഴെചേക്കുന്നതു്:—

'ആതപജ്വാലതട്ടിയാപാദചൂഡം വേപ്പാ—
ന്നാറുനാഴികകൊണ്ടു പട്ടണം പൂകീ പാവം!

മേലാളാം മുതലാളി, തൻനവസൗധത്തിൻെറ
കോലായിൽ നില്ക്കുന്നേരം ചെന്നവൻ കരം കൂപ്പി
നാലണക്കുവനെത്ര താണുതാണിരന്നിട്ടും
'നാളെവാ, പൊയ്ക്കോൾകെ'ന്നുമാത്രമായ് പ്രത്യുത്തരം.
ചിന്തിയ കണ്ണീരോടെ പിന്തിരിഞ്ഞവൻ മന്ദ—
മന്തിയിലിഴഞ്ഞിഴഞ്ഞെത്തിനാൻ കുടിലിങ്കൽ.
മൺചട്ടിയൊന്നിൽ കുറേത്തണ്ണീരച്ചെറുവീട്ടിൽ
നെഞ്ഞിടിപ്പെന്നപോലെ കഷ്ടമേ! തിളയ്ക്കുന്നു!!'

(കണ്ണീരും തണ്ണീരും)

ശ്രീമാൻ കുറുപ്പിൻെറ 'തുളസീദാസരാമായണം' തർജ്ജമ കൈരളിയ്ക്കു് അനർഘമായ ഒരു നേട്ടംതന്നെയാണു്.

ചങ്ങമ്പുഴ കൃഷ്ണപിള്ള.

നവീനപ്രസ്ഥാനത്തിൽ കവിതയെഴുതി പ്രസിദ്ധി നേടിവരുന്ന ഒരു യുവകവിയാണു ശ്രീമാൻ ചങ്ങമ്പുഴ കൃഷ്ണപിള്ള. കവിതാവാസനയും സാഹിത്യപരിശ്രമവും ഒത്തിണങ്ങി ഉയൎന്നുവരുന്ന ഈ യുവകവിയിൽനിന്നു് ഉദ്യാനലക്ഷ്മി, ബാഷ്പാങ്കുരം, രമണൻ എന്നുതുടങ്ങിയ കൃതികൾ ഭാഷാദേവിക്കു ലഭിച്ചുകഴിഞ്ഞിട്ടുണ്ടു്.

ഇവയിൽ ആദ്യത്തെ രണ്ടും പലവിധ കവിതകളുടെ സമാഹാരമാകുന്നു. രമണൻ, കവിയുടെ ഒരാപ്തമിത്രവും, അകാലത്തിങ്കൽ ആത്മഹത്യ ചെയ്ത ദേഹവുമായ യുവകവി ഇടപ്പിള്ളി രാഘവൻപിള്ളയുടെ സ്മാരകമായി നിൎമ്മിച്ചിട്ടുള്ള ഒരു കൃതിയാണു്. ഭാഷയിൽ നാടകീയ രീതിയിൽ – സംഭാഷണരൂപത്തിൽ – ഉത്ഭവിച്ചിട്ടുള്ള ഒരു കവിതയും കൂടിയാണു രമണൻ.

'ചന്ദ്രികേ! മന്മാനസവീണയിലെഴും പ്രേമ-
തന്ത്രികേ, നീയിന്നെന്നെ മറെറാരാളാക്കിത്തീർത്തു.
ആയിരം ജന്മംകൊണ്ടു നേടുവാൻ കഴിയാവു-
ന്നാനന്ദമാസ്വദിപ്പൂ ഞാനൊരു മാത്രതന്നുള്ളിൽ.
അതുപോൽ പരകോടി ജന്മത്താൽ സഹിക്കേണ്ടും
ഹൃദയവ്യഥയെന്നെക്കാത്തു നിൽക്കുന്നു ചാരേ....
ആയതിൻമുഖം കാൺകെ വിറച്ചുപോകുന്നു ഞാ-
നാരോമലാളേ, പനിനീർപ്പൂന്തോട്ടമല്ലാ ലോകം!!....
ചലനം, ചലനം—ഹാ!—മാത്രയ്ക്കു മാത്രയ്ക്കുണ്ടാം
ചലനം—പ്രപഞ്ചത്തെ മുന്നോട്ടു നയിക്കുന്നു!
അതി,ലെന്തെല്ലാം മാററ,മെന്തെല്ലാം പരിണാമ-
മെതിരിട്ടീടാനാകാ,തെത്താൻ പാടില്ലെന്നില്ല!
നിസ്സഹായന്മാർ, വെറും പുഴുക്കൾ, മർത്ത്യന്മാർ നാം
നിഷ്ഠുര വിധിയോടു മല്ലിടാനശക്തന്മാർ!
നാമൊന്നു നിരൂപിക്കും മറെറാന്നായ് തീരും ഫലം
നാമതു കണ്ടാർത്തരായ് നിഷ്ഫലം വിലപിക്കും.
ജീവിതമൊരു കടങ്കഥയാ,ണാവില്ലതി-
നേവനും, ശരിയായൊരുത്തരം സ്ഥാപിക്കുവാൻ!!'

ഇങ്ങനെ രമണീയമായ ഭാഗങ്ങൾ ഇതിൽ പലതുമുണ്ട്. "കാമുകൻ വന്നാൽ" എന്ന കവിതയിൽ കാണുന്ന പ്രതിപാദനരീതിയുടെ നൂതനത്വവും രസികതയും സഹൃദയന്മാരാൽ ആസ്വാദനീയമെന്നു മാത്രമേ പറയുവാൻ നിർവ്വാഹമുള്ളു.

പ്രേമകവിതകൾ നിർമ്മിക്കുന്നതിലാണു ശ്രീമാൻ കൃഷ്ണപിള്ളയുടെ തൂലികയ്ക്കു കൂടുതൽ ഉത്സാഹവും വാസനയും എന്നു തോന്നിപ്പോകുന്നു. ശബ്ദസുഖവും പ്രയോഗഭംഗിയും മി. കൃഷ്ണപിള്ളയുടെ മിക്ക കൃതികളിലും നല്ലപോലെ കളിയാടുന്നുണ്ട്.

മുകളിൽ പ്രസ്താവിച്ചവരെപ്പോലെതന്നെ ഭാഷാ പാദ്യസാഹിത്യലോകത്തിൽ യശഃപ്രതിഷ്ഠ ലഭിച്ചവരായി വേറെയും അനേകം ഉത്തമ കവികോകിലങ്ങളുണ്ട്. ഇവരിൽ മിക്കവരും ഖണ്ഡകാവ്യകർത്താക്കളാണെന്നുള്ളതും അവിസ്മരണീയമാകുന്നു. ഒരു സൂക്ഷ്മദർശകന്റെ നിലയിൽ, വസ്തുക്കളുടെ സ്ഥിതിഗതികളെ അവലോകനംചെയ്തു ചിത്രീകരിക്കുന്ന വസ്തുസ്വഭാവനിഷ്ഠമായ പ്രതിപാദനരീതി, സ്വാനുഭവങ്ങളേയും വിചാരവികാരങ്ങളേയും ഉണർത്തിക്കാണിക്കുന്ന കർത്തൃസ്വഭാവനിഷ്ഠമായ പ്രതിപാദനരീതി എന്നിങ്ങനെ ആധുനികഖണ്ഡകാവ്യങ്ങളിലെ പ്രതിപാദനരീതിയെ രണ്ടായി വ്യാവർത്തിക്കാമെങ്കിൽ, അവയിൽ ആദ്യത്തെ വകുപ്പിൽ പ്രമുഖന്മാരായി ഗണിക്കാവുന്നവരത്രെ, ശ്രീമാന്മാരായ കെ. പി. ശാസ്ത്രികൾ, പി. കുഞ്ഞിരാമൻനായർ, കെ. ടി. ലോനപ്പൻ, ഡാനിയൽ കണിയാങ്കട, ഫാദർ നെടുഞ്ചിറ, കീഴ്കുളം രാമൻപിള്ള, നമ്പ്യാരുവീട്ടിൽ നാരായണമേനോൻ, കെ. കെ. രാഘവപ്പണിക്കർ, സ്വാമി ബ്രഹ്മവ്രതൻ, എം. ഒ. അവര, ബാപ്പുറാവു, പ്രവിത്താനം പി. എം. ദേവസ്യ, വി. ഉണ്ണികൃഷ്ണൻനായർ തുടങ്ങിയവർ. ശ്രീമാന്മാരായ പാലാ നാരായണൻനായർ, പുത്തൻകാവു മാത്തൻതരകൻ, കെ. പ്രകാശം, തൈക്കാട്ടു ചന്ദ്രശേഖരൻ നായർ, പന്തളം കെ. പി. രാമൻപിള്ള, കെ. എസ്സ്. കെ, മേടയിൽ എം. പി. അപ്പൻ, വൈലോപ്പിള്ളി ശ്രീധരമേനോൻ, പൊൻകുന്നം സെയ്തു മുഹമ്മദ്, കെ. ശങ്കരനെഴുത്തച്ഛൻ ടി. എൻ. ഗോപീനാഥൻനായർ തുടങ്ങിയവർ രണ്ടാമത്തെ ഗണത്തിൽ ഉൾപ്പെടുന്നവരുമത്രെ. ഈ പരി

ഗണന, സൂക്ഷ്മമായ വിവേചനത്തോടുകൂടിയതല്ലെന്നും, കർത്തൃസ്വഭാവനിഷ്ഠവും വസ്തുസ്വഭാവനിഷ്ഠവുമായ പ്രതിപാദനരീതി പരസ്പരം ഓരോന്നിലും കലൎന്നു കാണാമെന്നും, ഓരോന്നിലുമുള്ള ആധിക്യത്തെമാത്രം ആസ്പദമാക്കി ഇങ്ങനെ ഒരു വേർതിരിവു കാണിച്ചിട്ടുള്ളതാണെന്നുംകൂടി ഇവിടെ പറഞ്ഞുകൊള്ളട്ടെ. ഏതായാലും പ്രതിപാദനരീതിയുടെ പ്രകൃഷ്ടതയാണ് കാവ്യോല്ക്കൎഷത്തിന്നു മുഖ്യകാരണമെന്നുള്ളതിൽ സംശയമില്ല. രസനിഷ്യന്ദികളും, ആലോചനാമൃതങ്ങളുമായ അനേകം കവിതകളും, ഖണ്ഡകാവ്യങ്ങളും മേല്പറഞ്ഞവരിൽനിന്നു കൈരളിക്കു് ഇതിനകം ലഭിച്ചുകഴിഞ്ഞിട്ടുണ്ട്. വിസ്തരഭയത്താൽ ആരുടെയും കൃതികളെക്കുറിച്ചു് ഇവിടെ യാതൊന്നും പ്രസ്താവിക്കുന്നില്ല.



# അദ്ധ്യായം 18

## കവിതാലോകത്തിലെ വനിതാരത്നങ്ങൾ.

ഭാഷാകാവ്യലോകത്തിൽ കേരളീയവനിതകളുടെ രംഗപ്രവേശം വളരെ കുറവായിട്ടുമാത്രമേ കാണപ്പെടുന്നുള്ളു. കാവ്യകർത്രിമാരായി തീൎന്നിട്ടുള്ള, പ്രാചീനവനിതമാരിൽ ആരെപ്പററിയും നാം ഒന്നുംതന്നെ അറിയുന്നില്ല. പ്രഗത്ഭകളും പ്രതിഭാശാലിനികളുമായ മഹിളാമണികളുടെ കേളീരംഗമായിരുന്ന കേരളക്കരയിൽ ആ പുരാതനകാലത്തും അനേകം കവയിത്രികൾ ജീവിച്ചിരുന്നിരിക്കുവാൻ ഇടയുണ്ട്.

"ചന്ദ്രോത്സവം" എന്ന കാവ്യത്തിലെ വനിതാസദസ്സ് സഹൃദയന്മാൎക്കു പരിചയമുള്ളതാണല്ലൊ. കാവ്യസംസാരത്തിലെ പ്രജാപതി, കവിതന്നെയാണെന്നുള്ള വസ്തുതയെയാണ്, പ്രസ്തുതകാവ്യത്തിലെ കഥാവസ്തു വ്യക്തമാക്കുന്നതെങ്കിലും, അതിന്റെ മൂന്നാംഭാഗത്തിൽ ഒരു വനിതാസമാജത്തെ വൎണ്ണിക്കുവാൻ കവിയെ പ്രത്യേകം പ്രേരിപ്പിച്ചിട്ടുള്ളതിൽനിന്ന്, കേരളത്തിൽ അക്കാലത്ത് അത്തരം സഭകളിൽ വന്നുകൂടുവാൻ യോഗ്യതയുള്ള വിദുഷികളും, കവയിത്രികളും ധാരാളമുണ്ടായിരുന്നു എന്നൊരനുമാനത്തിനു വഴിനൽകുന്നുണ്ട്. പോരെങ്കിൽ,

'മനോജ്ഞവൎണ്ണാ സുവിചിത്രബന്ധാ—നിരസ്തനാനാസുഗുണാത്മപുഷ്ടാ
ഇമ്മാരചേമന്തിക ചൊന്നവാണീ—മഹാകവേർവ്വാഗിവ സുപ്രസന്നാ.'

എന്നു കാവ്യനിരൂപണത്തോടുകൂടി ഒരു വനിതാരത്നം

ചെയ്യുന്ന പ്രസംഗത്തിൽനിന്ന് ഈ സംഗതി കുറച്ചുകൂടി വ്യക്തമാകാതിരിക്കുന്നുമില്ല. എന്നാൽ ഈ ഭാഗം ഗവേഷകന്മാരുടെ അന്വേഷണത്തിനും, തീരുമാനത്തിനും മാത്രമായി വിട്ടൊഴിയുവാനേ ഇവിടെ നിർവ്വാഹമുള്ളൂ.

സംസ്കൃതപണ്ഡിതയായിരുന്ന മനോരമത്തമ്പുരാട്ടിയുടെ പേർ പ്രസിദ്ധമാണല്ലൊ.

'യസ്യ ഷഷ്ഠീ ചതുർത്ഥീ ച – വിഹസ്യ ച വിഹായ ച
അഹം കഥം ദ്വിതീയാസ്യ – ദ്വിതീയാസ്യാമഹം കഥം?'

എന്നുള്ള ശ്ലോകംതന്നെ ആ മഹതിയുടെ പാണ്ഡിത്യത്തേയും പ്രാഗത്ഭ്യത്തേയും ദേശാന്തരങ്ങളിൽക്കൂടി മാറ്റൊലിക്കൊള്ളിക്കുവാൻ വേണ്ടുവോളം പര്യാപ്തമായിരിക്കുന്നു.

ഇരയിമ്മൻതമ്പിയുടെ പുത്രിയായ കുട്ടിക്കുഞ്ഞുതങ്കച്ചി, ദ്രാവിഡവൃത്തഘടിതമായ കീർത്തനങ്ങളും, അനേകം ഒറ്റശ്ലോകങ്ങൾ, പാർവ്വതീസ്വയംവരം കഥകളി, അജ്ഞാതവാസം നാടകം എന്നിങ്ങനെ മററനേകം കൃതികളും വിരചിച്ചിട്ടുള്ള ഒരു പ്രശസ്ത കവയിത്രിയാണ്. ശയ്യാഗുണം, അപ്രതിഹതമായ ഒഴുക്ക് മുതലായവ തങ്കച്ചിയുടെ കൃതികളുടെ ചില പ്രത്യേകതകളാകുന്നു.

'തുള്ളിച്ചാടുന്ന പുള്ളിക്കനകമൃഗതതിക്കുള്ളൊരാടോപമെല്ലാം
തള്ളിപ്പോരും കെടുക്കും ചടുലമിഴി, മദോന്മത്തമാതംഗയാനേ!'

എന്നും മററുമുള്ള സംബുദ്ധികൾതന്നെ എത്ര ചേതസ്സമാകർഷകമായിരിക്കുന്നു!

തിരുവിതാംകൂറിലെ ആയില്യംതിരുനാൾ മഹാരാ

ജാവു തിരുമനസ്സിലെ പ്രിയതമയായിരുന്ന കല്യാണിക്കുട്ടിഅമ്മച്ചി 'പാതിവ്രത്യപഞ്ചകം' മുതലായി ചില സൽകൃതികൾ രചിച്ചിട്ടുള്ള ഒരു മഹതിയത്രെ.

'ജാതിശ്രേഷ്ഠത കമ്പിടുന്നു, വഴി തുത്തീടുന്നു സൗന്ദര്യവും,
ഖ്യാതിപ്പെൺമണി പൊൻപിടിക്കട പിടിച്ചീടുന്നു ക്രുദ്ധമുദാ;
ഭൂതിക്കാറണിവേണി കല്പനകൾ കേട്ടീടുന്നു പെൺനാട്ടിലി—
പാതിവ്രത്യ മഹാമഹേശ്വരിയെഴുന്നെള്ളിജ്ജയിക്കുന്നഹോ.'

ഇതിലെ പ്രതിപാദനരീതി വളരെ കൗതുകകരമെന്നേ പറയാവൂ.

1096-ൽ തൃപ്പൂണിത്തുറെ തീപ്പെട്ട സുഭദ്രയെന്ന ഇക്കുഅമ്മതമ്പുരാട്ടി വൈദുഷ്യമേറിയ ഒരു കാവ്യകർത്രിയായിരുന്നു. സംസ്കൃതത്തിലും മലയാളത്തിലും ആ മഹതി പല വിശിഷ്ട കൃതികളും രചിച്ചിട്ടുണ്ട്. ഭാഷാകവിതയിൽ അക്കാലത്തു പ്രചാരത്തിലിരുന്ന പല പ്രസ്ഥാനങ്ങളിലും ആ വിദുഷീരത്നത്തിന്റെ കരാംഗുലികൾ സവിശേഷം സ്പർശിക്കയുണ്ടായിട്ടുണ്ട്. പൂർണ്ണത്രയീശഭഗവദ്ധ്യാനപ്പാന, അഷ്ടമിരോഹണീമാഹാത്മ്യം കിളിപ്പാട്ട്, കംസവധംതുള്ളൽ, ധ്രുവചരിതം മണിപ്രവാളം, ഭിക്ഷുഗീത, യുദ്ധകാണ്ഡം പാന, പൂതനാമോക്ഷം എന്നിവയാണ് തിരുമനസ്സിലെ പ്രധാനഭാഷാകൃതികൾ. ഭക്തിയും മാധുര്യവും അവിടത്തെ എല്ലാകൃതികളിലും ആപാദശിഖം തെളിഞ്ഞുകാണുന്ന മുഖ്യഗുണങ്ങളാകുന്നു.

"സംസാരാമയത്തിന്റെ ഹിംസയെ ചെയ്തീടുവാൻ
കംസാരിചരിത്രത്തെ സംസാരിപ്പതുപോലെ
കിംസുഖമായ മാർഗ്ഗം ശംസിപ്പാനെന്തോന്നുള്ള
തംസദാ വർണ്ണിച്ചാലും സംസൃതിഹരൻ കഥ."

രചന എത്ര സുന്ദരവും, ആശയം എത്ര സുമധുരമനോഹരവുമായിരിക്കുന്നു! ഇക്കുവമ്മതമ്പുരാട്ടി തിരുമനസ്സിലെ ചിത്രീകരണപാടവത്തെ വെളിപ്പെടുത്തുന്ന ഒരു മണിപ്രവാളപദ്യവുംകൂടി ഇവിടെ ഉദ്ധരിച്ചുകൊള്ളുന്നു:-

"മഞ്ജുപ്പൂട്ടടയാടയും മുരളിയും മഞ്ജീരശൃംഗാദിയും,
മജ്ജുസ്മേരമുഖാബ്ജവും മരതകം മണ്ടുന്ന മെയ്യും ഹരേ!
ഗുഞ്ജത്തിൻ കുരുമാലയും കുറികളും കുഞ്ഞിക്കരേ വെണ്ണയും
കഞ്ജക്കണ്ണിതൊക്കൊത്ത നിൻകളികളും കാണ്മാൻ സദാ കാമയേ."

"സുഭദ്രാർജ്ജുനം" മുതലായ കൃതികൾ നിർമ്മിച്ച തോട്ടയ്ക്കാട്ട് ഇക്കാവമ്മ അടുത്തകാലത്തു ജീവിച്ചിരുന്ന സുപ്രസിദ്ധയായ ഒരു കവയിത്രിയത്രെ.

'മല്ലാരിപ്രിയയായ ഭാമ സമരം ചെയ്തീലയോ? തേർ തെളി-
ച്ചില്ലേ പണ്ടു സുഭദ്ര? പാരിതു ഭരിക്കുന്നില്ലെ വിക്ടോറിയാ?
മല്ലാക്ഷീമണികൾക്കു പാടവമിവയ്ക്കെല്ലാം ഭവിച്ചീടുകിൽ
ചൊല്ലേറും കവിതയ്ക്കു മാത്രമിവരാളല്ലെന്നു വന്നീടുമോ?'

എന്നുള്ള നാന്ദിയോടുകൂടി രംഗപ്രവേശനം ചെയ്ത ആ മഹതി കേരളീയ വനിതാലോകത്തിൽ അത്ഭുതപൂർവ്വമായ ഒരു ഉണർവ്വ വരുത്തിയിട്ടുണ്ടെന്നുള്ളതിൽ രണ്ടുപക്ഷമില്ല.

ശ്രീമതി കെ. എം. കുഞ്ഞുലക്ഷ്മിക്കെട്ടിലമ്മ, കാവ്യലോകത്തിൽ ലബ്ധപ്രതിഷ്ഠനേടിയിട്ടുള്ള ഒരുകാവ്യകർത്രിയാകുന്നു. പുരാണചന്ദ്രിക അവരുടെ ഒരു പ്രധാന കൃതിയാണു്. ശ്രീമതി തൈക്കൈതൊന്നത്തു കല്യാണിക്കുട്ടിയമ്മ ചിരുതേയി, സുമതി മുതലായ പല കവിതകളും എഴുതിപ്രസിദ്ധയായിത്തീർന്നിട്ടുള്ള ഒരു മാന്യകവയിത്രിയാകുന്നു.

ശ്രീമതി കടത്തനാട്ടു മാധവിയമ്മ കാവ്യലോകത്തിൽ സുപ്രസിദ്ധയത്രെ. ദേശാഭിമാനത്തേയും ഭാഷാഭിമാനത്തേയും പ്രോജ്ജ്വലിപ്പിക്കുന്ന അനേകം കവിതകൾ നിർമ്മിച്ചു് ഈ മാന്യകവയിത്രി ഭാഷാഭഗവതിയ്ക്കു് ഉപഹാരമായി നൽകിയിട്ടുണ്ടു്. "കവനകൌമുദി" മുതലായ മാസികകളിൽ ഒരു കാലത്തു് ഈ മഹതിയുടെ വിഹാരം ധാരാളമായിരുന്നു. സന്ദർഭാനുഗുണമായ ഭാവപ്രകടനത്തിൽ മാധവിയമ്മ അതിചതുരയാണു്. 'മുറിച്ചിട്ടമാവു്' വീണപൂവിനെ അനുകരിച്ചു് എഴുതിയിട്ടുള്ള ഒരു സരസകൃതിയത്രെ.

'ചിതറും സുഖവാഞ്ഛയാൽ സ്വയം— ഹത ഹൃത്താകിന മാനുഷാധമൻ
ബത! കാശിനുവേണ്ടി നിൻറമേൽ—ശിതമാം പാഴ്മഴ തല്ലിയേററിയോ?'

എന്നു തുടങ്ങിയ പദ്യങ്ങൾ അത്യന്തം ഹൃദയദ്രവീകരണസമർത്ഥങ്ങളാണെന്നു പറയേണ്ടതില്ലല്ലോ.

ആധുനിക കാലത്തു കാവ്യലോകത്തിൽ ഏററവുമധികം പ്രകാശമൊളിപരത്തിയിട്ടുള്ള മൂന്നു കവയിത്രികളാകുന്നു, ശ്രീമതിമാരായ മേരി ജോൺ തോട്ടം, ബാലാമണിയമ്മ, ലളിതാംബിക അന്തർജ്ജനം എന്നീ വനിതാരത്നങ്ങൾ.

മേരി ജോൺ തോട്ടം.

ഭാഷാകവനസരണിയിൽ നിസ്തുലരമണീയമായ സ്ഥാനംനേടിയിട്ടുള്ള ചുരുക്കം ചില വനിതാരത്നങ്ങളിൽ പരമാദരമായ സ്ഥാനമർഹിക്കുന്ന ഒരു കവയിത്രിയാണു ശ്രീമതി മേരി ജോൺ തോട്ടം.

'സമത്ഥനായ സീസറും പ്രസിദ്ധനായ ഹോമറും
സമത്വമററ സോളമനും തുടങ്ങിയുള്ള വിജ്ഞരും
അമൻപോയി കാലചക്രവിഭ്രമത്തിനെങ്കിലീ,
നമുക്ക പിന്നെയെന്തു ശങ്ക, മാററമൊന്നുമില്ലിതിൽ."

എന്ന പരമബോദ്ധ്യത്താൽ സന്ന്യാസിനീജീവിതം വരിച്ച്, സിസ്റ്റർ മേരീ ബനീഞ്ഞാ എന്ന നാമധേയം സ്വീകരിച്ചിട്ടുള്ള ഈ മഹതിയിൽനിന്ന് അനേകം ഖണ്ഡകവിതകൾ കൈരളിക്ക ലഭിച്ചിട്ടുണ്ട്. അവയിൽ ഗീതാവലിയും, കവിതാരാമവും പല കാവ്യഖണ്ഡങ്ങളെയും സമാഹരിച്ച പ്രസിദ്ധം ചെയ്തിട്ടുള്ളവയാകുന്നു. ഹൈന്ദവമല്ലാത്ത വിഷയങ്ങളെ ആധാരമാക്കി ആധുനിക രീതിയിലുള്ള മനോഹരകവനങ്ങൾ നിർമ്മിക്കുന്നതിലാണ് ഈ ശ്രീമതി അധികം ശ്രദ്ധവെച്ചിട്ടുള്ളത്. പക്ഷെ, ഹൈന്ദവമായ കവിസങ്കേതങ്ങളെ സ്വീകരിക്കുന്നതിൽ അവൾക്ക യാതൊരു വൈമുഖ്യവുമില്ലെന്നുള്ളതിന്,

"ഉവ്വശി മേനക രംഭ തുടങ്ങിയ – സ്വവ്വധൂ രത്നങ്ങളമ്പരന്നു"

എന്നു തുടങ്ങിയുള്ള ഉദാഹരണങ്ങൾതന്നെ തെളിവുകളാകുന്നു.

ശ്രീമതി മേരിയുടെ വർണ്ണനാവൈദഗ്ദ്ധ്യത്തേയും, കല്പനാവൈഭവത്തേയും ഉദാഹരിക്കുന്ന ചില ഭാഗങ്ങൾ കീഴെ ഉദ്ധരിക്കാം:–

'സമ്പൂർണ്ണനാകിലുമിവൻ നിജവേലവിട്ടി–
ട്ടിമ്പത്തിനൊത്തു ചെറുതും കളിയാടുകില്ല;
മുമ്പേ തുടങ്ങിയിവനുള്ളൊരലച്ചിലിന്നോ
സമ്പാദ്യമേറുമളവും കുറവില്ല തെല്ലും. (വെമ്പനാടൻ)

‘നീലപ്പട്ടു വിരിച്ചതിന്റെ നടുവിൽ “ഗ്യാസ്‌ലൈററു” വെച്ചെത്രയും
ചേലേറുന്നൊരു രത്നജാലമകമേ ചുററും വിരിച്ചിട്ടപോൽ
ചേലഞ്ചുന്നൊരു ചന്ദ്രനേയുമതുപോൽ നക്ഷത്രജാലത്തെയും
താലോലിച്ചു വഹിച്ചുകൊണ്ടു വിലസീടുന്നു നഭോമണ്ഡലം.’
(ഇതല്ലേ കാണേണ്ടതു?)

‘തങ്കപ്പൂച്ചിനകത്തു നേർത്തു മിനുസപ്പെട്ടുള്ള പട്ടിൽപരം
പങ്കസ്പർശമെഴാതെ പോററുമഴകേറീടുന്ന ഗാത്രങ്ങളും
തങ്കം വെണ്മകളൊക്കെയങ്ങു വെടിയും മണ്ണിന്നടിക്കീവിധം
ശങ്കിക്കേണ്ടൊരുനാൾ ശയിക്കുമഖിലം മണ്ണോടു മണ്ണായിടും.’
(സായാഹ്നത്തിലെ ഏകാന്തയാത്ര)

‘പച്ചപ്പട്ടൊന്നു വിരിച്ചതുപോലേററം— മെച്ചമേറീടുമാ പുൽപ്രദേശം
ഓളമില്ലാത്തൊരു വങ്കടൽപോലൊട്ടു— നീളത്തിലങ്ങു കിടന്നിരുന്നു.
ലോകമാം വിദ്യാലയത്തിലെ കുട്ടികൾ-ക്കാകവേ ചേർന്നു കളിപ്പതിന്നായ്
സമ്മോദപൂർവ്വമീ നല്ല കളിത്തട്ടു— ബ്രഹ്മാണ്ഡശില്പി ചമച്ചതാവാം.’
(കവിതാകാമിനി)

ശ്രീമതി മേരിയുടെ ഖണ്ഡകവിതളിൽ ഏററവും പ്രധാനസ്ഥാനമർഹിക്കുന്നവ പ്രഭാവതി, ലോകമേ യാത്ര, സ്വർഗ്ഗീയസ്വയംവരം മുതലായവയാണ്:

‘തരുണിമണികളെപ്പോലുള്ളഴിഞ്ഞുള്ള രാഗം
പുരുഷരിലൊരുനാളും കാണ്മതില്ലേ’

ന്നുള്ള തത്വത്തെ ഉദാഹരിക്കുന്ന ഒരു കഥയാണ് പ്രഭാവതി.

‘ഒരുത്തി നല്ല സുന്ദരാംഗി സ്വർഗ്ഗഗണത്തിലും
പെരുത്തസൂയ ചേർത്തിടുന്ന മോഹനാംഗിമാർമണി
വിരിച്ചമെത്ത തന്നിലങ്ങിരുന്നിടുന്നു, ദീപമൊ-
ന്നെരിഞ്ഞിടുന്നടുത്തുതന്നെ മങ്ങി മങ്ങിയപ്പോഴും’

കാമുകചരിത്ര്യക്തയായ ആ പ്രഭാവതിയുടെ ദുരന്തചരിത്രം ഹൃദയസ്പൃക്കായ രീതിയിൽ വർണ്ണിക്കുന്നതിന് ഈ കവയിത്രിക്കു സാധിച്ചിട്ടുണ്ട്. കേവലം സങ്കല്പകല്പിതമായ

ഒരു കഥയാണെങ്കിൽതന്നെയും, പ്രഭാവതി ഭാവുകഹൃദയത്തെ പുളകംകൊള്ളിക്കുന്ന ഒരു കവിതയാണെന്നു പറയുവാൻ മടിക്കേണ്ടതില്ല. കവയിത്രിയുടെ കന്യകാമഠപ്രവേശനത്തേയും, വ്രതവാഗ്ദാനത്തേയും ലക്ഷീകരിച്ച് രചിച്ചിട്ടുള്ള ലോകമേ യാത്ര, സ്വർഗ്ഗീയസ്വയംവരം എന്നിവയും തന്മയത്വവും അനുഭവവേദ്യതയും സമ്മേളിച്ചിട്ടുള്ള രണ്ടു കൃതിതല്ലജങ്ങളാകുന്നു.

മേൽപറഞ്ഞവയ്ക്കുപുറമേ, ചെറുപുഷ്പത്തിന്റെ ബാല്യകാലസ്മരണകൾ, ഈശപ്രസാദം, വിധിവൈഭവദ, ആത്മാവിന്റെ സ്നേഹഗീത മുതലായ ഖണ്ഡകാവ്യങ്ങളും ഈ കവയിത്രി വിരചിച്ചിട്ടുണ്ട്. 'അന്യാദൃശമായ വർണ്ണനാരീതികൊണ്ടും, അനർഗ്ഗളമായ വചോവിലാസംകൊണ്ടും, ഗംഭീരങ്ങളായ ആശയതല്ലജങ്ങൾകൊണ്ടും, വികാരത്തിന്റെ വിജൃംഭണതകൊണ്ടും' മനോമോഹനമായ ഒരു വിശിഷ്ടകൃതിയാണ് സ്നേഹഗീത. പ്രപഞ്ചത്തിന്റെ ബഹുമുഖങ്ങളായ പ്രലോഭനങ്ങൾക്കു മദ്ധ്യേ ജീവിതയാത്രചെയ്യുന്ന കവയിത്രി, മുമുക്ഷുവായി 'അറയിൽ തിരിയും കൊളുത്തി' കുറെക്കാലം അസംഖ്യമായ വിരഹദുഃഖം സഹിച്ച് പ്രിയനെക്കാത്തു ദിനങ്ങൾ പോക്കിയിട്ടും കാണായ്കയാൽ, തന്റെ ആത്മനാഥനെ അന്വേഷിക്കുകയും, അദ്ദേഹമൊരുമിച്ചു വരഗൃഹത്തിലേയ്ക്കു തിരിക്കുകയും, മന്ദിരപ്രവേശത്തിലുള്ള ആകാംക്ഷയോടുകൂടി പ്രാന്തദേശത്തുള്ള പൂവാടിയിൽ വിഹരിക്കുകയും ചെയ്യുന്നു. ഇതാണ് സ്നേഹഗീതയിലെ വിഷയം. പ്രഥമശ്രവണത്തിൽ കവയിത്രിയുടെ ആശ്രമപ്രവേശവും, കന്യാകാ

ലയജീവിതവുമാണ് ഇതിലെ പ്രമേയമെന്നു പറയാം. എന്നാൽ, ജഡികങ്ങളായ വ്യാമോഹങ്ങളിൽനിന്നു നിർവൃതിനേടി സച്ചിദാനന്ദസ്വരൂപനെ പ്രാപിക്കുവാൻ ബദ്ധപ്പെടുന്ന ഒരു ആത്മാവിന്റെ മനോഹരമായ വർണ്ണനവുമാണിക്കൃതി. അങ്ങനെ ഡാന്റിയുടെ 'ഡിവൈൻ കോമഡി'പോലെ അതുല്യമായ ഒരു മിസ്റ്റിക് കവിതയത്രെ മേരിയുടെ സ്നേഹഗീത. മലയാളത്തിൽ ഇത്ര സമഗ്രവും ഗുണപുഷ്കലവുമായ ഒരു മിസ്റ്റിക്കാവ്യം വേറെ ഇല്ലെന്നു തന്നെ പറയാം. പാവനവും നിഷ്കളങ്കവുമായ സനാതനപ്രേമത്തിന്റെ അനന്യസാധാരണവും അതിരമണീയവുമായ ഒരു നിസർഗ്ഗനൃത്തമാണ് സ്നേഹഗീതയിൽ ദൃശ്യമാകുന്നത്. സ്ഥാലീപുലാകന്യായേന, ചില ശ്ലോകങ്ങൾ ഇവിടെ ഉദ്ധരിക്കാം:-

ഇരുളാംതിര തന്റെ പിന്നിലായ് — നിശയാകും നടിനിന്നുകൊണ്ടിതാ
നടനത്തിനു കോപ്പണിഞ്ഞിട്ടു — മവിടുന്നെന്തു വരാത്തതിപ്പൊഴും! II—5

മതിയിക്കളി ക്രൂരിരുട്ടിലീ — യുലകം മുങ്ങുവതിന്നു മുന്നമേ
വരികെന്നരികത്തു വല്ലഭാ — തരുവേനെൻ ഹൃദയം നിനക്കു ഞാൻ. II–10

കളിയല്ലനുരാഗബാധയാ — യുഴലുന്നേനിവൾ ജീവനായകാ!
അരുതേയിനിയും വിളംബമെൻ — കരുണാസാഗര! സാധുവാണിവൾ II–12

നരകത്തിലുമെന്റെ നാഥനെ — യരികിൽ കാണ്മതു സാദ്ധ്യമെങ്കിലോ
എരിതീക്കനലിന്നകത്തു ഞാൻ — പരമോദത്തൊടുതന്നെ വാണിടാം. II–35

ഉണരുക സുഭഗേ, സുമംഗലേ നീ — യുണരുക, നീലസരോജനേത്രയുഗ്മം
മതിമുഖിമണി നീ ഉറക്കമെന്തോ — മണവറവിട്ടു പുറപ്പെടാം നമുക്ക്. III–5

സ്ഥിരവസതിയിതല്ല സത്യമായും — വരഗൃഹമാണു കുലാംഗനയ്ക്കു ഗേഹം
ഉണരുക ജനമങ്ങുപോന്നുചേരാ — മവിടെ നമുക്കൊരുമിച്ചു താമസിക്കാം. III–6

അയിവരിക ദയാപയോനിധേ! ഞാൻ—വിവശയാണവലംബമാരുമില്ല
ഇതു വിജനവനം, തമോഭരത്താൽ—വഴിയറിയാനുമെനിക്കു മാർഗ്ഗമില്ല. IV-43

കരലതകൾ വിടർത്തു മാറിടത്തിൽ—പ്രിയതമനെന്നെയണച്ചു; രണ്ടുപേരും
നരകുലമറിയാത്ത ദിവ്യരാഗ—പ്രചുരിമയോടു പരസ്പരം പുണർന്നു. IV-86

പതിയുടനരചെയ്തു 'വല്ലഭേ! നീ—ക്ഷമവെടിയാതിഹ നിന്നിടേണമല്പം
ഒരുനിമിഷമണഞ്ഞിടും നിനക്കായ്-പുതിയകവാടവുമിങ്ങു ദൃശ്യമാകും. IV-108

അതുവരെയതി ഭാഗ്യപൂർണ്ണയായ് നീ—യുപവനസീമനി സഞ്ചരിച്ചിടേണം
വിരഹവുമിനിയില്ല, ജീവിതത്തിൽ—ദുരിതവുമില്ല നിനക്കു മേലിലൊന്നും.

ഇങ്ങനെ ഉദ്ധരിക്കുവാൻ തുടങ്ങിയാൽ ഈ മനോഹരകാവ്യം മുഴുവൻ പകർത്തേണ്ടിവരും. സാത്വികമായ ശൃംഗാരം അതിന്റെ വിപ്രലംഭാവസ്ഥയിൽ സമഗ്രമായും, സംഭോഗാവസ്ഥയിൽ സമഷ്ടിയായും അതിപ്രഗത്ഭമായി ഈ കാവ്യത്തിൽ വർണ്ണിച്ചിട്ടുണ്ട്. പ്രണയത്തെ – ദിവ്യപ്രേമത്തെ – ആദ്ധ്യാത്മികവും, നിത്യാനന്ദമയവുമായ ഉന്നതപദത്തിലേയ്ക്കുയർത്തുവാൻ, അതിന്റെ ദിവ്യമാധുരിയെ സങ്കുചിതമായ ലോകഭിത്തികൾക്കുള്ളിൽ തടഞ്ഞുനിർത്താതിരിക്കുവാൻ, അഭിനന്ദനീയമായ യത്നംചെയ്തിട്ടുള്ള കേരളീയ കാവ്യകാരരിൽ കനിഷ്ഠികാധിഷ്ഠിതമായ സ്ഥാനം പ്രസ്തുതകാവ്യംവഴി സിസ്റ്റർ ബനിഞ്ഞ–മേരീജോൺ തോട്ടം– കരസ്ഥമാക്കിയിട്ടുണ്ടെന്ന് അസന്ദിഗ്ദ്ധമായിപ്പറയാം. 'സായാഹ്നംവരെ യാത്മനാഥനൊരുമിച്ച്" ആശ്രമവാടികകളിൽത്തന്നെ വാഴുവാൻ ദൃഢനിശ്ചയംചെയ്തിട്ടുള്ള ഈ യുവയോഗിനി അവരുടെ വാഗ്ദാനമനുസരിച്ചു കേരളീയരെ 'ദിവ്യപ്രേമസുധാബ്ധിയിൽ' ആറാടിക്കുന്ന അനേകം സൽകാവ്യങ്ങൾ ചമച്ച് ആനന്ദിപ്പിക്കുമാറാകട്ടെ!

നാലപ്പാട്ട് ബാലാമണിയമ്മ.

കാവ്യകർത്രികളായ ഇന്നത്തെ കേരളീയവനിതകളിൽ ഏതുകൊണ്ടും അഗ്രപൂജയെ അർഹിക്കുന്ന ഒരു ശ്രീമതിയാണ് നാലപ്പാട്ട ബാലാമണിയമ്മ. "കൂപ്പുകൈ"യുമായി സാഹിത്യക്ഷേത്രത്തിൽ പ്രവേശിച്ചു്, "സ്ത്രീഹൃദയം" വ്യക്തമാക്കി, "അമ്മ"യായും, അനന്തരം "കുടുംബിനി"യായും മാറി "ധർമ്മമാർഗ്ഗത്തിൽ" വർത്തിക്കുന്ന ഈ മഹതിയുടെ കൃതികൾ ഓരോന്നും അകൃത്രിമമായ ഭാവത്തിൻേറയും, അതിസുന്ദരമായ ഭാവനയുടേയും വിലാസരംഗങ്ങളാകുന്നു. കൂപ്പുകൈ ബാലാമണിയമ്മയുടെ പ്രഥമകൃതിയാണെന്നു സൂചിപ്പിച്ചുവല്ലൊ. വിവിധവൃത്തങ്ങളിലായി എഴുതിയിട്ടുള്ള അനേകം കാവ്യഖണ്ഡങ്ങളുടെ സമാഹാരമാണ് പ്രസ്തുത കൃതി. വാസനയുടെ ചെല്ലസ്സന്താനമാണ് ഈ കവയിത്രിയെന്നു് അതിലെ ഓരോ കവിതയും വിളിച്ചുപറയുന്നു. യാത്രാനുവാദം, സ്വപ്നം, ഗൃഹിണി എന്നു തുടങ്ങിയ പത്തു ചെറുകവിതകൾ ഉള്ളടക്കിയിട്ടുള്ളതാണ് സ്ത്രീഹൃദയം. 'അവയിൽ ഒററയൊററ വികാരങ്ങൾ, ഇടയ്ക്കു പതറാതെ, പടി പടിയായി വളൎന്നു പരകോടിയോളം എത്തി, പെട്ടെന്നു നിലകൊള്ളുന്നു. അധികപ്പററായോ, അസ്വാഭാവികമായോ യാതൊന്നും അവയിലില്ല' എന്നു പ്രസ്തുത കൃതിയെപ്പററി പ്രൊഫസർ, ജോസഫ് മുണ്ടശ്ശേരി അവർകൾ പ്രസ്താവിച്ചിട്ടുള്ളതു് അധികം അതിശയോക്തി കലരാത്ത ഒരു പരമാൎത്ഥമാണ്. ശിശുപരിപോഷണത്തിൻെറ ഓരോ ഘട്ടങ്ങളേയും വികാരതരളിതമായവിധത്തിൽ ചിത്രണം ചെയ്തു രചിച്ചിട്ടുള്ള പത്തു രംഗങ്ങളാണ് അമ്മയിലുള്ള

ത്ത്. ശിശുക്കളെ മുൻനിറുത്തിയുള്ള ജീവിതതത്വാന്വേഷണത്തിൽ അഭികാമ്യമായ്ത്തന്നെ കവയിത്രി കുറെയധികം ഇതിൽ യത്നിച്ചിട്ടുണ്ട്. ഓമനക്കുഞ്ഞുങ്ങളുടെ ഇളംചുണ്ടുകളിൽനിന്നു പുറപ്പെടുന്ന ബാലിശവചസ്സുകളേയും, അവരുടെ പാവനമുഖങ്ങളിൽ പരിസ്ഫുരിക്കുന്ന ഭാവവിലാസങ്ങളേയും സൂക്ഷിച്ചു നിരീക്ഷിച്ച് ഒരു കവയിത്രിയുടെ നിലയിൽ ചിത്രീകരിക്കുകയും, ഒരു അദ്ധ്യാത്മജ്ഞാനിയുടെ നിലയിൽ വ്യാഖ്യാനിക്കുകയും ചെയ്യുന്ന ഒരു കൃതിയാണ് കുടുംബിനി. ഒരു കുടുംബിനിയ്ക്ക് അവരുടെ ജീവിതത്തിൽ ഉണ്ടായിട്ടുള്ള വിവിധാനുഭവങ്ങളിൽ ഓരോന്നിനേയും പ്രത്യേകം പ്രത്യേകമായി വർണ്ണിച്ചുകാണിക്കുകയാണ് ധർമ്മമാർഗ്ഗത്തിൽ കവയിത്രി ചെയ്തിട്ടുള്ളത്.

ശ്രീമതി ബാലാമണിയമ്മയുടെ കൃതികൾ എല്ലാം തന്നെ ഭാവനയുടെ ഭംഗികൊണ്ടും, വൃത്തങ്ങളുടെ വൈചിത്ര്യംകൊണ്ടും, ശയ്യയുടെ മാർദ്ദവംകൊണ്ടും ബഹിരന്തസ്ഫുരദ്രസമായ ദ്രാക്ഷാപാകത്തിലുള്ളവയാണ്. ഒരു സ്ത്രീയുടെ – മാതാവിൻെറ – കുടുംബിനിയുടെ – യഥാർത്ഥമായ മനോഭാവം, അവരുടെ സകല കവിതകളിലും പ്രത്യക്ഷമായും പരോക്ഷമായും കളിയാടുന്നതു കാണാം. ബാലമണിയമ്മയുടെ കവിതയെ ഇതരകൃതികളിൽനിന്നു വ്യാവർത്തിച്ചു കാണിക്കുന്ന പ്രധാനധർമ്മവും അതുതന്നെ. തന്നെയുമല്ല, പലതിലും നൂതനചിന്തകളെ ആവിഷ്കരിക്കുവാനുള്ള യത്നവും സാധാരണമാകുന്നു. വിമലപ്രേമമയമായ ദാമ്പത്യജീവിതത്തിൻെറ കടിഞ്ഞൂൽ

ഫലത്തെ മാൎത്തട്ടിൽവെച്ചോമനിയ്ക്കുന്ന ഒരു മാതാവിന്റെ ഹൃദയവേദിയിൽനിന്നും ഉദിച്ചുയരുന്ന വിചാരഗതി ഇങ്ങനെയാണ്:—

'അപ്പരിണാമപ്പടവുകളോരോന്നും
തപ്പിത്തടഞ്ഞു കടന്നൊട്ടുക്കം,
മാനുഷത്വത്തിൽ നീയെത്തിയെന്നോമനേ,
മാമകനന്ദത്തെപ്പൂൎണ്ണമാക്കാൻ.'

കുട്ടി പിച്ചവെച്ചു നടക്കുന്ന അവസരത്തിന്റെ ഒരു വൎണ്ണനയാണിത്:—

'മുന്നോട്ടു പോയ് ഞാനെ'ന്നാഹ്ലാദാൽ ഘോഷിച്ചു
മുഗ്ദ്ധാധരത്തിലെപ്പൂപ്പുഞ്ചിരി;
'കാലുറയ്ക്കുന്നീലെ'ന്നാവലാതിപ്പെട്ടു
കാതൎശലോലങ്ങൾ കൈത്താരുകൾ;
വീണ്ടും ശ്രമിക്കുകെന്നൗത്സുക്യം കാണിച്ചു
വിശ്രമം കൊള്ളാത്ത പിഞ്ചുകാൽകൾ;
'എന്നെസ്സഹായിക്കു'കെന്നു താനൎത്ഥിച്ചി-
തെന്മുഖത്തെപ്പിച്ച കൺമുനകൾ;
പ്രേസംശിക്ഷിത മാതൃഹൃദയത്തി-
ന്നീ മൗനവാക്യങ്ങൾ സുഗ്രഹങ്ങൾ.'

ശിശുപ്രകൃതിയെ സൂക്ഷിച്ചു നിരീക്ഷിച്ചിട്ടുള്ളവൎക്ക്-ശിശുക്കളോട് ഇടപെട്ടുള്ള ഒരു ജീവിതം നയിച്ചിട്ടുള്ളവൎക്ക്- ഈ വരികളിലെ ആശയസ്വരൂപം ഹസ്താമലകംപോലെ ഉള്ളിൽ പ്രതിബിംബിച്ചു കാണാവുന്നതാണ്. നിഷ്കളങ്കാത്മാവായ ശിശുവിനെ പിച്ചനടക്കാൻ പരിശീലിപ്പിക്കുന്ന മാതാവ്, ആ കൃത്യത്തിൽ താൻ അനൎഹയാണെന്നു നിൎണ്ണയിക്കുകയും, ഒടുവിൽ ഇങ്ങനെ സമാധാനപ്പെടുകയും ചെയ്യുന്നു:-

'അന്യോന്യ മാർഗ്ഗദർശിത്വം വിധിച്ചാവാ-
മമ്മയ്ക്കു കുഞ്ഞിനെ നൽകി ദൈവം.'

ഇനി വേറൊരുരംഗം. തൊട്ടിലിൽ കിടക്കുന്ന കൊച്ചനിയത്തിയെ, അമ്മയുടെ തടസ്സം വകവെയ്ക്കാതെ കൊച്ചുസോദരൻ ചെന്നു താലോലിക്കുന്നു:-

'അഞ്ചിതാംഗുലീകൊണ്ടു പിടിക്കയാൽ-
പ്പിഞ്ചുകയ്യതിൽപ്പൊൻവള ചാർത്തിച്ചും,
തൻ തലോടലാലാ മുളച്ചുവരും
കുന്തങ്ങളിൽ കൈത്തെറ്റു ചൂടിച്ചും,
നെഞ്ചിടത്തിൽ പ്പുതുക്കമണിയിച്ചും,
നെററിമേൽപ്പുതു ഗോരോചനം തേച്ചും,
കൈനഖകാന്തികൊണ്ടു തളിരിളം-
കാലിൽ വെള്ളിച്ചിലങ്കയിടുവിച്ചും,
പൈതലിൻ മെയ്യലംകൃതമാക്കി, തൻ-
സ്സോദരൻെറ വിരുതു തികഞ്ഞ കൈ.
ഉണ്ണിതൻെറയിക്കേളികൾ കാൺകയാൽ-
കണ്ണിലാനന്ദബാഷ്പം പൊടിഞ്ഞാലും,
അമ്മ ശാസിച്ചാൾ:— "നിൻചളിക്കയ്യുകൊ-
ണ്ടമ്മുവിൻ പൊന്നുമേനി തൊടായ്കനീ"
വാക്കുകളാൽക്കരി പുതപ്പേറ്റുന്നു,
വാസ്തവമനോഭാവം പലപ്പൊഴും.'

ശിശുപ്രകൃതിയും മാതൃഹൃദയവും ഇവിടെ എത്ര മനോജ്ഞമായി ചിത്രണം ചെയ്തിരിക്കുന്നു!

ദാമ്പത്യം, മാതൃത്വം എന്നിവയിൽ കവയിത്രി കാണുന്ന ദിവ്യവും ഭവ്യവുമായ നില ഇന്നത്തെ പരിഷ്കാരികളിൽ ചിലക്ക് മന്ദഹാസജനകമായിരുന്നേയ്ക്കാം. എ

ന്നാൽ കാലമാണല്ലോ എല്ലാവരേയും കണ്ണു തുറപ്പിക്കുന്നതു്.

ദാമ്പത്യജീവിതത്തിലെ എല്ലാ വശങ്ങളും, അഥവാ എല്ലാ ദാമ്പത്യജീവിതവും സുഖസുരഭിലമാണെന്നു കവയിത്രി കരുതുന്നില്ല. അതിൻെറ നാരകീയവശങ്ങളും അവരുടെ ദൃഷ്ടിയിൽ പെടുന്നുണ്ടു്:-

'ദാരിദ്ര്യം മങ്ങിച്ചമജ്ഞാനം മൂടിയും
പാരമുൾക്കണ്ണിരുൾ കൊൾകയാലേ
ഭാസുരഗാർഹസ്ഥ്യ സൗന്ദര്യമേതുമൊ-
ന്നാസ്വദിയ്ക്കാത്തവരായിരംപേർ.' (നിഴലുകൾ)

എന്നു് അത്തരം ദമ്പതിമാരുടെ ദയനീയസ്ഥിതിയിൽ അവർ സഹതാപം പ്രദർശിപ്പിക്കുകതന്നെ ചെയ്യുന്നു.

ബാലാമണിയമ്മയുടെ കൃതികളിൽ ചിലതു് മിസ്റ്റിസിസം എന്നു പറഞ്ഞുവരുന്ന നിഗൂഢാത്ഥപ്രതിപാദന സമ്പ്രദായത്തെ ഉദാഹരിക്കുന്നവയാണു്. ധമ്മമാർഗ്ഗത്തിൽ, പനിനീർപ്പൂ പറിക്കുന്ന ഓമനസ്സന്താനം, വിമാനയാത്ര ചെയ്യുന്ന കവി എന്നുതുടങ്ങിയ കവിതകളിൽ വാച്യാത്ഥത്തിന്നു പുറമെ, ആഭ്യന്തരമായ അത്ഥത്തെക്കൂടി ഉള്ളടക്കം ചെയ്തിട്ടുണ്ടു്.

ബാലാമണിയമ്മ പദ്യസാഹിത്യത്തിൻെറ പല ശാഖകളിലും അനഹമായി പ്രവേശിക്കുവാൻ ഉദ്യമിച്ചിട്ടില്ലെന്നുള്ളതു് അവൎക്കു് ഒരു ന്യൂനതയല്ല. വാസ്തവത്തിൽ ഭാഷാകവിതയ്ക്കു് അതൊരനുഗ്രഹംതന്നെയായിത്തീന്നിട്ടുണ്ടു്. സ്വന്തം ആശകളേയും ആശയങ്ങളേയും ഒരേ മാർഗ്ഗത്തിൽക്കൂടി നയിക്കുവാനാണു് അവർ ഇതേവരെ യ

തിച്ചിട്ടുള്ളതു്. ധർമ്മമാർഗ്ഗത്തിൽക്കൂടിയുള്ള അവരുടെ ആ പ്രയാണം, അവർക്കും കൈരളിക്കും ശ്രേയസ്കരമായി ത്തീരുമെന്നുതന്നെ നമുക്കു വിശ്വസിക്കാം.

ലളിതാംബിക അന്തർജ്ജനം.

ലളിതാഞ്ജലി, വഞ്ചിരാജേശ്വരി, ഓണക്കാഴ്ച മുതലായ സൽകവിതകൾകൊണ്ടു കാവ്യദേവതയെ പ്രസാദിപ്പിച്ചുകഴിഞ്ഞിട്ടുള്ള ഒരു മാന്യകവയിത്രിയാണു ശ്രീമതി ലളിതാംബിക അന്തർജ്ജനം. കേവലം ഒരു കാവ്യകർത്ത്രി എന്ന നിലയിൽ മാത്രമല്ല, ഒന്നാംതരം സമുദായപരിഷ്കർത്ത്രി എന്ന നിലയിൽക്കൂടി ഈ ശ്രീമതിക്കു സാഹിത്യലോകത്തിൽ ശ്രേഷ്ഠമായ സ്ഥാനമുണ്ടു്. ഈ മഹതിയുടെ അനേകം ചെറുകഥകൾ– ഈ വിഷയത്തിൽ പ്രത്യേകം പ്രസിദ്ധിയുള്ളവയാണു്. സ്ത്രീകളുടെ– വിശേഷിച്ചു് അന്തർജ്ജനങ്ങളുടെ – അവശതകളെ തുറന്നുകാണിച്ചു തൽപരിഹാരത്തിനു ശ്രമിച്ചിട്ടുള്ള കേരളീയ കവയിത്രികളിൽ ശ്രീ. ലളിതാംബിക അന്തർജ്ജനം സർവ്വപ്രകാരേണയും മുന്നണിയിൽത്തന്നെ നില്ക്കുന്നു. അന്തർജ്ജനജീവിതം, ഭ്രഷ്ട മുതലായ കവിതകൾ ഇതിലേയ്ക്കു് ഉപോൽബലകങ്ങളത്രെ. "അന്തർജ്ജനജീവിത"ത്തിൽ, നമ്പൂതിരിമാരുടെ കുടുംബജീവിതത്തെ പൊതുജനജീവിതത്തിൽനിന്നും മറച്ചുവെയ്ക്കുന്ന തിരശ്ശീല മാററി, മുന്നു ദയനീയ ചിത്രങ്ങൾ പ്രദർശിപ്പിക്കുകയാണു് കവയിത്രി ചെയ്തിട്ടുള്ളതു്. "ഭ്രഷ്ട"യിൽ സ്ത്രീജനങ്ങളുടെ ദുസ്സഹമായ അവശതയെ ചിത്രീകരിക്കുന്നതോടുകൂടി പരമ്പരാജന്യമായാലേതും ന്യായമാണെന്നു കരുതുന്ന മനുഷ്യനീതിയെ

— നിരാധാരജനങ്ങളിൽ കുതിരകയറുന്ന ലോകത്തിന്റെ ദുരാചാരപ്രപീഡനത്തെ—സഹോദരീസ്നേഹത്താൽ പ്രേരിതയായി ഒരു നീതിവാദവിദഗ്ദ്ധയെപ്പോലെ നിരൂപണം ചെയ്കയും, പുരുഷന്മാർ സ്ത്രീകളെപ്പറ്റി ചെയ്യുന്ന നിന്ദയേയും അനീതിയേയും ഒരു അനുഭവസ്ഥയുടെ നിലയിൽ അവഹേളിക്കുകയും ചെയ്യുന്നു. സ്വസമുദായത്തിലെ ഉല്പതിഷ്ണുക്കളായ യുവജനങ്ങളുടെ അന്തഃകരണങ്ങൾ ഉണർത്തുവാൻ ഈ കവിതകൾ ഓരോന്നും തികച്ചും പര്യാപ്തമാണ്.

ശാന്തമായ പരിഹാസരസം ഈ ശ്രീമതിയുടെ കവിതയിൽ പലയിടത്തും കാണാം. മനുഷ്യനെ മാത്രമല്ല, ജഗത്താകെ മയക്കുമാ—മഹാമോഹത്താൽ ഗ്രസിതയായി ഗർഭധാരണത്തിനിടവന്ന ഒരു അന്തർജ്ജനത്തിന്റെ നരലോകത്തിലെ നിസ്സഹായനിലയെ വർണ്ണിക്കുന്നിടത്തു കവയിത്രി പ്രയോഗിച്ചിട്ടുള്ള പൊടിക്കൈകൾ നോക്കുക:—

'പരിശുദ്ധ കന്യകയായ് മനസ്സുകത്തിരുന്നോളിൽ
സ്മരനെന്തിന്നിതുവിധം കടുപ്പം ചെയ്തു!
അവസരം വരുന്നേരമാരെയും വിഭ്രമിപ്പിക്ക-
മവിവേകിസ്സാളും തരമറിഞ്ഞുകൂടാ.'

ഇവിടെ മനസിജനെ – അല്ല, ആലോചനാരഹിതമായ ലോകത്തെ – എത്ര മൃദുലവും, എന്നാൽ എത്ര നിശിതവുമായ വിധത്തിൽ കളിയാക്കിയിരിക്കുന്നുവെന്നു നോക്കുക. അതോടുകൂടി മാതാപിതാക്കന്മാർക്ക് വധൂജനങ്ങളുടെ നേരെയുള്ള കർത്തവ്യത്തേയും കവയിത്രി ഉത്തേജകമായ വിധത്തിൽ അനുസ്മരിപ്പിക്കാതിരിക്കുന്നില്ല:—

'പുഷ്പകാലം വരുന്നേരം പടൎന്നേറും വല്ലികളെ
വൃക്ഷമോടണച്ചിടാത്തതാരുടെ കുററം?
ചെയ്യിടേണ്ട കൃത്യം നമ്മൾ ചിലപ്പോൾ മറന്നുപോയാൽ
ചെയ്യരുതാത്തതും ചിലർ ചെയ്തുപോയേയ്ക്കും.'

ധൎമ്മമാൎഗ്ഗത്തിൽനിന്നു വ്യതിചലിക്കാനിടവരാത്ത സ്ത്രീപുരുഷസമത്വത്തെ – പുരുഷനെ അനുഗമിച്ചുള്ള – ഉല്ലംഘിച്ചുള്ളതല്ല, വനിതാസ്വാതന്ത്ര്യത്തെ ഈ ശ്രീമതി ശക്തിയുക്തം കവിതകളിൽ പലപ്പൊഴും പ്രകീൎത്തിക്കാറുണ്ട്. ലോകത്തിന്റെ യഥാൎത്ഥമായ പുരോഗതിക്ക് ആവശ്യവും അതുതന്നെയാണല്ലൊ. ജീവിതപ്പോരിൽ പുരുഷന്മാർ തങ്ങളുടെ അൎദ്ധശക്തിയായ സ്ത്രീവൎഗ്ഗത്തെ അകററിനിറുത്തി, അവരെ അജ്ഞകളും അടിമകളുമാക്കിത്തീൎത്ത് സ്വയം പൊരുതുവാൻ തുടങ്ങിയതോടുകൂടിയാണ് ഭാരതത്തിനു പണ്ടുണ്ടായിരുന്ന വീൎയ്യമെല്ലാം ഇടക്കാലത്തു നഷ്ടീഭവിച്ചതു്. സത്യഭാമ മുതലായവർ പണ്ടു് അടരാടുകകൂടി ചെയ്തിട്ടുണ്ടല്ലൊ. 'വല്ലാതല്ലൽ പിണഞ്ഞാൽഭവതികൾ പരദൈവങ്ങൾപൊയ്യല്ല പുംസാം' എന്നുള്ളതു് അനുഭവവേദ്യവുമാകുന്നു. അതിനാൽ ആ പഴയ മഹത്വത്തെ വീണ്ടെടുക്കണമെങ്കിൽ സ്ത്രീകളെ അടുക്കളപ്പണിക്കുമാത്രമാക്കാതെ മന്ത്രശാലകളിലും തന്ത്രശാലകളിലും എന്നല്ല, പുരുഷനു സഹായകമായിത്തീരേണ്ട എല്ലാ കാൎയ്യങ്ങളിലും, എല്ലാസ്ഥാനങ്ങളിലും പ്രവേശിപ്പിച്ചേ മതിയാവൂ. ഈ ആശയത്തെ – ആദൎശത്തെ – കവയിത്രി നിൎഭയം പ്രഖ്യാപനം ചെയ്യുന്നതു കേൾക്കുക:–

'തരു! തരു! നിയന്ത്രമതിയിനിമേലെനിക്കു യോദ്ധാവേ
വരു വരു! നാം പിരിയരുതതിനായ് കരങ്ങൾ കോൎത്തീടാം

അരാതിയോടായടരിനിറങ്ങും ഭവാനു പിന്നാലെ
വരാനൊരുങ്ങുന്നിവളെയിതെന്തേ വൃഥാ വിലക്കുന്നു.
പരാജയം താൻ, പരമ ജയം താൻ, വരുന്നതെന്തൊന്നും
ശരാശരിക്കീവനിതയുമൊരുപോൽ സഹിച്ചിടേണ്ടല്ലീ
മനുഷ്യജന്മം മഹിതമിതതിലീ മദാന്ധദുർമ്മോഹം
പടുത്തുകെട്ടും പാഴ്മതിലെല്ലാമിടിച്ചു തള്ളീടാൻ
തനിച്ചു നീതാൻ പണിയുകിൽ മതിയോ? തളർന്നു പോകില്ലേ?
ഇനിക്കുറേനാളിവളുമതിന്നായ് പ്രവൃത്തി ചെയ്യട്ടേ.
ക്ഷമിക്ക! നിന്നെപ്പുറകിൽ വലിച്ചിട്ടുയർന്നു പൊങ്ങീടാൻ
ശ്രമിക്കയല്ലെന്നതിനു സദാ നാമഭേദ്യരല്ലല്ലീ
നമുക്കു ലക്ഷ്യം സുദൃഢമതേകം നമുക്കു പന്ഥാവും
നിനയ്ക്കിലൊന്നേ പിന്നെയിതെന്തിന്നനർത്ഥവൈജാത്യം....
പരസ്പരം നാം പരിഭവമാർന്നാൽ പ്രപഞ്ചചക്രത്തിൻ
കറക്കമുണ്ടോ? കളയുക വൈരം, കരങ്ങൾ കോർത്തീടാം.
തരൂ! തരൂ! നീയവസരമതിനായെനിക്കു യോദ്ധാവേ!
വരൂ! നമുക്കൊത്തൊരുമയൊടിനിമേൽ പുരോഗമിച്ചീടാം.'

(സഹചാരിണി)

ആശയവും പ്രതിപാദനവും എത്ര ചൈതന്യസമുജ്ജ്വലം! ലാളിത്യം, ഭാവശുദ്ധി, ഭാവനാസൗന്ദര്യം എന്നിവ ഈ ശ്രീമതിയുടെ കവിതയ്ക്കുള്ള ഇതരഗുണങ്ങളത്രെ. ഒരു പെറ്റമാതാവു് ഒരു പുത്രിയുടെ ഭാവിയെ എങ്ങനെ അഭിലഷിക്കണമോ അതിന്റെ ഹൃദയംഗമമായ ഒരു ഉത്തമ രൂപമാണു് 'പെൺപൈതലിനോടു്' എന്ന താരാട്ടിൽ പ്രദർശിപ്പിച്ചിട്ടുള്ളതു്.

കവയിത്രിയുടെ ശ്രീവഞ്ചിരാജേശ്വരി, ശയ്യാമാർദ്ദവം, ആശയഭംഗി എന്നിവകൊണ്ടു് ഉയർന്നുനില്ക്കുന്ന ഒരു വിശിഷ്ട കൃതിയാകുന്നു. പ്രസ്തുത കൃതിയിൽ ഓരോ സംഭവങ്ങളെ വർണ്ണിക്കുമ്പോഴും അതതിന്നനുയുക്തമായ വൃത്ത

ങ്ങളെ തിരിഞ്ഞെടുക്കുന്നതിൽ കവിയിത്രി പ്രദർശിപ്പിച്ചിരിക്കുന്ന വൈദഗ്ദ്ധ്യം അതീവ അഭിനന്ദനാർഹമായിട്ടുണ്ട്. ദ്രാവിഡവൃത്തങ്ങൾ ഒട്ടുമിക്കവയും ഈ കാവ്യകർത്രിക്കു നല്ലപോലെ സ്വാധീനമായിട്ടുണ്ടെന്ന് അതിലെ ഓരോ ഭാഗവും വിളിച്ചു പറയുന്നു. ശ്രീവഞ്ചിരാജേശ്വരിയായ പാർവ്വതീഭായി തിരുമനസ്സിലെ ജനനം, ശ്രീചിത്തിര തിരുമനസ്സിലെ മഹോത്സവം, കാർത്തികതിരുമേനിയുടെ പള്ളിക്കെട്ട് മുതലായ വർണ്ണനകൾ ഏററവും ഹൃദയാവർജ്ജകമായിട്ടുണ്ട്.

ചുമതലയേറിയ ഒരു പത്നിയുടേയും, മാതാവിൻേറയും, കുടുംബിനിയുടേയും നിലയിൽ കാര്യാന്തരവ്യഗ്രയായി കഴിഞ്ഞുകൂടുന്ന ശ്രീമതി ലളിതാംബിക അന്തർജ്ജനം, കവിതാദേവിക്ക് അവരിലുള്ള വാത്സല്യത്തേയും ആനുകൂല്യത്തേയും മേലിലും ആദരിച്ചു വർത്തിച്ചുകൊണ്ടിരിക്കുമെന്നുതന്നെ വിശ്വസിക്കാം.

ശ്രീമതിമാരായ മേരി ജോൺ തോട്ടം, ബാലാമണിയമ്മ, ലളിതാംബികഅന്തർജ്ജനം എന്നീ കവയിത്രിമാർ ഭാഷാസാഹിത്യലോകത്തിൽ അവിസ്മരണീയരായിത്തീർന്നിട്ടുണ്ട്. സ്ത്രീകളെ പരമാർശിച്ചുള്ള കവിതകൾ ഭാഷയിൽ വളരെയധികമുണ്ടെങ്കിലും, സ്ത്രീകൾതന്നെ വളരെ കവിതകൾ രചിച്ചിട്ടുണ്ടെങ്കിലും, ഒരു സ്ത്രീയുടെ നിലയിൽ, സ്ത്രീഹൃദയത്തിൽ പ്രതിഫലിക്കുന്ന ഭാവനകളെ അകൃത്രിമമായി വർണ്ണിക്കുവാൻ ഇവർക്കേ സാധിച്ചിട്ടുള്ളു. ലോകത്തേയും ലോകജീവിതത്തേയുംപററി ഒരു സ്ത്രീഹൃദയത്തിൻെറ ഭാവനകൾ എന്തൊക്കെയാണെന്ന്

മലയാളസാഹിത്യത്തിൽനിന്നറിയുവാൻ ഈ ശ്രീമതിമാരുടെ കാവ്യങ്ങൾ വായിക്കേണ്ടിയിരിക്കുന്നു. അതിൽ പ്രത്യേകിച്ചും, ബാലാമണിയമ്മയുടെ കൃതികൾ പ്രഥമസ്ഥാനത്തു നിൽക്കുന്നുവെന്നു പറയാതെ തരമില്ല.

ശ്രീമതിമാരായ കൃത്താട്ടുകളം മേരി ജോൺ, വിദ്വാൻ മുതുകുളം പാർവ്വതിയമ്മ, തോട്ടയ്ക്കാട്ടു ഭവാനിയമ്മ, വിദ്വാൻ പി. ചെല്ലമ്മ മുതലായ മഹിളാമണികൾ ഇന്നു സാഹിത്യലോകത്തിൽ സുവിദിതരായിക്കഴിഞ്ഞിട്ടുള്ളവരാണ്. വാസനയുടെ ചെല്ലസ്സന്താനങ്ങളും ഭാവനാസമ്പന്നകളുമായ ഇവരുടെ കൃതികളെക്കുറിച്ചു വിസ്തരഭയത്താൽ മറ്റൊന്നും പ്രതിപാദിക്കുവാൻ നിർവ്വാഹമില്ലാതെ തീർന്നിരിക്കുന്നു.



# അദ്ധ്യായം 19

## വിനോദകവനപ്രസ്ഥാനം

ആംഗലഭാഷയിലുള്ള പല സാഹിത്യരീതികളും ഭാഷയിൽ സംക്രമിച്ചുകൊണ്ടാണല്ലൊ ഇരിക്കുന്നതു്. അവയിൽ ഒന്നാണു് ഭാഷയിൽ ഇന്നു കാണുന്ന വിനോദകവനങ്ങൾ. എന്നാൽ പാശ്ചാത്യസാഹിത്യസമ്പക്കം ലഭിക്കുന്നതിനു വളരെക്കാലംമുമ്പുതന്നെ വിനോദാത്മം പലവിധ പരിഹാസകവനങ്ങൾ മലയാളഭാഷയിൽ ഉണ്ടായിട്ടുണ്ടെന്നും, വിനോദകവനങ്ങൾക്കു ഭാരതീയസാഹിത്യത്തിൽ ഒരു മാന്യസ്ഥാനം നൽകിപ്പോന്നിട്ടുണ്ടെന്നും ഉള്ള വസ്തുത ഈ അവസരത്തിൽ വിസ്മരിച്ചുകൂടാത്തതാകുന്നു. തോലന്റെ വിദൂഷകശ്ലോകങ്ങൾ പ്രസിദ്ധമാണല്ലൊ.

> "ബഹുശോപ്പുമിച്ചേറിട്ടു—യയാമാം നോക്കമാണയാ
> ഫസ്സേനസ്സസ്സുങ്ങുപ്പേണ—കൃതമാകാശ ചേറിതം."

എന്നുതുടങ്ങിയ ശ്ലോകങ്ങൾ ഒന്നാന്തരം ഹാസ്യാനുകരണങ്ങളാകുന്നു. കുഞ്ചൻനമ്പ്യാരുടെ പരിഹാസകവനങ്ങൾക്കു സമാനമായ കൃതികൾ ഇതരഭാഷകളിൽപ്പോലും കാണുമോ എന്നു സംശയമാണു്. ഇങ്ങനെ പിന്നോട്ടു നോക്കുമ്പോൾ, പാശ്ചാത്യസാഹിത്യസമ്പക്കത്തിനു മുമ്പുതന്നെ ഭാഷയിൽ വിനോദരസപ്രധാനമായ കവിതകൾ പലതുമുണ്ടായിട്ടുണ്ടെന്നു കാണാം. എന്നാൽ ഇന്നത്തെ

രീതിയിലുള്ള വിനോദകവനങ്ങളിൽ അധികപക്ഷം പാശ്ചാത്യസാഹിത്യസമ്പൎക്കത്താൽ പരിഷ്കൃതമായിട്ടുള്ളതാണെന്നുമാത്രമേ മേല്പറഞ്ഞതിനൎത്ഥമുള്ളു.

മനുഷ്യൻ എല്ലായ്പോഴും വിനോദോന്മുഖനാണ്. ജീവിതത്തിൻെറ ഏതുഘട്ടത്തിലും വിനോദരസത്തിൻെറ അപരിഹാൎയ്യമായ പ്രേരണ അവനിൽ ഭവിച്ചുകൊണ്ടേ ഇരിക്കുന്നു. മനുഷ്യമനസ്സിൻെറ വളൎച്ചയും സംസ്കാരവും അനുസരിച്ച് അതിന്നു വ്യത്യാസം ഉണ്ടെന്നുമാത്രമേയുള്ളു. ജീവിതസുഖത്തെ വൎദ്ധിപ്പിക്കുന്നതിനെന്നപോലെതന്നെ, ഓരോ സാഹിത്യകാരനും സാഹിത്യലോകത്തിലുള്ള താന്താങ്ങളുടെ നിലയെ ശരിയായി ഗ്രഹിച്ചു പ്രവൎത്തിക്കുന്നതിനും, ഇത്തരം ഹാസ്യാനുകരണങ്ങളും ഹാസ്യകവിതകളും വളരെ പ്രയോജനപ്പെടുന്നു.

'ഇപ്രകാരം നോക്കുന്നതായാൽ, ഈ രസത്തിൻെറ പ്രവൎത്തനം, സ്വന്തം ദൂഷ്യങ്ങളേയും ശക്തിപരിധികളേയും നമ്മെ ചൂണ്ടിക്കാണിച്ചു മനസ്സിലാക്കി, സാദ്ധ്യമെങ്കിൽ അവയെ വിജയാശയോടെ എതിരിടാനും, അല്ലെങ്കിൽ തൃപ്തിയോടെ സഹിപ്പാനും നമുക്കവസരമുണ്ടാക്കിത്തരുന്നു. അതുകൊണ്ടു വ്യക്തിവിദ്വേഷം കൂടാതെയും, അന്യന്നു മനഃശല്യം ഉണ്ടാകാത്ത രീതിയിലും, വിനോദരസം സ്വച്ഛന്ദം പ്രവൎത്തിക്കയാണെങ്കിൽ സാമൂഹ്യജീവിതത്തിൽ സന്തോഷവും സമാധാനവും വൎദ്ധിപ്പിക്കുന്നതിനും, വിജ്ഞാനാന്വേഷണത്തിന് അത്യാവശ്യമായ വിനീതമനസ്ഥിതിയെ സൃഷ്ടിക്കുന്നതിനും അതു പ്രയോജകീഭവിക്കുമെന്നു നിസ്സംശയം അഭിപ്രായപ്പെടാം.'

ഭാഷയിൽ ചില സാഹിത്യപ്രസ്ഥാനങ്ങളുടെ നിരങ്കുശമായ പ്രവാഹമുണ്ടായപ്പോൾ അവയെ നിയന്ത്രിക്കുന്നതിന് പരിഹാസപ്രചുരമായ പല കവനങ്ങളും അടുത്ത കാലങ്ങളിലുണ്ടായിട്ടുണ്ട്. നാടകങ്ങളെ നിയന്ത്രിക്കുവാൻ ചക്കീചങ്കരവും, നാലുപേരിലൊരുത്തനും, നോവലുകളെ നിയന്ത്രിക്കുവാൻ പറങ്ങോടീപരിണയവും പ്രത്യക്ഷപ്പെട്ടതുപോലെ മയൂരസന്ദേശത്തെത്തുടൎന്നു തുരുതുരെയുണ്ടായ സന്ദേശകാവ്യങ്ങളെ അപഹസിച്ചുകൊണ്ടു പുറപ്പെട്ടതാണ് ശീവൊള്ളിയുടെ "ദാത്യൂഹസന്ദേശം."

"മണ്ടിപ്പോകും വഴിയിലധികം കാളവണ്ടിത്തരം നീ
കണ്ടെത്തീടും കയറരുതതിൽ കേറിയാൽ താമസിക്കും
വണ്ടിക്കേറ്റം വളരെ വഷളാണീ പറകുന്നവാക്കീ
കണ്ടാമണ്ടിത്തൊഴിലൊരു മുഴക്കമ്പസംരംഭഭേദം."

എന്നിങ്ങനെയുള്ള മാൎഗ്ഗനിൎദ്ദേശവൎണ്ണനകളും,

ചൂലും ചുണ്ണാമ്പുരലുമികലം ചട്ടി പാവട്ടി കട്ടിൽ-
ക്കാലും കിണ്ണം കയിൽ ചിരവ തീയമ്മി ചെമ്മീൻ കിടാരം
നൂലിൻകെട്ടും മുറമുറി കുടം ക്രൂട കോടാലിതൊട്ടാ-
ക്കോലായൊട്ടുക്കവിടെ വളരെ സ്സാധനം സാധു കാണാം."

എന്നിങ്ങനെയുള്ള നായികാഗൃഹവൎണ്ണനകളും മറ്റും ഗതാനുഗതികന്മാരായ കവികളെക്കൊണ്ടു സ്വകൃത്യത്തിൽ ഒരു സ്വയംപരിശോധന ചെയ്യിക്കുവാൻ ഒട്ടൊക്കെ പ്രേരകമായി ഭവിച്ചിട്ടുണ്ട്.

മഹാകാവ്യങ്ങളുടെ ബഹളം വൎദ്ധിച്ചപ്പോൾ അവയുടെ ത്വരിതഗതിയെ നിയന്ത്രിക്കുവാൻവേണ്ടി ശ്രീമാൻ കിടങ്ങൂർ കൃഷ്ണവാര്യർ അവർകൾ പ്രസിദ്ധപ്പെടുത്തിയ

ഒരു വിനോദകൃതിയാണ് "കോതാകേളം." തുള്ളൽപ്രസ്ഥാനത്തെ ആലോചനാരഹിതം അനുകരിച്ച്, കവിതയെ ദൂഷിപ്പിച്ചുതുടങ്ങിയ കവി കുഞ്ജരന്മാരെ കളിയാക്കുവാൻകൂടി പോരുന്നവിധത്തിൽ വിരചിച്ചിട്ടുള്ള വാര്യരുടെ മറെറാരു കൃതിയാണ് മഹാത്മാഗാന്ധിയുടെ "ദണ്ഡിയാത്ര." പ്രാരംഭത്തിലുള്ള അതിലെ ഈശ്വരസ്തുതി നോക്കുക:—

"നമസ്തേ കൊമ്പടിഞ്ഞോനേ—നമസ്തേ കുമ്പവീർത്തോനേ!
നമസ്തേ തുമ്പിയുള്ളോനേ—നമഃസ്തു ശംഭുതൻമോനേ!
സത്യലോകത്തിനപ്പൂപ്പൻ—തുത്തണിത്താമരപ്പൂവൻ
മർത്ത്യദേഹപ്പണിക്കാര്യ—ക്കുത്തകക്കാരനമ്മാവൻ
കെട്ടിയോളാം മഹാവാണി—ക്കുട്ടിയമ്മാവിയോടൊത്തു.....
ചൊട്ടമുതെൻെറ നാവിന്മേൽ—തൊട്ടുതേയ്ക്കാൻ തുണയ്ക്കേണം."

ഈവിധത്തിൽ പല പ്രസ്ഥാനങ്ങളുടേയും നിരങ്കുശമായ ഗതിയെ തടുക്കുവാൻ പര്യാപ്തമായ വിധത്തിൽ പല ഹാസകവനങ്ങളും ശ്രീമാൻ വാര്യർ എഴുതിയിട്ടുണ്ട്. മർമ്മമറിഞ്ഞു പരിഹസിക്കുവാൻ വാര്യർ വളരെ സമത്ഥനാണ്. ഭാഷയിൽ കുറച്ചുകാലംമുമ്പുവരെ ഈ മാർഗ്ഗത്തിൽ അധികമായി വിഹരിച്ചിട്ടുള്ളതും വാര്യർതന്നെയാണ്. അതിനാൽ അദ്ദേഹത്തെ ഹാസസാഹിത്യലോകത്തിലെ അഭിനവതോലൻ എന്നു ബഹുമാനിച്ചുപറയുന്നതിനും വിരോധമുണ്ടെന്നു തോന്നുന്നില്ല.

നെട്ടെല്ലില്ലാതെ ഒരുമാതിരി അയഞ്ഞമട്ടിൽ, ആശയമോ, ഭാവനയോ കൂടാതെ ഭാഷാവൃത്തങ്ങളെ കൈകാര്യം ചെയ്തിരുന്ന പുത്തൻകൂട്ടരെ കണക്കിനു കളിയാക്കുവാൻ പുറപ്പെട്ടവിച്ചതാണ്, സാഹിത്യപഞ്ചാനനൻെറ

"ഭേകഗാഥ." തവളയെപ്പിടിച്ച പുളവനെ തല്ലിക്കൊല്ലു വാൻ ആളുകളെ ക്ഷണിക്കുന്നതാണ് അതിലെ പ്രമേയം.

"അയ്യോ! വരുവിൻ, വരുവിനെല്ലാവരും– കയ്യോടെ കല്ലും തടിയുമായി!"

എന്നു തുടങ്ങുന്ന വർണ്ണന സാഹിത്യരസികന്മാരെ പൊട്ടി ച്ചിരിപ്പിക്കുകതന്നെ ചെയ്യും.

"തുഞ്ചനും കുഞ്ചനും വാഴ്വരുണ്ണായിയും
സഞ്ചിതാനന്ദരായ് സ്വർഗ്ഗത്തിലേകദാ
ചഞ്ചലാക്ഷീജനം കാണാതൊരേടത്തു
കിഞ്ചിൽ സ്ഥിതിചെയ്തു ചൊന്നോരു വാർത്തകൾ
പ്രാഞ്ചറുമൂലം ഗ്രഹിച്ചതാലോചിച്ചു" കവി പ്രതി

പാദിക്കുന്ന ഒരു നേരംപോക്കാണ്. "ഒരു സ്വർഗ്ഗ്യസമാ ഗമം" തുഞ്ചൻ കുഞ്ചൻ ഉണ്ണായി എന്നിവരുടെ കവിതാ രീതി നിശ്ചയമുള്ളവർ പ്രസ്തുതകൃതി വായിക്കുമ്പോൾ, സാഹിത്യപഞ്ചാനനന്റെ അനുകരണവൈഭവത്തെ അ ത്ഭുതതാദരപൂർവ്വം കൊണ്ടാടാതിരിക്കുകയില്ല. അത്രമേൽ തന്മയത്വമുള്ള വിനോദകവിതയാണത്.

വിശ്കധർമ്മത്തെ വ്യതിചലിപ്പിച്ച്—യഥാർത്ഥവി മർശനധർമ്മത്തെ വിസ്മരിച്ച്—പുസ്തകത്തിന്റെ പുറം നോക്കിയും മററും അന്തസ്സാരവിഹീനമായി പുറപ്പെട്ടു വിക്കുന്ന നിരൂപണങ്ങളെ അപഹസിച്ചുകൊണ്ടുള്ള വി ശിഷ്ടമായ ഒരു വിനോദകൃതിയാണ് പ്രവൃദ്ധാചാര്യരു ടെ—പ്രഫ്സർ പി. ശങ്കരൻ നമ്പ്യാർ അവർകളുടെ— "അഭിനവനിരൂപണാദർശം."

"വിജയം സാഹിതീലോക—വ്യാപാരത്തിൽ കിടക്കുവാൻ
വിമർശകാഖ്യദല്ലാളി—വരന്മാർ താൻ തുണയ്ക്കണം ..."

‘മുറയ്ക്കോതാം—പുറംനോക്കി—മാനംനോക്കിയുമവ്വിധം
കൊത്തിപ്പെറുക്കിയും പിന്നെ—പകപോക്കിയനന്തരം’
കടംപോക്കിയിടംപോക്കി—ഇടയ്ക്കിട്ടു ഞെരുക്കിയും
എടുത്തുപൊക്കി, അരു നോക്കി—തന്നെത്താൻ പൊക്കിയിങ്ങനെ”

പത്തുവിധത്തിലാണ് ഇന്നത്തെ നിരൂപണസ്വഭാവത്തെ തരംതിരിച്ചിരിക്കുന്നതു്. പ്രസ്തുതകൃതി സഹൃദയരെ എത്രകണ്ടു ചിരിപ്പിക്കയും ചിന്തിപ്പിക്കയും ചെയ്യുന്ന ഒന്നാണെന്നുള്ളതു് ആധുനിക നിരൂപണസമ്പ്രദായം സ്വല്പമെങ്കിലും നിശ്ചയമുള്ളവരോടു വിവരിക്കേണ്ടതില്ല.

നമ്പ്യാരവർകളുടെ “അഭിനവകാവ്യാദർശ്”വും ഇതിൽനിന്ന് അധികം ഭിന്നമല്ല. അതിലെ നാന്ദീശ്ലോകം മാണിതു്:-



“നാല്ക്കാലിവ്രജ ഭുക്തശാദ്വലകചം ലില്ലിപ്രഭം വാർമുഖം
ടെന്നിസ്കോട്ടൊളിമാറിവന്നുമഴകിൽ പൂമ്പട്ടണി സ്റ്റോഹയിൽ
ശീമത്തുമണിമേടമേൽ കളിരിളം ഹാർമ്മോണിയം ചേർത്തു ഹാ!
സ്വാന്ത്ര്യപ്പുകൾ പിഞ്ചുപാട്ടുകൾ പൊഴിക്കും കൈരളിം ഭാവയേ.”

പത്രപ്രവർത്തനത്തിന്റെ അപചയനിലയെ അപഹസിക്കുവാൻ “അച്യുതസ്വാമി” ഈയിടെ പുറപ്പെടുവിച്ചിട്ടുള്ള ഒരു സരസകൃതിയത്രെ “പത്രമീമാംസ.” അതിൽ, പത്രഭാഷയെപ്പററി പ്രതിപാദിക്കുന്നിടത്തെ രണ്ടു മൂന്നു പദ്യംമാത്രം ഇവിടെ ഉദ്ധരിച്ചുകൊള്ളുന്നു:-

“പത്രഭാഷയ്ക്കു സാഹിത്യ—മത്രയ്ക്കൊന്നും ഭവിയ്ക്കൊലാ
ഭവിച്ചിടിലതിന്നും സാ—ഭവിച്ചേയ്ക്കും പതിത്വവും.
അപ്പപ്പോൾ തോന്നിടും ഭാഷ—യൊപ്പിയ്ക്കാം പത്രപംക്തിയിൽ
കോത ചൊല്ലുന്ന വാക്കൊക്കെ—ഗീതമാമെന്ന ചൊല്ലുപോൽ
പത്രഭാഷയ്ക്കെഴും ശുദ്ധി—രക്ഷക്കാർ നിർണ്ണയിയ്ക്കണം;
ഭേഷെന്നവരുരച്ചിടും—ഭാഷയേ ഭാഷയാവുത്രെ.”

നമ്പ്യാരവർകളുടെ കൃതികൾ പണ്ഡിതോചിതമാകയാൽ, പ്രൗഢജനങ്ങളെയാണ് അവ കൂടുതൽ രസിപ്പിക്കുന്നതെന്നു പ്രത്യേകം പറയേണ്ടതില്ലല്ലോ.

ഈ ഇനത്തിൽ പ്രാധാന്യമർഹിക്കുന്ന വേറൊരു കൃതിയാണ് സീതാരാമൻെറ "നിഴലും വെളിച്ചവും." അതിലെ ഹാസ്യാനുകരണങ്ങൾ ഒരോന്നും ആരെയും മന്ദഹസിപ്പിക്കുവാൻ പോരുന്നതുതന്നെ. കവിത എന്നാൽ എന്ത്? എന്ന ചോദ്യത്തിന് ഓരോ കവികളിൽനിന്നും ലഭിക്കാവുന്ന മറുപടിയാണ് താഴെ ചേർക്കുന്നത്:-

"മാറാപ്പേന്തിയ ഭിക്ഷുവിൻെറ ചുമലിൽത്തൂങ്ങുന്ന ഭാണ്ഡത്തിലും,
പാറാക്കാരുടെ തോക്കിലും, പടിയടച്ചീടുന്ന കൈത്തണ്ടിലും,
കൂറാൻതുണ്ണിയെ നോക്കിടും ജനനിതൻ നീളും മിഴിക്കോണിലും,
മാറാതങ്ങിനെ കണ്ടിടുന്നു കവിതേ നിൻ ചാരുരൂപത്തെ ഞാൻ."

(വള്ളത്തോൾ)

"ഉല്ലേഖസമ്മിളിതമർത്ഥപവിത്രമേററ-
മുല്ലാസദധ്വനിരസാദികളാൽ പ്രഫുല്ലം
കല്ലോലിതാശയചമൽകൃതിയുക്തമേവം
ചൊല്ലേത,തേകവിത, സദ്വ്രമധമന്യം."

(വടക്കുംകൂർ)

"ആദിമാതാവു പാമ്പിൻവാക്കു കേട്ടനാകല-
മേദനാമുദ്യാനത്തിൽ വിലക്കപ്പെട്ട പഴം
തിന്നുപോയ്; അന്നാൾമുതൽകവിതയുണ്ടായ്വന്നി-
തെന്നാലോ പൂദീസാ കൈവിട്ടുപോയിതാനും."

(കട്ടക്കയം)

വള്ളത്തോൾ പ്രഭൃതികളുടെ കവിതാരീതി നിശ്ചയമുള്ളവരെ ഈ അനുകരണങ്ങൾ എത്രമേൽ ആമോദിപ്പിക്കു

മെന്നു പറഞ്ഞറിയിക്കുവാൻ പ്രയാസം. പ്രസ്തുതകൃതിയിലെ, 'അമ്പാടിയിൽ ചെല്ലുന്ന അക്രൂരൻ,' 'കന്യാകുമാരിയിലെ സൂര്യോദയം' 'നോഹയുടെ കപ്പൽ' എന്നിവ ഹാസ്യാനുകരണത്തിന് (Parodies) ഉത്തമനിദർശനങ്ങളാകുന്നു.

ശ്രീമാൻ പട്ടമന കൊച്ചുണ്ണിനമ്പൂരിയുടെ ചില കൃതികളേയും ഹാസ്യാനുകരണത്തിന് ഉദാഹരിക്കാവുന്നതാണ്. കന്യാകുമാരിയിലെസൂര്യോദയത്തിന് എതിരായി 'ഗോകർണ്ണത്തിലെ ചന്ദ്രോദയം' എന്ന പേരിൽ അദ്ദേഹം പ്രസിദ്ധപ്പെടുത്തിയിട്ടുള്ള കൃതിയിലെ ചിലവരികൾ നോക്കുക. ചന്ദ്രനെക്കണ്ടിട്ട് കവി ഉല്ലേഖിക്കുകയാണ്:—

'വട്ടിയോ കൊട്ടയോ ദേവവാദ്ധ്യാരുടെ— മൊട്ടക്കഷണ്ടിത്തലമണ്ടയോ,
കോഴിക്കോട്ടെപ്പട്ടന്മാർ വച്ചു പടച്ചൊരു — നാഴിപ്പടയാമുണക്കൽച്ചോറോ,
ഇന്ദ്രാണിയമ്മ്യാരമൃതളന്നീടുവാ — നിന്നു വാങ്ങിച്ചോരിടങ്ങഴിയോ,
കൊച്ചുകുട്ടിപ്പെണ്ണിൻെറ കാതിലെത്തോടയോ,—ചക്കപ്പുഴത്തിൻനടുമുറിയോ,
കൊച്ചിക്കോലോത്തെ തിരുമാസത്തിന്നന്നു — കാച്ചി വിളമ്പിയ പപ്പടമോ.'

വാസ്തവത്തിൽ ഉള്ളൂരിൻെറ ഉല്ലേഖങ്ങളുടെ സമീപത്തു ചെല്ലുവാനുള്ള യോഗ്യത ഇവയ്ക്കില്ലെങ്കിലും സാധാരണന്മാരെ പൊട്ടിച്ചിരിപ്പിക്കുവാൻ ഇതുകൾക്കു ധാരാളം കഴിവുണ്ടെന്നുള്ളതിനു യാതൊരു സംശയവുമില്ല.

മഹാകവി വള്ളത്തോളിൻെറ കൊച്ചുസീതയെ അനുകരിച്ച് ഈ അടുത്തകാലത്തു "വിശ്വരൂപ"ത്തിൽ പ്രസിദ്ധപ്പെടുത്തിയിട്ടുള്ള ഒരു ഹാസ്യകൃതിയാണ് "കുഞ്ഞിമാത." കൊച്ചുസീതയിലെ വരികൾ അനുസ്മരിക്കുന്നവർക്കു താഴെ ചേർക്കുന്ന ഭാഗങ്ങൾ അത്യന്തം വിനോദ

പ്രദമായിരിക്കുമെന്നു നിർവ്വിവാദം പറയാം. കൊച്ചുസീതയിൽ വൃദ്ധയെ വർണ്ണിച്ചിട്ടുള്ളതിനു പകരം, ഇവിടെ വൃദ്ധനെ വർണ്ണിച്ചിരിക്കയാണു്:-

"ബാലതൻ മാതുലനാകിയ വൃദ്ധനു-
ണ്ടാലസ്യമററങ്ങടുത്തു പുല്പായയിൽ
ഭാവം പകർന്നു മലർന്നു കിടക്കുന്നു;
രാവണൻ കെട്ടുവോൻ ചൊട്ടിപ്പൂപോലവെ."

ഇനി വേറൊരു രംഗം:—

"ഓഹോ, മഹാകേമമെന്റെ നാടേ: നിന്റെ
ദാഹത്തിനുള്ളിലും 'മാനഞ്ചിറ'ക്കുളം;
തേവടിച്ചെപ്പിലും പാരിത്ര കുങ്കുമം;
പ്ലാവിന്റെ മോളിലും ചോട്ടിലും ചക്കകൾ!...."

മാതുലനായ വൃദ്ധൻ കുഞ്ഞിമാതയോടു ചെയ്യുന്ന ധർമ്മപ്രസംഗമാണിതു്:-

"ദേവദാസിത്തൊഴിൽ നിന്ദ്യമായ്ക്കാണുന്ന
പാവങ്ങൾ, തീരെക്കലാബോധമററവർ,
മുന്നമീ ലോകത്തിലുണ്ടായിരുന്നുപോ,-
ലെന്നാലതൊന്നുമല്ലിന്നത്തെ മാതിരി!
ഇന്നേതൊരാളും കസാല കൊടുക്കുന്ന-
തൊന്നാമതായിക്കലൈയ്ക്കാണു കണ്മണി;
മാന്യത കത്തിച്ച ചാരം സദാചാര-
മെന്നുള്ള തത്വവും കണ്ടു പോയാളുകൾ!...."

ഇങ്ങനെ രസകരമായ പല ഭാഗങ്ങളും അതിൽനിന്നു് ഉദ്ധരിക്കുവാനുണ്ടു്. യഥാർത്ഥത്തിൽ കുഞ്ഞിമാത മഹാകവി വള്ളത്തോളിന്റെ കൊച്ചുസീതയിലെ വർണ്ണനകളുടെ മർമ്മം നല്ലപോലെ മനസ്സിലാക്കി എഴുതിയിട്ടുള്ള ഒരു കൃതിയാണു്. കുഞ്ഞിമാതയിൽ തൽകർത്താവു് മർമ്മമറി

ഞ്ഞു പരിഹസിക്കുക മാത്രമല്ല, ചിലേടത്തു ശകാരിക്കുക കൂടി ചെയ്തിട്ടില്ലേ എന്നു സംശയിക്കേണ്ടിയിരിക്കുന്നു.

മലയാളമനോരമ, നസ്രാണിദീപിക, സത്യനാദം, ശ്രീവാഴുംകോട്ട്, ഭാഷാപോഷിണി, കവനകൗമുദി, കവിതാവല്ലരി, വിദൂഷകൻ, വിനോദകാഹളം, രസികൻ മുതലായ പത്രമാസികകളിൽ പണ്ട് ഒന്നാന്തരം ഹാസകൃതികൾ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. അടുത്തകാലത്തു പുറപ്പെട്ട "സഞ്ജയനി"ലും, അതിനെത്തുടൎന്ന് പ്രസിദ്ധപ്പെടുത്തിവരുന്ന "വിശ്വരൂപ"ത്തിലും പ്രശംസാൎഹങ്ങളായ പല ഹാസകവനങ്ങളും കണ്ടുവരുന്നുണ്ടെന്നുള്ളതും ഇവിടെ വിസ്മരിക്കത്തക്കതല്ല. പ്രസ്തുത പ്രസിദ്ധീകരണങ്ങളിൽ പദ്യഗദ്യങ്ങൾ രണ്ടുമുണ്ടെന്നുള്ളതും പ്രസ്താവയോഗ്യമാകുന്നു. വിനോദകവനങ്ങൾ എന്നും, എവിടെയും, എല്ലാവരെയും രസിപ്പിക്കുവാൻ പൎയ്യാപ്തമായവതന്നെ. വ്യക്തിവിദ്വേഷം വന്നുകൂടിയാൽ ഇത്തരം പ്രസ്ഥാനങ്ങളുടെ പവിത്രത തീരെ നാമാവശേഷമായിത്തീരുമെന്നുള്ളതിനു സംശയമില്ല. ശകാരിച്ചു കണ്ണുപൊട്ടിക്കുന്നതിലും, കരയിപ്പിക്കുന്നതിലുമല്ല, മൎമ്മംനോക്കി പ്രയോഗിച്ചു പ്രതിയോഗിയെക്കൂടി ചിരിപ്പിക്കുന്നതിലാണ് ഹാസകവനങ്ങൾ അവയുടെ വിജയമകുടമണിയുന്നതെന്നുള്ളതു നിരാക്ഷേപമത്രെ. വാസ്തവമാലോചിച്ചാൽ ഹാസകൃതികൾ സംസ്കാരത്തിൻെറ മാററുരച്ചു കാണിക്കുന്ന നികഷോപലങ്ങൾ തന്നെയാണ്. ഭാഷയിൽ ഈ പ്രസ്ഥാനത്തിന്ന് ഇനിയും വേണ്ടത്ര പുഷ്ടിയും പ്രചാരവും സിദ്ധിക്കേണ്ടതായിട്ടുണ്ട്.

---

# അദ്ധ്യായം 20

## പ്രത്യവലോകനം

ഭാഷാപദ്യസാഹിത്യത്തിന്റെ അന്നുമുതൽ ഇന്നുവരെയുള്ള പല പരിവർത്തനങ്ങളും സാമാന്യമായി നാം ദർശിച്ചുകഴിഞ്ഞു. കൈരളീകാവ്യകന്യക 'മാവാരതം കാളിതച്ചൊള്ളിതോററം' തുടങ്ങിയ പേശലഗാനങ്ങൾ പാടിക്കൊണ്ടിരുന്ന ആദ്യഘട്ടത്തിലാണു സംസ്കൃതവരനുമായി അടുത്ത് ബന്ധവും സംബന്ധവും ആചരിക്കുവാനാരംഭിച്ചത്. അന്നത്തെ സംസ്കൃതസാഹിത്യം രാജാക്കന്മാർക്കും പ്രഭുക്കന്മാർക്കും വിധേയമായിത്തന്നെ വികസിച്ചുപോന്നു. സുഖലോലുപന്മാരായ ചില പ്രഭുക്കന്മാരേയും രാജാക്കന്മാരേയും സേവിച്ചുകൊണ്ടാണ് അക്കാലത്തെ ഭൂരിപക്ഷം കവികളും കാവ്യനിർമ്മാണം ചെയ്തിരുന്നതും. രാജധാനികളിലെ മുഷ്ഠാനാളുക്കതിയും കഴിഞ്ഞു മണ്ഡപത്തിൽ എത്തി സ്വൈരവിഹാരം ചെയ്യുന്ന രാജാക്കന്മാരെ, പാർശ്വവർത്തികളായ കവികൾ രംഗംനോക്കി ചൊല്ലി സമ്മോദിപ്പിക്കുവാൻ തുടങ്ങിയതിൽ അത്ഭുതപ്പെടുവാനില്ലല്ലൊ.

'ദീപസ്തംഭം മഹാശ്ചര്യം— നമുക്കും കിട്ടണം പണം.'

എന്നുള്ള ആദർശമനുസരിച്ച് ആശ്രിതന്മാരായ കവികൾ തങ്ങളുടെ ആശ്രയീഭൂതന്മാരായ പ്രഭുക്കന്മാരുടെ മനോഗതിക്കനുഗുണമായി കാവ്യദേവതയെ ആരാധിക്കുവാനും ആരംഭിച്ചു. അക്കാലത്തെ പ്രഭുക്കന്മാരും,

രാജാക്കന്മാരും 'അക്ഷരലക്ഷം'കൊണ്ടും മററും സമ്മാനിക്കയും, സമ്മോദിപ്പിക്കയും ചെയ്തുവന്നതും ഇത്തരം കവികളെത്തന്നെയാണ്. അനുകരണപ്രസക്തി ഭാരതീയ കവികൾക്കുള്ളതുപോലെ മററാക്കുമില്ലല്ലൊ. പില്ക്കാലത്തെ കവിപരമ്പര, ആ പൂർവ്വസമ്പ്രദായത്തെത്തന്നെ കണ്ണടച്ചു് അനുകരിച്ചുവന്നതുകൊണ്ടു് ഈ ദുസ്ഥിതി ഏറെനാൾ നീണ്ടുനിന്നു. സമുദായസോപാനത്തിൻെറ ഉന്നതപടിയിൽ സ്ഥിതിചെയ്തിരുന്ന ന്യൂനപക്ഷക്കാരായ പ്രഭുക്കന്മാൎക്കു സമയംപോകാനുദ്ദേശിച്ചു കവിതകൾ നിൎമ്മിച്ചുകൊണ്ടിരുന്ന കവികൾ, ഭൂരിപക്ഷബഹുജനത്തിൻെറ വികാരങ്ങളോ, ചിന്താഗതികളോ എന്തെന്നറിയുവാൻ തീരെ ശക്തരായിരുന്നില്ല. അതിനുള്ള പരിചയമോ സാഹചൎയ്യമോ അവൎക്കു ലവലേശം സിദ്ധിച്ചിരുന്നതുമില്ല. അതിനാൽ പ്രഭുലോകപരിധിയിൽ മാത്രം ജീവിച്ചിരുന്ന അവർ പ്രഭുക്കന്മാരുടെ സുഖലോലുപമായ ജീവിതവ്യവഹാരങ്ങൾ മാത്രമേ ചിത്രീകരിച്ചിരുന്നുള്ളു.

ഭാരതീയസാഹിത്യത്തേയും സാഹിത്യകാരന്മാരേയും സൎവ്വപ്രകാരേണയും അനുകരിച്ചുപോന്നിട്ടുള്ള കേരളീയ സാഹിത്യത്തിൻേറയും, സാഹിത്യകാരന്മാരുടേയും സ്ഥിതിയും മേല്പറഞ്ഞതിൽനിന്നു ഭിന്നമല്ല. ഉണ്ണുനീലീസന്ദേശം, ചന്ദ്രോത്സവം മുതലായ കൃതികളിൽ കാണുന്ന വൎണ്ണനകൾ, അക്കാലത്തെ പ്രഭുസമുദായത്തിൻെറ ജീവിതരീതിയെത്തന്നെയാണു മിക്കവാറും പ്രതിഫലിപ്പിക്കുന്നതു്. ചമ്പുക്കൾ, ആട്ടക്കഥകൾ, മഹാകാവ്യങ്ങൾ മുതലായ സാഹിത്യപ്രസ്ഥാനങ്ങളിൽ കാണുന്നതും പ്രഭുജീവിതത്തിൻെറ ചില നിഴലുകൾ മാത്രമാണ്. ഭക്തനായ

എഴുത്തച്ഛൻ ബാഹ്യലോകത്തുനിന്ന് അല്പം ഒഴിഞ്ഞു്, വ്യാസാദികളെമാത്രം അനുകരിക്കയാൽ ആദൎശപരമായ ഒരു സാഹിത്യം നിൎമ്മിക്കുവാൻ അദ്ദേഹത്തിനു സാധിച്ചു. 'സാഹിത്യലക്ഷ്മിയെ പൊട്ടിച്ചിരിപ്പിച്ച' സൎവ്വതന്ത്രസ്വതന്ത്രനായ നമ്പ്യാരാകട്ടെ, സമുദായപരിഷ്കരണാൎത്ഥം പുരാണകഥാവ്യാജേന വസ്തുസ്ഥിതികളെ നിശിതമായി വ്യാഖ്യാനിക്കുകയും, ചിത്രണം ചെയ്യുകയും ചെയ്തു. ഈ രണ്ടു മഹാകവികളുടെ കാവ്യങ്ങൾ ഒഴിച്ചാൽ കേരളീയസാഹിത്യത്തിൽ, അടുത്തകാലംവരെ പറയത്തക്ക ഉത്തമകൃതികൾ ഉണ്ടായിട്ടില്ലെന്നുതന്നെ പറയാം. അൎവ്വാചീനകാലത്തു ജീവിച്ചിരുന്ന വെണ്മണിപ്രഭൃതികളാകട്ടെ, പ്രഭുസേവകന്മാരായിരുന്നതുകൊണ്ടും, അന്നത്തെ പരിതഃസ്ഥിതികൾക്കു വശംവദന്മാരായി വൎത്തിച്ചിരുന്നതുകൊണ്ടും 'കല കലയ്ക്കുവേണ്ടി' എന്ന ആദൎശത്തിനു തന്നെയാണു പ്രാമുഖ്യം നല്കിയിരുന്നതു്. സ്ഥിതിഗതികൾ ഈ മട്ടിൽ കലാശിച്ചിരുന്ന ഒരു ഘട്ടത്തിലാണു് ആധുനികവിദ്യാഭ്യാസത്തിൻെറ ഫലമായി ഭാരതഭൂമിയൊട്ടുക്കുണ്ടായ ഉണൎച്ച് കേരളീയരേയും ബാധിച്ചുതുടങ്ങിയതു്. അതോടുകൂടി സൎവ്വദേശീയവും സൎവ്വജനീനവുമായ ഉന്നതമനോഭാവങ്ങളെ ഉന്മുഖീകരിച്ചുള്ള ഏതാനും കാവ്യരത്നങ്ങൾ കൈരളീദേവിക്കു് അണിയുവാനുള്ള ഭാഗ്യവും സിദ്ധിച്ചു.

ആരംഭകാലത്തു വെറും വികാരസ്ഫുരണങ്ങൾ മാത്രമായിരുന്ന സാഹിത്യം, പില്ക്കാലത്തു വിചാരപരമായിട്ടുകൂടി വളരുവാൻ തുടങ്ങി. കവിതയുടെ ഉദ്ദേശ്യം ആനന്ദസന്ദായകമാണെന്നുള്ള ആദ്യത്തെ നിലയ്ക്കു മാററംവന്നു്,

കൃത്യാകൃത്യോപദേശമാണെന്നുള്ള വിധിയുണ്ടായതു് ഇത്തരത്തിലാകുന്നു. മദ്ധ്യയുഗത്തിലെ സാഹിത്യസംരഭങ്ങൾ – മലയാളത്തിൽ എഴുത്തച്ഛൻകൃതികൾ – ആദർശപ്രധാനമായിത്തീരുവാൻ കാരണവും ഇതുതന്നെ. ആനന്ദദായകതചവും, കൃത്യാകൃത്യോപദേശവും ഉണ്ടായാൽ മാത്രംപോരാ, സമുദായഹൃദയങ്ങളിൽ ഉൽകൃഷ്ടാദർശങ്ങളേയും, ഉൽകൃഷ്ടവികാരങ്ങളേയും ജനിപ്പിക്കുവാനുള്ള ശക്തികൂടി കാവ്യത്തിനുണ്ടായിരിക്കണമെന്ന അഭിപ്രായമാണു് അധുനികസാഹിത്യനിരൂപകന്മാർക്കുള്ളതു്. വികാരനിർഭരവും തതചജിജ്ഞാസാഭരിതവുമായ കാവ്യങ്ങൾക്കു മാത്രമേ ഇന്നു ജീവിക്കുവാൻ കഴിയൂ എന്നുള്ള മട്ടായിത്തീന്നു. വീണപൂവു്, നളിനി, കണ്ണുനീർത്തുള്ളി മുതലായവ ഈ ഘട്ടത്തിൽ ഉണ്ടായിട്ടുള്ള കൃതിതല്ലജങ്ങളാകുന്നു. സമുദായത്തിൻെറ പുരോഗതിയാണു സാഹിത്യത്തിൻെറ ഉദ്ദേശ്യത്തിൽ വരുത്തിയിട്ടുള്ള ഈ മാററത്തിനും കാരണമെന്നു പറയേണ്ടതില്ലല്ലോ. സമുദായപുരോഗമനം സാഹിത്യത്തേയും, സാഹിത്യപുരോഗമനം സമുദായത്തേയും, പരസ്പരം എന്നും ആശ്ലേഷിച്ചുകൊണ്ടിരിക്കുമെന്നുള്ളതു നിസ്സംശയമാകുന്നു. ദേശാഭിമാനം, സമതചം, സമസൃഷ്ടിസ്നേഹം മുതലായ ഉൽകൃഷ്ടവികാരങ്ങളെ ജനതാഹൃദയത്തിൽ ജനിപ്പിക്കുവാൻ പര്യാപ്തമായ കവിതകളേ ഇന്നു് ഏററവും പൂജനീയമായിരിക്കുന്നുള്ളു. ഈ വിഷയത്തിൽ, കുമാരനാശാൻ, വള്ളത്തോൾ, ഉള്ളൂർ മുതലായ കവീശചരന്മാർ അവരുടെ ഖണ്ഡകാവ്യങ്ങൾവഴി കേരളീയരിൽ അഭിനവമായ ഒരു പ്രബുദ്ധത ഉളവാക്കിയിട്ടുണ്ടു്.

ഭാഷാപദ്യസാഹിത്യതരുവിൻെറ ഓരോ ശാഖയിലും ആരംഭംമുതൽ ഓരോ കവികോകിലങ്ങൾ കയറിയിരുന്നു കളക്രൂജനം ചെയ്തു സഹൃദയലോകത്തെ ഇന്നുവരെ ഓരോ പ്രകാരത്തിൽ സുഖിപ്പിച്ചുകൊണ്ടുതന്നെയാണു പോന്നിട്ടുള്ളതു്. എന്നാൽ അതിൻെറ വളച്ച് ഇനിയും നിലച്ചിട്ടില്ല. പല ശാഖകളും പൊട്ടിപ്പൊടിക്കേണ്ടതായും, പുഷ്ടിപ്പെടേണ്ടതായിട്ടുമുണ്ടു്. ശബ്ദാലങ്കാരാദികാര്യങ്ങളിൽ സംസ്കൃതസാഹിത്യവും, അഭിനവാദർശാദികളിൽ ആംഗലസാഹിത്യവും, ഇപ്പോൾ ഹിന്ദിയും വംഗസാഹിത്യവും കൈരളീദേവിയെ സർവ്വപ്രകാരേണയും സഹായിച്ചുകൊണ്ടിരിക്കയാണു്. ഈ സ്ഥിതി ഭാഷാകവിതയുടെ ഭാസുരമായ ഭാവിയേയാണു വിളംബരം ചെയ്യുന്നതെന്നുള്ളതിനു സംശയമില്ല. തന്നെയുമല്ല, കാവ്യോദ്യാനത്തിൽ യത്നിക്കുവാൻ ഉദ്യുക്തരായിട്ടുള്ള യുവകവികളുടേയും, കവയിത്രികളുടേയും എണ്ണം നമുക്കിന്നു് അഭിമാനിക്കത്തക്കവിധത്തിലുമുണ്ടു്. അവരുടെ പ്രയത്നഫലം ഒട്ടൊക്കെ വെളിപ്പെട്ടുവരുന്നുമുണ്ടു്. നാതിദൂരമായ ഭാവിയിൽ ഭാഷാകാവ്യകല്പതരുവിൻെറ സകലശാഖകളും അഭികാമ്യമായി തഴച്ചുവളൎന്നു് അതു പൂൎണ്ണഫലോപനമ്രമായിത്തീരുമെന്നും നമുക്കു വിശ്വസിക്കാം. പക്ഷെ, ഒന്നുമാത്രം: വികാരം, വിചാരം, ഭാവന ഇവയുടെ മൂൎത്തീകരണമാണു് ഉത്തമസാഹിത്യം. യാഥാൎത്ഥ്യത്തിൻെറ പേരിൽ ഇന്നത്തെ പ്രശ്നങ്ങളെ – ദയനീയസ്ഥിതികളെ – ചിത്രീകരിക്കുന്നവർ മേല്പറഞ്ഞ തത്വം പലപ്പോഴും വിസ്മരിച്ചുകാണുന്നതു ശോചനീയമായിരിക്കുന്നു. സാഹിത്യത്തിനു സഹജമായുള്ള സൗന്ദൎയ്യബോധം സ്വല്പവും കളയാ

തെ ഭാവനയുടെ സഹായത്തോടുകൂടി വസ്തുസ്ഥിതികളെ ഉത്തമരൂപത്തിൽ വൎണ്ണിച്ചു ഫലിപ്പിക്കുവാനാണു യത്നിക്കേണ്ടതു്. അപ്പോൾ, കവിത, ഏതു പ്രസ്ഥാനത്തിലുള്ളതായാലും വിരോധമില്ല, അതു് സ്വാദൈകമയിയായി, സജീവമായി, സൽപ്രേരകമായിത്തീൎന്നു്, മൎത്ത്യസമുദായത്തെ സദാ മുന്നോട്ടു നയിച്ചുകൊള്ളും.

'പ്രഭാവഭരമാൎന്നിടും പ്രകൃതിദേവിതൻ പാവന-
പ്രഭാവലയമൊക്കെയും പ്രതിഫലിച്ചു കാണുന്നതായ്
സ്വഭാവമധുരോജ്ജ്വലൽക്കവനമാം മഹാദൎപ്പണം
ശുഭാൎത്ഥികൾ നിരീക്ഷ ചെയ്യുഭിമതത്തെ നേടും ദ്രുതം.'



ശുഭം

# ശുദ്ധിപത്രം

| പുറം | വരി | അബദ്ധം | സുബദ്ധം |
|---|---|---|---|
| 11 | 8 | ദ്രാവിഡ | ദ്രവിഡ |
| 20 | 20 | വീരമണിക്കമെന്നു | വീരമാണിക്കമെന്നു |
| 20 | 26 | ചൊല്ലുമ്പൊഴുതു | ചെല്ലുമ്പൊഴുതു |
| 32 | 25 | പിഷരോടി | പിഷാരോടി |
| 35 | 22 | ശിരാം | ഗിരാം |
| 49 | 19 | രാജംരത്നാവലീയ | രാജരത്നാവലീയം |
| 49 | 24 | മാണല്ലെ, | മാണല്ലൊ, |
| 51 | 16 | ശ്രോതിയ | ശ്രോത്രിയ |
| 56 | 10 | ടജ്ജഥാ. | ടജ്ജഥാഃ |
| 60 | 10 | വരേണാ | വരേണം |
| 61 | 19 | മര്യാദയുമായി | മര്യാദയുമായ് |
| 62–240 | 8–16 | ചന്ദു | ചന്ദൂ |
| 63 | 9 | പെരുകിധന | പെരുകിനധന |
| 63 | 12 | തൊക്കണമെ | തൊക്ണമെ |
| 64–289 | 3–6 | രസാസ്വാദന | രസാസ്വാദ |
| 65 | 12 | ശയാനാം | ശയാനം |
| 65 | 25 | നീയമാനം | നീയമാനാ |
| 66 | 2 | ദധാനാ | ദധാനം |
| 69 | 5 | നിരാസനം | നിരാസം |
| 75 | 23 | ഏ,തെന്നാൽ | ഏ,ന്നാൽ |
| 79 | 3 | കൃതായാ...ഗാഥായാ | കൃതയാ...ഗാഢയാ |
| 81 | 2 | രാജഷ്ഠേ...മുഖി | ദേവഷ്ഠേ...മുഖി |
| 106 | 25 | ശ്ചചൂടിരെ | ശ്ചൂ ചൂടിരെ |
| 107 | 1 | തമ്മിവതിര | തമ്മിലതിര |
| 107 | 8 | പ്പൂട്ടുയന്തി | പ്പൂട്ടയന്തി |
| 107 | 9 | ഘുടങ്ങിയന്തി | ഘുടങ്ങയന്തി |
| 113 | 13 | ഉത്തരഗ്രന്ഥങ്ങൾ | ഗ്രന്ഥങ്ങൾ |

| പുറം | വരി | അബദ്ധം | സുബദ്ധം |
|---|---|---|---|
| 119 | 14 | മാനസസസല്ലാപം | മാനസസല്ലാപം |
| 125 | 3 | കന്യകമറിയ | കന്യകാമറിയ |
| 128 | 6 | ഇപേന്ദ്രവജ്ര | ഉപേന്ദ്രവജ്ര |
| 141 | 8 | കനകമൂലം | കനകംമൂലം |
| 141 | 10 | തരുമ്പോൾ | വരുമ്പോൾ |
| 143 | 19 | പാദജ്ജുഷാ | പദജ്ജുഷാ |
| 150 | 17 | രചനഭംഗി | രചനാഭംഗി |
| 153 | 26 | വിശത | വിവശത |
| 154 | 23 | യകുന്നു | യാകുന്നു |
| 165 | 18 | മധുശ്ച | മാധുശ്ച |
| 166 | 8 | ചുടായി | ചുമടായി |
| 166 | 26 | രിക്കന്നെന്നു | രിക്കുന്നുവെന്നു |
| 168 | 18 | കാററുമെട്ടേററു | കാററുമൊട്ടേററു |
| 172 | 4 | പൈതങ്ങളെ | പൈതങ്ങളേ! |
| 178 | 1 | സഖ്യയത്തിൽ | സഖ്യയത്തിൻ |
| 178 | 12 | പദേ | പാദ |
| 181–82 | 11–1 | മുതലായ | മുതലായവ |
| 183 | 17 | കാവ്യദർശത്തെ | കാവ്യാദർശത്തെ |
| 186 | 19 | വിംശതിയെ | വിംശതിയിലെ |
| 194 | 4 | ഭാഷഗാന | ഭാഷാഗാന |
| 194 | 8 | കട്ടക്കയത്തേ | കട്ടക്കയത്തെ |
| 194 | 12 | സൈമണിൻെറ | സൈമൻെറ |
| 196 | 15 | നമ്പ്യർ | നമ്പ്യാർ |
| 201 | 3 | അസാതപിത | അസാതപിക |
| 210 | 7 | മൂലർ | മൂല്യർ |
| 212 | 13 | ഏകാൻ | ഏകൻ |
| 214 | 18 | കേൾമയിർ | കോൾമയിർ |
| 221 | 19 | സുജനാനന്ദനി | സുജനാനന്ദിനി |
| 227 | 6 | കലിന | കലിത |
| 229 | 6 | രസപ്പ | രസിപ്പ |
| 231 | 23 | ആലോലാമാല | ആലോലാമല |

| പുറം | വരി | അബദ്ധം | സുബദ്ധം |
|---|---|---|---|
| 243 | 3 | സ്വതന്ത്ര്യ | സ്വാതന്ത്ര്യ |
| 252 | 17 | ളോത്തയെ | ളോത്തയേ |
| 253 | 18 | സ്വാന്തനം | സാന്ത്വനം |
| 259 | 26 | ചാർവ്വക | ചാർവ്വാക |
| 268 | 18 | സൃഷ്ടാവു | സ്രഷ്ടാവു |
| 268 | 19 | സതിവ്രതം | സതീവ്രതം |
| 275 | 14 | മോടട്ടു | മോടങ്ങളു |
| 277 | 20 | പ്രാശ്വനാഥ | പാർശ്വനാഥ |
| 278 | 18 | കവനപ | കവനപാ |
| 284 | 23 | കൊട്ടം | കോട്ടം |
| 288 | 3 | ഭക്ത്യാന്തരാഗ | ഭക്ത്യന്തരാഗ |
| 391 | 3 | ള്ളക്കമ്പി | ളിക്കമ്പി |
| 305 | 20 | ഝരമികളിൽ | ഝരികളിൽ |
| 306 | 14 | ആശയപ്രവ | ആശയപ്രവാ |
| 306 | 22 | പ്രാല്ലസി | പ്രോല്ലസി |
| 312 | 6 | കാമുകന്മകന്മാരുടെ | കാമുകന്മാരുടെ |
| 328 | 23 | പരമാദരമായ | പരമോദാരമായ |
| 331 | 9–10 | വിധിവൈഭവ | വിധിവൈഭവം |
| 333 | 1 | വരവശ | പരവശ |
| 336 | 18 | പ്രേസംശിക്ഷിത | പ്രേമസംശിക്ഷിത |
| 337 | 9 | കുന്തങ്ങളിൽ | കുന്തളങ്ങളിൽ |
| 346 | 2 | പരിഷ്ട | പരിപുഷ്ട |
| 348 | 26 | പഞ്ചാനൻെറ | പഞ്ചാനനൻെറ |
| 351 | 18 | സർവ്വമദ | സർവ്വമബദ |
| 357 | 26 | സന്ദായക | സന്ദായകത്വ |

പ്രൂഫുകൾ നോക്കുന്നതിൽ നേരിട്ട അനവധാനത നിമിത്തം മേൽപ്രകാരം ചില സ്ഖാലിത്യങ്ങൾ അച്ചടിയിൽ വന്നുകൂടിയിട്ടുണ്ട്. നിഷ്പ്രയാസം പരിഹരിക്കുവാൻ കഴിയുമെന്നുള്ളതിനാൽ ചിലതു് ഇവിടെ എടുത്തുചേർത്തിട്ടില്ല

